# പഴയ സെമിനാരി
# ചരിത്രവും സാക്ഷ്യവും

എഡിറ്റേഴ്സ്
ഫാ. ഡോ. ഒ. തോമസ്
ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

ഓർത്തഡോക്സ് സെമിനാരി
കോട്ടയം – 2016

# ഉള്ളടക്കം

## ഭാഗം രണ്ട് : സാക്ഷ്യം

## ഭാഗം മൂന്ന് : ദർശനം

## ഭാഗം നാല് : ദ്വിശതാബ്ദി

# അവതാരിക

## ആത്മവിദ്യ പകർന്ന ഇരുനൂറ് വർഷങ്ങൾ

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

ഭാരതത്തിലെ പ്രഥമ തദ്ദേശീയ സെമിനാരിയും തിരുവിതാംകൂറിലെ ആദ്യത്തെ ഇംഗ്ലീഷ് പഠന കേന്ദ്രവുമായ കോട്ടയം പഴയ സെമിനാരി ദ്വിശതാബ്ദി ആഘോഷിച്ചു കഴിഞ്ഞു. 1814–ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ തിരുമേനിയിലൂടെ ദൈവം സാധ്യമാക്കിയ ഈ മഹത്തായ സ്ഥാപനം കോട്ടയം കോളേജ്, സിറിയൻ സെമിനാരി പഠിത്ത വീട് എന്നീ നാമങ്ങളിലും കീർത്തിയാർജ്ജിച്ചു.

മലങ്കരയുടെ വികസനവും വളർച്ചയും ലക്ഷ്യമാക്കി വൈദികരെ വാർത്തെടുക്കുന്നതിനുള്ള ഒരു സ്ഥാപനം മീനച്ചിലാറിന്റെ മണ്ണിൽ മലങ്കര സഭാ ജ്യോതിസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ യാഥാർത്ഥ്യമാക്കി. മലങ്കരസഭയിൽ പഠിത്ത വീട് എന്ന വലിയ ആശയം നമ്മുടെ പൂർവ്വിക പിതാക്കന്മാർക്കുണ്ടായിരുന്നു. ഈ 'പഠിത്ത വീട്' ഇന്ന് വളർന്ന് പന്തലിച്ച് ഏഷ്യയിലെ ഏറ്റവും വലിയ ഓർത്തഡോക്സ് വേദശാസ്ത്ര അഭ്യസന കേന്ദ്രമായി ഉയർന്നിരിക്കുന്നു.

മലങ്കരസഭയുടെ അടിസ്ഥാനവും അടിത്തറയും ഉറപ്പിച്ച പിതാക്കന്മാരാണ് പഴയ സെമിനാരിയെ നയിച്ചത്. നല്ല കോൺക്രീറ്റ് ഉപയോഗിച്ച് ബലപ്പെടുത്തിയ കെട്ടിടം പോലെ സഭയെ ബലപ്പെടുത്തുവാനും ശക്തിപ്പെടുത്തുവാനും ഉപകരണമായ പുലിക്കോട്ടിൽ പിതാക്കന്മാരുടെ ധീരമായ നേതൃത്വം മഹത്തരമാണ്. സത്യവിശ്വാസം പോറൽ പോലും ഏൽക്കാത്ത വിധത്തിൽ തലമുറകളെ അഭ്യസിപ്പിക്കുന്നതിനുവേണ്ടി പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി ആരംഭിച്ച 'പഠിത്ത വീടും' പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി

ആരംഭിച്ച 'പരുമല സെമിനാരിയും' വിവിധ സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും സഭയുടെ യശസ്സ് ഉയർത്തുന്നു. വിശ്വാസം അട്ടിമറിക്കുവാനായി ശ്രമിച്ചുകൊണ്ടിരുന്ന വിദേശ മിഷണറിമാരെ പ്രതിരോധിച്ച് സത്യവിശ്വാസം ഉറപ്പിച്ച് വൈദികരെ വാർത്തെടുക്കുക എന്ന ലക്ഷ്യമാണ് ഈ പിതാക്കന്മാർ പൂർത്തീകരിച്ചത്. സഭയുടെ ആരാധനയും വിശ്വാസവും പാരമ്പര്യവും വിവിധങ്ങളായ വെല്ലുവിളികൾ നേരിട്ട കാലത്ത് പൂർവ്വിക വിശ്വാസം കാത്തു സൂക്ഷിക്കുവാൻ ഇവർ ധീരമായ നേതൃത്വം നൽകി. ഈ പിതാക്കന്മാർ പഴയ സെമിനാരിയിൽ അദ്യവിശ്രമം കൊള്ളുന്നു.

മലങ്കരസഭയുടെ ദേശീയതയും സ്വാതന്ത്ര്യവും കണ്ണിലെ കൃഷ്ണമണി പോലെ പരിപാലിച്ച പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് തിരുമേനിയെ അന്തർദേശീയ തലത്തിൽ മലങ്കര സഭയ്ക്കും സെമിനാരിക്കും പെരുമ വർദ്ധിപ്പിച്ച പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും പഴയ സെമിനാരിയിലാണ് അന്ത്യവിശ്രമം കൊള്ളുന്നത്. ഈ പിതാക്കന്മാരുടെയും മറ്റ് എല്ലാ പൂർവ്വികരുടേയും സേവനത്തെ നന്ദിയോടെ സ്മരിക്കുന്നു. സഭയ്ക്കുവേണ്ടി അർത്ഥപൂർണ്ണമായ ജീവിതം നയിച്ച പിതാക്കന്മാരുടെ പിൻതലമുറക്കാരാണ് മലങ്കര സഭാ മക്കൾ. സെമിനാരിയുടെ വളർച്ചയ്ക്കും വികസനത്തിനും കൈത്താങ്ങലുകൾ നൽകിയ അതതു കാലത്തെ ഭരണകർത്താക്കളോടുള്ള നന്ദിയും സ്നേഹവും വളരെയാണ്. ഇടയ ശുശ്രൂഷയ്ക്ക് ദൈവവിളി ലഭിച്ചവരെ പരിശീലിപ്പിച്ച് വിവിധ സ്ഥാനങ്ങളിൽ എത്തിക്കുന്ന സഭയുടെ ഹൃദയ സ്ഥാപനമാണ് പഴയ സെമിനാരി എന്ന ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി.

ആത്മവിദ്യ പകരുന്ന ഇടങ്ങളുടെ ചരിത്രത്തിന് ദൈർഘ്യമേറുന്നത് ഒരു സുന്ദര കാഴ്ചയാണ്. ഭൗതികലോക നേട്ടങ്ങളെക്കുറിച്ചും സമ്പാദനങ്ങളെക്കുറിച്ചും പാഠമോതുന്ന നിരവധിയായ അഭ്യസന കേന്ദ്രങ്ങൾ ദിനംപ്രതി മുളയ്ക്കുന്നുണ്ട്. വേദമോതുന്നതിനു പകരം ഭേദമോതുന്നവർ പെരുകുന്നുണ്ട്. ഉച്ച-നീചത്വങ്ങളുടെ വിപാടനം സാധ്യമാക്കിയ നവോത്ഥാന കാലം കേവലം സുഖകരമായൊരോർമ്മയെന്നോണം മാഞ്ഞുപോവുകയാണ്. അതിനാൽ പഴയ സെമിനാരിയെന്ന ആദ്ധ്യാത്മ വിദ്യയുടെ ഈ 'പഠിത്തവീടിന്റെ' ചരിത്രവഴികളെ ഓർമ്മിച്ചെടുക്കുന്നത് നിശ്ചയമായും നവോത്ഥാന മൂല്യബോധങ്ങളെ തിരിച്ചു പിടിക്കുന്നതിനുള്ള ശ്രമംകൂടെയാണ്.

ഭാരത തത്വവിചാരം ആത്മവിദ്യയെ 'നിത്യാനിത്യ വിവേകം' എന്നാണ് വിളിക്കുന്നത്. നിത്യവും അനിത്യവുമായ വസ്തുതകളെ തിരിച്ചറിയാനുള്ള വിവേചന ബുദ്ധിയത്രേ! അനിത്യ വസ്തുസംഭരണത്തിൽ വല്ലാതെ മുഴുകുന്ന ഒരു കാലത്തോടാണ് നിത്യജീവനെക്കുറിച്ചുള്ള പാഠങ്ങൾ പകരുന്ന 'പഴയസെമിനാരി'യുടെ ചരിത്രം സംവദിക്കുന്നത്. ആറ്റരികത്ത് നട്ടിരിക്കുന്ന പഴയ സെമിനാരി എന്ന മനോഹര വൃക്ഷം സഭാചരിത്രത്തിലെ നിരവധി ഉത്തമ ഫലങ്ങളെ സ്വാധീനിച്ചിട്ടുണ്ട്. ഇതിന്റെ തണലിൽ അഭയം തേടിയവർ അനേകരാണ്. ഇതിന്റെ വേരുകളിൽ തട്ടി വീണുപോയവരും ഇല്ലാതില്ല. ദൈവം നട്ട ഈ വടവൃക്ഷം എക്കാലവും സഭയുടെ അഭിമാനമാണ്. ഈ ദേശത്തിന് ഒരു വെളിച്ചമാണ്. അറിവ് പകരലിന്റെ ഇരുന്നൂറ് വർഷങ്ങളുടെ സുദീർഘ നാൾവഴികളിൽ സെമിനാരിയോടൊപ്പം സഞ്ചരിച്ച സകല പൂർവ്വഗാമികളെയും സ്മരിക്കുന്നു. അവരുടെ പ്രാർത്ഥനകളിൽ അഭയപ്പെടുന്നു. വർദ്ധിത ചൈതന്യത്തോടെയുള്ള ഈ പഠിത്ത വീടിന്റെ വരും കാല ചരിത്രത്തോട് നാമേവരെയും ചേർത്തുപിടിക്കുവാൻ ദൈവത്തോട് അഭ്യർത്ഥിക്കാം.

പൂർവ്വ പിതാക്കന്മാരോടുള്ള നമ്മുടെ വിധേയത്വത്തിന്റെയും ഭക്തിയുടെയും അടയാളമാണ് ഒരു വർഷം നീണ്ട സെമിനാരി ദ്വിശതാബ്ദി ആഘോഷം. ഇത് അത്യധികം ശ്രേഷ്ഠമായി നിർവ്വഹിക്കുവാനും വിവിധ പദ്ധതികൾ നടപ്പാക്കുവാനും സാധിച്ചത് അനുഗ്രഹകരമാണ്. പഴയ സെമിനാരിയുടെ രണ്ടു നൂറ്റാണ്ടിന്റെ ചരിത്രവും ദർശനവും അവതരിപ്പിക്കുന്ന ഈ ഗ്രന്ഥം സെമിനാരിയുടെ ചരിത്രവും സാക്ഷ്യവുമാണ് പങ്കിടുന്നത്. മലങ്കര സഭയ്ക്ക് അഭിമാനകരമായ പഴയ സെമിനാരിയുടെ സാമൂഹികവും സാംസ്കാരികവും ആദ്ധ്യാത്മീകവുമായ ചരിത്രത്തിന്റെ വിവിധ ദർശനങ്ങൾ ഈ കൃതിയിലൂടെ അവതരിപ്പിക്കപ്പെടുന്നു. ഒട്ടൊക്കെ വിസ്മൃതിയിലാണ്ടുപോയിരിക്കുന്ന നിരവധി മുത്തുകളെ തിരഞ്ഞെടുത്ത് ചരിത്രഗതിയിൽ പഴയ സെമിനാരിക്കുള്ള പ്രമുഖസ്ഥാനം പുനർനിർണ്ണയിക്കുവാനുതകുന്ന പ്രാമാണിക ഗ്രന്ഥമാണിത്. ഇതിനായി അധ്വാനിച്ച എല്ലാവരെയും ദൈവം അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിച്ച് വായനയ്ക്കും പഠനത്തിനുമായി സന്തോഷത്തോടെ സമർപ്പിക്കുന്നു.

■

# ആമുഖം

പഴയ സെമിനാരി എന്ന പഠിത്തവീടിന്റെ ദ്വിശതാബ്ദി ഉദ്ഘാടനം 2014ൽ അന്നത്തെ മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടിയും, സമാപനയോഗം 2015 ൽ കേരളാ ഗവർണ്ണർ ശ്രീ. പി. സദാശിവവും നിർവ്വഹിച്ചു. ദ്വിശതാബ്ദിയോടനുബന്ധിച്ച് ഒരു സ്മരണിക പ്രസിദ്ധീകരിക്കണമെന്ന് നിശ്ചയിച്ചുവെങ്കിലും അതിനായി ഒരുവർഷം കൂടി കാത്തിരിക്കേണ്ടിവന്നു. അതിന്റെ പിറകിൽ വലിയ ഒരു ദൈവ നടത്തിപ്പ് ഉണ്ട്. പഴയസെമിനാരിയേയും അതിന്റെ സ്ഥാപകനേയും തമ്മിൽ ഒരുതരത്തിലും വേർപിരിക്കാനാവില്ല. സെമിനാരിയുടെ സ്ഥാപനത്തിന് സാമ്പത്തിക സഹായം സ്വീകരിച്ചതിന്റെ പേരിൽ മാത്രം മെത്രാൻപട്ടം സ്വീകരിച്ച മഹദ് വ്യക്തിയാണ് പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി. മെത്രാൻ സ്ഥാനത്തിന്റെ പേരിൽ യാതൊരു അധികാരവും, പദവിയും അദ്ദേഹം ആർജ്ജിച്ചുമില്ല. തന്റെ ദൗത്യം നിർവഹിച്ചു എന്ന വലിയ ചാരിതാർത്ഥ്യത്തോടെ ദൈവ സന്നിധിയിലേക്കു ഒരു വർഷത്തിനകം തന്നെ കടന്നുപോയി.

സഭാ ജ്യോതിസ്സിന്റെ 200-ാം ചരമ വാർഷികം കൊണ്ടാടുന്ന ശുഭമുഹൂർത്തത്തിൽ ഈ സ്മരണിക ഈ വിധത്തിൽ പ്രസിദ്ധീകരിക്കാൻ ഇടയായതിന്റെ പിന്നിൽ ദൈവനിശ്ചയം ഉണ്ട് എന്ന് നേരത്തേ സൂചിപ്പിച്ചത് ഈ അർത്ഥത്തിലാണ്. സാധാരണയായി സുവനീറുകൾക്ക് ഒരു താൽക്കാലിക പ്രാധാന്യമേ ആരും കൊടുക്കാറുള്ളൂ. ലേഖനങ്ങളേക്കാൾ അധികം ജൂബിലികളുമായി ബന്ധപ്പെട്ട ചിത്രങ്ങൾക്കാണ് പലരും പ്രാധാന്യം നൽകുന്നത്. അതിനാൽ സാധാരണ സുവനീറിൽ നിന്ന് വ്യത്യസ്തമായി എന്നാളും സൂക്ഷിക്കാനാവുന്ന ഒരു പ്രാമാണിക ഗ്രന്ഥമായി പ്രസിദ്ധീകരിക്കുവാൻ സെമിനാരി ഫാക്കൽറ്റി നിശ്ചയിച്ചതിന്റെ വെളിച്ചത്തിലാണ് ഇത് ഗ്രന്ഥരൂപത്തിൽ പ്രകാശിതമാകുന്നത്.

പോർട്ടുഗീസുകാരുടെ വരവു മുതൽ വൈദേശിക മേധാവിത്വത്തോട് വിശ്വാസത്തിന്റെയും അധികാരത്തിന്റെയും പേരിൽ ഏറ്റുമുട്ടേണ്ട ചരിത്രമാണല്ലോ മലങ്കര സഭയ്ക്കുള്ളത്. അതിനാൽ

ഇതിനോടകം ഒട്ടേറെ ചരിത്ര പുസ്തകങ്ങൾ സഭയിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ചില കാര്യങ്ങളിൽ സഭയ്ക്കുള്ളിലെ ചരിത്രകാരന്മാർക്കുതന്നെ വ്യത്യസ്ത വീക്ഷണവും ചിലപ്പോൾ അതേപ്പറ്റി തർക്കങ്ങൾ പോലും ഉണ്ടായിട്ടുണ്ട്. ചരിത്രം പഠിക്കുന്നത്, അതിൽ നിന്ന് പാഠങ്ങൾ ഉൾക്കൊണ്ട് സഭയുടെ ഭാവി ദർശനവും സാക്ഷ്യവും കരുപ്പിടിപ്പിക്കാനാണ്. ഭാവിയിലേക്ക് വിരൽ ചൂണ്ടാത്ത ചരിത്രപഠനം കാര്യമായി പ്രയോജനം ചെയ്യുകയില്ല. അതിനാൽ സഭയുടെ ഭാവിയെ ലക്ഷ്യമാക്കിയുള്ള ചില ദർശനങ്ങൾ രൂപപ്പെടുത്താനാണ് ഇതിലെ എഴുത്തുകൾ ലക്ഷ്യം വെച്ചിരിക്കുന്നത്.

പഴയ സെമിനാരിയേയും, സ്ഥാപകനേയും ബന്ധിച്ചുള്ള രചനകൾ തന്നെങ്കിലും ആവർത്തനം വരാത്ത വിധത്തിലാണ് വിഷയങ്ങൾ ക്രമീകരിച്ചത്. എന്നാലും ചില വസ്തുതകളുടെ ആവർത്തനം അവിടെയും ഇവിടെയും ഒക്കെ ഉണ്ടാവാം. വ്യക്തമായ നിർദ്ദേശങ്ങൾ ഉൾക്കൊണ്ട് സഭയിൽ ഇന്നു ലഭ്യമായ പണ്ഡിതരേക്കൊണ്ടാണ് ലേഖനങ്ങൾ എഴുതിച്ചിട്ടുള്ളത്. എല്ലാവരും ഓരോ നിലകളിൽ പ്രശസ്തരായതിനാൽ ആരുടെയും പേരുകൾ എടുത്ത് പറയുന്നില്ല.

പ്രതീക്ഷിച്ച ചില ലേഖനങ്ങൾ കിട്ടാതെ പോയിട്ടുണ്ട്. ബഹുമുഖമായ തിരക്കുകൾക്കിടയിൽ എഴുതി നൽകാൻ ചിലർക്കു സാധിക്കാത്തതുമൂലമാണ് അത്തരം ഒരു കുറവു സംഭവിച്ചത്. വ്യക്തമായ വിഷയ വിഭജനം നൽകി ഭംഗിയായി എഡിറ്റു ചെയ്ത് തക്ക സമയത്ത് പ്രകാശനം ചെയ്യുവാൻ ഇടയായതിൽ ബഹു. ജോൺ തോമസ് കരിങ്ങാട്ടിൽ അച്ചൻ സ്തുത്യർഹമായ ഒരു പങ്കുവഹിച്ചിട്ടുണ്ട്. അദ്ദഹത്തോടും ലേഖനങ്ങൾ നൽകി സഹായിച്ചവരോടും സെമിനാരി കുടുംബം കടപ്പെട്ടിരിക്കുന്നു. ഹൃദയത്തിൽ നിന്ന് അകമഴിഞ്ഞ നന്ദി പ്രകാശിപ്പിക്കുന്നു.

പഴയ സെമിനാരിയുടെ വളർച്ചയിൽ അതു ഒരു ദൈവശാസ്ത്ര പഠനകേന്ദ്രമായി മാറിയപ്പോൾ, അഖില ഭാരത വീക്ഷണവും സുവിശേഷ തല്പരതയും വളർന്നുവന്നു. ഈ രണ്ട് ആശയങ്ങളെയും സമന്വയിപ്പിച്ചുകൊണ്ട്, ഭാരതത്തിലെ പ്രേഷിത ശുശ്രൂഷയിൽ സമഗ്രമായ ഇടപെടലിനെ ലക്ഷ്യം വെച്ച് മറ്റൊരു വേദശാസ്ത്ര പഠനകേന്ദ്രത്തിനു സഭ തുടക്കമിട്ടു. ഭിലായിൽ തുടങ്ങിയ ആ വേദവിദ്യാകേന്ദ്രം നാഗ്പൂരിലേക്കു മാറ്റി അത് വളർച്ചയുടെ പാതയിലാണ്. ഉത്തരേന്ത്യൻ സാഹചര്യങ്ങളെ പ്രത്യേകിച്ചും മുന്നിൽ

കണ്ടുകൊണ്ടുള്ള ഒരു പരിശീലന പദ്ധതിയാണ് നാഗ്പ്പൂർ സെന്റ് തോമസ് സെമിനാരിയിൽ ക്രമീകരിക്കുന്നത്. ഓർത്തഡോക്സ് വേദശാസ്ത്രം തന്നെയാണ് അവിടെയും അടിസ്ഥാനം.

രണ്ടു ദ്വിശതാബ്ദികൾ പഴയ സെമിനാരിയിൽ ഒരുമിച്ചു ചേരുകയാണ് പഴയസെമിനാരിയുടെയും സ്ഥാപകന്റെയും. ആ നിലയിൽ 2016 ലെ പെരുന്നാളിന് ചരിത്ര പ്രാധാന്യമുണ്ട്. അതിൽ മുഖ്യാതിഥിയായി എത്തുന്നത് എത്യോപ്യൻ പാത്രിയർക്കീസ് ആബൂന മത്ഥിയാസ് മെത്രാപ്പോലീത്തായാണെന്നതും അഭിമാനകരമായ ഒരു സംഭവമാണ്. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലെ ഏറ്റവും വലിയ സഭയായ എത്യോപ്യൻ സഭയിൽ നാല് കോടിയിലധികം വിശ്വാസികളുണ്ട്. എത്യോപ്യൻ ചക്രവർത്തി 1955ൽ മലങ്കര സഭ സന്ദർശിച്ചതും, പോൾ വർഗ്ഗീസ് (പിന്നീട് പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത) ചക്രവർത്തിയുടെ പേഴ്സണൽ സ്റ്റാഫിൽ ഉന്നതമായ സ്ഥാനത്ത് പ്രവർത്തിച്ചതും വി. സി. സാമുവേൽ അച്ചൻ, കെ. സി. ജോസഫ് അച്ചൻ, തുടങ്ങി ജോസി ജേക്കബ് അച്ചൻ വരെയുള്ളവർ ആഡീസ് അബാബയിലെ സെമിനാരിയിൽ പഠിപ്പിക്കാൻ ഇടയായതുമൊക്കെ എത്യോപ്യൻ സഭയുമായിട്ടുള്ള നല്ല ബന്ധത്തിന്റെ സൂചനകളാണ്. എത്യോപ്യൻ സഭയുടെ പരമാദ്ധ്യക്ഷന്റെ സന്ദർശനവേളയിൽ ഈ മഹത്ഗ്രന്ഥം പ്രകാശിപ്പിക്കാൻ ഇടയായതും ഒരു ഭാഗ്യമായി കരുതുന്നു.

പഴയ സെമിനാരി ചരിത്രവും സാക്ഷ്യവും എന്ന ഈ കൃതി ഒരു റഫറൻസ് ഗ്രന്ഥമായി ഉപയോഗിക്കാമെന്ന പ്രത്യാശയോടെ സെമിനാരി സ്ഥാപകന്റെ 200-ാം ചരമ വാർഷിക സമാപനത്തിൽ സഭാമക്കൾക്കായി സമർപ്പിക്കുന്നു. രചനകളിൽ വൈവിധ്യങ്ങൾ ഉണ്ടെങ്കിലും അതതു ലേഖകരുടെ നിലപാടുകളാണ് അവതരിപ്പിച്ചിരിക്കുന്നത്. കൂടുതൽ ചർച്ചയ്ക്കും സമഗ്രമായ പഠനത്തിനുമുള്ള ആമുഖ ലേഖനങ്ങളാണിവ. തുടർ ഗവേഷണ പഠനങ്ങളും രേഖകളും കണ്ടെത്തേണ്ടിയിരിക്കുന്നു. സമഗ്ര ചർച്ചയ്ക്കും പഠനത്തിനും ഇതിലെ ദർശനങ്ങൾ വഴിയൊരുക്കുമെന്ന് പ്രത്യാശിക്കുന്നു.

**ഫാ. ഡോ. ഒ. തോമസ്**

പഴയ സെമിനാരി
2016 നവംബർ 20

(പ്രിൻസിപ്പാൾ,
ഓർത്തഡോക്സ് സെമിനാരി, കോട്ടയം)

# 200 YEARS OF WITNESS

**SHRI PRANAB MUKHERJEE**
THE PRESIDENT OF INDIA

It gave me great pleasure to release the postal stamp commemorating the 200 years of the "Old Seminary" in Kottayam. The seminary was set up by the Malankara Orthodox Church situated in Kerala, a state known for the peaceful co-existence of different religions and communal harmony. The Seminary and the Orthodox Church too played their part in achieving the laudable goal which led to the state realizing the complete separation of spiritualism and communalism.

2. For nearly 14 Centuries, the three major religions of Kerala, Hinduism, Christianity and Islam have existed in peace and harmony, respecting each other's belief and cooperating to promote social welfare. In fact, Kerala was the first state in the country in which both Christianity and Islam took roots with people voluntarily choosing different religious beliefs.

3. There is another significant feature of communal relations in Kerala. The absence of animosity between religions is considered tolerance. But this only means the absence of negativity. But in Kerala it has a different dimension. It is that the society has moved to a higher plane where religions have cooperated to promote other religions. It is this extraordinary feature of the society that led to the Hindu Kings of Kerala giving land to both Christians and Muslims to set up

their places of worship. In fact, the land for initially setting up the Old Seminary and the first contributions for its development came from the coffers of the Travancore Ruler, Gowry Parvathi Bhai, Regent Queen.

4. India's tallest leaders like Dr. S. Radhakrishnan and Pandit Jawaharlal Nehru acknowledged the long and glorious history of the Christian Church in Kerala, and lauded its religious tolerance and respect for other religions. Dr. Radhakrishnan noted that the Syrian Christians have only welcomed those who wanted to join the faith out of their own volition. Pandit Nehru recalled the fact that Christianity in India came in the 1st century itself even before Europe embraced it.

5. It is significant that the St. Thomas or Malankara Christians in their 2000 years of existence has assimilated and in many cases retained some of the important social customs and rituals of the Hindus. An Orthodox Christian marriage ceremony incorporates many such Hindu customs for instance.

6. The lighting of oil lamps in and around Churches, the raising of the flagstaff and flags during festivals and the custom of entering the Churches barefoot are all Hindu traditions that have become a part of the Church practice. These bear testimony to the sharing of traditions by both the religions.

7. I have been given to understand that the Orthodox Church has made enduring contributions to the betterment of the life of the people of Kerala. If Kerala is the shining example of universal literacy, the role of the Church in spreading education cannot be ignored. One of the earliest contributions of the Christian Community is the setting up of a large chain of elementary Schools throughout Kerala, under the supervision of the Seminary and its leaders.

8. The chain of elementary schools set up under the supervision of the Seminary was the first indigenous initiative towards universal literacy and education, which has today made Kerala the most literate state in the country. The char-

ity and healthcare activities of the Syrian Church also originated in the Old Seminary under its leadership. It contributed to the improvement of the overall literacy in the state, created greater access to healthcare and empowerment of women leading to higher standards of living and quality of life in the state. This has resulted in Kerala having the lowest infant mortality, lowest birthrates, highest number of hospital beds per lakh population, best male to female population ratio and one of the highest life expectancy in the country. It is heartening to note that the example set by Christian Churches have been emulated by all religions and Communities.

9. In the area of Human Development Index, Kerala has done remarkably well. The role of the Church in healthcare, Women's empowerment and upliftment of the less privileged section of society are simply unparalleled.

10. In many ways, the Old Seminary played a seminal role in the unique form of development of Kerala. The Seminary, on its part took upon itself the onerous task of overall development, education and welfare of the whole State instead of limiting its role to the narrow and limited task of teaching religious practices and liturgy to the clergy.

11. It is inspiring to note that the benefits of all these humanitarian and charity work of the Seminary and the enlightened and progressive leadership were not confined to any particular religious group. It has benefitted all in the society, irrespective of religion, caste and creed. This has inspired the other communities to set up similar institutions all over Kerala.

12. It is not without reason that the Seminary has to its credit several 'firsts' in the area of Human Development, apart from its contributions to the training and development of the clergy of the Church. I am informed that the 'Cottayam College', which was co-located with the Seminary was the first English teaching institution in the State. The College taught, apart from Malayalam, Greek, Latin, Syriac, Hebrew and Sanskrit.

13. The first printing press was also established in the premises and scholars of the Seminary took active part in unifying and standardizing the common Malayalam Script. Benjamin Bailey along with Hermann Gundert, were among the pioneers of the development of modern Malayalam language and script. To imagine that the first Malayalam Dictionary was developed and published by a Theological Seminary is a tribute to the commitment of the leaders of the Seminary and the Church itself to the overall development of Kerala. The credit of translating Bible into the first Indian language, Malayalam, also goes to the Seminary and College under the leadership of Benjamin Bayley.

14. It is interesting to note that the Orthodox Theological Seminary continues the traditions of its predecessor to take active interest in developing nontraditional and liberal disciplines like Counseling, Devotional Music, Meditation and Fine Arts. I hope, in keeping with the great tradition of universal brotherhood, the portals of the Seminary would also accommodate centres for the study of comparative religions and Philosophy.

15. I can say without hesitation that the Orthodox Church and its leaders trained in the great portals of the Old Seminary have not only made sterling contributions to the Human Development of the State but also worked hard to promote shining example of communal harmony and mutual respect among the members of different religions. This is in fact the true accomplishment of the old Hindu concept of "Vasudhaiva Kutumbakam" – "The World is One Family" as envisaged in the ancient Hindu scripture, Mahopanishad.

16. With these few words, I conclude hoping that the Church and the Seminary would continue with their good work for the society.

Jai Hind.

*(The speech delivered by the Hon. President of India, on the occassion of the releasing of the Postal Stamp commerating the Bicentenary of the Old Seminary. 21-4-2015)*

■

### ഭാഗം ഒന്ന്

# ചരിത്രം



# 1

# ഓർത്തഡോക്സ് സെമിനാരിയുടെ ആധുനിക കാലഘട്ടം

**ഫാ. ഡോ. റ്റി. ജെ. ജോഷ്വ**

ഇരുന്നൂറു വർഷത്തെ ചരിത്രമുള്ള കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി, ഭാരതത്തിലെ ഏറ്റവും പഴക്കമുള്ള കത്തോലിക്കേതര വേദശാസ്ത്രാഭ്യസന കേന്ദ്രമാണ്. മലങ്കര സഭാ ചരിത്രവുമായി ഇഴുകിച്ചേർന്നതാണ് സെമിനാരിയുടെ ചരിത്രവും. അതിനാൽ സഭയിൽ ഉളവായ അന്തഃഛിദ്രങ്ങളും വ്യവഹാരങ്ങളും സെമിനാരി പ്രവർത്തനത്തെ പലപ്പോഴും ബാധിക്കുവാനിടയായി. തന്മൂലം സെമിനാരി പ്രവർത്തനം ഒന്നിലധികം പ്രാവശ്യം മുടങ്ങുവാൻ സംഗതി വന്നു. അങ്ങനെ മുടങ്ങിയ ഒരു ഘട്ടത്തിലാണ് പരുമല സെമിനാരി ആരംഭിക്കുവാനിടയായത്. പിന്നീട് കോട്ടയത്തേത് പുനരാരംഭിച്ചപ്പോൾ പരുമലയിലേതു നിലച്ചു പോവുകയായിരുന്നു. ബാവാകക്ഷി, മെത്രാൻകക്ഷി വ്യവഹാരം ഉണ്ടായപ്പോൾ വീണ്ടും സെമിനാരി പ്രവർത്തനം സ്തംഭിച്ചു.

പിന്നീട് 1942-ൽ പ്രൊഫ. എ. എം. വർക്കി, കെ. സി. മാമ്മൻ മാപ്പിള തുടങ്ങിയ അത്മായ നേതാക്കന്മാരുടെ ഉത്സാഹത്തിലും ഇംഗ്ലീഷിൽ വേദശാസ്ത്രപഠനം പൂർത്തിയാക്കി എത്തിയ ഫാദർ കെ. ഫീലിപ്പോസ്, ഫാദർ കെ. ഡേവിഡ് തുടങ്ങിയവരുടെ നേതൃത്വത്തിലും സെമിനാരി പുനരാരംഭിച്ചു. അന്ന് പഴയ സെമിനാരി അപ്രാപ്യമായിരുന്നതിനാൽ കോട്ടയത്തെ എം. ഡി. സെമിനാരി കോമ്പൗണ്ടിൽ, അന്നത്തെ ഏലിയാച്ചാപ്പലിന്റെ (ഇന്നത്തെ ഏലിയാ കത്തീഡ്രൽ) കിഴക്കുവശത്തെ വരാന്തയിലും, അതിനോടു ചേർന്നുള്ള മന്ദിരത്തിന്റെ മുറികളിലുമായി താമസവും പഠനവും കേന്ദ്രീകരിച്ചു. പുതിയ രണ്ടു കെട്ടിടങ്ങളും ചാപ്പലിന്റെ കിഴക്കു

വശത്തായി പണിതു. ഒന്നിനെ "ചിതൽക്കൊട്ടാരം" എന്ന് വിദ്യാർത്ഥികൾ വിശേഷിപ്പിക്കത്തക്ക അവസ്ഥയായിരുന്നു.

ഇവിടെ സെമിനാരി ആരംഭിക്കുമ്പോൾ രണ്ടാം ലോക മഹായുദ്ധം നടന്നുക്കൊണ്ടിരിക്കുന്ന ഘട്ടമാണ്. സാമ്പത്തികമായി വളരെ ഞെരുക്കം അനുഭവിച്ചിരുന്നു. ഫാ. കെ. ഫീലിപ്പോസും മറ്റു ചില സ്നേഹിതരും സഭയുടെ വിവിധ ഭാഗങ്ങളിൽ പോയി പിരിവുനടത്തിയാണ് കിഴക്കുവശത്തെ കെട്ടിടം പൂർത്തിയാക്കിയത്. നേന്ത്രവേലി നിലത്തിലെ കൃഷിക്കാരിൽ നിന്ന് നെല്ലു കിട്ടിയിരുന്നതുകൊണ്ട് അരിക്കു പഞ്ഞമുണ്ടായില്ല. ഭക്ഷണത്തിന്റെ മറ്റു ചെലവുകൾക്കായി വിദ്യാർത്ഥികളിൽ നിന്ന് പ്രതിമാസം പത്തു രൂപാ ക്രമത്തിൽ വാങ്ങിച്ചിരുന്നു.

ഫാദർ കെ. ഡേവിഡ് പ്രിൻസിപ്പൽ, വി. കെ. മാത്യു (പിന്നീട് മാത്യൂസ് പ്രഥമൻ), ഫാദർ സി. ജെ. സ്കറിയാ മല്പാൻ, ഫാദർ കെ. ഫീലിപ്പോസ്, ഡീക്കൻ കെ. എം. സൈമൺ എന്നിവരായിരുന്നു അദ്ധ്യാപകർ. ഫാദർ കെ. ഡേവിഡ്, എം. ഡി. സെമിനാരി ഹൈസ്കൂൾ അദ്ധ്യാപകനായി പോയപ്പോൾ സി. ജെ. സ്കറിയാ മല്പാനച്ചൻ പ്രിൻസിപ്പലായി. വിദ്യാർത്ഥികൾക്ക് മൂന്നു വർഷത്തെ കോഴ്സ് ആയിട്ടാണ് ആരംഭിച്ചത്. പാശ്ചാത്യ സെമിനാരികളിൽ പഠനം നടത്തിയിട്ടുള്ള അദ്ധ്യാപകർ ഉണ്ടായിരുന്നതിനാൽ ആധുനിക ഘട്ടത്തിന് അനുയോജ്യമായ പാഠ്യപദ്ധതി ആവിഷ്കരിച്ചു. ഒരു വർഷം കഴിഞ്ഞ് ഡീക്കൻ കെ. എം. സൈമൺ (ക്നാനായ) ഉപരിപഠനത്തിനായി ഇംഗ്ലണ്ടിലേക്ക് പോയി.

1946-ൽ പതിനേഴു വയസ്സുള്ളപ്പോഴാണ് ഞാൻ സെമിനാരി പഠനത്തിനെത്തുന്നത്. അന്ന്. എസ്.എസ്.എൽ.സി. പരീക്ഷ പാസ്സാകുന്നതായിരുന്നു ചേരാനുള്ള വിദ്യാഭ്യാസയോഗ്യത. പ്രവേശന പരീക്ഷ, ഇന്റർവ്യൂ തുടങ്ങിയ കടമ്പകളൊന്നുമില്ലായിരുന്നു. ഭദ്രാസന മെത്രാപ്പോലീത്തായുടെ ശുപാർശക്കത്തു മാത്രം മതി. തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ പീലക്സീനോസ് (പുത്തൻകാവിൽ തിരുമേനി) തിരുമേനിയാണ് എനിക്കു ശുപാർശക്കത്ത് നൽകിയത്. സെമിനാരി തുറന്ന് ഒരാഴ്ച കഴിഞ്ഞു വന്നതുകൊണ്ട് എനിക്കു പ്രവേശനം നൽകാൻ പ്രിൻസിപ്പാൾ വിമുഖത കാണിച്ചെങ്കിലും ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രത്യേക താല്പര്യപ്രകാരം എന്നെ ചേർക്കുകയായിരുന്നു.

ഞാൻ എത്തുമ്പോൾ മൂന്നുവർഷമെന്നത് നാലുവർഷത്തെ കോഴ്സ് ആക്കിയിരുന്നു. ഒന്നാം വർഷത്തിൽ ഞങ്ങൾ ആറു

വിദ്യാർത്ഥികളായിരുന്നു. അവരിൽ ഏറ്റവും പ്രായം കുറഞ്ഞ ആൾ ഞാൻ. അന്നത്തെ സഹപാഠികളിൽ ആരും ഇന്നു ജീവിച്ചിരിപ്പില്ല. ഒരാൾ അടൂർ ചാവടിയിൽ സി. ജി. ഗീവർഗീസ് മുതലാളി അച്ചനായിരുന്നു. അന്ന് നാലു ക്ലാസ്സുകളിലായി 19 വിദ്യാർത്ഥികളും പ്രിൻസിപ്പാൾ ഉൾപ്പെടെ അദ്ധ്യാപകരായി നാലുപേരുമായിരുന്നു. ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ (പിന്നീട് ഔഗേൻ പ്രഥമൻ കാതോലിക്കാ) അന്ന് സെമിനാരിയിൽ അദ്ധ്യാപകനായിട്ടുണ്ടായിരുന്നു. സുറിയാനി ഭാഷയിലും പിതാക്കന്മാരുടെ രചനകളിലും അവഗാഹം നേടിയിട്ടുള്ള തിരുമേനിയുടെ സാന്നിദ്ധ്യവും സേവനവും സെമിനാരിക്ക് ഒരു മുതൽക്കൂട്ടായിരുന്നു. അന്ന് അദ്ദേഹത്തിൽ നിന്നു സുറിയാനിയിൽ ഉപരിപഠനത്തിനായി ഓതറ സെന്റ് ജോർജ് ദയറാധിപൻ ഫാദർ ഇ. മാത്യൂസ് (പിന്നീട് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ) വന്നു പൊയ്ക്കൊണ്ടിരുന്നത് ഓർക്കുന്നു. അതുപോലെ മൈലപ്രാ ദയറായിലെ വി. ഇ. മാത്യൂസ് റമ്പാച്ചനും സുറിയാനി പഠനത്തിനെത്തിയിരുന്നു. ഒന്നാം വർഷ വിദ്യാർത്ഥികളായ ഞങ്ങളെ സുറിയാനി പഠിപ്പിച്ചത് അഭിവന്ദ്യ തിരുമേനിയാണ്. സ്കറിയാ മല്പാനച്ചൻ ആരാധനാക്രമങ്ങൾ പഠിപ്പിച്ചു.

ഫാദർ കെ. ഫീലിപ്പോസ് ചെറിയപള്ളി വികാരി ആയിരുന്നതുകൊണ്ട് പള്ളിമേടയിൽ താമസിച്ചുകൊണ്ട് സെമിനാരിയിൽ എത്തി പഠിപ്പിക്കുകയായിരുന്നു. ഒരു റാലി സൈക്കിൾ ചവിട്ടിയായിരുന്നു യാത്ര. വി. കെ. മാത്യൂസ് ശെമ്മാശൻ ഏലിയാച്ചാപ്പലിന്റെ വടക്കുവശത്തുള്ള ഒരു ചെറിയ മുറിയിൽ താമസിച്ചു. ഭക്ഷണം സ്വന്തം ഭവനത്തിൽ നിന്നായിരുന്നു. അദ്ദേഹം ആരാധനാക്രമവും സുറിയാനിയുടെ പ്രാഥമിക പഠനവും ചെറിയ മഠത്തിൽ മല്പാനച്ചന്റെ അടുക്കലായിരുന്നു അഭ്യസിച്ചത്. അദ്ദേഹം കശീശാപട്ടം സ്വീകരിക്കുന്നത് ഞാൻ അവിടെ പഠിക്കുമ്പോഴാണ്. അദ്ദേഹത്തിനു ഒരു മംഗളപത്രം, സുറിയാനിയിൽ ഔഗേൻ തിരുമേനി രചിച്ചത് അന്ന് സമ്മാനിക്കുകയുണ്ടായി. അദ്ദേഹം ആദ്യ കുർബാന ചൊല്ലിയപ്പോൾ സ്വന്തം പിതാവിന്റെ കാപ്പയാണ് ഉപയോഗിച്ചത്. അന്ന് മദ്ബഹായിലെ ശുശ്രൂഷക സമൂഹത്തിൽ ഞാനും ഉൾപ്പെട്ടിരുന്നു. അദ്ദേഹം മെത്രാപ്പോലീത്താ ആയപ്പോഴും, കാതോലിക്കാ ആയപ്പോഴും മദ്ബഹായിൽ ഞാൻ സംബന്ധിച്ചത് എന്റെ ഭാഗ്യമായി കരുതുന്നു.

ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഇടയ്ക്കൊക്കെ സെമിനാരി സന്ദർശിക്കുമായിരുന്നു. അപ്പോൾ അദ്ധ്യാപകരും

വിദ്യാർത്ഥികളും ഒരുമിച്ച് അദ്ദേഹത്തെ സ്വീകരിക്കും. ഒരിക്കൽ അങ്ങനെ സന്ദർശനം നടത്തിയപ്പോൾ, അടുത്ത വർഷം എന്നെ ഇംഗ്ലീഷ് പഠിപ്പിക്കാൻ (കോളേജ് പഠനം) വിടുകയാണെന്ന് പ്രഖ്യാപിച്ചു. അങ്ങനെ എന്റെ സെമിനാരി പഠനം ഒരു വർഷ മായി ചുരുങ്ങി. പിന്നീട് അവസരം ലഭിക്കുമ്പോഴെല്ലാം ഞാൻ സെമിനാരി സന്ദർശിച്ച് അദ്ധ്യാപകരോടും വിദ്യാർത്ഥി സമൂഹ ത്തോടുമുള്ള ബന്ധം പുലർത്തിപ്പോന്നു.

കൽക്കട്ടാ ബിഷപ്സ് കോളേജിൽ നിന്നും ബി. ഡി. പൂർത്തി യാക്കിയ ശേഷം 1954-ൽ ഞാൻ അദ്ധ്യാപകനായി സെമിനാരി യിൽ എത്തി. അതിനു രണ്ടുവർഷം മുമ്പ് എം. വി. ജോർജ് ശെമ്മാ ശൻ (പിന്നീട് ഗീവർഗീസ് മാർ ഒസ്താത്തിയോസ്) അമേരിക്ക യിലെ വേദശാസ്ത്രാഭ്യസനത്തിനുശേഷം, അദ്ധ്യാപകനായി എത്തിയിരുന്നു. അന്നത്തെ മറ്റ് അദ്ധ്യാപകർ - മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പിന്നീട് മാത്യൂസ് പ്രഥ മൻ കാതോലിക്കാ) പ്രിൻസിപ്പൽ, ഫാദർ കെ. ഫീലിപ്പോസ് വൈസ് പ്രിൻസിപ്പൽ, ഫാദർ എൻ. എ. യോഹന്നാൻ മല്പാൻ, ഡീക്കൻ കെ. എം. അലക്സാണ്ടർ എന്നിവരായിരുന്നു. സ്ഥലപരി മിതികൊണ്ട് ഞാനും അലക്സാണ്ടർ ശെമ്മാശനും ഒരു മുറിയി ലാണ് താമസിച്ചിരുന്നത്.

### 1. സാമ്പത്തിക രംഗം

അക്കാലത്ത് സാമ്പത്തികമായി വളരെ ക്ലേശം അനുഭവിച്ചു. നാമ മാത്രമായ ശമ്പളം മാത്രമേ അദ്ധ്യാപകർക്കു നൽകിയിരുന്നുള്ളൂ. എനിക്ക് ലഭിച്ചത് പ്രതിമാസം 40 രൂപാ ആയിരുന്നു. അങ്ങനെ നാലു വർഷം കഴിഞ്ഞ ശേഷമാണ് ഒരു ചെറിയ വർദ്ധനവുണ്ടാ കുന്നത്. പ്രിൻസിപ്പൽ തിരുമേനി അന്ന് കുളിയും ഭക്ഷണവും സെമിനാരിയുടെ ഏറ്റം അടുത്തുള്ള സ്വന്തം ഭവനത്തിൽ ആയിരു ന്നു. അദ്ദേഹത്തിന്റെ ജ്യേഷ്ഠ സഹോദരനായ കെ. ചെറിയാൻ വക്കീലുമായി കുശലപ്രശ്നങ്ങൾ നടത്തുന്നതും സഭാ കേസുക ളെപ്പറ്റിയുമൊക്കെ ചർച്ച ചെയ്യുന്നതും ആ അവസരത്തിലായിരു ന്നു.

സാമ്പത്തിക പ്രതിസന്ധിമൂലം ഒന്നിലധികം പ്രാവശ്യം സെമി നാരി പ്രവർത്തനം നിറുത്തിയിട്ട് പല സ്ഥലങ്ങളിലും പിരിവിനു പോകേണ്ടി വന്നു. സമുദായ ട്രസ്റ്റി ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാ മും, സമുദായ സെക്രട്ടറി പടിഞ്ഞാറെക്കര പി. സി. ഏബ്രഹാമും പ്രതിസന്ധികളിൽ സഹായത്തിന്റെ കരം നീട്ടിയിട്ടുള്ളത്

കൃതജ്ഞതാപൂർവം സ്മരിക്കുന്നു. സ്ഥിരമായ ഒരു വരുമാനമില്ലാതെ സെമിനാരി നടത്തിപ്പ് അസാധ്യമായി വന്നപ്പോൾ ഒരു ഞായറാഴ്ച വൈദിക സെമിനാരി ദിനമായി ആചരിക്കാനും അന്നത്തെ കാണിക്കയും പ്രത്യേക സംഭാവനകളും ഇടവകകളിൽ നിന്ന് സമാഹരിക്കാനുമുള്ള പദ്ധതി മുമ്പോട്ടു വച്ചു. എം. വി. ജോർജച്ചന്റെ നിർദ്ദേശമായിരുന്നു അത്. കാതോലിക്കാ ദിനപ്പിരിവിനെ അതു ബാധിക്കുമെന്നുള്ള ഭയത്താൽ ബാവാ തിരുമേനിക്ക് ആ പദ്ധതിയോട് ആദ്യം യോജിപ്പില്ലായിരുന്നു. സെമിനാരിയിൽ നിന്നുള്ള നിർബന്ധത്തിനു മുമ്പിൽ അദ്ദേഹം സമ്മതിക്കുകയായിരുന്നു. ആ പദ്ധതി 1956 മുതൽ വളരെ വിജയകരമായും അനുഗ്രഹകരമായും നടന്നു വരുന്നു. സെമിനാരിയുടെ പ്രധാന വരുമാനം സെമിനാരി ദിനപ്പിരിവാണ്. നാഗ്പൂർ സെമിനാരി ഉണ്ടായകാലം മുതൽ ഈ പിരിവിന്റെ ഒരു ഭാഗം അതിന്റെ നടത്തിപ്പിനായും കൊടുക്കുന്നു. മറ്റൊരു വരുമാനമാർഗ്ഗം എം. ഡി. കോമേർഷ്യൽ ആർക്കെയിഡിന്റെ വാടക ഇനത്തിൽ ലഭിക്കുന്നതിന്റെ ഒരു വിഹിതമാണ്. കാതോലിക്കാ ദിനപ്പിരിവിൽ നിന്ന് ഒരു ഓഹരിയും ലഭിക്കുന്നു.

സാമ്പത്തിക ക്ലേശം ഉണ്ടായ കാലത്ത് ഒരു ഫിനാൻസ് പ്രൊമോട്ടറെ നിയമിച്ച് പിരിവുകൾ ഊർജ്ജിതപ്പെടുത്തുവാൻ നിശ്ചയിച്ചു. അന്ന് ഞാൻ വൈസ് പ്രിൻസിപ്പലാണ്: സെമിനാരിയിൽ നിന്നും പഠനം പൂർത്തിയാക്കിയ ചന്ദനപ്പള്ളി ഇടവകാംഗമായ ഫാദർ കെ. വി. ശാമുവേലിനെ ഈ ദൗത്യം ഏൽപ്പിച്ചു. അദ്ദേഹമതു വിജയകരമായി നടത്തി. വർഷംതോറും സെമിനാരിക്ക് ഒരു സംഭാവന നൽകുന്ന സ്നേഹിതരെ (Friends of the Seminary), പല പ്രദേശത്തും അദ്ദേഹം കണ്ടെത്തി. ശമുവേലച്ചനുശേഷം റ്റി. പി. ഏലിയാസച്ചനും (മുളന്തുരുത്തി), കെ. വൈ. ചാക്കോ അച്ചനും (മാവേലിക്കര) ഈ സ്ഥാനം പ്രശംസാർഹമായി വഹിച്ചു.

സെമിനാരി ദിനാചരണം വിജയകരമാക്കുന്നതിനും പിരിവ് വർദ്ധിപ്പിക്കുന്നതിനും ഇടവകകളിൽ നിന്ന് സെമിനാരിയെ, ക്രമമായി സഹായിക്കുന്ന സ്നേഹിതരെ കണ്ടെത്തുന്നതിനുമായി സെമിനാരി വിദ്യാർത്ഥികളെ ഇടവകകളിലേക്ക്, സെമിനാരിദിനത്തിന്റെ തലേ ഞായറാഴ്ച, അയയ്ക്കുന്ന രീതി നടപ്പിലാക്കി. പള്ളിയിൽ അവർ പ്രസംഗിക്കുന്നതിനുള്ള വിഷയങ്ങൾ വിശദമായി അവരെ ബോധവൽക്കരിക്കുന്നത് എന്റെ ദൗത്യമായിരുന്നു. ഏറെക്കാലം ഞാൻ അതു ചെയ്തുക്കൊണ്ടിരുന്നു. ഇന്നും അതൊക്കെ തുടരുന്നതായിട്ടാണ് ഞാൻ മനസ്സിലാക്കുന്നത്. വളരെ ഞെരുക്കവും

പ്രയാസവും അനുഭവിച്ച അവസ്ഥയിൽ നിന്ന്, സാമ്പത്തിക ഭദ്രത കൈവന്ന ഒരവസ്ഥയിലേക്ക് സെമിനാരി എത്തിച്ചേർന്നതിൽ എനിക്കേറെ സന്തോഷമുണ്ട്. ക്ലേശകരമായ സാഹചര്യത്തിൽ പ്രവർത്തിച്ചവരിൽ അവശേഷിക്കുന്നത് ഞാൻ മാത്രമാണ്. പരിമിതമായ പ്രതിഫലം സ്വീകരിച്ചുകൊണ്ട് അറുപതു വർഷക്കാലം, ഞാൻ ഏറെ സ്നേഹിക്കുന്ന സെമിനാരിയെ സേവിപ്പാൻ കഴിഞ്ഞത് നിറഞ്ഞ ചാരിതാർത്ഥ്യത്തോടെ ഓർക്കുന്നു. സെമിനാരി കൈവരിച്ച നേട്ടത്തിലും വളർച്ചയിലും ഞാൻ ദൈവത്തെ സ്തുതിക്കുന്നു.

## 2. സെമിനാരി പൂർവ്വസ്ഥാനത്ത്

1942-ൽ പുനരാരംഭിച്ചത് എം. ഡി. സെമിനാരിയിലാണെന്ന് മുകളിൽ പ്രസ്താവിച്ചുവല്ലോ. ഇവിടെ സ്ഥലപരിമിതികൾ ഏറെയായിരുന്നു. വൈദിക പരിശീലനത്തിന് അതു അനുയോജ്യമായ ഒരു സ്ഥലമല്ലായിരുന്നു. നിവൃത്തിയില്ലാത്ത സാഹചര്യത്തിൽ അവിടെ തുടരുകയായിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമായി പഴയ സെമിനാരി നിലനിന്നതുകൊണ്ടാണ് വ്യവഹാരച്ചുഴലി അതിനെ ബാധിച്ചത്. മലങ്കര മെത്രാപ്പോലീത്താ - കാതോലിക്കയുടെ ആസ്ഥാനം ദേവലോകമായി മാറിയപ്പോൾ പഴയ സെമിനാരി വൈദിക പരിശീലന കേന്ദ്രമായി വീണ്ടും മാറുവാൻ സാഹചര്യം വന്നു. അങ്ങനെ 1959-ൽ സെമിനാരി അതിന്റെ പൂർവ്വസ്ഥാനത്തേക്ക് എത്തി. 1960-ൽ ന്യു ഡൽഹിയിൽ നടന്ന അഖില ലോക ക്രൈസ്തവ സഭാ സമ്മേളനത്തിലെ (WCC) പ്രതിനിധികൾ പലരും ഈ പൂർവ്വിക സഭയെയും അതിന്റെ സ്ഥാപനങ്ങളെയും സന്ദർശിക്കാനവസരമായി. അപ്പോഴേക്കും പഴയ സെമിനാരി കെട്ടിടത്തിന് ചില അറ്റകുറ്റപ്പണികൾ ഒക്കെ നടത്തി സെമിനാരി പ്രവർത്തനം അവിടെ പുനഃസ്ഥാപിച്ചു. സെമിനാരിയുടെ മൂന്നാം തട്ടിന്റെ ഒരു ഭാഗം ക്ലാസായിട്ടും മറ്റേ ഭാഗം വിദ്യാർത്ഥികളുടെ ഡോർമിറ്ററിയുമാക്കി. സെമിനാരിത്തട്ടിന്റെ പടിഞ്ഞാറെ വരാന്തയും ക്ലാസ് മുറിയാക്കി. വിദ്യാർത്ഥികളിൽ ഒരു ഭാഗം ഗ്രൗണ്ട് ഫ്ളോറിലെ മുറികളിലും താമസിച്ചു. അദ്ധ്യാപകർ ഒന്നാം നിലയിലെ മുറികൾ ഉപയോഗിച്ചു.

വിദ്യാർത്ഥികളുടെ സംഖ്യ വർദ്ധിക്കുകയും സ്ഥലപരിമിതി രൂക്ഷമാകുകയും ചെയ്ത സാഹചര്യത്തിൽ അന്നത്തെ പ്രിൻസിപ്പൽ തെയോഫിലോസ് തിരുമേനിയുടെ ഉത്സാഹത്തിൽ പുതിയ മന്ദിരത്തിനു രൂപകല്പന ചെയ്യുകയും പണികൾ ആരംഭിക്കുകയും ചെയ്തു. പഴയ കെട്ടിടം, നടുക്കു നിറുത്തിക്കൊണ്ട് തെക്കും

വടക്കുമായി പുതിയ ബ്ലോക്കുകൾ നിർമ്മിക്കാനുള്ള പദ്ധതി ആയിരുന്നു. വടക്കുവശത്തെ താഴത്തെ നില ഭക്ഷണശാലയും മുകളിൽ താമസിക്കാനുള്ള മുറികളും എന്നു വിഭാവന ചെയ്തു. തെക്കോട്ടുള്ള ബ്ലോക്കിൽ, മുകളിലത്തെ നിലയിൽ ലൈബ്രറിയും പ്രിൻസിപ്പലിന്റെ മുറിയും, താഴെ ഓഫീസുമുറികളും ക്ലാസ്മുറികളും എന്ന ക്രമീകരണമായിരുന്നു. തെക്കുവശത്തെ ബ്ലോക്കിനോടു ചേർന്ന് പടിഞ്ഞാറോട്ട് മൂന്നു നിലയിൽ ഒരു മന്ദിരവും ഉണ്ട്. അതിന്റെ ഗ്രൗണ്ട് ഫ്ളോർ അസംബ്ലി ഹാളും, മുകളിൽ രണ്ടുനിലകളിലായി വിദ്യാർത്ഥികൾക്കുള്ള ഡോർമിറ്ററികളും സംവിധാനം ചെയ്തിരുന്നു. തെക്കോട്ടുള്ള ബ്ലോക്കാണ് ആദ്യം പണിതത്. അതിനു തറക്കല്ലിട്ടത് അർമേനിയൻ കാതോലിക്കാ വസ്ക്കൻ തിരുമേനിയാണ്. അധികം വൈകാതെ വടക്കേ ബ്ലോക്കും തീർന്നു. അപ്പോഴേക്കും ആധുനിക സൗകര്യങ്ങളോടു കൂടിയ മന്ദിര സമുച്ചയം സെമിനാരിക്കു കൈവന്നു.

കൂടുതൽ വിശാലവും, വിദ്യാർത്ഥികൾക്കു പോയിരുന്ന് പഠനം നടത്തുവാനും, ബൃഹത്തായ പുസ്തകസഞ്ചയം ഭംഗിയായി സൂക്ഷിക്കാനും ഉതകുന്ന ഒരു ലൈബ്രറിയും, പുരാതന ലിഖിതങ്ങളും പ്രമാണങ്ങളും രേഖകളും സൂക്ഷിക്കാൻ പര്യാപ്തമായ ഒരു മ്യൂസിയവും ചേർന്ന് ഒരു പുതിയ മന്ദിരം നിർമ്മിക്കുവാൻ പദ്ധതിയായി. അതിന്റെ ഗ്രൗണ്ട് ഫ്ളോറിൽ വിശാലമായ ഓഡിറ്റോറിയവും, സെമിനാറുകൾ നടത്താനുള്ള ചെറിയ ഹാളുകളും ഇതിൽ സജ്ജമാക്കിയിരിക്കുന്നു. ഓഡിറ്റോറിയം മാത്യൂസ് പ്രഥമൻ ബാവായുടെ സ്മരണയ്ക്കും, ലൈബ്രറി ബ്ലോക്ക് പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ സ്മരണയ്ക്കും, എക്യുമെനിക്കൽ ഹാൾ ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ സ്മരണയ്ക്കുമായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ദ്വിശതാബ്ദിയാഘോഷം 2015-ൽ നടന്നപ്പോൾ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ സ്മരണയ്ക്കായി “ശ്രേയസ്” എന്ന നാമത്തിൽ ഒരു പുതിയ മന്ദിരം പഴയ സെമിനാരിയുടെ വടക്കുവശത്ത് നിർമ്മിക്കുകയുണ്ടായി. അതു വിദ്യാർത്ഥികളുടെ ഹോസ്റ്റലായിട്ടാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. സെമിനാരിയിലെ മന്ദിര സമുച്ചയങ്ങളുടെ ഉത്ഭവവും വളർച്ചയുമാണ് നാം മുകളിൽ കണ്ടത്.

### 3. പഠനരംഗം

1942-ൽ സെമിനാരി പുനരാരംഭിച്ചപ്പോൾ പാശ്ചാത്യ സെമിനാരികളുടെ മാതൃകയിൽ ആധുനിക വീക്ഷണത്തോടെ പാഠ്യപദ്ധതി

ആവിഷ്ക്കരിച്ചു. പൂർവ്വികമായി നമുക്ക് ലഭിച്ചിട്ടുള്ള പാരമ്പര്യങ്ങളും പൈതൃകങ്ങളും സമന്വയിപ്പിച്ച് ആധുനിക കാലത്തിന് അനുയോജ്യമായ വിധത്തിൽ അദ്ധ്യയനം നടപ്പാക്കി. സുറിയാനി ഭാഷയും, സുറിയാനി സംഗീതവും, ആരാധനാക്രമങ്ങളും, മലങ്കരയുടെയും കാതോലിക്കേറ്റിന്റെയും ചരിത്രവും, പ്രധാന പഠനവിഷയങ്ങളായിരുന്നു. സെമിനാരി പഠനം പൂർത്തിയാക്കി പോകുന്നവർക്ക് സെമിനാരിയുടേതായ ഒരു ഡിപ്ലോമാ നൽകണമെന്ന ആശയം ഫാക്കൽറ്റിയിൽ ഉണ്ടായി. അങ്ങനെയാണ് 1957 മുതൽ ജി.എസ്.റ്റി. (Graduate in Sacred Theology) സെമിനാരി പഠനം പൂർത്തിയാക്കുന്നവർക്ക് നൽകിത്തുടങ്ങിയത്. ആ വർഷം തന്നെയാണ് സെമിനാരിയുടെ എംബ്ലം വരച്ചുണ്ടാക്കിയതും. അതിനു വേണ്ട ആശയങ്ങൾ നൽകി; വിദ്യാർത്ഥികൾ വരച്ചു. അവയിൽ ഏറ്റം തൃപ്തികരമായത് അംഗീകരിക്കുകയായിരുന്നു.

സഭയുടെ മിഷനറി ദൗത്യത്തെക്കുറിച്ച് ഏറെ ചിന്തിക്കുകയും ശബ്ദിക്കുകയും ചെയ്യുന്ന ആളായിരുന്നു എം. വി. ജോർജച്ചൻ. അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽ ആ വിഷയം ഏറെ പ്രതിഫലിച്ചിരുന്നു. പൂർവ്വികമായ നമ്മുടെ സഭ പ്രേഷിതരംഗത്ത് അലംഭാവം പുലർത്തിയെന്നത് നമ്മുടെ പരാജയമായി കാണേണ്ടതുതന്നെ. സെമിനാരി വിദ്യാർത്ഥികളിൽ മിഷനെപ്പറ്റി അവബോധം വരുത്തണമെന്ന ലക്ഷ്യത്തോടെ "മിസ്സിയോളജി" (Missiology) ഒരു പാഠ്യ വിഷയമാക്കി. അത് എം. വി. ജോർജച്ചൻ തന്നെ പഠിപ്പിച്ചു പോന്നു. കൂടാതെ അദ്ധ്യാപകരും വിദ്യാർത്ഥികളും ഒരുമിച്ച് ഇടവക തലത്തിൽ "പാരിഷ് മിഷൻ" സംഘടിപ്പിച്ചു നടപ്പാക്കി.

ഫാദർ പോൾ വർഗീസ് (പിന്നീട് പൗലോസ് മാർ ഗ്രീഗോറിയോസ്), ഫാ. ഡോ. വി. സി. ശമുവേൽ എന്നിവർ സെമിനാരിയിൽ അദ്ധ്യാപകരായി എത്തിയപ്പോൾ പഠനരംഗത്ത് ഒരു നൂതനാദ്ധ്യായം കുറിച്ചു എന്നു പറയാം. പൗരസ്ത്യ സഭാ പിതാക്കന്മാരുടെ വേദശാസ്ത്ര ചിന്താധാരയിലേക്ക് ആനയിക്കുന്ന ഒരു സമീപനമായിരുന്നു അവരുടേത്. മുമ്പുള്ള പ്രഗത്ഭരായ അദ്ധ്യാപകർക്കും പിതാക്കന്മാർക്കും (ഔഗേൻ തീമോത്തിയോസ്, വട്ടശ്ശേരി മല്പാൻ, കോനാട്ടു മല്പാൻ തുടങ്ങിയവർ) സുറിയാനി ഗ്രന്ഥങ്ങളുമായുള്ള ആഭിമുഖ്യമേ ഉണ്ടായിരുന്നുള്ളു. പൗരസ്ത്യ സഭാ പിതാക്കന്മാരുടെ കൃതികളെല്ലാം തന്നെ പാശ്ചാത്യ ഭാഷകളിലേക്ക് (ജർമ്മൻ, ഫ്രഞ്ച്, ഇംഗ്ലീഷ്) പരിഭാഷപ്പെടുത്തിയിട്ടുള്ളതിനാൽ ഫാദർ പോൾ വറുഗീസിനും ഫാദർ വി. സി. ശമുവേലിനും അവ

യുമായി ബന്ധപ്പെടാനും, പരമാവധി അവയിൽ നിന്നു സ്വാംശീകരിക്കാനും കഴിഞ്ഞു. വിജ്ഞാനം ആർജ്ജിച്ചതു കൊണ്ടുമാത്രമായില്ല. അതു വാമൊഴിയായും വരമൊഴിയായും ഫലപ്രദമായി സംവേദനം ചെയ്യുവാനും കഴിയണം. ഇക്കാര്യത്തിൽ ഫാദർ പോൾ വറുഗീസ് അദ്വിതീയനായിരുന്നു. അദ്ദേഹത്തിന്റെ നേതൃത്വവും (പ്രിൻസിപ്പലായി ദീർഘകാലം പ്രവർത്തിച്ചു) സംഭാവനയും സെമിനാരിക്ക് ഒരു പുതിയ ദിശാബോധം സൃഷ്ടിക്കാൻ പര്യാപ്തമായി. സഭാപിതാക്കന്മാരെപ്പറ്റിയും, പൗരസ്ത്യ സഭാവേദശാസ്ത്രത്തെപ്പറ്റിയും പഠിക്കുവാനും അവരുടെ ചിന്താധാരകളെ മനസ്സിലാക്കാനുമുള്ള ആസക്തി ഉയർത്തുവാൻ കാരണമായി. അതുപോലെ തന്നെ സഭാ ചരിത്ര പണ്ഡിതനായ വി. സി. ശമുവേലച്ചൻ, കാതോലിക്കേറ്റിനെപ്പറ്റി ആധികാരികവും, അവിതർക്കിതവുമായ വീക്ഷണം വിദ്യാർത്ഥികളിൽ വിന്യസിച്ചു. ഫാദർ കെ. കെ. മാത്യൂസിന്റെ (പിന്നീട് മാത്യൂസ് മാർ ബർന്നബാസ്), ഫാദർ ഫീലിപ്പോസ് തോമസിന്റെയും (പിന്നീട് ഫീലിപ്പോസ് മാർ തിയോഫിലോസ്) സേവനങ്ങൾ സ്തുത്യർഹങ്ങളായിരുന്നു.

1958-ൽ കൈവന്ന സഭാസമാധാനം സെമിനാരിയുടെ വളർച്ചയ്ക്കും വികസനത്തിനും സഹായകമായി. പാത്രിയർക്കീസ് ഭാഗക്കാർ മലേക്കുരിശു ദയറായിൽ നടത്തിക്കൊണ്ടിരുന്ന വൈദിക വിദ്യാഭ്യാസം നിറുത്തിയിട്ട് അവിടെ നിന്നുള്ള ചില അദ്ധ്യാപകരും കുറെ വിദ്യാർത്ഥികളും കോട്ടയത്തേക്കു വരുവാൻ കാരണമായി. അങ്ങനെ വന്ന മൂന്നു വിദ്യാർത്ഥികൾ ഇവിടുത്തെ പഠനം പൂർത്തിയാക്കിയ ശേഷം വടക്കൻ മേഖലയിൽ ഇന്നും വലിയ നേതൃത്വം വഹിച്ചുകൊണ്ടിരിക്കുന്നു. മണ്ണാറപ്ര ജേക്കബ് അച്ചൻ, ഒ. വി. ഏലിയാസ് അച്ചൻ, മത്തായി ഇടയനാൽ അച്ചൻ എന്നിവരാണ് ആ മൂന്നുപേർ. അവിടെനിന്ന് അദ്ധ്യാപകരായി വന്നെത്തിയ ഞാർത്താങ്കൽ കോരുത് മല്പാനച്ചൻ (വടവുകോട്) സഭയുടെ ആരാധനാ സംഗീത രംഗത്ത് നിസ്തുലമായ സംഭാവന നൽകി. അദ്ദേഹത്തിന്റെ സെമിനാരിയിലെ സേവനം മറക്കാനാവാത്തതാണ്. ശ്രുതി സംഗീത വിദ്യാലയത്തിന്റെ ഡയറക്ടറും, സെമിനാരിയിൽ ആരാധാനാ സംഗീത വിഭാഗത്തിന്റെ മികച്ച അദ്ധ്യാപകനുമായ എം. പി. ജോർജച്ചനെ, പ്രഗത്ഭനായ ഒരു സംഗീതജ്ഞനായി വാർത്തെടുക്കുന്നതിൽ കോരുതച്ചനുള്ള പങ്ക് വലുതാണ്. സഭായോജിപ്പിന്റെ ഫലമായിട്ടാണ് പഴയ നിയമ വിഭാഗത്തിന്റെ മേധാവിആയി ദീർഘകാലം പ്രവർത്തിച്ച കെ. എ. ജോർജ് ശെമ്മാശനെയും

(കണ്ടനാട്), സുറിയാനി ഭാഷാ പണ്ഡിതനായ റ്റി. ജെ. ഏബ്രഹാം അച്ചനെയും (മുളന്തുരുത്തി) സെമിനാരിയുടെ അദ്ധ്യാപക ഗണത്തിൽ ലഭിച്ചത്. ഏബ്രഹാം അച്ചൻ സഭയിൽ പിന്നീട് വന്ന അടിയൊഴുക്കിൽ വീണു മറുഭാഗത്തേക്കു പോവുകയുണ്ടായി.

ഇംഗ്ലീഷ് ഭാഷയിൽ കൂടുതൽ പരിജ്ഞാനം വരുത്തുവാൻ കാതോലിക്കേറ്റ് കോളേജ് പ്രിൻസിപ്പലായി വിരമിച്ച ഡോക്ടർ പോൾ സി. വറുഗീസ് (വൈക്കം), വിദേശത്തു സേവനം അനുഷ്ഠിച്ചശേഷം തിരിച്ചെത്തിയ പ്രൊഫ. സി. വി. ഏലിയാസ് (കൊല്ലാട്), പി. കെ. ഏബ്രഹാം (പേരൂർ) തുടങ്ങിയ പ്രതിഭാശാലികൾ പാർട്ട് ടൈം അദ്ധ്യാപകരായി സേവനം അനുഷ്ഠിച്ചത് ഓർക്കുന്നു. അതുപോലെ മലയാളം പഠിപ്പിക്കുവാൻ സഭാകവി സി. പി. ചാണ്ടിയും പ്രൊഫ. മാത്യു ഉലകതറയും (കോട്ടയം) ഉണ്ടായിരുന്നു. അക്കൗണ്ടൻസി പഠിപ്പിക്കാൻ കുറച്ചുകാലം ഉണ്ണൂണ്ണി പോൾ (കോട്ടയം) പ്രവർത്തിച്ചതും ഓർക്കുന്നു.

## സെറാമ്പൂർ അഫിലിയേഷൻ

1965-ൽ സെമിനാരിയുടെ നൂറ്റമ്പതാം വാർഷികം ആഘോഷിച്ച അവസരത്തിൽ എടുത്ത സുപ്രധാനമായ തീരുമാനമാണ്, സെറാമ്പൂർ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റു ചെയ്യുക എന്നുള്ളത്. അതുകൊണ്ടുള്ള പ്രയോജനം, പഠനം കുറെക്കൂടെ കാര്യക്ഷമമാകുന്നതിനും, ഇവിടെ പഠിച്ച് പാസ്സാകുന്നവർക്ക് ബി. ഡി. ബിരുദം നൽകുന്നതിനും സാധ്യമായി. മാത്രമല്ല, ലൈബ്രറി വികസനം, കൈവന്ന മറ്റൊരു നേട്ടമുണ്ട്, ഒരു പ്രോട്ടസ്റ്റന്റ് യൂണിവേഴ്സിറ്റിയുമായി ഓർത്തഡോക്സ് സെമിനാരി അഫിലിയേറ്റു ചെയ്യുന്നതിനെ വിമർശിക്കുന്നവർ അന്നും ഇന്നുമുണ്ട്. എന്നാൽ അംഗീകൃതമായ ഒരു ഡിഗ്രി നൽകുന്നതിനുള്ള സാധ്യത വേറെയില്ല എന്നോർക്കണം.

നമ്മുടെ സഭയുടെ ചരിത്രവും, ആരാധനാക്രമവും, പാരമ്പര്യങ്ങളും, പൈതൃകങ്ങളും പഠിപ്പിക്കുന്നതിന് ഈ ബന്ധം ഒട്ടും തടസ്സമല്ല. മറ്റു സെമിനാരികളെക്കാൾ ഭിന്നമായ ഒരു അന്തരീക്ഷം ഇവിടെ നിലനിറുത്തി. ആരാധനയ്ക്കും, അതിനോടു ചേർന്ന അനുഷ്ഠാനങ്ങൾക്കും ഊന്നൽ നല്കി. നോമ്പും, ഉപവാസവും, ജാഗരണവും, കാനോനിക നമസ്കാരവും കൗദാശികാനുഭവവും എല്ലാം സമന്വയിപ്പിച്ചുകൊണ്ടുള്ള ഒരു ജീവിതക്രമമാണ് ഇവിടെ പിന്തുടരുന്നത്.

## F.F.R.R.C

Federated Faculty for Research in Religion and Culture എന്ന പേരിൽ മൂന്നു സെമിനാരികൾ ചേർന്ന് ഒരു അദ്ധ്യയന പദ്ധതി ആവിഷ്കരിച്ചു. ഓർത്തഡോക്സ് സെമിനാരി, മാർത്തോമ്മാ സെമിനാരി, കണ്ണമ്മൂല സെമിനാരി എന്നിവ സംയുക്തമായിട്ടാണ് ബിരുദാനന്തര ബിരുദത്തിനും ഗവേഷണത്തിനും വിദ്യാർത്ഥികളെ സജ്ജമാക്കുന്നത്. അതുവഴി M.Th, D.Th തുടങ്ങിയ ബിരുദങ്ങൾ നേടുവാൻ കഴിയുന്നു. പല സഭകളിൽപെട്ട വിദ്യാർത്ഥികൾ ഇവിടെ പഠിക്കുന്നു. പെന്തിക്കൊസ്ത്, ബാപ്റ്റിസ്റ്റ് തുടങ്ങിയ വിഭാഗത്തിൽപ്പെട്ടവരുമുണ്ട്. വിദ്യാർതഥികളിൽ വനിതകളും ഉൾപ്പെടുന്നു. ആസാം, മേഘാലയ, മണിപ്പൂർ, നാഗാലാൻഡ് മുതലായ ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ നിന്ന് വിദ്യാർത്ഥികൾ എത്തുന്നു. അവരിൽ പലരും നമ്മുടെ സെമിനാരിയിലും, അവർക്കായി സജ്ജീകരിച്ചുട്ടുള്ള മന്ദിരത്തിൽ പാർക്കുന്നു. അവർ നമ്മുടെ ആരാധനകളിൽ സംബന്ധിക്കാറില്ലെങ്കിലും നമ്മുടെ സഭാ ജീവിതത്തെപ്പറ്റിയും, അനുഷ്ഠാനപാരമ്പര്യങ്ങളെക്കുറിച്ചും അറിയുവാൻ അവർക്കവസരം ലഭിക്കുന്നു. നല്ല ഒരു അനുഭവമായി അവർ അതിനെ കാണുന്നു. നമ്മുടെ വിദ്യാർത്ഥികൾക്കും മറ്റു വിഭാഗക്കാരുമായി ഇടപഴകുന്നതിനും, അന്യസംസ്ഥാനങ്ങളിലെ സംസ്ക്കാരത്തെക്കുറിച്ച് മനസ്സിലാക്കുന്നതിനും അവസരമുണ്ടാകുന്നു.

പഠനവിഷയങ്ങളിൽ പല മാറ്റങ്ങളും സംഭവിച്ചിട്ടുണ്ട്. ആധുനിക സമൂഹത്തെ ബാധിക്കുന്ന പലതും പാഠ്യവിഷയങ്ങൾ ആക്കി. വനിതകളുടെ സ്ഥാനവും പദവിയും, ദലിതരുടെ വിമോചനവും പുരോഗതിയും, പ്രകൃതിസംരക്ഷണത്തോടു ബന്ധപ്പെട്ട വിഷയങ്ങൾ, ഇങ്ങനെ പലതും സമകാലിക പ്രസക്തിയുള്ളവയാണ്. അവയെപ്പറ്റിയൊക്കെ വൈദികർക്ക് അവബോധമുണ്ടായിരിക്കേണ്ടതാണ്. ഇങ്ങനെ നോക്കുമ്പോൾ കേവലം കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിനുള്ള പരീശീലനത്തെക്കാൾ ഉപരി സമകാലീക ജീവിതത്തിൽ ജനങ്ങൾ നേരിടുന്ന പ്രശ്നങ്ങളെയും വെല്ലുവിളികളെയും കുറിച്ചു മനസ്സിലാക്കി, അതിനനുസരണമായി പ്രതികരിക്കാനും, നേതൃത്വം നൽകാനും വൈദികർ പ്രാപ്തരാകേണ്ടതുണ്ട്. അതിനാൽ അവരുടെ പരിശീലനം അതിനനുസരണമായിരിക്കണമെന്ന തത്വം അംഗീകരിച്ചിട്ടുണ്ട്.

മിഷൻ പ്രവർത്തനങ്ങൾക്ക് ഊന്നൽ നൽകിക്കൊണ്ടും, ഉത്തരേന്ത്യൻ ഭാഷകളിൽ പരിശീലനം ഉണ്ടാകത്തക്കവണ്ണം, ആരംഭിച്ച

നാഗപ്പൂർ വൈദിക സെമിനാരിയിലെ വിദ്യാർത്ഥികൾ ഒരു സെമസ്റ്റർ ഇവിടെ വന്നു പഠിക്കണമെന്ന വ്യവസ്ഥയനുസരിച്ച് അവിടെ നിന്നുള്ള വിദ്യാർത്ഥികളും ഇവിടെ എത്തുന്നു. ഒരു കാലത്ത് ഇരുപത് വിദ്യാർത്ഥികളിൽ താഴെ മാത്രമുണ്ടായിരുന്ന സ്ഥാനത്ത് ഇന്ന് ഇരുന്നൂറോളം വിദ്യാർത്ഥികൾ സെമിനാരി അങ്കണത്തെ സമ്പുഷ്ടമാക്കുന്നു.

## 4. പ്രവർത്തനമേഖല വിപുലീകരിക്കുന്നു

വൈദിക വൃന്ദത്തെ വാർത്തെടുക്കുന്ന ദൗത്യമാണ് പ്രാഥമികമായും പ്രധാനമായും സെമിനാരിക്കുള്ളത്. എന്നാൽ സഭയിലെ അത്മായക്കാരെയും വിശ്വാസത്തിൽ വളർത്താനും, ആദ്ധ്യാത്മികതയിൽ പുഷ്ടിപ്പെടുത്താനുമുള്ള ദൗത്യം സെമിനാരിക്കാണ്. ഈ ബോധ്യം ഏറെയുണ്ടായിരുന്ന വ്യക്തിയാണ് പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹം സഭയിൽ സേവനം അനുഷ്ഠിക്കാൻ വന്നതു തന്നെ ഒരു അത്മായനായിട്ടായിരുന്നു. സഭയിൽ നേതൃത്വം കൊടുക്കുന്ന അത്മായ നേതാക്കൾക്ക് നിശ്ചയമായും വിശ്വാസപരമായ കാര്യങ്ങളിലും ക്രിസ്തീയ കർത്തവ്യങ്ങളിലും അവബോധം വരുത്താൻ ഉതകുന്ന ക്ലാസ്സുകളും സമ്മേളനങ്ങളും ചർച്ചാവേദികളും സംഘടിപ്പിക്കാൻ ലക്ഷ്യമിട്ടാണ് സോഫിയാ സെന്റർ നിർമ്മിച്ചത്. ഇതിന്റെ നിർമ്മിതിക്ക് ആവശ്യമായ ധനം ഗ്രീഗോറിയോസ് തിരുമേനി വിദേശത്തുനിന്നു കണ്ടെത്തുകയായിരുന്നു. രാഷ്ട്രീയവും, സാമൂഹ്യവുമായ ഉന്നത തലത്തിൽ പ്രവർത്തിച്ച പലരും ഇവിടെ നടന്ന സമ്മേളനങ്ങളിൽ സംബന്ധിക്കയും നേതൃത്വം നൽകുകയും ചെയ്തിട്ടുണ്ട്. നമ്മുടെ സഭയുടെതല്ലാത്ത പല സമ്മേളനങ്ങൾക്കും കോൺഫ്രറൻസുകൾക്കും സോഫിയാ സെന്റർ വേദിയാകാറുണ്ട്. സെമിനാരി ഫാക്കൽറ്റിയുടെ സേവനവും നേതൃത്വം ഇവിടെ ലഭിക്കാൻ സൗകര്യമുണ്ടെന്നുള്ളത് ഒരു മെച്ചമാണ്.

ഇടവകകൾ കേന്ദ്രീകരിച്ചു അത്മായർക്ക് ഒരു പഠനപദ്ധതി ആവിഷ്കരിച്ചതാണ് “ദിവ്യബോധനം” എന്നുള്ളത്. കഴിഞ്ഞ മൂന്നുദശകമായി പതിനായിരത്തിലധികം വിശ്വാസികൾ ഈ പഠനം പൂർത്തിയാക്കി സഭാസേവനത്തിൽ തുടരുന്നു. ഇതിൽ കൂടുതൽ ഉത്സാഹം വനിതാകൾക്കാണെന്നുള്ളത് ശ്രദ്ധേയമാണ്. ആദ്യകാലത്ത് ഇതിന്റെ ചുക്കാൻ പിടിച്ച് മതിയായ ക്രമീകരണങ്ങൾ വരുത്തുവാൻ ഉത്സാഹിച്ചത് സെമിനാരി ലൈബ്രേറിയനായിരുന്ന ഫാദർ സി. സി. ചെറിയാനാണ്. രണ്ടുവർഷം വീതം നീണ്ടു നിൽക്കുന്ന

മൂന്നു കോഴ്സുകളാണ് ഇതിനുള്ളത്. തുടർ പഠനമായിട്ടാണ് മൂന്നു കോഴ്സുകളും ക്രമീകരിച്ചിട്ടുള്ളത്. ഈ പഠനത്തിനാവശ്യമായ മുപ്പതിൽ അധികം പുസ്തകങ്ങൾ സെമിനാരി അദ്ധ്യാപകർ തന്നെ രചിച്ചവയാണ്. ഈരണ്ടു വർഷം കൂടുമ്പോൾ, ഇതിന്റെ കോൺവെക്കേഷൻ സെമിനാരിയിൽ വച്ചു നടത്തി കോഴ്സുകൾ പാസ്സാകുന്നവർക്ക് സർട്ടിഫിക്കറ്റുകൾ നൽകുന്നു. ഈ പദ്ധതിയുടെ ഡയറക്ടറായി ആരംഭകാലം മുതൽ ഇന്നുവരെയും ഞാൻ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

"ശ്രുതി" എന്ന ആരാധനാ സംഗീതവിദ്യാലയവും പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഭാവനയിൽ വിടർന്നതാണ്. അതിന്റെ ചുമതല വഹിക്കുവാൻ ഏറ്റവും അനുയോജ്യനായ എം. പി. ജോർജച്ചനെ കണ്ടെത്തുകയും അദ്ദേഹത്തിന് റഷ്യയിലും ഇംഗ്ലണ്ടിലും സംഗീതത്തിൽ ഉന്നതാഭ്യസനം നടത്തുവാൻ സൗകര്യപ്പെടുത്തുകയും ചെയ്തു. കർണ്ണാട്ടിക്ക് സംഗീതം അഭ്യസിക്കാനുള്ള അവസരവും തിരുമേനി ജോർജച്ചനു പ്രദാനം ചെയ്തു. അങ്ങനെ ഒരു സംഗീത പ്രതിഭയായിത്തീർന്ന അച്ചൻ "ശ്രുതി" എന്ന മ്യൂസിക് സ്കൂളിന്റെ ഡയറക്ടറായിത്തീർന്നു. അതിനായി ഒരു പ്രത്യേക മന്ദിരവും സജ്ജമായി. ഇന്ന് ശ്രുതി ഒരു അംഗീകൃത സ്ഥാപനമാണ്. ഇതര സഭാ വിഭാഗത്തിൽപ്പെട്ടവരും അവിടെ അഭ്യസനത്തിനെത്തുന്നു.

## പ്രത്യാശാ കൗൺസിലിംഗ് പ്രോഗ്രാം

കൗൺസിലിംഗ് ഇന്ന് ഒരു വ്യവസ്ഥാപിത പദ്ധതിയായി സമൂഹത്തിൽ സ്ഥാനം പിടിച്ചിട്ടുണ്ട്. ജീവിതത്തിന്റെ വിവിധ തുറകളിൽപ്പെട്ടവർക്കും കൗൺസിലിംഗിന്റെ പ്രയോജനം അംഗീകരിക്കപ്പെട്ടിട്ടുണ്ട്. കുമാരീ കുമാരന്മാർക്ക്, വിവാഹിതർക്ക്, വയോജനങ്ങൾക്ക് എല്ലാം ഇന്ന് കൗൺസിലിംഗ് നടത്തുന്നു. അതിനു പ്രത്യേകം പരിശീലനവും വൈദഗ്ദ്ധ്യവും നേടിയിട്ടുള്ളവരുണ്ട്. അങ്ങനെയുള്ളവരുടെ സേവനം സമൂഹത്തിൽ കൂടുതൽ ആവശ്യമാണ് എന്നും മനസ്സിലാക്കി സ്ത്രീ പുരുഷന്മാരായ വ്യക്തികൾക്ക് പരിശീലനം നടത്തുന്ന പദ്ധതി കഴിഞ്ഞ പല വർഷങ്ങളിലായി വിജയപൂർവ്വം സെമിനാരി നടത്തി വരുന്നു. അതിന്റെ ഡയറക്ടറായി പ്രവർത്തിക്കുന്നത് സെമിനാരിയുടെ ഇപ്പോഴത്തെ പ്രിൻസിപ്പലായ ഡോ. ഒ. തോമസച്ചനാണ്.

സെമിനാരിയുടെ കെട്ടിട സമുച്ചയത്തിലുള്ള വളർച്ച മാത്രമല്ല, പ്രവർത്തനമേഖലയിലും ആധുനികഘട്ടം വളർച്ചയും വിപുലീക

രണവും നേടിയിരിക്കുന്നു. അർപ്പണബോധവും, സേവന തല്പര തയുമുള്ള പ്രഗത്ഭമതികളായ ഒരു നല്ല അദ്ധ്യാപക നിര സെമിനാരിക്ക് ഇക്കാലയളവിൽ ലഭിച്ചു എന്നത് കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

## 5. ഉപസംഹാരം

ഒരു പക്ഷേ എന്റെ അത്രയും ദീർഘകാലം സെമിനാരിയിൽ സേവനം അനുഷ്ഠിച്ചവർ വേറെ ആരും ഉണ്ടായിരിക്കയില്ല. പാണ്ഡിത്യമോ, പ്രാഗത്ഭ്യമോ, മേധാവിത്വമോ ഒന്നും എനിക്കവകാശപ്പെടാനില്ല. എങ്കിലും ഈ സ്ഥാപനത്തെ ആത്മാർത്ഥമായി സ്നേഹിക്കുകയും, അർപ്പണ ബോധത്തോടെ അവിടെ പ്രവർത്തിക്കുകയും ചെയ്തു എന്ന കൃതാർത്ഥത എനിക്കുണ്ട്. വിദേശത്ത് കൂടുതൽ സാമ്പത്തിക നേട്ടത്തോടെ സേവനം അനുഷ്ഠിക്കാൻ അവസരമുണ്ടായിട്ടും അതു നിരസിച്ചിട്ട് ഇവിടെ തുടരുകയായിരുന്നു. ഞാൻ വൈസ് പ്രിൻസിപ്പൽ ആയി പ്രവർത്തിച്ചപ്പോൾ മിക്കപ്പോഴും പ്രിൻസിപ്പലിന്റെ ചുമതലകൾ മുഴുവൻ നിറവേറ്റേണ്ടിവന്നു. എനിക്ക് ഒരു രോഗം ബാധിച്ചിരിക്കുമ്പോൾ, എന്നോട് ഒരു വാക്കുപോലും പറയാതെ എന്നെ വൈസ് പ്രിൻസിപ്പൽ സ്ഥാനത്തുനിന്നു നീക്കി മറ്റൊരാളെ നിയമിച്ചതായി പത്രവാർത്തയിൽ കൂടി ഞാനറിഞ്ഞു. എന്നിട്ടും സുഖപ്രാപ്തി വന്നപ്പോൾ എന്റെ സേവനം ഞാൻ ഒരു പരാതിയോ അതൃപ്തിയോ കൂടാതെ അവിടെ തുടർന്നു. പല ഉത്തരവാദിത്തങ്ങളും ഞാൻ വഹിച്ചു. തികഞ്ഞ ആത്മാർത്ഥതയോടും കൃത്യനിഷ്ഠയോടും കൂടി എല്ലാ ചുമതലകളും നിറവേറ്റി. അഞ്ചു പ്രിൻസിപ്പൽമാരോടുകൂടെ പ്രവർത്തിക്കുവാൻ അവസരമുണ്ടായി. വേറിട്ട വ്യക്തിത്വങ്ങളായിരുന്നു അവരുടേത്. ഓരോരുത്തരുടെയും സേവനവും നേതൃത്വവും സെമിനാരിയുടെ വളർച്ചയ്ക്കും അഭിവൃദ്ധിക്കും കാരണമായിട്ടുണ്ട്. സെമിനാരിയോടും, അവിടുത്തെ ചാപ്പലിനോടുമുള്ള എന്റെ ബന്ധം ഇന്നും ഞാൻ നിലനിറുത്തുന്നത് ചൊവ്വാഴ്ച തോറുമുള്ള എന്റെ സന്ദർശനത്തിൽക്കൂടിയാണ്. എന്റെ ജീവിതവുമായി ഇഴുകിച്ചേർന്ന സെമിനാരിയെക്കുറിച്ചുള്ള ഓർമ്മകൾ ഇവിടെ നിറുത്തട്ടെ; അത് ആയിരമായിരം സ്ത്രോത്രം ദൈവത്തിന് അർപ്പിച്ചുകൊണ്ട്.

■

# 2

# മൂന്ന് സംസ്കൃതികളുടെ സംഗമം

**ഫാ. ഡോ. കെ. എം. ജോർജ്ജ്**

ഇൻഡ്യയിലെ പുരാതനമായ ഗുരുകുല സമ്പ്രദായവും ഇംഗ്ലണ്ടിലെ ഓക്സ്-ബ്രിഡ്ജ് കോളേജുകളിലെ പഠന ശൈലിയും സമന്വയിപ്പിച്ചാണ് പഴയസെമിനാരി എന്നറിയപ്പെടുന്ന പഠിത്തവീട് ആരംഭിച്ചത്. പത്തൊൻപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ നമ്മുടെ രാജ്യത്ത് പൊതു വിദ്യാലയം എന്നത് തീർത്തും പുതിയ ആശയം ആയിരുന്നു. മലങ്കരസഭയിൽ വൈദിക വിദ്യാഭ്യാസം അന്ന് നടന്നുവന്നതും 'മൽപ്പാൻ ഭവന'ങ്ങളിലെ ഗുരുകുല ശിക്ഷണത്തിലായിരുന്നു. എന്നാൽ മലങ്കരയുടെ തെക്കും വടക്കും ഓരോ "പഠിത്തവീട്" ഉണ്ടാക്കണമെന്ന് സഭയിൽ 1809ൽത്തന്നെ പൊതുതീരുമാനമുണ്ടായി. ക്രിസ്തുശിഷ്യനായ തോമസ് അപ്പോസ്തോലനിൽ ആരംഭിക്കയും, ഭാരതത്തിന്റെ ആദ്ധ്യാത്മിക-സാംസ്കാരിക ഭൂമികയെ സ്വന്തം ഭവനമായി കരുതുകയും ചെയ്ത പുരാതന മലങ്കര സഭയിലാണ് ഇംഗ്ലീഷ് മിഷണറിമാർ അന്ന് സഹായ ദൗത്യ (mission of help) വുമായി എത്തിയത്. ഇരുണ്ട നൂറ്റാണ്ടുകളുടെ ജാഡ്യം വിട്ട് ഒരു നവോത്ഥാനത്തിന്റെ തീപ്പൊരിയ്ക്കായി നമ്മുടെ രാജ്യം വിങ്ങിക്കൊണ്ടിരുന്നപ്പോഴാണ് ബ്രിട്ടീഷ് മിഷണറിമാർ തിരുവിതാംകൂറിലെത്തുന്നത്. അവരുടെ സഹകരണത്തോടും തിരുവിതാംകൂർ രാജകുടുംബത്തിന്റെ സഹായത്തോടും കൂടെ മലങ്കരസഭ "കോട്ടയം കോളെജ്" എന്നറിയപ്പെട്ട സെമിനാരി ആരംഭിച്ചതോടെയാണ് നവോത്ഥാന ജ്വാല പടരുന്നത്.

മിഷണറിമാർ വരുമ്പോൾ ഇൻഡ്യയിൽ ഒരിക്കൽ സചേതനമായിരുന്ന ശ്രേഷ്ഠമായ ആദ്ധ്യാത്മിക-വൈജ്ഞാനിക മേഖലകൾ

ഒട്ടൊക്കെ ജീർണ്ണാവസ്ഥയിലായിരുന്നു. അതുപോലെ ആയിരുന്നു മലങ്കരസഭയിലും. പോർച്ചുഗീസുകാർ അടിച്ചേൽപ്പിച്ച കൊളോണിയൽ വാഴ്ച്ചയോടും വൈദേശിക റോമൻ സഭാവ്യവസ്ഥയോടും അടരാടി, പരിക്ഷീണമായ ഒരു തദ്ദേശീയ സഭയെ ആണ് ഇംഗ്ലീഷ് മിഷണറിമാർ കണ്ടത്. മലങ്കരസഭയുടെ തനിമയും പുരാതനത്വവും കണ്ട്, അതിന്റെ സ്വാതന്ത്ര്യത്തെ ആദരിച്ച് വിദ്യാഭ്യാസ രംഗത്ത് അവർ ആദ്യം സഹായഹസ്തം നീട്ടി. ബെഞ്ചമിൻ ബെയ്‌ലിയെപ്പോലെ ത്യാഗാർദ്രമായ സേവനത്തിനായി ജീവിതം സമർപ്പിച്ച മിഷണറിമാരെ മലയാള ഭാഷയും സംസ്കാരവും എന്നും നന്ദിയോടെ ഓർക്കേണ്ടതാണ്.

പഴയസെമിനാരിയുടെ സ്ഥാപനത്തിന് പിന്നിലുള്ള ഈ സാഹചര്യം ശ്രദ്ധേയമാണ്. മൂന്നു സംസ്കാരങ്ങളുടെ സംഗമം അതിലുണ്ട്: ഒന്ന്, മലങ്കരസഭയുടെ പൗരസ്ത്യമായ ആദ്ധ്യാത്മിക സംസ്കൃതി. പാശ്ചാത്യരിൽ നിന്ന് വ്യത്യസ്തമായി ഭാരതീയ മനസ്സിനോട് വളരെ അടുപ്പവും അനുഭാവവും പുലർത്തുന്നതാണ് ഇത്. രണ്ട്, ഇൻഡ്യയിലെ ഗുരുകുല ശിക്ഷണത്തിൽ ബ്രഹ്മചാരികളുടെ വേദ പഠനവും അനുഷ്ഠാനങ്ങളും ഉൾപ്പെട്ട സാമ്പ്രദായിക സംസ്കാരം. മൂന്ന്, യൂറോപ്പിലെ പുതിയ പ്രബുദ്ധതയും വൈജ്ഞാനിക പഠനങ്ങളും സൃഷ്ടിച്ച സംസ്കാരം.

ഗുരുകുലവും കോളേജും തുടക്കത്തിൽ വളരെ സമാനതകളുള്ള ആശയങ്ങളായിരുന്നു. വിദ്യാർത്ഥികൾ ഒരുമിച്ച് 'ഉണ്ട് താമസിച്ച്', ഒരുമിച്ച് പഠിച്ച്, ഒരുമിച്ച് ആത്മീക പരിശീലനം നടത്തുന്ന രീതിയാണ് രണ്ടിലും. പിൽക്കാലത്ത് ഈ ഉദാത്ത സങ്കൽപ്പങ്ങൾക്ക് ഉടവു തട്ടിയപ്പോൾ ഗുരുകുലവും കോളേജും തമ്മിൽ ഉരസലുകൾ ഉണ്ടായി. പഴയസെമിനാരി മലങ്കരമെത്രാപ്പോലീത്തായുടെ ആസ്ഥാനഭവനം കൂടിയായിരുന്നതിനാൽ, അദ്ദേഹമാണ് ഗുരുകുലാദ്ധ്യക്ഷൻ എന്ന് മലങ്കരസഭ ധരിച്ചിരുന്നു. എന്നാൽ പില്ക്കാല ഇംഗ്ലീഷ് മിഷണറിമാരിൽ ചിലർ കാണിച്ച വംശീയ ഹുങ്കും കൊളോണിയൽ മേൽക്കോയ്മയും ഭാരതീയമായ എല്ലാറ്റിനോടും പുലർത്തിയ പുച്ഛവും പഴയസെമിനാരിയിലും പിന്നീട് മലങ്കര സഭയിലും നിർഭാഗ്യകരമായ പിളർപ്പുകളുണ്ടാക്കി. ഇന്നും നമ്മെയെല്ലാം ലജ്ജിപ്പിക്കയും ദു:ഖത്തിലാഴ്ത്തുകയും ചെയ്യുന്ന മിക്ക സഭാവഴക്കുകളും ആരംഭിച്ചത് വൈദേശികമായ അധികാരത്തിന്റെ കൊടി നാട്ടലിൽ ആണെന്ന് നാം വിവേകപൂർവ്വം തിരിച്ചറിയേണ്ടതാണ്. പഴയസെമിനാരിയെന്ന വിദ്യാലയം നമ്മുടെ സാമൂഹ്യ

ചരിത്രത്തിലും സാംസ്കാരിക പൈതൃകത്തിലും ഗവേഷണം നടത്തുന്നവർക്ക് പഠിക്കാൻ പറ്റിയ സാധനാപാഠം കൂടിയാണ്.

പഴയസെമിനാരിയിൽ ഇരുനൂറുവർഷങ്ങൾക്ക് മുമ്പ് ആരംഭിച്ച സാംസ്കാരിക പരീക്ഷണം അതിന്റെ കുറവുകളോടെ ഇന്നും പ്രസക്തമാണ്. ഇൻഡ്യയിലെ സർവ്വകലാശാലകളിൽ ഇന്ന് ആദ്ധ്യാത്മിക പഠനങ്ങൾക്ക് തീണ്ടലുണ്ട്. എന്നാൽ യൂണിവേഴ്സിറ്റി എന്ന ആശയം തന്നെ മദ്ധ്യകാല യൂറോപ്പിലുണ്ടായത് ആദ്ധ്യാത്മികപഠന കേന്ദ്രങ്ങളിൽ നിന്നാണ് എന്ന് നാം മറക്കരുത്. അതുകൊണ്ട്, രാഷ്ട്രീയവൽക്കരണത്തിന്റെ വിഷം കലരാതെ, ശുദ്ധവും സ്വതന്ത്രവുമായ ആദ്ധ്യാത്മിക സംസ്കൃതീ പഠനകേന്ദ്രങ്ങൾ ശാസ്ത്ര സാങ്കേതിക പഠനങ്ങൾക്കൊപ്പം സർവ്വകലാശാലകളിലുണ്ടാകണം. ഒരിക്കൽ മൺമറഞ്ഞുപോയ മഹത്തായ നളന്ദ സർവ്വകലാശാലയുടെ പുനരുത്ഥാനവും പുതിയ പ്രത്യാശ നൽകുന്നു. തുഞ്ചത്തെഴുത്തച്ഛന്റെ മണ്ണിൽ വിരിയുന്ന മലയാളം സർവ്വകലാശാലയ്ക്കും, ഗുരുകലവും കോളേജും എങ്ങനെ സർഗ്ഗാത്മകമായി സമന്വയിപ്പിക്കാം എന്ന് പരീക്ഷിച്ചുനോക്കാനാവും. പഴയസെമിനാരി തന്നെ അതിന്റെ ചരിത്ര-സാംസ്കാരിക പ്രാധാന്യം മൂലം പുതിയ സാംസ്കാരിക മൂല്യവ്യവസ്ഥയുള്ള ഒരു നവീന യൂണിവേഴ്സിറ്റി സങ്കൽപ്പത്തിലേക്ക് ഉയർത്താനുള്ള സാധ്യതയും അന്വേഷിക്കാവുന്നതാണ്.

## II

**കേ**രളത്തിന്റെ സാമൂഹിക- സാംസ്ക്കാരിക ചരിത്രത്തിലെ നിർണ്ണായകമായ ഒരേട് മറിയുന്നത് ബ്രിട്ടീഷ് റസിഡണ്ട് കേണൽ ജോൺ മൺറോയുടെ വരവോടുകൂടിയാണ്. 200 വർഷങ്ങൾക്കു ശേഷം അദ്ദേഹത്തെ ഓർ ക്കുക എന്നത് ഏറ്റവും സമുചിതമായ കർമ്മമാണ്. ഇതിനു മുൻകൈയെടുത്ത സുമനസ്സുകളായ എല്ലാവരെയും ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു.

കേണൽ മൺറോയും അന്നത്തെ മലങ്കര സുറിയാനി സഭയും തമ്മിലുണ്ടായിരുന്ന ബന്ധത്തെക്കുറിച്ച് പറയാനാണ് എന്നോട് സദയം ആവശ്യപ്പെട്ടിരിക്കുന്നത്. അതിദീർഘമായ ഒരു ഗവേഷണ പ്രബന്ധത്തിനുള്ള വിഷയമാണിത്.

ഒരു വ്യക്തിയെന്ന നിലയിൽ വേർതിരിച്ച് കേണൽ മൺറോയെക്കുറിച്ച് ആർക്കും പറയാനാവില്ല. എല്ലാ ചരിത്ര പുരുഷന്മാരെയും

പോലെ അദ്ദേഹവും ഒരു കാലഘട്ടത്തിന്റെ സങ്കീർണ്ണമായ അവസ്ഥകളുടെ പ്രതിനിധിയാണ്.

## ആധുനികത

കേരളത്തിന്റെ ആധുനികത (modernity) ജോൺ മൺറോയുടെ കാലത്തോടെയാണ് ആരംഭിക്കുന്നത് എന്ന് ഒരുവിധത്തിൽ പറയാം. രണ്ടു നൂറ്റാണ്ടുകൾക്കുശേഷം നാം തിരിഞ്ഞു നോക്കുമ്പോൾ, ആ കാലത്തെ സംഭവ വികാസങ്ങളെക്കുറിച്ച് നമുക്ക് ഏകതാനവും ഏകശിലാരൂപവുമായ ഒരു നിലപാട് സ്വീകരിക്കാൻ പ്രയാസമാണ്. ബഹുസ്വരമായ കാഴ്ചപ്പാടുകളാണ് നമുക്കുള്ളത്. ഉദാഹരണമായി ബ്രിട്ടീഷ് സി.എം.എസ്. മിഷണറിമാരുടെ നിലപാട്, അതിൽത്തന്നെ ആദ്യകാലത്തെയും പിൽക്കാലത്തെയും മിഷണറിമാരുടെ നിലപാടുകൾ, ഈസ്റ്റ് ഇൻഡ്യാ കമ്പനിയുടെ നിലപാട്, സുറിയാനി സഭയിൽ മിഷണറിമാരോടു ആദ്യം സഹകരിച്ചവരുടെ നിലപാട്, എതിർത്തവരുടെ നിലപാട്, പൂർണ്ണമായും പിന്നീടും മിഷണറിമാരെ അനുകൂലിച്ചവരുടെ നിലപാട്, തിരുവിതാംകൂർ രാജകുടുംബത്തിന്റെ കാഴ്ചപ്പാട്, ദലിത് ചിന്തകരുടെയും പ്രസ്ഥാനങ്ങളുടെയും നിലപാട്, പോസ്റ്റ് കൊളോണിയൽ ഡിസ്കോഴ്സ് എന്ന വൈജ്ഞാനിക വ്യവഹാരത്തിന്റെ കാഴ്ചപ്പാടുകൾ ഇങ്ങനെ മൺറോ കാലഘട്ടത്തെക്കുറിച്ച് ബഹുമുഖമായ പരിപ്രേക്ഷ്യങ്ങളും പൂർവ്വപക്ഷങ്ങളും നിഗമനങ്ങളുമുണ്ട്. ഇവയൊന്നും തമ്മിൽ ചേരുന്നവയാകണമെന്നില്ല. ചിലത് തമ്മിൽ വിരുദ്ധമാവുകയും ചെയ്യുന്നുണ്ട്.

## പൊതുഭൂമിക

ഈ പശ്ചാത്തലത്തിൽ ഞാൻ ഇവിടെ നടത്തുന്ന ചില എളിയ നിരീക്ഷണങ്ങളുടെ രീതിശാസ്ത്രപരമായ അടിസ്ഥാനം വ്യക്തമാക്കിക്കൊള്ളട്ടെ. ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺറോ ഇവിടെ വരുമ്പോൾ കേരളത്തിൽ പുത്തൻകൂർ നസ്രാണികൾക്ക് ഒരു സഭയേ ഉള്ളൂ. ഇന്ന് നാം കാണുന്ന വേർപിരിവുകളൊന്നും അന്ന് ഇല്ല. പോർച്ചുഗീസിന് അധിനിവേശത്തോടും, വൈദേശികരായ റോമൻ കത്തോലിക്കാ മിഷണറിമാരുടെ ക്രൂരമായ ബലാൽക്കാര മിഷനോടും ഐതിഹാസികമായി പൊരുതി നിന്ന്, പുത്തൻ കൂറ്റുകാർ എന്ന് ആക്ഷേപിക്കപ്പെട്ടവരായിരുന്നു ആ ക്രിസ്ത്യാനികൾ. ഒത്തിരി കുറവുകൾ അവർക്കുണ്ടായിരുന്നെങ്കിലും ഒരുമയായിരുന്നു അവരുടെ ബലം. ആ പൊതു പൈതൃകത്തെയാണ്, അൽപ്പം ഗൃഹാതുരതയോടെയാണെങ്കിലും, ഒരു പ്രധാന കാഴ്ചപ്പാടായി

ഇവിടെ ഞാൻ എടുക്കുന്നത്. ഈ പൊതുഭൂമിക (common ground) യിൽ നിന്നുകൊണ്ട് ചില ചെറിയ സംഗതികൾ സൂചിപ്പിക്കുന്നു.

## സി.എം.എസ്. കോളേജിൽ നിന്ന് കോട്ടയം കോളേജിലേക്ക്

പ്രശസ്തമായ ഈ കലാലയത്തിലെ ഒരു പൂർവ്വ വിദ്യാർത്ഥി യാണ് ഞാൻ. അതിൽ വളരെ സന്തോഷവും അഭിമാനവുമുണ്ട്. മൂന്നുവർഷം സി.എം.എസ്. കോളജിൽ ശാസ്ത്രം പഠിച്ചതിനു ശേഷം പിന്നെ പോയത് നാലു വർഷം പഴയ സെമിനാരിയിൽ ദൈവശാസ്ത്രം പഠിക്കാനാണ്. എന്റെ ആയുസ്സിന്റെ ചക്രം മുമ്പോ ട്ടാണ് ഉരുണ്ടതെങ്കിലും 49 വർഷങ്ങൾക്ക് മുൻപത്തെ മാറ്റം 150 വർഷം ചരിത്രത്തിൽ പിറകോട്ട് യാത്രചെയ്യാൻ എന്നെ സഹായി ച്ചു. മീനച്ചിലാറിന്റെ കരയിൽ, ഗോവിന്ദപുരം കരയിൽ ഇപ്പോൾ രണ്ടു നൂറ്റാണ്ടുകൾ പഴക്കമുള്ള പഴയ സെമിനാരിയുടെ നാലുകെ ട്ടിന്റെ രണ്ടാം നിലയിലായിരുന്ന അന്ന് ലൈബ്രറി. അവിടെ എല്ലാ ദിവസവും കയറി ചെല്ലുമ്പോൾ രണ്ട് അപൂർവ്വ ചിത്രങ്ങൾ എന്നെ ആകർഷിച്ചിരുന്നു. ഒന്ന് കേണൽ ജോൺ മൺറോയുടേത്. (അത് മൺറോ അല്ലെന്ന് ചിലർക്ക് അഭിപ്രായമുണ്ടെങ്കിലും ഞങ്ങൾ കേട്ടത് അതാണ്). മറ്റേത് റിജന്റ് മഹാറാണി ഗൗരി ലക്ഷ്മിബായിയുടേത്. പിന്നെ മൂന്നാമത് ചിത്രമില്ലാത്ത ഒരു ചിത്രം. മുകളിലല്ല, താഴെ. താഴെ ചാപ്പലിനുള്ളിൽ നാലുകെട്ടിന്റെ അസ്ഥിവാരത്തിനടുത്ത് സംസ്ക്ക രിക്കപ്പെട്ടിരിക്കുന്ന പുലിക്കോട്ടിൽ യൗസേഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ അഥവാ കുന്നംകുളംകാരൻ ഇട്ടൂപ്പു റമ്പാന്റേത്. കഴിഞ്ഞ മാസം പ്രൊഫ. പി.സി. ജോണും, പ്രൊഫ. സൂസൻ വർഗീസും പഴയ സെമിനാരിയിലെ അപൂർവ്വ മൺറോ ചിത്രത്തിന്റെ ഒരു കോപ്പിയെടുക്കുന്നതിനേക്കുറിച്ച് എന്നോട് അഭിപ്രായം ആരാ ഞ്ഞപ്പോൾ, കഴിഞ്ഞ 50 വർഷങ്ങളായി എന്റെ വിദ്യാർത്ഥി മനസ്സിന്റെ ആഴത്തിൽ ആദരവോടെ സൂക്ഷിച്ചിരുന്ന ഈ ചിത്രങ്ങൾ ത്രിമാന ഭംഗിയോടെ വീണ്ടും തെളിഞ്ഞുവന്നു. ഇതിനൊരു ത്രികോണ സമ ഗ്രതയുമുണ്ട്, (a certain triangular integrity). അതായത് ഇവരിൽ ആരെ യെങ്കിലും ഒരാളെ ഓർക്കുമ്പോൾ മറ്റു രണ്ടു പേരും അവിടെ സന്നി ഹിതരാകും.

## മൂന്നുവ്യക്തികളും മൂന്ന് വ്യവസ്ഥകളും

ഈ മൂന്ന് വ്യക്തികളും പ്രാതിനിധ്യം വഹിക്കുന്നത്, വ്യത്യസ്ഥ ങ്ങളായ മൂന്നു വ്യവസ്ഥകളെയും ശക്തമായ മൂന്ന് പാരമ്പര്യങ്ങ ളെയുമാണ്. മൂന്നു പേരെയും കുറിച്ചു ഹ്യസ്വമായി പറയട്ടെ.

**ഒന്ന്:-** കേണൽ ജോൺ മൺട്രോ സ്കോട്ട്ലണ്ടുകാരൻ. അന്യാദൃശ്യമായ ഭരണപാടവവും ആർജ്ജവവും കാണിച്ച ചെറുപ്പക്കാരനായ ബ്രിട്ടീഷ് റസിഡണ്ട്. തിരുവിതാംകൂറിലെ ദിവാൻ അഥവാ പ്രധാനമന്ത്രിയും. ഈസ്റ്റ് ഇൻഡ്യ കമ്പനിയുടെയും ക്രമേണ ഉയർന്നു വന്നുകൊണ്ടിരുന്ന ബ്രിട്ടീഷ് കൊളോണിയൽ ഭരണത്തിന്റെയും പ്രഗൽഭനായ അംബാസിഡർ. യൂറോപ്പിൽ 18-ാം നൂറ്റാണ്ടിലുണ്ടായ പ്രസിദ്ധമായ Enlightenment അഥവാ ജ്ഞാനോദയ പ്രസ്ഥാനത്തിന്റെ അനുയായി. തിരുവിതാംകൂർ-കൊച്ചി രാജവംശങ്ങളോട് ആദരവും പ്രതിബദ്ധതയും പുലർത്തിയ വിദേശിയായ ഭരണാധികാരി. കേരളത്തിലെ പുരാതനമായ നസ്രാണി സമൂഹത്തെക്കുറിച്ച് അറിവും അനുഭവവും ബഹുമാനവും പുലർത്തിയ ഉന്നത മൂല്യങ്ങളുള്ള അംഗ്ലിക്കൻ ക്രിസ്ത്യാനി.

ബുദ്ധിമാൻമാരായ നസ്രാണി ചെറുപ്പക്കാരെ, പ്രത്യേകിച്ചു വൈദികസ്ഥാനികളെ ഇംഗ്ലീഷും പാശ്ചാത്യ വിദ്യകളും പഠിപ്പിച്ചാൽ, അത് ഇവിടത്തെ പുരാതന സഭയ്ക്ക് നന്മയുണ്ടാകുക മാത്രമല്ല, ബ്രിട്ടീഷ് സാമ്രാജ്യത്തിനും കമ്പനിക്കും ഇവിടെ പുതിയൊരു സൗഹൃദ പിന്തുണയുണ്ടാകുമെന്നും മൺറോ  സ്വപ്നം കണ്ടു. വിദ്യാലയ സൃഷ്ടിയിലൂടെ തിരുവിതാംകൂർ രാജ്യത്തിന് സത്യസന്ധതയും കാര്യക്ഷമതയുമുള്ള ഉന്നത സിവിൽ സർവ്വീസ് ഉദ്യോഗസ്ഥരെ ലഭിക്കുമെന്നും മൺറോ എന്ന ക്രാന്തദർശി ചിന്തിച്ചു. അന്നത്തെ സുറിയാനി സഭയിൽ ഒരളവിലുണ്ടായിരുന്ന ജാഢ്യവും ജീർണ്ണതയും ഉച്ചാടനം ചെയ്യാൻ Mission of Helpഉം സർക്കാർ ഉദ്യോഗസ്ഥരുടെ അഴിമതിയും കെടുകാര്യസ്ഥതയും ഇല്ലാതാക്കാൻ 'സുശിക്ഷിതമായ സിവിൽ സർവ്വീസ്' ഉം ഈ ദർശനത്തോടും നയചാതുരിയോടും കൂടിയാണ് മൺറോ വിഭാവനം ചെയ്തത്.

ഒരിക്കലും സുറിയാനി സഭയുടെമേൽ അമിതമായ അധികാരമോ അതിരുവിട്ട സമ്മർദ്ദമോ പ്രയോഗിക്കരുത് എന്ന് അദ്ദേഹം സി.എം.എസ്. മിഷണറിമരോടു സൂചിപ്പിച്ചിരുന്നു. ഒരു വിധത്തിൽ ഇൻഡ്യയിലെ ഒരു നാട്ടു രാജ്യത്തെക്കാളും മതാധ്യക്ഷന്മാരെക്കാളും അധികാര ശേഷി ബ്രിട്ടീഷ് റസിഡണ്ട് എന്ന നിലയിൽ അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ ഒരിക്കൽ പോലും ഈ അധികാരത്തെ തൻകാര്യത്തിനു വേണ്ടി ദുർവിനിയോഗം ചെയ്യാതെ അന്ന് അദ്ദേഹത്തനുണ്ടായിരുന്ന അറിവും ഉത്തമ ബോധ്യവുമനുസരിച്ച്, കൊളോണിയൽ താൽപ്പര്യമനുസരിച്ചാണെങ്കിലും, പൊതുനന്മയ്ക്കായി ഉപയോഗിച്ചു എന്നതാണ് മൺറോയുടെ മഹത്വം.

**രണ്ട്:** മൺറോയുടെ കാലത്ത് തിരുവിതാംകൂർ ഭരിച്ച സാത്വികരും ശ്രീപദ്മനാഭ സേവിനികളുമായ രണ്ടു റാണിമാർ-ഗൗരി ലഷ്മീബായിയും ഗൗരി പാർവ്വതിബായിയും, പ്രജകളുടെ ക്ഷേമവും സാമൂഹ്യ നവോത്ഥാനവും അഴിമതിയില്ലാത്ത സർക്കാർ ഭരണവും കാംക്ഷിച്ചവരാണ്. വിദേശിയെങ്കിലും സത്യസന്ധനും ഭരണനിപുണനും ബ്രിട്ടീഷ് റസിഡന്റുമായ മൺറോയെ പൂർണ്ണമായി വിശ്വസിച്ചാണ് ദിവാൻ പദവി ഏൽപ്പിക്കുന്നത്. ജനങ്ങളുടെ പുരോഗതിയും പൊതുഭരണത്തിന്റെ കാര്യക്ഷമതയും രാജ്യത്തിന്റെ സുരക്ഷയും വാണിജ്യശേഷിയും മഹാശക്തിയായി ഉയർന്നുകൊണ്ടിരുന്ന ബ്രിട്ടീഷ് സാമ്രാജ്യത്തോട് നയപരമായ സൗഹൃദവും വിശാലമായ അർത്ഥത്തിൽ മുൻകണ്ടു കൊണ്ടാണ് അങ്ങനെ ചെയ്തത് എന്നു കരുതാം.

മീനച്ചിലാറിന്റെ തീരത്ത് ഗോവിന്ദപുരം കരയിൽ ഔസേപ്പ് റമ്പാന്റെ അപേക്ഷയനുസരിച്ച് "അനുഭോഗക്കൊഴുവായി" 15 ഏക്കർ സ്ഥലവും, വിദ്യാലയം പണിയാൻ  ആവശ്യമായ തടിയും കുറെ പണവും റമ്പാന് നൽകിയത് റാണി ലക്ഷ്മീബായിയാണ്. സത്യസന്ധനായ ഒരു പ്രധാന മന്ത്രിയുടെ നല്ല ഉപദേശവും പ്രേരണയും ദീർഘദൃഷ്ടിയുള്ള ഒരു രാജ്ഞി നല്ല മനസ്സോടെ സ്വീകരിച്ചതിന്റെ ഉത്തമ ഉദാഹരണവുമാണിത്.

**മൂന്ന്:** കുന്നംകുളംകാരൻ ഇട്ടൂപ്പ്  അഥവാ ഔസേപ്പ് റമ്പാൻ (പിന്നീട് ജോസഫ് മാർ ദിവന്നാസ്യോസ്) ഉൽപ്പതിഷ്ണുക്കളായ സുറിയാനി വൈദികരുടെ പ്രതിനിധിയാണ്. 1809-ൽ കണ്ടനാട്ടു നടന്ന പൊതു സഭാ സമ്മേളനത്തിൽ പാസ്സാക്കിയ ('കണ്ടനാടു പടിയോല') രേഖയനുസരിച്ചു മലങ്കരസഭയുടെ വടക്കും തെക്കും ഓരോ "പടിത്ത വീടു"കൾ പണിയാൻ തീരുമാനമെടുത്തു. ആ തീരുമാനം നടപ്പിലാക്കാൻ അക്ഷമരായി കാത്തിരുന്നത് പ്രബുദ്ധരായ ഇട്ടൂപ്പ് റമ്പാൻ, കായംകുളം ഫീലിപ്പോസ് റമ്പാൻ തുടങ്ങിയവരായിരുന്നു. അപ്പോഴാണു കേണൽ മൺറോയുടെ സഹായഹസ്തം Mission of Help എന്ന പേരിൽ നീട്ടപ്പെട്ടത്. "രോഗി ഇച്ഛിച്ചതും വൈദ്യൻ കൽപ്പിച്ചതും" എന്ന മട്ടിലായി കാര്യങ്ങൾ. അങ്ങനെ ഇട്ടൂപ്പുറമ്പാൻ തിരുവിതാംകൂർ സർക്കാരിൽ അപേക്ഷ കൊടുത്തു. വാസ്തു ശില്പ വിദഗ്ധൻ കൂടിയായിരുന്ന റമ്പാന്റെ മേൽനോട്ടത്തിൽ 1813-ൽ പണിതുടങ്ങി, 1815-ൽ റമ്പാൻ അതിന്റെ പ്രഥമ സാരഥിയായി പഠനം തുടങ്ങുകയും ചെയ്തു. താമസിയാതെ അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായായി.

1816-ൽ ഇതേക്കുറിച്ചു മൺറോയും ഒരു കത്തിൽ പറയുന്നു. The college proceeds under the super intendence of the new Bisop Joseph, and it is my intention to adopt the best measures in my power for placing it in a state of efficiency and combining its operations with a system of parish schools among Syrians. 1816-ൽ ആലപ്പുഴയിൽ നിന്നു ഇടയിക്കിടെ നോർട്ടനും 1817-ൽ ബഞ്ചമിൻ ബെയ്‌ലിയും കോട്ടയത്ത് സെമിനാരിയിലെത്തി. അസാമാന്യമായ ആത്മികോർജ്ജവും വിദ്യാർജ്ജന തൃഷ്ണയും പുതിയൊരു സഭാ-സാമൂഹ്യ വ്യവസ്ഥയ്ക്കുവേണ്ടിയുള്ള അദമ്യമായ ആഗ്രഹവുമുണ്ടായിരുന്നു ഇട്ടൂപ്പ് റമ്പാന്. ഒരുപക്ഷേ കേണൽ മൺറോയും മിഷണറിമാരും ഇവിടെ വന്നില്ലായിരുന്നെങ്കിൽപ്പോലും, ഇട്ടൂപ്പുറമ്പാൻ ഒരു വി.റ്റി. ഭട്ടതിരിപ്പാടിനെപ്പോലെ അന്നത്തെ സുറിയാനി വൈദിക ബ്രാഹ്മണ്യത്തിന്റെ അടഞ്ഞ കോട്ട വെട്ടിപ്പൊളിച്ച് കാറ്റും വെളിച്ചവും അകത്തു കടത്തുമായിരുന്നു എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല.

## മൂന്നു സംസ്ക്കാരങ്ങളുടെ സംഗമം

മൂന്നു സംസ്ക്കാരങ്ങളുടെ സവിശേഷമായ സംഗമമാണ് ആദ്യ വിദ്യാലയത്തിന്റെ നാലുകെട്ടിലിൽ നടന്നത്. ഒന്ന്, ഇംഗ്ലണ്ടിലെ ഓക്സ്ഫഡ്, കേംബ്രിഡ്ജ് കോളേജുകളിലെപ്പോലെ വിദ്യാർത്ഥികൾ ഒരുമിച്ചു താമസിക്കുകയും ഒരുമിച്ചു പഠിക്കുകയും ചെയ്യുന്ന കൊളീജിയം. (ലത്തീൻ ഭാഷയിൽ colegere എന്ന വാക്കിനർത്ഥം ഒരുമിച്ചു വായിക്കുക എന്നാണ്. അതിൽ നിന്ന് college എന്ന വാക്കുണ്ടായി).

രണ്ടാമത് കേരളത്തിൽ അന്ന് നടപ്പിലുണ്ടായിരുന്ന ഗുരുകുല ശൈലി. നസ്രാണികളുടെ സഭയിലും, മൽപ്പാൻ ഭവനങ്ങളിൽ താമസിച്ച് പഠിക്കുന്ന ഗുരുകുല രീതിയായിരുന്നു. (പോർച്ചുഗീസുകാരാണ് ആദ്യം ഇവിടെ സെമിനാരി കൊണ്ടുവന്നത്)

മൂന്നാമത്, സുറിയാനി ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള ആരാധനയുടെ സംസ്ക്കാരം. ഇവ മൂന്നും സമുചിതമായി തുടക്കത്തിൽ സമന്വയിപ്പിച്ചിരുന്നു. അല്ലെങ്കിൽ കേണൽ മൺറോ യ്ക്കും ഇട്ടൂപ്പു റമ്പാനും ഇത് സാധ്യമാണെന്ന് തോന്നിക്കാണും.

ആദ്യകാല മിഷണറിമാരായിരുന്ന ബഞ്ചമിൻ ബെയ്‌ലി, ഫെൻ, ബേക്കർ എന്നിവർ അവരുടെ ത്യാഗപൂർണ്ണമായ ജീവിതവും പ്രവർത്തനങ്ങളും മൂലം സെമിനാരിയിലെ മറ്റ് മൽപ്പാന്മാരോടും

ഇതര മതസ്ഥരായ അദ്ധ്യാപകരോടും ചേർന്നുപോയി. (നിങ്ങൾക്ക് ഒരുപക്ഷേ തമാശയായി തോന്നുമായിരിക്കും, ബഞ്ചമിൻ ബെയിലിയെപ്പോലെ ത്യാഗോജ്ജ്വലമായ ഒരു ക്രിസ്തീയ ജീവിതം നയിക്കുകയും നമ്മുടെ പൊതു സമൂഹത്തിനും സംസ്ക്കാരത്തിനും ഇത്രയേറെ സംഭാവനകൾ നൽകുകയും ചെയ്ത ഒരു വ്യക്തി കത്തോലിക്കാ സഭയിലോ ഓർത്തഡോക്സ് സഭയിലോ ആയിരുന്നെങ്കിൽ, അവർ അദ്ദേഹത്തെ ഇതിനകം വിശുദ്ധനായി പ്രഖ്യാപിക്കുകയും അദ്ദേഹത്തിന്റെ പേരിൽ പള്ളിപണിയുകയും തിരി കത്തിക്കുകയും ഭണ്ഡാരം സ്ഥാപിക്കുകയും മറ്റും ചെയ്തേനെ).

## സംസ്ക്കാരങ്ങളുടെ സംഘർഷങ്ങൾ

1815 മുതൽ 1836 വരെയുള്ള കാലഘട്ടം, അതായത് പാശ്ചാത്യരായ സി.എം.എസ്. മിഷണറിമാരും പൗരസ്ത്യമായ മലങ്കരസഭയും തമ്മിലുള്ള കൂട്ടായ പ്രവർത്തന കാലഘട്ടം നിരീക്ഷിച്ചാൽ നമുക്ക് വ്യക്തമാകുന്നത്, തുടക്കത്തിലുണ്ടായിരുന്ന സൗഹൃദം ക്രമേണ മങ്ങുകയും അവസാനം സംഘർഷത്തിലും വേർപാടിലും അവസാനിക്കുകയും ചെയ്തു. 1816-ൽ ആലപ്പുഴ നിന്നും ഇടയ്ക്കിടെ വന്നുകൊണ്ടിരുന്നു നോർട്ടൺ,1817-ൽ ആദ്യമായി കോട്ടയത്തു വന്ന ബഞ്ചമിൽ ബെയ്ലി, ഫെൻ, ബേക്കർ തുടങ്ങിയവർ പ്രദർശിപ്പിച്ച പ്രബുദ്ധത, പ്രതിബദ്ധത, തദ്ദേശീയ സംസ്ക്കാരത്തോടും ആചാരങ്ങളോടുമുള്ള ആദരവു എന്നിവയൊന്നും പിൽക്കാല മിഷനറിമാരിൽ കണ്ടില്ല. സുറിയാനിക്കാർ മുഴുവൻ അന്ധവിശ്വാസത്തിലും അനാചാരങ്ങളിലും മുഴുകിക്കഴിയുകയാണെന്നും അവരെ മോചിപ്പിച്ച് യൂറോപ്യൻ ശൈലിയിൽ പാശ്ചാത്യ നവീകരണ വിശ്വാസത്തിലേക്ക് മാനസാന്തരപ്പെടുത്തുകയാണ് പരിഹാരമെന്നുമാണ് പിൽക്കാല മിഷണറിമാർ പലരും ചിന്തിച്ചത്. *സുറിയാനി സഭയിൽ സി.എം.എസ്. മിഷണറിമാരുടെ പ്രവർത്തനങ്ങൾ അവർ ഉദ്ദേശിച്ച രീതിയിൽ ഫലപ്രദമായില്ല എന്നു മാത്രമല്ല സഭയെ ഭിന്നിപ്പിക്കാനും കലഹങ്ങളിലേക്കും വ്യവഹാരങ്ങളിലേക്കും ഏകമായിരുന്ന സഭയെ നയിക്കുകയും ചെയ്തു.* എന്നാൽ ഇക്കാലത്ത് പ്രവർത്തിച്ച London Mission Society (LMS), Basel Mission, Serampoor Mission എന്നിവ വിജയിക്കുകയും ചെയ്തു.

ഈ മൂന്നു മിഷനുകളിലും തദ്ദേശീയമായ ഒരു പുരാതന ഇൻഡ്യൻ സഭയുമായി അവർക്ക് ഇടപെടേണ്ടി വന്നില്ല. അവർണ്ണരായ ജനതകൾക്കിടയിലാണ് അവർ മിക്കവാറും പ്രവർത്തിച്ചത്. ചുരുക്കം ചില മേൽജാതിക്കാരെ ഒഴിച്ചാൽ, ഈ

മിഷനുകളെല്ലാം തന്നെ പാവങ്ങളും പാർശ്വവൽക്കരിക്കപ്പെട്ട വർക്കുമിടയിലാണു പ്രവർത്തിച്ചത്. അങ്ങനെയുള്ള പ്രവർത്തന ങ്ങൾ മൂലം ധാരാളം മനുഷ്യർക്ക് വിദ്യാഭ്യാസവും മാനുഷീകമായ അന്തസ്സും, സാമൂഹ്യ പുരോഗതിയും നൽകാൻ മിഷണറിമാരുടെ ശ്ലാഘനീയമായ പ്രവർത്തനങ്ങൾ സഹായിച്ചു. ജാതിചിന്ത പുലർത്തിക്കൊണ്ടാണെങ്കിലും കേരളത്തിൽ മാർത്തോമ്മാ ശ്ലീഹാ യുടെ പാരമ്പര്യത്തിൽ അഭിമാനം കൊള്ളുകയും പോർച്ചുഗീസു കാരോടും റോമൻ അധികാരികളോടും പോരാടുകയും ചെയ്ത നസ്രാണി സമൂഹത്തിന്റെ ആത്മാവബോധവും അഭിമാനവും തിരി ച്ചറിയാൻ പിൽക്കാല മിഷണറിമാർക്ക് കഴിഞ്ഞില്ല. അതുകൊണ്ട് സുറിയാനി ക്കാർ അവരോടു എതിർപ്പുണ്ടാകുകയും, നസ്രാണി കൾക്ക് ആവശ്യമായിരുന്ന പല മാറ്റങ്ങളും പുതിയ കാര്യങ്ങളും തിരസ്ക്കരിക്കപ്പെടുകയും മിഷൻ പരാജയപ്പെടുകയും ചെയ്തു.

മൺട്രോ സ്ഥാനമൊഴിഞ്ഞ് പോയി വളരെ കഴിഞ്ഞ്, 1830–ൽ സെമിനാരിയിൽ ചുമതലയേറ്റു വന്ന മോർവുഡ് സായ്പ്പ് ക്ലാസ്സിൽ ഏതോ ചെറിയ കുറ്റത്തിന് സുറിയാനി സഭയിലെ ഒരു ശെമ്മാ ശ്ശനെ (deacon) ശിക്ഷിച്ചു. വിദ്യാർത്ഥികൾ മിക്കവാറും ഒന്നടങ്കം കോളേജ് ബഹിഷ്ക്കരിച്ചു. ഒരു പക്ഷേ, ഇൻഡ്യയിലെ ആദ്യത്തെ വിദ്യാർത്ഥി സമരമായിരിക്കാം അത്. അദ്ധ്യാപകൻ വിദ്യാർത്ഥിയെ ശിക്ഷിക്കുന്നത് വിശുദ്ധ കർമ്മമായി വാഴ്ത്തപ്പെട്ടിരിക്കുന്ന ഒരു കാലത്താണ് ഇത് സംഭവിച്ചത്. അതിന്റെ അർത്ഥം, അവിടെ സംസ്ക്കാരങ്ങളുടെ സംഘർ ഷമാണ് ഉണ്ടായത് എന്ന് ചിന്തി ക്കാം.

വെള്ളക്കാരൻ ഇൻഡ്യാക്കാരനെ അപമാനിച്ചു എന്ന് വ്യാഖ്യാ നിക്കാം. മഹാത്മാഗാന്ധിയെ വെള്ളക്കാരൻ ചവിട്ടിയത് പിന്നീട് പത്തു തൊണ്ണൂറു വർഷങ്ങൾ കഴിഞ്ഞാണ്. ഏതായാലും പിന്നെ ബേക്കർ സായ്പ് വന്നാണ് വിദ്യാർത്ഥികളെ അനുനയിപ്പിച്ച് ക്ലാസ്സ് തുടർന്നത്. മിഷണറി ബന്ധത്തിന്റെ അസ്വാരസങ്ങൾ നിറഞ്ഞ പിൽക്കാല സംഭവങ്ങൾ മൺറോ എന്ന അനുപമ വ്യക്തിത്വത്തിന്റെ മാറ്റു കുറയ്ക്കുകയോ അദ്ദേഹം കണ്ട ദർശനത്തിന്റെ ആത്മാർത്ഥ തയെ ലഘൂകരിക്കുകയോ ചെയ്യുന്നില്ല. അദ്ദേഹം ഇൻഡ്യയിൽ കണ്ട വിദ്യാഭ്യാസ ദർശനം ബ്രിട്ടീഷ് സാമ്രാജ്യത്തെ ആത്യന്തിക മായി സഹായിച്ചില്ലെങ്കിലും അത് നമ്മുടെ കേരളത്തിന് 100 ശത മാനം സാക്ഷരതയ്ക്കും പൊതുവായ സാമൂഹ്യ നവോത്ഥാന ത്തിനും കാരണമായിത്തീർന്നു.

## ഭാവിയ്ക്കുവേണ്ടി

1858-ൽ അദ്ദേഹം ദിവംഗതനായ വർഷമാണ്, ഇന്നത്തെ പാക്കിസ്ഥാൻ, ബംഗ്ലാദേശ്, മ്യാൻമാർ, തുടങ്ങിയ രാജ്യങ്ങൾ ഉൾപ്പെടുന്ന ഇൻഡ്യാ മഹാരാജ്യത്തെ ജനതകളെ മുഴുവൻ ഇംഗ്ലീഷ് കിരീടത്തിന്റെ പ്രജകളാക്കി ബ്രിട്ടീഷ് രാജ് പ്രഖ്യാപിക്കപ്പെട്ടത്. ഇത് പലതരത്തിൽ നമുക്കു വ്യാഖ്യാനിക്കാം. മൺറോ കണ്ട വലിയ സ്വപ്നത്തിന്റെ അവസാനമെന്നോ, അല്ല ശക്തീകരണമെന്നോ പല തരത്തിൽ പറയാനാവും. എന്റെ വിനീതമായ നിഗമനങ്ങൾ ഒരു ചർച്ചയ്ക്കുവേണ്ടി സമർപ്പിക്കുന്നു.

1. കേണൽ മൺറോ വിഭാവനം ചെയ്തതും മലങ്കരസഭയ്ക്കുള്ളിൽ ഉൽപ്പതിഷ്ണുക്കളായ ഇട്ടൂപ്പ്മ്പാനെപ്പോലുള്ളവർ സ്വപ്നം കണ്ടതുമായ ചില മാറ്റങ്ങൾ-നവീകരണം എന്നല്ല പറഞ്ഞത്-അന്ന് സഭ നടപ്പിലാക്കിയിരുന്നുവെങ്കിൽ, പിന്നീടുണ്ടായ സഭാവിഭജനങ്ങളും കക്ഷിവഴക്കുകളും വ്യവഹാരങ്ങളുമെല്ലാം ഒരു പക്ഷേ ഒഴിവായി, അന്ന് ഒന്നായിരുന്ന സഭ ഇന്നും കൂടുതൽ ശക്തിയോടെ അങ്ങനെ തന്നെ നിൽക്കുമായിരുന്നു.

2. വേദശാസ്ത്രമുൾപ്പെടെ ശാസ്ത്രവും സാമൂഹിക വിഷയങ്ങളും വിവിധ ലോക ഭാഷകളും പഠിപ്പിച്ചു തുടങ്ങിയ കോട്ടയം കോളേജ് ആദ്യവിദ്യാലയത്തിൽ ഇരു സംസ്ക്കാരങ്ങളുടെ സംഘർഷം ഉണ്ടാകാതെ പരസ്പര ബഹുമാനത്തോടുകൂടെ പ്രവർത്തിച്ചിരുന്നെങ്കിൽ ഒരു പക്ഷേ അത് കേരളത്തിലെ ആദ്യത്തെ യൂണിവേഴ്സിറ്റിയായി രൂപാന്തരപ്പെടുമായിരുന്നു.

3. കേരളത്തിൽ ഒരു പുതിയ മനുഷ്യ സമൂഹവും, നീതിയും സമാധാനവുമുള്ള ഒരു രാഷ്ട്രീയ സാമൂഹ്യ വ്യവസ്ഥയും ദർശിച്ചുകൊണ്ട്, ഒരു ഉന്നത വിജ്ഞാനപീഠം ഉണ്ടാകണം. എല്ലാവരുടെയും സഹകരണം സ്വീകരിച്ചും എന്നാൽ ഒരു മതത്തിന്റെയും സമുദായത്തിന്റെയും വ്യക്തിയുടെയും രാഷ്ട്രീയത്തിന്റെയും ലേബൽ കൂടാതെയുമുള്ള ഒരു വിജ്ഞാനപീഠം സൃഷ്ടിക്കാൻ നമുക്കു സാധിക്കുമെങ്കിൽ ആദ്യം സൂചിപ്പിച്ച പൊതു ഭൂമികയുടെ, (Common Ground) സർഗ്ഗാത്മകമായ ഒരു ആവിഷ്ക്കാരമായിരിക്കും അത്.

നമ്മുടെ യൂണിവേഴ്സിറ്റികളിൽ നിന്ന് വ്യത്യസ്തമായി എല്ലാ വിജ്ഞാന ശാഖകളിലും നടക്കുന്ന അന്വേഷണങ്ങളെ ദാർശനികമായി സമന്വയിപ്പിക്കുന്ന ഒരു Inter Disciplinary Seat of Learning

ആയിട്ടാവണം ഈ വിജ്ഞാനപീഠം ഉരുത്തിരിയേണ്ടത്. ഇത് 10–15 വർഷം ഫലപ്രദമായി പ്രവർത്തിച്ചാൽ മതി, പുതിയൊരു മനുഷ്യ ദർശനവും പുതിയൊരു സാമൂഹ്യ ക്രമവും ഇവിടെയുണ്ടാകും. ഈ സ്വപ്നം പങ്കുവച്ചുകൊണ്ടും സംഘടകരോട് നന്ദി അറിയിച്ചുകൊണ്ടും നിർത്തട്ടെ.

*(ഒന്നാം ഭാഗം ദ്വിശതാബ്ദി പത്ര സപ്ലിമെന്റിലെ ലേഖനവും രണ്ടാം ഭാഗം കോട്ടയം സി.എം.എസ്. കോളജിൽ നടത്തിയ കേണൽ മൺറോ അനുസ്മരണ പ്രഭാഷണവുമാണ്.)*

■

# 3

# ഇരുനൂറിലെത്തിയ പഠിത്തവീട്

ഫാ. ഡോ. ജേക്കബ് കുര്യൻ

**പ**ഴയസെമിനാരിയെന്ന് അറിയപ്പെടുന്ന കോട്ടയത്തെ പഠിത്ത വീടിന് കേരളത്തിന്റെ സാംസ്കാരിക നവോത്ഥാനത്തിലേക്കും കോട്ടയത്തിന്റെ വികസന ചരിത്രത്തിലേക്കും, വഴിതെളിച്ച ഇരുനൂറുവർഷത്തെ കഥപറയുവാനുണ്ട്. ഈ സ്ഥാപനമുത്തശ്ശിയുടെ ചരിത്രത്തിലുറങ്ങുന്ന 'അമ്മ'പൊരുൾ അധികമാരും തിരിച്ചറിഞ്ഞിട്ടില്ല എന്നത് ഒരു വസ്തുതയാണ്. അകത്തളങ്ങളിൽ ഒതുങ്ങി മക്കളെ പോറ്റുന്ന അമ്മയുടെ ധർമ്മനിർവ്വഹണം പോലെ, "കോട്ടയം കോളെജെ"ന്നും, "സിറിയൻ കോളെജെ"ന്നും, "സിറിയൻ സെമിനാരി"യെന്നും ഒക്കെ അറിയപ്പെട്ട ഈ പഠിത്തവീടിന് ചില നിയോഗങ്ങൾ ഉണ്ടായിട്ടുണ്ട്. തിരുവിതാംകൂറിലെ ആദ്യത്തെ ഇംഗ്ലീഷ് പഠനകേന്ദ്രം, ശാസ്ത്രസാഹിത്യവിഷയങ്ങൾ പഠിപ്പിച്ച ആദ്യ റസിഡൻഷ്യൽ കോളജ്, ആദ്യബഹുഭാഷാപഠനകേന്ദ്രം, മലയാളഭാഷയിൽ ആദ്യമായി അച്ചടി നടത്താൻ രൂപപ്പെടുത്തിയ തദ്ദേശീയ അച്ചുകൂടത്തിന്റെ സ്ഥാനം, 2250 ഓളം ഇംഗ്ലീഷ് ഗ്രന്ഥങ്ങൾ 1824 ൽ പോലും ഉണ്ടായിരുന്ന തിരുവിതാംകൂറിലെ പ്രധാന ലൈബ്രറി, ദക്ഷിണേന്ത്യയിലെ ആദ്യത്തെ തദ്ദേശീയ വൈദിക സെമിനാരി, മുതലായ നിയോഗങ്ങളാണ് അവയിൽ ചിലത്.

കേരള നവോത്ഥാന നായകനായി ചരിത്രത്തിൽ അറിയപ്പെടുന്ന ശ്രീനാരായണഗുരു പൊതുജീവിതത്തിലേക്ക് പ്രവേശിക്കുമ്പോൾ, 'പഠിത്തവീട്' അതിന്റെ പ്രവർത്തനപാതയിൽ ആറുപതിറ്റാണ്ടുകൾ പിന്നിട്ടിരുന്നു. കോട്ടയത്തിന്റെ വികസന ചരിത്രം പിന്നിട്ട നാഴികക്കല്ലുകൾക്ക് ആദ്യബിന്ദു സെമിനാരിയാണെന്ന്

വ്യക്തമാണ്. 1817ൽ സി. എം. എസ് മിഷണറിമാരുടെ സഹകരണത്തോടെ സെമിനാരി നാലുകെട്ടിൽ ആരംഭിച്ച കോളജാണ് 1837ൽ സമീപത്തുള്ള സ്ഥലത്ത് സി. എം. എസ്. കോളജായി മാറിയത്. അവിടെനിന്നു വ്യാപിച്ച വിദ്യാശൃംഘലയാണ് ബേക്കർ ജംഗ്ഷൻ വരെ പടർന്നത്. ബഞ്ചമിൻ ബെയിലി പഠിത്തവീടിനോടുചേർന്ന് ബഞ്ചമിൻ ബെയ്ലി സ്ഥാപിച്ച അച്ചുകൂടമാണ് സി. എം. എസ് പ്രസായി രൂപമെടുത്തത്. മധ്യതിരുവിതാംകൂറിൽ 1880-1905 കാലഘട്ടത്തിൽ സ്ഥാപിക്കപ്പെട്ട 250 ഓളം പള്ളിക്കൂടങ്ങളുടെ പ്രാദേശീക ഭരണകേന്ദ്രം പഴയസെമിനാരിയായിരുന്നു. സെമിനാരിയിൽ താമസിച്ചുകൊണ്ട് അവയ്ക്ക് നേതൃത്വം കൊടുത്തത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കരമെത്രാനായിരുന്നു. അദ്ദേഹം തന്നെയാണ്, "നസ്രാണിജാത്യൈക്യസംഘം" മുഖേന നിധീരിക്കൽ മാണിക്കത്തനാരുമായി യോജിച്ച് സമഗ്രമായ ഒരു വികസന പദ്ധതി 1880ൽ തയാറാക്കിയത്. അതിനോട് പ്രത്യക്ഷമായോ പരോക്ഷമായോ ബന്ധപ്പെട്ട സംരംഭങ്ങളാണ് "നസ്രാണി ദീപിക"യും, "മലയാളമനോരമ"യും, എം. ഡി. സെമിനാരി കാമ്പസും സമീപത്തിലെ മറ്റുചില വിദ്യാഭ്യാസ സ്ഥാപനങ്ങളും. ചുരുക്കത്തിൽ ഒരു നാടിന്റെ നവോത്ഥാന കഥയാണ് പഴയസെമിനാരിയുടെയും കഥ.

ആ കഥ ആരംഭിക്കുന്നത് 1809 ചിങ്ങം 1ന് കണ്ടനാട്ടുപള്ളിയിൽ കൂടിയ ഒരു മലങ്കരപള്ളിയോഗത്തിൽ നിന്നാണ്. മലങ്കര നസ്രാണി സമൂഹത്തിന്റെ ഉന്നതിക്കായി ചില തീരുമാനങ്ങൾ അവിടെ എടുത്തു. മല്പാൻ ഭവനങ്ങളിൽ ഒതുങ്ങിനിന്നിരുന്ന വൈദികപരിശീലനം, 'സെമിനാരി' മാതൃകയിലേക്ക് മാറ്റുവാനായി തെക്കും വടക്കും ഓരോ "പടിത്തവീട്" കെട്ടുവാൻ തീരുമാനിച്ചു. ഇക്കാര്യം വ്യക്തിപരമായ ഒരു നിയോഗമായി കുന്നംകുളത്തുകാരനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ഏറ്റെടുത്തു. അന്നത്തെ ബ്രിട്ടീഷ് റസിഡന്റും ദിവാനുമായിരുന്ന കേണൽ ജോൺ മൺട്രോയുടെ സഹകരണം അദ്ദേഹത്തിന് ലഭിച്ചു. തിരുവിതാംകൂർ റാണി ഗൗരീ ലക്ഷ്മിബായി സെമിനാരിക്കുള്ള സ്ഥലം കോട്ടയത്ത് ഗോവിന്ദപുരം കരയിൽ സൗജന്യമായി നൽകി. പിൻഗാമിയായിവന്ന റിജന്റുറാണി ഗൗരി പാർവ്വതീബായി കെട്ടിടം പണിക്ക് തടിയും, സാമ്പത്തികസഹായവും അനുവദിച്ചു. അങ്ങനെ 1815ൽ പഠിത്തവീട് ശില്പഭംഗിയുള്ള നാലുകെട്ടോടെ പ്രവർത്തനക്ഷമമായി. 1816 ൽ സെമിനാരി സ്ഥാപകൻ മെത്രാനായി അധികം വൈകാതെ കാലയവനികപൂകി

സെമിനാരി ചാപ്പലിൽ കബറടങ്ങി. 1817 ആയപ്പോൾ സി. എം. എസ് മിഷണറിമാരുടെ സഹകരണത്തോടെ സെമിനാരി ഉന്നത വിദ്യാഭ്യാസത്തിന് ഒരു കോളേജും കൂടിയായി രൂപപ്പെട്ടു. 1837ൽ കോളേജ്, സെമിനാരിയിൽ നിന്ന് മാറ്റപ്പെട്ടു. പിന്നീടുള്ള സെമിനാരിയുടെ ചരിത്രത്തിലെ മൂന്നു കാലഘട്ടങ്ങളുടെ ശില്പികൾ സെമിനാരി ചാപ്പലിനോടനുബന്ധിച്ച് നിത്യവിശ്രമം കൊള്ളുന്നു.

സെമിനാരി ചരിത്രത്തിലെ രണ്ടം ഘട്ടത്തിന്റെ മുഖ്യശില്പിയും കുന്നംകുളത്തുനിന്ന് പുലിക്കോട്ടിൽ തറവാട്ടിൽ നിന്നും ആയിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ പത്തൊമ്പതാം നൂറ്റാണ്ടിലെ സാംസ്കാരിക നവോത്ഥാനത്തിന്റെ മുന്നോടിയായി. അച്ചടി, പുസ്തക പ്രസിദ്ധീകരണം, പത്രപ്രവർത്തനം, പ്രാഥമിക വിദ്യാഭ്യാസത്തിനായുള്ള പള്ളിക്കൂടങ്ങൾ മുതലായവ അദ്ദേഹത്തിന്റെ പ്രധാന പ്രവർത്തന മേഖലകളായിരുന്നു.

മൂന്നാം ഘട്ടത്തിന്റെ മുഖ്യശില്പി വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാൻ എന്ന് ആദ്യം അറിയപ്പെട്ട പരിശുദ്ധ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് ആണ്. വൈദിക പരിശീലനത്തിനായി അദ്ദേഹം എഴുതിയ ഗ്രന്ഥമാണ്, ‘മതോപദേശസാരങ്ങൾ’. ദേശീയവും, സ്വതന്ത്രവുമായ ഒരു വ്യവസ്ഥാപിത സഭാസംവിധാനത്തിനായി അദ്ദേഹം സെമിനാരിയിലെ തന്റെ പ്രബോധന ദൗത്യത്തോടൊപ്പം ജീവൻ പണയം വച്ച് പരിശ്രമിച്ചു.

സെമിനാരിയുടെ ചരിത്രത്തിലെ നാലാം ഘട്ടം ആധുനിക കാലഘട്ടമാണ്. അതിന്റെ പ്രാരംഭദശയിൽ എം. ഡി. കാമ്പസിലേക്ക് സെമിനാരിയുടെ പ്രവർത്തനം മാറ്റേണ്ടതായും വന്നിട്ടുണ്ട്. ചെറിയമഠത്തിൽ സ്കറിയാ മല്പാൻ ഫാ. കെ. ഡേവിഡ്, ഔഗേൻ മാർ തീമോത്തിയോസ് (പിന്നീട് പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്ക), വി. കെ. മാത്യൂസ് കത്തനാർ (പിന്നീട്, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്ക), കെ. ഫിലിപ്പോസ് കത്തനാർ (പിന്നീട് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത) എന്നിവർ പ്രധാനാധ്യാപകരായി സേവനം അനുഷ്ഠിച്ചകാലം സെമിനാരിക്ക് ഒരു പുതുയുഗപ്പിറവി ആയിരുന്നു. എന്നാൽ ആ പുതുയുഗത്തിന്റെ സുവർണ്ണകാല സാരഥി മൂന്നു പതിറ്റാണ്ടോളം പ്രിൻസിപ്പാളായി സേവനം അനുഷ്ഠിച്ച ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് ആയിരുന്നു. സുവർണ്ണകാലത്തേക്ക് സെമിനാരി പ്രവേശിക്കുന്നത് 1965 ൽ 150-ാം വർഷാചരണത്തോടെയാണ്. സെറാമ്പൂർ വേദശാസ്ത്ര സർവ്വ

കലാശാലയുമായി സെമിനാരി അഫിലിയേറ്റുചെയ്തു. സോഫിയസെന്റർ, ശ്രുതി ആരാധനാ സംഗീതവിദ്യാലയം, ദിവ്യബോധന അത്മായ വേദശാസ്ത്ര പരിശീലന പരിപാടി, FFRRC എന്ന എക്യുമെനിക്കൽ ഉന്നത വിദ്യാഭ്യാസകേന്ദ്രം, പ്രത്യാശാ കൗൺസലിങ്ങ് പരിശീലനം മുതലായവയും തുടർന്നുള്ള വർഷങ്ങളിലായി ആരംഭിച്ചു. മാർ ഗ്രീഗോറിയോസിന്റെ പിൻഗാമിയും പ്രസിദ്ധ ചിന്തകനുമായ ഫാ. ഡോ. കെ. എം. ജോർജ്ജും സെമിനാരിയ്ക്ക് പുരോഗതിയുടെ പാതയിൽ പല നേട്ടങ്ങളും സമ്മാനിച്ചു.

ഇപ്പോൾ BD, MTh, DTh എന്നീ തലങ്ങളിലായി 200ൽ അധികം പേർ ഈ സ്ഥാപനത്തിൽ പഠനവും ഗവേഷണവും നടത്തുന്നു. പഴയ സെമിനാരിയിലെത്തുന്നവരെ ഏറ്റവും ആകർഷിക്കുന്നത് ഇവിടത്തെ ശാന്തസുന്ദരമായ അന്തരീക്ഷമാണ്.

രണ്ടു നൂറ്റാണ്ടായി പ്രാർത്ഥനാ ഗാനങ്ങൾ അനുസ്യൂതം ഉയരുന്ന പഴയസെമിനാരി ചാപ്പൽ അനേകർക്ക് ആത്മീയ ആശ്വാസകേന്ദ്രമാണ്. സെമിനാരി സ്ഥാപകന്റേതും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ തിരുമേനിയുടെയും, സഭയുടെ പ്രഖ്യാപിത പരിശുദ്ധന്മാരിൽ ഒരാളായ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസിന്റേതും ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെയും കബറിടങ്ങൾ ഈ ചാപ്പലിനോടനുബന്ധിച്ചുണ്ട്.

സെമിനാരിയുടെ നാലുകെട്ട് കുറ്റമറ്റ ശില്പ വിദ്യയുടെ മകുടോദാഹരണമാണ്. മലങ്കര നസ്രാണി പാരമ്പര്യത്തിന്റെ സ്മാരകങ്ങളായി പലതും പഴയസെമിനാരിയുടെ മ്യൂസിയത്തിൽ സജ്ജീകരിച്ചിരിക്കുന്നു. രാജാരവിവർമ്മ വരച്ച ചിത്രമുൾപ്പെടെ പലതും ഇവിടത്തെ അമൂല്യശേഖരമാണ്.

സെമിനാരിയുടെ പൊതുജീവിതത്തിലുള്ള പങ്കാളിത്തത്തിന്റെ സജീവകേന്ദ്രമാണ് 1974ൽ സ്ഥാപിതമായ സോഫിയാ സെന്റർ. മതാന്തര സംവാദങ്ങളും, ബൗദ്ധിക ചർച്ചകളും അനുസ്യൂതം നടക്കുന്ന ഒരു സ്ഥിരം പഠനവേദിയാണ് സോഫിയ സെന്റർ.

അരലക്ഷത്തോളം പുസ്തകങ്ങളും, അന്തർദ്ദേശീയ പ്രസിദ്ധീകരണങ്ങളും, പുരാരേഖകളുടെ വൻശേഖരവും, ഇന്റർനെറ്റ് സൗകര്യത്തോടെയുള്ള ലൈബ്രറി സജ്ജീകരണവും, ഇവിടത്തെ ലൈബ്രറിയെ ഒന്നാംകിട ലൈബ്രറി സമുച്ചയമായി ഉയർത്തിയിരിക്കുന്നു. ഇന്ത്യയിലെയും യൂറോപ്പിലെയും പ്രശസ്ത യൂണിവേഴ്സിറ്റികളിൽ നിന്ന് പി. എച്ച്. ഡി.യും പോസ്റ്റ് ഡോക്ടറൽ ബിരുദങ്ങളും ഉന്നതമായ നിലയിൽ കരസ്ഥമാക്കിയ മെത്രാപ്പോ

ലീത്താമാരുൾപ്പെടെ 25 ഓളം അധ്യാപകരടങ്ങുന്നതാണ് ഈ വേദശാസ്ത്ര വിദ്യാലത്തിലെ ഫാക്കൽട്ടി. സമീപകാലത്ത് വിടപറഞ്ഞ ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് ആറുപതിറ്റാണ്ടോളം ഇവിടത്തെ ഗുരുവായിരുന്നു. വന്ദ്യനായ ഫാ. ഡോ. റ്റി. ജെ. ജോഷാ ഇപ്പോഴും കുലഗുരുവായി തുടരുന്നു.

ഇരുനൂറാം വാർഷികത്തിന്റെ സന്ദർഭത്തിൽ ഈ സ്ഥാപനം കാലോചിതമായ വേദശാസ്ത്രാഭ്യാസത്തിന്റെ പുതിയ മേഖലകളിലേക്ക് ചുവടുവയ്ക്കുവാൻ ഒരുങ്ങുന്നു. ഒരു സ്വതന്ത്രവും സർവ്വസജ്ജവുമായ പൗരസ്ത്യ അക്കാദമിയുടെ തലത്തിലേക്കുള്ള വളർച്ച ലക്ഷ്യമിടുമ്പോൾ, പഴയസെമിനാരി അതിന്റെ പൈതൃകത്തോടു ചേർന്ന് പുത്തൻ പ്രവർത്തന പന്ഥാവുകൾ തെളിയിക്കുന്നതിനുള്ള തയാറെടുപ്പിലാണ്.

ഈ സെമിനാരിയുടെ പുത്രീസെമിനാരിയായി 1995ൽ ഉത്തരേന്ത്യയിൽ ആരംഭിച്ച സെമിനാരി ഇന്ന് നാഗ്പ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയായി സഭയുടെ മറ്റൊരു ബി. ഡി. കോളേജായി സ്തുത്യർഹമായി പ്രവർത്തിക്കുന്നു. പഴയസെമിനാരിയെന്നും ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയെന്നും അറിയപ്പെടുന്ന ഈ സെമിനാരിയിൽ നിന്ന് പഠിച്ചിറങ്ങിയവരാണ് ഇന്ന് മലങ്കര ഓർത്തഡോക്സ് സഭയിലെ ബഹുഭൂരിപക്ഷം വൈദികരും, കാതോലിക്കാബാവയടക്കം മിക്ക മേല്പട്ടക്കാരും. ചരിത്രത്തിന്റെ പരിണാമത്തിൽ സി. എം. എസ്. മിഷണറിമാർ തങ്ങൾക്കായി സ്ഥാപിച്ച പുത്തൻ സെമിനാരി, പരുമല സെമിനാരി, എം. ഡി. സെമിനാരി മുതലായ സെമിനാരികൾ ഉണ്ടായപ്പോൾ, പഴയ പഠിത്തവീടിന് "പഴയസെമിനാരി" എന്ന് പേരുവന്നുചേർന്നു. ഇന്ത്യയിലെ ഏറ്റവും പുരാതന തദ്ദേശീയ സെമിനാരിയും, സെറാംമ്പൂർ കുടുംബത്തിലെ ഏറ്റവും പുരാതന സെമിനാരിയും എന്ന വിശേഷണത്തോടെ, പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കീഴിൽ മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നേരിട്ടുള്ള ചുമതലയിൽ ഈ സെമിനാരി അതിന്റെ നിയോഗം തുടരുന്നു.

■

# 4

# സഭാചരിത്രത്തെ നയിക്കുന്ന പഴയ സെമിനാരി

**ഫാ. ഡോ. ഒ. തോമസ്**

ഏകദേശം രണ്ടായിരം വർഷത്തെ ചരിത്രമുള്ള മലങ്കര സഭയിൽ നൂറ്റാണ്ടുകൾ പഴക്കമുള്ള ദേവാലയങ്ങളുണ്ട്. എന്നാൽ അത്രയും പഴക്കമുള്ള സ്ഥാപനങ്ങളില്ല. ഉള്ളതിൽ ഏറ്റം പഴക്കമുള്ള സ്ഥാപനമാണ് പഴയ സെമിനാരി എന്ന പഠിത്തവീട്. കോട്ടയം കോളേജ് എന്നും ഒരുകാലത്ത് അറിയപ്പെട്ടിരുന്നു. എന്തുകൊണ്ടെന്നാൽ ഇംഗ്ലീഷ് വിദ്യാഭ്യാസം തിരുവിതാംകൂറിൽ ആദ്യം ആരംഭിച്ചത് പഴയസെമിനാരിയുടെ മണ്ണിലാണ്. 1813 ൽ പണി തുടങ്ങി 1815 ൽ പൂർത്തിയാക്കിയ ഈ സ്ഥാപനം 200 വർഷം പിന്നിട്ടതിന്റെ ആഘോഷം സമുചിതമായി കൊണ്ടാടി. ഇതിന്റെ സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ തിരുമേനിയുടെ 200-ാം ചരമ വാർഷികവും ഇപ്പോൾ കൊണ്ടാടി. 1815ൽ സെമിനാരി പണി പൂർത്തീകരിച്ചു ഇംഗ്ലീഷ് വിദ്യാഭ്യാസവും വൈദിക വിദ്യാഭ്യാസവും ഒരുപോലെ തുടങ്ങി. 1816 നവം. 24ന് ആ പുണ്യപുരുഷൻ ദൈവസന്നിധിയിലേക്കു കടന്നുപോയി. തന്നെ ഏൽപ്പിച്ച ദൗത്യം പൂർത്തിയാക്കി എന്ന ചാരിതാർത്ഥ്യത്തോടെ.

ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിന്റെ നവോത്ഥാനത്തിന് വഴി തെളിച്ചു എങ്കിൽ അതിന്റെ അമരത്തു നിൽക്കുന്നത് കോട്ടയത്തെ ഈ പഠിത്തവീടാണ്. പാശ്ചാത്യ മിഷനറിമാർ, കേണൽ മൺറോ, തിരുവിതാംകൂർ രാജകുടംബം തുടങ്ങിയവർ ഇതിന്റെ സ്ഥാപനത്തിൽ സഹായിച്ചു എങ്കിലും അമരക്കാരൻ ഇട്ടൂപ്പ് റമ്പാൻ തന്നെ (പിന്നീട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്

ഒന്നാമൻ). തച്ചുശാസ്ത്രം പഠിച്ച ഇട്ടൂപ്പ് റമ്പാൻ തന്നെയാണ് നാലുകെട്ടിന്റെ പണിക്ക് മേൽനോട്ടം വഹിച്ചത്. ആദ്യം സഹകരിച്ച മിഷനറിമാർ സഭയെ നവീകരിക്കാൻ ശ്രമിച്ചത് വിജയിക്കാത്തതിനാൽ അവരുമായിട്ടുള്ള ബന്ധം 1840 ൽ അവസാനിച്ചു. ഈ അകൽച്ചയുടെ കാലത്താണ് സി. എം. എസ് സ്കൂളും പിന്നീട് കോളേജുമൊക്കെ ആരംഭിച്ചത്. ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചതിന്റെ പേരിൽ പഴയസെമിനാരിയോട് ബന്ധിപ്പിച്ച് 200 വർഷത്തെ ചരിത്രം അവർക്കും അവകാശപ്പെടാമെങ്കിലും ശരിക്കും ആ സ്ഥാപനങ്ങൾക്ക് 200 വർഷം പഴക്കമില്ല. എതായാലും സി. എം. എസ് മിഷനറിമാരുമായി വേർപിരിഞ്ഞപ്പോൾ സെക്കുലർ വിദ്യാഭ്യാസത്തിൽ നിന്നും പഴയസെമിനാരി പുറകോട്ടുപോയി. വൈദിക പരിശീലനത്തിൽ ഒതുങ്ങി. ഏതായാലും കഴിഞ്ഞ 200 വർഷത്തെ മലങ്കരസഭയുടെ ചരിത്രം ഈ സ്ഥാപനവുമായി ബന്ധപ്പെട്ടാണ് നിൽക്കുന്നത്. ഏതാനും വ്യക്തികളല്ല, ഒരു സ്ഥാപനം സഭയുടെ ചരിത്രത്തെ നയിച്ചുകൊണ്ടിരിക്കുന്ന കാഴ്ചയാണ് പിന്നീട് കാണുന്നത്. അവയെ പ്രധാനമായി മൂന്നു ഘട്ടമായി തിരിക്കാം.

1. സെമിനാരി സ്ഥാപനം സഭയുടെയും സമൂഹത്തിന്റെയും നവോത്ഥാനത്തിന്റെ തുടക്കം, 2. മലങ്കര മെത്രാപ്പോലീത്താമാരുടെ ആസ്ഥാനമായിരുന്നുകൊണ്ട് സഭാചരിത്രത്തെ നിയന്ത്രിക്കുന്ന കാലഘട്ടം, 3. ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആസ്ഥാനമായി സഭാചരിത്രത്തെ നയിക്കുന്ന ആധുനിക കാലഘട്ടം.

## 1. സഭയുടെയും സമൂഹത്തിന്റെയും നവോത്ഥാന കാലഘട്ടം : സെമിനാരിയുടെ സ്ഥാപനവും കണ്ടനാട് പടിയോലയും

1809ൽ കൂടിയ കണ്ടനാടു പടിയോലയാണ് പഴയസെമിനാരിയുടെ സ്ഥാപനത്തിനു പെട്ടെന്നു മുഖാന്തിരമായതെന്നുപറയാം. 8-ാം മാർതോമായെ ഭരണകാര്യത്തിൽ സഹായിക്കാനും, വൈദിക വിദ്യാഭ്യാസം ക്രമപ്പെടുത്തുവാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെയും കായംകുളം ഫീലിപ്പോസ് റമ്പാനെയും ചുമതലപ്പെടുത്തി. വേദപുസ്തക തർജ്ജിമയും ഇവരോടുകൂടി ചേർന്ന് തമിഴ് പണ്ഡിതൻ തിമ്മയ്യാപ്പിള്ളയും ചേർന്നാണ് നടത്തിയത്. വടക്കും തെക്കും രണ്ട് പഠിത്തവീടുകൾ ആരംഭിക്കണമെന്ന തീരുമാനത്തെ 8-ാം മാർത്തോമ്മാ കാര്യമായി പിൻതുണച്ചില്ലാ എന്ന അഭിപ്രായമുണ്ട്. അധികം താമസിയാതെ കായംകുളം ഫീലിപ്പോസ് റമ്പാൻ കടന്നുപോവുകയും ചെയ്തു. അതിനാൽ പഠിത്തവീട് ആരംഭിക്കു

വാനുള്ള ചുമതല പൂർണ്ണമായും ഇട്ടൂപ്പ് റമ്പാനിൽ വന്നുചേർന്നു. അത് യാഥാർത്ഥ്യമായിത്തീരാൻ അസാധാരണമായ നേതൃത്വപാഠവമാണ് ഇട്ടൂപ്പ് റമ്പാനിൽ നിന്നും ഉണ്ടായത്. അദ്ദേഹത്തിന് താല്പര്യമില്ലാതിരുന്ന മെത്രാൻ പട്ടവും തൊഴിയൂർ കിടങ്ങൻ മാർ പീലക്സിനോസിൽ നിന്നും സ്വീകരിക്കേണ്ടിവന്നു. സഭയെ ഭരിക്കാനല്ല ഇട്ടൂപ്പ് റമ്പാൻ മെത്രാനായത്. ലോകചരിത്രത്തിൽ തന്നെ ഇത് ഒരു വേറിട്ട സംഭവം തന്നെയായിരിക്കും. ഭദ്രാസന ഭരണം അഥവാ ഇടയ പരിപാലനമാണല്ലോ മെത്രാന്റെ പ്രധാന ചുമതലയായി എന്നും വിവക്ഷിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ ഇവിടെ ഒരു സന്യാസി, മെത്രാപ്പോലീത്തായായിരിക്കുന്നു. ഒരു സെമിനാരി കെട്ടിപ്പടുക്കുവാൻ വേണ്ടി. അവിടെയാണ് തിരുമേനിയും പഴയ സെമിനാരിയും തമ്മിലുള്ള അപൂർവ്വ ബന്ധത്തിന്റെ ചുരുളഴിയുന്നത്. കണ്ടനാടു പടിയോലയാണ് പെട്ടെന്നുള്ള കാരണഹേതു എങ്കിലും ചരിത്ര സംഭവങ്ങളെക്കൂട്ടിവായിച്ചാൽ സെമിനാരി സ്ഥാപനത്തിനു മറ്റു ചില അന്തർധാരകൾ കാണുവാൻ കഴിയും. പ്രത്യക്ഷത്തിൽ തെളിവുകൾ ഇല്ലെങ്കിലും പരോക്ഷമായി ഈ യാഥാർത്ഥ്യവുമായി ബന്ധിപ്പിക്കുന്ന കണ്ണികൾ കാണാം.

### 1. റോമൻ കത്തോലിക്കാ സഭയുടെ സ്വാധീനം

1599 മുതൽ 1653 വരെയുള്ള കാലഘട്ടം മാർതോമാ ക്രിസ്ത്യാനികൾ റോമൻ നുകത്തിൻ കീഴിലായിരുന്നല്ലോ. ചരിത്ര പ്രസിദ്ധവും സുറിയാനി ക്രിസ്ത്യാനികളുടെ ആത്മാഭിമാനത്തിന്റെയും സ്വതന്ത്രേച്ഛയുടെയും പ്രതീകമായ കൂനൻകുരിശ് സത്യത്തിലൂടെ റോമാനുകം പൂർവ്വികർ വലിച്ചെറിഞ്ഞെങ്കിലും, ഇപ്പോഴും പൂർണ്ണമായി മനസ്സിലാക്കാൻ കഴിയാത്ത ഒരു സമസ്യ അവിടെ ഉണ്ട്. അതായത് റോമാനുകം വലിച്ചറിഞ്ഞവരിൽ (2/3 എന്നും 3/4 എന്നും വ്യത്യസ്ത അഭിപ്രായങ്ങൾ ഉണ്ട്). ബഹുഭൂരിപക്ഷം റോമൻ ആധിപത്യത്തിലേക്കു തന്നെ തിരിച്ചുപോയി. അതിന്റെ കാരണം എന്താണ്? റോമാ സഭയുടെ അധിനിവേശ സ്വഭാവവും വശീകരണ തന്ത്രങ്ങളുമാണ് ബഹുഭൂരിപക്ഷത്തെ തിരികെ കൊണ്ടുപോകാൻ ഇടയാക്കിയതെന്ന ചരിത്രകാരന്മാരുടെ വീക്ഷണം അതേപടി സ്വീകരിക്കാൻ പ്രയാസം തോന്നുന്നു. അത് ഒരു പ്രധാന ഘടകമാണെങ്കിൽപോലും പോർട്ടുഗീസുകാരുടെ ഭരണസംവിധാനത്തോടും പൗരോഹിത്യ ശൈലിയോടും മാനസികമായ അടുപ്പമുള്ള കുറേപ്പേരെങ്കിലും പാരമ്പര്യ ക്രിസ്ത്യാനികളിൽ ഉണ്ടായിട്ടുണ്ടാവാം എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. അതായത് കൊടു

ങ്ങല്ലൂരിലും വൈപ്പിൻകോട്ടയിലും, കൊച്ചിയിലുമൊക്കെ റോമൻ കത്തോലിക്കാ സഭ തുടങ്ങിവെച്ച സെമിനാരികളും അവിടെനിന്നു പഠിച്ചിറങ്ങിയ വൈദികരുടെ ഇടവകയിൽ കേന്ദ്രീകൃതമായ ഇട യശുശ്രൂഷയുമൊക്കെ കുറേപ്പേരെ ആകർഷിച്ചിരിക്കാം. ഈ രണ്ടു ഘടകങ്ങൾ ചേർന്നായിരിക്കണം ഒരിക്കൽ വീറോടെ വലിച്ചെ റിഞ്ഞ നുകത്തിൻകീഴിൽ തന്നെ തിരികെ ചെല്ലാൻ കുറേപ്പേരെ യെങ്കിലും പ്രേരിപ്പിച്ചത്. അതിനാൽ അവരുടെ സെമിനാരികളോടു കിടപിടിക്കുന്ന വൈദിക പരിശീലന കേന്ദ്രം ഇവിടെയും ഉണ്ടാ കണം എന്ന് ആഗ്രഹിച്ചിരിക്കണം.

## 2. പകലോമറ്റം തറവാട് പൗരോഹിത്യത്തോടുള്ള എതിർപ്പ്

ജനാധിപത്യത്തേക്കുറിച്ച് അറിവില്ലാതിരുന്ന കാലഘട്ടത്തിൽ രാജഭരണത്തെ എല്ലാവരും ശ്ലാഘിച്ചിരുന്നുവല്ലോ. രാജാക്കന്മാരെ ദേവതുല്യരായിപോലും കണ്ടിരുന്നു. മറ്റൊരു ഭരണക്രമം കണ്ടു തുടങ്ങിയപ്പോഴാണ് പരമ്പരാഗത രാജഭരണം അത്ര ശ്രേഷ്ഠമല്ലാ എന്നതിരിച്ചറിവുണ്ടായത്. അതുപോലെ പകലോമറ്റം തറവാട്ടിലൂ ടെയുള്ള പൗരോഹിത്യ പിൻതുടർച്ചയിൽ ആർക്കും തന്നെ അപാ കത തോന്നാൻ ഇടയായിരിക്കയില്ല. എന്നാൽ മറ്റൊരു ശൈലി കണ്ടുതുടങ്ങിയപ്പോൾ ഇതിലെ പോരായ്മകൾ മനസ്സിലാക്കി തുട ങ്ങി. തറവാടിന്റെ പേരിൽ മാത്രം അനേകർ പട്ടക്കാരും മേൽപ്പട്ട ക്കാരുമായി. ആ സ്ഥാനത്തേക്കുറിച്ച് വേണ്ടത്ര അവബോധമോ, ദർശനമോ, കാഴ്ചപ്പാടോ ഇല്ലാത്തവർപോലും പട്ടക്കാരും മേൽപ്പ ട്ടക്കാരുമായിട്ടുണ്ട്. മാർ തോമാ സ്ഥാനനാമധാരികളിൽ പലരേ ക്കുറിച്ചും ആക്ഷേപം ഉണ്ടായിട്ടുണ്ടല്ലോ. പൗരോഹിത്യം ചില കുടുംബങ്ങൾക്കു മാത്രമായി വിധിക്കപ്പെട്ട കാലങ്ങളിൽ പുരോ ഹിതന്മാരുടെ മിടുക്കരായ മക്കൾ വിദ്യാഭ്യാസം നേടി ഉയർന്ന സ്ഥാനമാനങ്ങളൊക്കെ നേടുമ്പോൾ, കാര്യമായ പ്രാപ്തിയൊന്നു മില്ലാത്ത മകനെ പട്ടത്വ പിൻതുടർച്ച നിലനിർത്താൻ വാഴിക്കുന്ന പതിവ് അടുത്തകാലം വരെയും തുടർന്നിട്ടുള്ളതാണല്ലോ. ചേപ്പാടു തിരുമേനിയെക്കുറിച്ച് നവീകരണക്കാർ ഉന്നയിച്ച പ്രധാന ആക്ഷേ പങ്ങളിൽ ഒന്നായിരുന്നല്ലോ അദ്ദേഹത്തിന്റെ സഹോദര പുത്രനെ അനർഹമായ നിലയിൽ പട്ടം നൽകിയെന്നത്. അങ്ങനെ നോക്കു മ്പോൾ കുടുംബ വാഴ്ചയിലൂടെയുള്ള പൗരോഹിത്യ പിൻതു ടർച്ചയ്ക്കു മാറ്റം ഉണ്ടാകണമെന്ന ചിന്ത സമൂഹത്തിൽ ഒരു പരി ധിവരെ ഉണ്ടായി കാണണം. പാശ്ചാത്യ ശൈലിയിലുള്ള സെമി നാരി പഠനം അതിനുപകരിക്കുമെന്ന് പലരും ചിന്തിച്ചു. പകലോ

മറ്റം തറവാടു മെത്രാന്മാരുടെ നിലപാടുകളോട് എതിർത്തപ്പോൾ, വിശ്വാസികളുടെ സമൂഹം ഇട്ടൂപ്പ് റമ്പാനോടുകൂടി നിന്നത് ഇത്തരത്തിൽ ഒരു കാഴ്ചപ്പാട് വളർന്നതുകൊണ്ടുമായിരിക്കണം.

## 3. വൈദികർ സെക്കുലർ വിദ്യാഭ്യാസവും വേദശാസ്ത്ര പഠനവും ഒരുമിച്ചു നേടണമെന്ന ആഗ്രഹം

മല്പാൻ പാഠശാലകളിലെ പഠനത്തിന് ഒട്ടേറെ നല്ലവശങ്ങളുണ്ട്. അനുഷ്ഠാന കർമ്മങ്ങൾ നന്നായി പഠിപ്പിക്കുകയും ഗുരുശിഷ്യബന്ധം ശ്രേഷ്ഠമായ നിലയിൽ പകരുകയും വ്യക്തിബന്ധങ്ങൾ ദൃഢമാവുകയും ഒക്കെ ചെയ്യുമായിരുന്നു. എന്നാൽ നാം അധിവസിക്കുന്ന ലോകത്തെയും അതിൽ വരുന്ന മാറ്റങ്ങളേയും ശാസ്ത്രത്തിന്റെ വളർച്ചയേക്കുറിച്ചും പൗരോഹിത്യത്തിന് കാര്യമായ അറിവുണ്ടായിരുന്നില്ല. അന്നത്തെ സമൂഹത്തിന്റെ ദുഷിച്ച സമ്പ്രദായങ്ങളുടെ സ്വാധീനം വിശ്വാസികളിലും, പൗരോഹിത്യത്തിലും ഉണ്ടായിരുന്നു. ആഭിചാരം, മന്ത്രവാദം, ജാതകമെഴുത്ത്, കൂടോത്രം, ശൈശവ വിവാഹം, ബഹുഭാര്യാത്വം, ചാതുർവർണ്ണ്യത്തിലെ ഉച്ചനീചത്വം ഇതൊക്കെ സഭയിലും പാലിക്കപ്പെടിരുന്നു. യുക്തിചിന്തയിലൂന്നിയ പാശ്ചാത്യ വിദ്യാഭ്യാസം ആ കാലത്ത് ഇതിനൊക്കെ ഒരു തിരുത്തൽ ശക്തിയായിരുന്നു.

പാശ്ചാത്യ മിഷനറിമാരുടെ സ്വാധീനത്തിൽ പശ്ചിമ ബംഗാളിൽ രാജാറാം മോഹൻറായിയുമൊക്കെ സതിക്കും, ശൈശവ വിവാഹത്തിനുമൊക്കെ എതിരായി പോരാടി വിജയിച്ചതായി ചരിത്രത്തിൽ നം വായിക്കുന്നുണ്ടല്ലോ. അത്തരത്തിൽ വിദ്യാഭ്യാസത്തിലൂടെയുള്ള സാമൂഹ്യപരിഷ്ക്കാരം ആ കാലഘട്ടത്തിന്റെ വലിയ ആവശ്യം തന്നെയായിരുന്നു. അതുതിരിച്ചറിയാനുള്ള അസാധാരണമായ ധിഷണാശക്തി ഇട്ടൂപ്പ് റമ്പാനുണ്ടായിരുന്നു. അത്തരത്തിൽ സമൂഹത്തെ പരിവർത്തിപ്പിക്കണമെങ്കിൽ അതിനുള്ള നേതൃത്വം തന്നെ ആദ്യം ഉണ്ടാകണമെന്ന് അദ്ദേഹം മനസ്സിലാക്കി. ആ വിധത്തിൽ പൗരോഹിത്യസ്ഥാനികൾക്ക് സെക്കുലർ വിദ്യാഭ്യാസവും വേദശാസ്ത്രപരിശീലനവും ഒരുമിച്ചു നൽകാനും, അത്മായർക്ക് സെക്കുലർ വിദ്യാഭ്യാസവും നൽകാനും അദ്ദേഹം ആഗ്രഹിച്ചു. അതിന്റെ ഫലമായിട്ടാണ് ഇതുരണ്ടും പഠിത്തവീട്ടിൽ ആരംഭിക്കാൻ ഇടയായത്. ശാസ്ത്രീയമായ അറിവും ആധുനിക വിദ്യാഭ്യാസവും പകർന്നു നൽകുന്ന കൂട്ടത്തിൽ പുരാതനമായ സഭയുടെ വിശ്വാസം ഇളകിപ്പോകാൻ അദ്ദേഹം ആഗ്രഹിച്ചില്ല. അതുകൊണ്ടാണ് പഴയ സെമിനാരിയിൽ പഠിപ്പിക്കാൻ വന്ന നോർട്ടൻ സായിപ്പിനെ

പഠിത്തവീട്ടിൽ താമസിക്കാൻ അനുവദിക്കാഞ്ഞത്. ആലപ്പുഴയിൽ താമസിച്ചുകൊണ്ട് കോട്ടയത്തു വന്നുപഠിപ്പിക്കാനുള്ള ക്രമീകരണമാണ് അദ്ദേഹം ചെയ്തത്. വിവിധ ഭാഷകളിൽ പുരോഹിതന്മാർ പ്രാവീണ്യം നേടണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. മൽപ്പാൻ പാഠശാല അതിനു മതിയാവുകയില്ലെന്നും മനസ്സിലാക്കിയാണ് പഠിത്തവീടിന് ജന്മം നൽകുവാൻ അരയും തലയും മുറുക്കി അദ്ദേഹം രംഗത്തുവന്നത്.

## 4. വേദശാസ്ത്ര പഠനത്തിലെ ഐക്യരൂപ്യം

ആദ്യനൂറ്റാണ്ടുകളിൽ ഒരു പ്രദേശത്തു നടക്കുന്ന കാര്യങ്ങൾ മറ്റൊരിടത്ത് അടുത്ത സ്ഥലമാണെങ്കിൽ പോലും അറിയാൻ സാദ്ധ്യമല്ലായിരുന്നു. എന്നാൽ 17, 18 നൂറ്റാണ്ടുകളിൽ മനുഷ്യർ മറ്റു സ്ഥലങ്ങളിലേക്കും നാടുകളിലേക്കുമൊക്കെ കൂടുതൽ സഞ്ചരിക്കുവാൻ തുടങ്ങി. സാമ്യങ്ങളും വ്യത്യാസങ്ങളും അറിയാൻ തുടങ്ങിയത് അങ്ങനെയാണ്. ആ കൂട്ടത്തിൽ മറ്റൊരു അറിവും ഉണ്ടാകാൻ സാദ്ധ്യതയുണ്ട്. അതായത് വ്യത്യസ്ത മല്പാന്മാരുടെ കൂടെ പഠിച്ചവർ ഒരേ സഭയിലാണെങ്കിലും പലകാര്യങ്ങളിൽ വ്യത്യസ്തമായ ശൈലിയും രൂപവും അവലംബിച്ചിട്ടുണ്ടായിരിക്കേണം.

സഭയുടെ ഐക്യത്തിന് അത് വിഘാതമാകും എല്ലാവരും ഒരേ സ്ഥലത്തുനിന്ന് പരിശീലനം ലഭിച്ച് പുറത്തുവന്നാൽ ഈ വ്യത്യാസങ്ങൾ ഒരു വലിയ അളവിൽ പരിഹരിക്കപ്പെടാൻ സാധിക്കും. വടക്കും തെക്കും, രണ്ട് പഠിത്തവീട് എന്ന ആശയം ഉപേക്ഷിച്ച്, രണ്ടിനുമിടയിൽ കോട്ടയം എന്ന സ്ഥലത്ത് ഒരെണ്ണം ആരംഭിക്കാൻ ഇടയായതിന്റെ പിന്നിൽ ഈ താല്പര്യവും കാണുമായിരിക്കാം.

തെക്കും വടക്കും തമ്മിൽ ആചാരാനുഷ്ഠാനങ്ങളിൽ ഇന്നും ചില വ്യത്യാസങ്ങൾ കാണുന്നുണ്ടല്ലോ. ഒരേ വൈദിക സെമിനാരിയിൽ നിന്നു പഠിച്ചിറങ്ങിയാൽ പോലും ഇത്തരം വ്യത്യസ്തതകൾ ഉണ്ടെങ്കിൽ പല മല്പാന്മാരുടെ കീഴിൽ പഠിച്ചാൽ വൈവിധ്യങ്ങൾ വർദ്ധിക്കാനാണ് സാദ്ധ്യത. അതിനാൽ കുറെയെങ്കിലും ഐക്യരൂപം ഉണ്ടാകുവാൻ ഒരു പഠിത്തവീട് എന്ന ആശയത്തിന് മുൻതൂക്കം ഉണ്ടാകാൻ ഇടയായി. ഒരുപക്ഷേ കായംകുളം ഫീലിപ്പോസ് റമ്പാന്റെ അകാല വേർപാടും ഈ കാര്യത്തിൽ ഒരു ഹേതുവായിട്ടുണ്ടായിരിക്കാം. അങ്ങനെ തെക്കിന്റെയും വടക്കിന്റെയും മദ്ധ്യത്തിൽ പഠിത്തവീട് തുടങ്ങാനുള്ള സാഹചര്യമുണ്ടായി.

## 5. മാതൃഭാഷയിൽ ആരാധിക്കുവാനും, ദൈവവചനം പഠിക്കുവാനും ഉള്ള താല്പര്യം

പാശ്ചാത്യ സഭയിൽ വേദപുസ്തകം ലത്തീൻ ഭാഷയിൽ നിന്നും ഇംഗ്ലീഷ് തുടങ്ങിയ മറ്റു യൂറോപ്യൻ ഭാഷകളിലേക്കു ഭാഷാന്തരം ചെയ്ത് നവീകരണ പ്രസ്ഥാനങ്ങൾക്കു ആക്കം കൂട്ടിയതാണെല്ലോ. സംസാരിക്കുന്ന ഭാഷയിൽ ചിന്തിക്കുവാനും, ആരാധിക്കുവാനും, ദൈവവചനം വായിക്കുവാനുമുള്ള താല്പര്യം ആ കാലഘട്ടത്തിൽ പൊതുവായി ഉണ്ടായിതുടങ്ങി. അതുകൊണ്ടാണ് സെമിനാരിയുടെ പ്രവർത്തനം ആരംഭിക്കുന്നതിനു മുമ്പ് തന്നെ ഇട്ടൂപ്പ് റമ്പാൻ വേദപുസ്തക പരിഭാഷയിലേക്കും ശ്രദ്ധവെച്ചത്. ആ പരിശ്രമത്തെ പൂർണ്ണതയിലാക്കുവാനും അതോടൊപ്പം മാതൃഭാഷയിൽ ആരാധിക്കുവാനുമുള്ള മാറ്റങ്ങൾ ഉണ്ടാക്കുവാൻ ഏകനായകത്വമുള്ള മല്പാൻ പാഠശാലകൾക്ക് പരിമിതിയുണ്ടെന്ന് മനസ്സിലാക്കി. പാശ്ചാത്യ ശൈലിയുള്ള വിദ്യാഭ്യാസ സ്ഥാപങ്ങൾ ഉണ്ടെങ്കിലേ കൂട്ടായ പ്രവർത്തനങ്ങളിലൂടെ ഇതൊക്കെ സാദ്ധ്യമാവുകയുള്ളൂ എന്ന ദീർഘവീക്ഷണമുള്ള ഇട്ടൂപ്പു റമ്പാൻ മനസ്സിലാക്കി. ഈ ലക്ഷ്യം നേടിയെടുക്കാനും പാശ്ചാത്യ മാതൃകയിലുള്ള ഒരു പഠന കേന്ദ്രം ഉണ്ടാകണമെന്ന് ആഗ്രഹിച്ചു. അതുകൊണ്ടുതന്നെ പഠിത്തവീട്ടിൽ സംസ്കൃതം, ഇംഗ്ലീഷ്, ഹീബ്രു, സുറിയാനി, ഗ്രീക്കു തുടങ്ങി പല ഭാഷകളും പഠിപ്പിച്ചിരുന്നതായി കാണുന്നു. വേദപുസ്തകപഠനം ആഴത്തിൽ നടക്കണമെങ്കിൽ മൂലഭാഷകൾ കൂടി അറിഞ്ഞിരിക്കണമെന്ന തത്വം ഇപ്പോൾ എല്ലാവർക്കും ബോദ്ധ്യമാണെങ്കിലും, ആ കാലത്ത് അത്തരത്തിലുള്ള ഒരു തിരിച്ചറിവ് ഇട്ടൂപ്പ് റമ്പാനെപ്പോലെയുള്ള ചുരുക്കം ചില പ്രതിഭാശാലികൾക്ക് മാത്രമേ ഉണ്ടായിരുന്നുള്ളൂ.

## 6. മാർതോമാ ക്രിസ്ത്യാനികളുടെ സ്വത്വാന്വേഷണം

പാശ്ചാത്യരുടെ വരവിനു മുൻപുള്ള മാർതോമാ ക്രിസ്ത്യാനികളുടെ സാമൂഹ്യ ജീവിതത്തെക്കുറിച്ച് പല പഠനങ്ങളും നടന്നിട്ടുണ്ട്. ഇന്നത്തെപ്പോലെ ഒരു വ്യക്തമായ വേദശാസ്ത്ര വീക്ഷണത്തോടുകൂടിയ ഒരു സഭയായിരുന്നു എന്നുപറയാൻ നിവൃത്തിയില്ല. ഇവിടുത്തെ ചാതുർവർണ്യ വ്യവസ്ഥയിൽ ബ്രാഹ്മണർക്കു താഴെയുള്ള ക്ഷത്രിയ വർഗ്ഗത്തോട് ഏകീഭവിച്ച ഒരു നിലയിൽ ക്രിസ്തുവിലുള്ള വിശ്വാസവും ഹിന്ദുമതത്തിൽ നിന്ന് വ്യത്യസ്തമായ പള്ളി ആരാധനയുമായി നിലനിന്നിരിക്കണം. നാട്ടുരാജാക്കന്മാരുടെ കാര്യസ്ഥന്മാരും, അംഗരക്ഷകരും, ആയോധന കലയിൽ

പ്രാവീണ്യമുള്ളവരുമെന്നൊക്കെ വിശേഷിപ്പിക്കുന്നത് ജാതി വ്യവസ്ഥിതിയിൽ ക്ഷത്രിയ കുലത്തോട് ബന്ധിച്ചുള്ള ഒരുസ്ഥാനമാണ് അവർക്കുള്ളത് എന്നുസൂചിപ്പിക്കുന്നു.

ആഗോള ക്രൈസ്തവ സമൂഹത്തോട് കാര്യമായ ബന്ധമൊന്നും ഇല്ലാതിരുന്നതിനാൽ പാശ്ചാത്യ പൗരസ്ത്യദേശങ്ങളിൽ ഉണ്ടായ വേദശാസ്ത്രപരമായ തർക്കങ്ങളൊന്നും ഈ സമൂഹത്തെ ബാധിച്ചിരുന്നില്ല. അറിയോസും, മക്കദോനിയോന്നും, നെസ്തോറുമൊന്നും മാർതോമൻ ക്രിസ്ത്യാനികൾക്ക് തർക്ക വിഷയമേ ആയിട്ടില്ല. പേർഷ്യൻ ആധിപത്യവും പത്രോസിന്റെ പരമാധികാരവും ഫിലിയോക്യയുമൊന്നും മാർ തോമാ ക്രിസ്ത്യാനികൾ ചിന്തിച്ചിരിക്കാൻ വഴിയില്ല. പാശ്ചാത്യരുമായിട്ടുള്ള വേഴ്ചയിലാണ് ഭാരതീയർ അവരുടെ സ്വത്വബോധം വളർത്തിയെന്ന നില മാർതോമൻ ക്രിസ്ത്യാനികൾക്കുമുണ്ടായി. പോർട്ടുഗീസുകാരെ നിരീക്ഷിച്ചപ്പോൾ ഒരുകാര്യം വ്യക്തമായി, റോമാ വിശ്വാസത്തിലല്ലാ ഈ സഭ പുലരുന്നതെന്ന്. നവീകരണക്കാരെ പരിശോധിച്ചപ്പോൾ അവരുടേതുമായി ഒത്തുപോകുന്നതല്ലാ തങ്ങളുടെ പൂർവ്വിക വിശ്വാസമെന്നും തിരിച്ചറിഞ്ഞു. അപ്പോൾ പിന്നെ ഈ സമൂഹത്തിന്റെ വേദശാസ്ത്രപരമായ നിലപാട് എന്തായിരിക്കണം? അതുവരെ ബന്ധപ്പെട്ടിരുന്ന പൂർവ്വ സുറിയാനി പാരമ്പര്യങ്ങളിൽ നിന്ന് ആചാരാനുഷ്ഠാനങ്ങൾ കടം കൊണ്ടിട്ടുള്ളതല്ലാതെ, വേദശാസ്ത്രപരമായ നിലപാടുകളെപ്പറ്റി കാര്യമായ ബോദ്ധ്യമില്ലായിരുന്നു എന്നു ചിന്തിക്കുന്നതിൽ അപാകതയില്ല. എന്നാൽ അത് കണ്ടെത്തുവാൻ ക്രമീകൃതമായ വേദശാസ്ത്ര പഠനം ആവശ്യമാണെന്ന് ഇട്ടൂപ്പ് റമ്പാൻ മനസ്സിലാക്കി. പകലോമറ്റം തറവാട് പൗരോഹിത്യം സഭയുടെ പുറംചട്ട സംരക്ഷകരായി പരിണമിച്ചപ്പോൾ അതിന്റെ അകപ്പൊരുൾ കണ്ടെത്താനായിരുന്നു ഇട്ടൂപ്പ് റമ്പാൻ ശ്രമിച്ചത്. ജീവൻ നിലനിൽക്കുന്നത് അതിന്റെ അകക്കാമ്പിലാണല്ലോ. എട്ടും, ഒൻപതും മാർതോമാമാരോട് ഒരുവിധത്തിൽ കലഹിക്കാൻ ഇടയായത് അവരുടെ വംശമേധാവിത്വത്തോടുള്ള എതിർപ്പിനേക്കാൾ സഭയുടെ സ്വത്വബോധം കണ്ടെത്തുന്ന ശ്രമങ്ങളോട് കൂട്ടുനിൽക്കാൻ അവർ തയ്യാറായില്ല എന്നതുകൊണ്ടായിരിക്കണം. ചുരുക്കത്തിൽ 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ' എന്നപേരും അതിന് വേദശാസ്ത്രപരമായ നിലപാടും മാർതോമാ പൈതൃകത്തിലൂന്നിയ ഒരു ചരിത്രവും ഉണ്ടായത് 'പഠിത്തവീട്' എന്ന പഴയസെമിനാരി സ്ഥാപനം ഒന്നുകൊണ്ടുമാത്രമാണ്. ആ നിലയിൽ നോക്കിയാൽ

സഭയുടെ ചരിത്രത്തിൽ കൂനൻ കുരിശു സത്യപ്രതിജ്ഞയേക്കാൾ ദൂരവ്യാപകമായ ഫലങ്ങൾ സൃഷ്ടിച്ച മഹാസംഭവമാണ് പഠിത്ത വീടിന്റെ സ്ഥാപനം.

## പഠിത്തവീടും സഹായികളും

പഠിത്തവീട് യാഥാർത്ഥ്യമാകാൻ മറ്റനേകം പേരുടെ സഹായം ലഭിച്ചിട്ടുണ്ട്. എന്നാൽ ഒരാളിന്റെ മാത്രം ദർശനവും കാഴ്ചപ്പാ ടുമാണ് അതിൽ എടുത്തുപറയേണ്ടത്. പഠിത്തവീടിന്റെ സ്ഥാപന ത്തിന്റെ ക്രെഡിറ്റ്, മിഷനറിമാരിലും, കേണൽ മൺറോയിലും റീജന്റ് മഹാറാണിയിലുമൊക്കെ ആരോപിക്കുന്ന ചരിത്രങ്ങൾ ഉണ്ട്. അവ രുടെ പങ്കിനെ ഒന്നും നിഷേധിക്കേണ്ട ആവശ്യമില്ല. എന്നാൽ ഗോവിന്ദപുരം കരയിൽ 16 ഏക്കർ ഭൂമി വ്യക്തമായി യോസേഫ് റമ്പാന്റെ പേരിലാണ് തിരുവിതാംകൂർ മഹാറാണി ലക്ഷ്മീഭായി 'നിനവ്' എഴുതിയിരിക്കുന്നത്. അതിൽ മിഷനറിമാരുടെയോ മറ്റു സഹായികളുടെയോ ഒരു പേരും ചേർത്തിട്ടില്ല. പുത്തൻകൂർ സമു ദായത്തിനുവേണ്ടി യൗസേഫ് റമ്പാനും, അദ്ദേഹത്തിന്റെ പിൻഗാ മികൾക്കും എന്നുകൂടി അതിൽ പ്രത്യേകം എഴുതിച്ചേർത്തിട്ടുണ്ട്. ഈ ഒറ്റ രേഖമതി 'പഠിത്തവീടിന്റെ' സ്ഥാപകൻ മറ്റാരുമല്ലാ എന്ന് തെളിയിക്കാൻ. വാസ്തുശില്പി കൂടിയായ ഇട്ടൂപ്പ് റമ്പാന്റെ നേരി ട്ടുള്ള മേൽനോട്ടത്തിൽ 200 വർഷത്തിനും മുൻപ് ഇത്രയും ബ്രഹ ത്തായ ഒരു കെട്ടിട സമുച്ചയം പണിയുവാൻ സാധിച്ചത് അപാര മായ ദൈവകൃപ അദ്ദേഹത്തിനു ലഭിച്ചിരുന്നു എന്നതിന്റെ തെളി വാണ്. നെഹമ്യാവ് യെരുശലേമിന്റെ മതിലുകൾ പണിഞ്ഞതു പോലെ ഒട്ടേറെ പ്രതിബന്ധങ്ങളേയും അദ്ദേഹത്തിന് നേരിടേണ്ടി വന്നു. നേരത്തെ സൂചിപ്പിച്ചതുപോലെ വട്ടിപ്പണത്തിന്റെ പലിശ ഏറ്റുവാങ്ങിയത് സാധൂകരണം ഉണ്ടാകാൻ മെത്രാപ്പോലീത്തായാ കേണ്ടിയും വന്നു. പിൽക്കാല ചരിത്രത്തിൽ വളരെ സാധാരണ ക്കാരായ പലരും അമാനുഷികരായി ചിത്രീകരിക്കപ്പെട്ടത് 'മെത്രാൻ പട്ടം' ഒന്നുകൊണ്ടു മാത്രമാണ്. മെത്രാൻപട്ടം അധികമായ യാതൊരു പദവിയും നേടിക്കൊടുക്കാത്ത മലങ്കരസഭയിലെ ഏക വ്യക്തി പുലിക്കോട്ടില് ഒന്നാമനായ 'സഭാജ്യോതിസ്സ്' തന്നെയാ യിരിക്കണം.

## സെമിനാരി സ്ഥാപനത്തിന്റെ അനന്തരഫലങ്ങൾ

സമൂഹത്തിന്റെയും സഭയുടെയും നവോത്ഥാനത്തിന്റെ നാന്ദി കുറിച്ചത് പഠിത്തവീടിന്റെ ആരംഭത്തോടുകൂടിയാണെന്ന് ചരിത്രം

സാക്ഷിക്കുന്നു. സി. എം. എസ് മിഷനറിമാരുടെ വരവും ഇംഗ്ലീഷ് വിദ്യാഭ്യാസവുമാണ് കേരളത്തിലെ നവോത്ഥാനത്തിന് നാന്ദി കുറിച്ചത് എന്ന് നിഷ്പക്ഷമതികളായ എല്ലാ ചരിത്രകാരന്മാരും സമ്മതിക്കുന്നുണ്ട്. 200-ാം വാർഷികം കൊണ്ടാടിയ കോട്ടയത്തെ ചില സ്ഥാപനങ്ങൾ ഈകാര്യം എടുത്തുപറയുന്നുണ്ട്. ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ ആരംഭം കുറിച്ചത് കോട്ടയത്തെ പഠിത്തവീട്ടിലാണ് എന്ന് പരോക്ഷമായി സമ്മതിക്കുന്നുമുണ്ട്. ആദ്യം പഠിപ്പിക്കാൻ തുടങ്ങിയത് തോമസ് നോർട്ടൺ ആണെന്നും പറയാൻ മടിക്കുന്നില്ല. എന്നാൽ തോമസ് നോർട്ടൺ പഠിപ്പിക്കാൻ തുടങ്ങിയത് പഴയസെമിനാരി എന്ന നാലുകെട്ടിന്റെ സമുച്ചയത്തിലാണ് എന്ന് വ്യക്തമായി പറയാൻ എന്തുകൊണ്ടോ ചിലർ പ്രയാസപ്പെടുന്നു. ക്രാന്തദർശിയായ ഇട്ടൂപ്പ് റമ്പാൻ, തോമസ് നോർട്ടനെ നാലുകെട്ടിൽ താമസിക്കാൻ അനുവദിച്ചില്ല അതുകൊണ്ടായിരിക്കാം ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രഭവ കേന്ദ്രത്തെ മറന്നുകൊണ്ട് ഇംഗ്ലീഷ് വിദ്യാഭ്യാസം എന്നുമാത്രം പറയുവാൻ മെനക്കെടുന്നത്. ചരിത്രത്തെ ആർക്കും തമസ്ക്കരിക്കാനാവില്ല. അല്പകാലത്തേക്കും അജ്ഞാനികൾക്കുമായി മൂടിവെക്കാൻ സാധിക്കുമായിരിക്കും. ഇംഗ്ലീഷ് വിദ്യാഭ്യാസമാണ് കേരളത്തിന്റെ നവോത്ഥാനത്തിന് വഴിതെളിച്ചതെങ്കിൽ, അതിനുള്ള സൗകര്യം ഒരുക്കിക്കൊടുത്ത പഴയസെമിനാരി സ്ഥാപകൻ തന്നെയാണ് നവോത്ഥാനത്തിന്റെ പിതാവ്. മിഷനറിമാരുമായി പിൽക്കാലത്ത് വിശ്വാസത്തിന്റെ പേരിൽ അകലാൻ ഇടയായതും നല്ലതിനായിരുന്നു. നവീകരണ വിശ്വാസത്തിലേക്കു പുരാതനമായ ഈ സഭയ്ക്കു വഴുതിപ്പോകാൻ ഇടയാകാത്തതു ഒരു ഭാഗ്യം. മറുവശത്ത് മറ്റു ജാതിക്കാരിലേക്കു സുവിശേഷ പ്രവർത്തനങ്ങൾ വ്യാപിപ്പിക്കാൻ മിഷനറിമാർ ഇറങ്ങിപ്പുറപ്പെട്ടതും ഈ വേർപിരിയൽ മൂലമായിരുന്നു. അല്ലാഞ്ഞാൽ 'സുറിയാനി ക്രിസ്ത്യാനികൾ' അന്നും ഇന്നും മറ്റു ജാതിക്കാരെ സഭയിലേക്കു ചേർക്കുവാനോ ഉൾക്കൊള്ളുവാനോ ഉള്ള മാനസിക അവസ്ഥയിലേക്കു വളർന്നിട്ടില്ല.

'പരുമല തിരുമേനിയെ' വിശുദ്ധനായി വളരെ ഉയർത്തിക്കാട്ടുമ്പോഴും അദ്ദേഹം സഭയിലേക്കു ചേർത്ത ഇതര മതസ്ഥരെ ഉൾക്കൊള്ളുവാൻ നമ്മുടെ പൂർവ്വികർക്കു സാധിച്ചില്ല. ഈ യാഥാസ്ഥിതികത്വം ഇന്നും തുടരുന്നു. ഇതിനെതിരെ "ഒസ്താത്തിയോസു മാർ' സുധീരമായി പ്രവർത്തിച്ചെങ്കിലും കാര്യമായ മാറ്റം ഇന്നും ഉണ്ടായിട്ടില്ല. ഈ വസ്തുത പരിഗണിക്കുമ്പോൾ മിഷനറി മാർ

വേറൊരു വഴിക്കു പോയതും നന്നായി. അധ:സ്ഥിതർക്കു വിദ്യാഭ്യാസം നൽകുക വഴി അവർക്കു വിമോചന ചിന്തകൾ ലഭിക്കുകയും, ആ മനോഭാവത്തെ ഉച്ചസ്ഥായിലെത്തിക്കാൻ പിൽക്കാലത്തു വന്ന ശ്രീനാരായണ ഗുരുവിനെപ്പോലെയുള്ളവർക്കു സാധിക്കുകയും ചെയ്തു. ഇന്നു ശ്രീനാരായണ പ്രസ്ഥാനക്കാർ മിഷനറിമാരുടെ സംഭാവനകളെ മറന്നു. മിഷനറിമാരിൽ നിന്നും പ്രചോദനം സ്വീകരിച്ച സഭകൾ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് നാന്ദികുറിച്ച് 'പഴയസെമിനാരിയേയും അതിന്റെ സ്ഥാപകനേയും' മറന്നു. എവിടെയും കൃതഘ്നതമാത്രം. മലങ്കര സുറിയാനി സഭയെങ്കിലും കേരള നവോത്ഥാനത്തിന് നാന്ദി കുറിച്ച 'സഭാജ്യോതിസ്സിനെ' മറക്കാതിരുന്നാൽ മതി.

## സഭയിലെ നവോത്ഥാനം

സാമൂഹ്യ നവോത്ഥാനം മറ്റു പലരും ഏറ്റെടുത്ത് ആ വഴിക്കു പോയി, എന്നാൽ സെമിനാരി സ്ഥാപനം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഉള്ളിൽ ഒട്ടേറെ വ്യതിയാനങ്ങൾക്ക് ഇടയാകി. ഈ സഭയുടെ വേദശാസ്ത്രപരമായ നിലപാടുകൾ, ആരാധനാക്രമങ്ങൾ, അവയുടെ അർത്ഥം, ഭരണഘടന, സുസ്ഥാപിതമായ ഭരണശൈലി ഇവയെല്ലാം രൂപപ്പെട്ടത് പഴയ സെമിനാരിയുടെ സ്ഥാപനത്തിനു ശേഷമാണ്. 'പൂജാവിധി' കൾ മാത്രം പഠിക്കുന്നതിൽ നിന്ന് സഭാചരിത്രത്തിലേക്കും വേദശാസ്ത്ര പഠനത്തിലേക്കും സഭ നീങ്ങിയത് പഴയസെമിനാരി സ്ഥാപനത്തോടെയാണ്. അവിടെയും ഒരു വളർച്ച കാണാവുന്നതാണ്. ഉദാഹരണമായി പറഞ്ഞാൽ വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ, സെമിനാരിയിലെ അദ്ധ്യാപകനായിരുന്നു. വിദ്യാർത്ഥികളെ പഠിപ്പിച്ചതാണ് പിന്നീട് ക്രോഡീകരിച്ച് 'മതോപദേശ സാരങ്ങൾ' എന്ന പുസ്തകമാക്കിയത്. അതിൽ കൂദാശകളെക്കുറിച്ച് ഇപ്രകാരം നിർവചിച്ചിരിക്കുന്നു: "കർത്താവ് കല്പിച്ച് നിയമിച്ചതും, അപ്രത്യക്ഷങ്ങളായ കൃപകളുടെ പ്രത്യക്ഷങ്ങളായ കർമ്മങ്ങളാകുന്നു കൂദാശകൾ". അവ ഏഴാണ്. ഈവക കാര്യങ്ങൾ അടുത്ത കാലം വരെയും സൺഡേ സ്കൂളിലും പഠിപ്പിച്ചിരുന്നു. കൂദാശകൾ അനുഷ്ഠിച്ചുവരുന്നതിന് നിർവചനവും, വിശദീകരണവും ആവശ്യമായിരുന്നു. അറിയാവുന്ന രേഖകളിൽ നിന്ന് അത് സ്വീകരിച്ചു.

പണ്ഡിതനായ ഗ്രീഗോറിയോസ് തിരുമേനിയുടെ കാലത്താണ് ഈ നിർവചനം കത്തോലിക്കാ സഭയുടെ പ്രതി നവീകരണത്തിനായി കൂടിയ 1517ലെ ട്രെന്റ് കൗൺസലിന്റെ നിർവചനമാണെന്നു

കണ്ടെത്തിയത്. പൗരസ്ത്യസഭകൾ അപ്രകാരം നിർവചനം കൊടുക്കുന്നില്ലാ എന്നും കൂദാശകളുടെ എണ്ണം ഏഴ് എന്ന് നിജപ്പെടുത്തിയിട്ടില്ലെന്നും അദ്ദേഹം ചൂണ്ടിക്കാട്ടിയപ്പോൾ അതിനെ സഭ അംഗീകരിച്ചു. ആഗോള ക്രൈസ്തവ സമൂഹത്തിൽ കാത്തലിക്, പ്രൊട്ടസ്റ്റന്റ്, ഓർത്തഡോക്സ് വിഭാഗങ്ങളുണ്ടെന്നും അവയുടെ വേദശാസ്ത്ര ഊന്നലുകളിലെ വ്യത്യാസം മനസ്സിലാക്കാൻ തുടങ്ങി. ഓർത്തഡോക്സ് വിഭാഗത്തിൽ ബൈസന്റയിൻ, ഓറിയന്റൽ എന്നീ രണ്ടു വിഭാഗങ്ങൾ വേറെയുണ്ടെന്നും, അതിൽ ആദ്യത്തെ മൂന്നു പൊതു സുന്നഹദോസുകൾ അംഗീകരിക്കുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്രമാണ് മലങ്കര ഓർത്തഡോക്സ് സഭയുടേതെന്നുള്ള അവബോധം സഭയിൽ ഉണ്ടായി. അന്ത്യോഖ്യൻ സുറിയാനി സഭയുമായിട്ടുള്ള ബന്ധം ഒരു പരിധിവരെ ഇത്തരം ഒരു തിരിച്ചറിയിലിനു സഹായകമായിരുന്നു. അതേസമയം ഓർത്തഡോക്സ് സഭകൾ അതാതു രാജ്യങ്ങളിൽ സ്വതന്ത്രമായി നിലകൊള്ളുന്നതും സഭയുടെ പരമാദ്ധ്യക്ഷനെ അതാതു സഭകൾ തെരഞ്ഞെടുക്കുന്നതാണെന്നുമുള്ള (Autonomous And Autocephalous) ചരിത്രാവബോധവും നമുക്കുണ്ടായി. നിർഭാഗ്യവശാൽ അതു ഉൾക്കൊള്ളുവാൻ തയ്യാറാകാത്ത ഒരുവിഭാഗം ഓർത്തഡോക്സ് സഭാ വിജ്ഞാനീയത്തിനു നിരക്കാത്ത നിലപാടു സ്വീകരിച്ചത് ഇന്നും വിഷമകരമായ അവസ്ഥയിൽ സഭയെ കൊണ്ടെത്തിച്ചിരിക്കുന്നു. ചുരുക്കത്തിൽ 200 വർഷങ്ങൾക്കുള്ളിൽ സഭയിൽ സംഭവിച്ച എല്ലാ മാറ്റങ്ങളുടെയും കേന്ദ്രസ്ഥാനം പഴയസെമിനാരി തന്നെയാണ്. സഭയുടെ വേദശാസ്ത്രം, ചരിത്രം, ആരാധനാ ക്രമം, വൈദിക പരിശീലനം, നേതൃസ്ഥാനികൾ, ഭരണക്രമം, ഭരണഘടന, അത്മായ വിദ്യാഭ്യാസം (ദിവ്യബോധനം) ആരാധനാ സംഗീതം, ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള കൗൺസലിംഗ് തുടങ്ങി ഒട്ടനവധി കാര്യങ്ങൾ രൂപപ്പെട്ടത് പഴയ സെമിനാരിയിലൂടെയാണ്. അതുകൊണ്ട് എല്ലാം പൂർണ്ണമായി എന്നർത്ഥമില്ല. കുറവുകൾ ഉണ്ടായിട്ടില്ലാ എന്നും ചിന്തിക്കേണ്ടതില്ല. ഒട്ടനവധികാര്യങ്ങൾ ഇനിയും ഉണ്ടാകേണ്ടത് അത്യന്താപേക്ഷിതമാണ്.

അടിസ്ഥാന തത്വങ്ങൾക്ക് മാറ്റം വരാതെ ആരാധനയിൽ കാലോചിതമായ മാറ്റങ്ങൾ ആവശ്യമായിരിക്കുന്നു. ഭാരതത്തിന്റെ മതബഹുലതയും മറ്റു സാഹചര്യങ്ങളും കണക്കിലെടുത്ത് സാമൂഹ്യ പ്രതിബദ്ധതയുള്ള ഇടയപരിപാലനം നടക്കേണ്ടിയിരിക്കുന്നു.

കത്തോലിക്കാ-പ്രൊട്ടസ്റ്റന്റ് സഭകളിലെ ആരോഗ്യകരമല്ലാത്ത സ്വാധീനങ്ങളെ ചെറുത്തുകൊണ്ട് ശരിയായ ഒരു ഓർത്തഡോക്സ് ആദ്ധ്യാത്മികതതയും, അതിന്റെ ശൈലികളും രൂപപ്പെടുത്തേണ്ടിയിരിക്കുന്നു. സെക്കുലർ, അതിഭൗതികതയെ ചെറുക്കുന്നു (Secular and materialistic). ലാളിത്യത്തിന്റെ സംസ്കാരം വളർത്തുന്ന സഭാജീവിതം കരുപ്പിടിപ്പിക്കേണ്ടിയിരിക്കുന്നു. സുവിശേഷ തല്പരതയിൽ ഇപ്പോഴുമുള്ള പിന്നോക്കാവസ്ഥയ്ക്കും മാറ്റം വരേണ്ടിയിരിക്കുന്നു. ഒട്ടേറെ ഇതുപോലെയുള്ള വെല്ലുവിളികൾ 'പഠിത്തവീടിന്റെ' മുൻപിൽ ഇനിയും ഉണ്ട്. ഈ വിധത്തിൽ സഭയുടെ ചരിത്രത്തെ നയിച്ചത് പഠിത്തവീട് എന്ന പഴയസെമിനാരിയാണെങ്കിൽ അതിന്റെ സ്ഥാപകൻ തന്നെയാണ് ഇന്നും സഭയുടെ നവോത്ഥാന ചരിത്രനായകൻ.

## 2. പഴയ സെമിനാരി മലങ്കര മെത്രാപ്പോലീത്താമാരുടെ ഭരണ സിരാകേന്ദ്രം

സഭാചരിത്രത്തിൽ അർക്കദയോക്കന്മാർ കഴിഞ്ഞ്, മാർതോമാ നാമധാരികൾ ഭരിക്കാൻ തുടങ്ങി. മാർതോമാമാരുടെ കാലത്താണ് ഒരു മെത്രാപ്പോലീത്ത സഭയുടെ ഭരണസാരഥിയായി വന്നുചേരുന്നത്. അവർക്കും പ്രത്യേകമായ ആസ്ഥാനമൊന്നുമുണ്ടായിരുന്നില്ല. അവരവരുടെ പള്ളികളായിരുന്നു അവരുടെ ആസ്ഥാനം. ഈ നിലയ്ക്കുമാറ്റം വന്നത് പഴയസെമിനാരി സ്ഥാപനത്തോടുകൂടിയാണ്. സെമിനാരിയിൽ വിദ്യാഭ്യാസം ആരംഭിച്ച് ഒരുവർഷം കഴിയുമ്പോഴേക്കും സ്ഥാപക പിതാവ് നിത്യതയിലേക്ക് ചേർക്കപ്പെട്ടു. അദ്ദേഹത്തിന്റെ ജന്മനാട്ടിൽ പ്രത്യേകിച്ച് ആർത്താറ്റും പഴഞ്ഞിയിലുമൊക്കെ അദ്ദേഹത്തിന് വളരെ ആരാധകരുണ്ടായിരുന്നെങ്കിലും താൻ പണിത പഠിത്തവീട്ടിൽ തന്നെ അടക്കപ്പെടുവാൻ ആഗ്രഹിച്ചു. അങ്ങനെ തന്റെ മുൻഗാമികളിൽ നിന്ന് വ്യത്യസ്തനായി തന്റെ പ്രധാനപ്പെട്ട കർമ്മഭൂമിയിൽ അടക്കപ്പെട്ടതുകൊണ്ടാണ് പഴയസെമിനാരി പിൽക്കാലത്ത് മലങ്കര മെത്രാപ്പോലീത്താമാരുടെ ആസ്ഥാനമായത്. എന്നിട്ടും തൊട്ടുപിന്നാലെ വന്ന പുന്നത്ര മാർ ദീവന്നാസ്യോസും ചേപ്പാടു മാർ ദീവന്നാസ്യോസും അവരുടെ സ്വന്തം തട്ടകങ്ങളായ ചെറിയ പള്ളിയിലും, ചേപ്പാട്ടുമായി യഥാക്രമം കബറടക്കപ്പെടുകയായിരുന്നു. അതിനു പിൻപിൽ ചരിത്രപരമായ മറ്റു കാരണങ്ങളുമുണ്ട്.

പഴയസെമിനാരി ആസ്ഥാനമായിരുന്നെങ്കിലും പുന്നത്ര മാർ ദീവന്നാസ്യോസിന്റെ കാലം (1818-1825) മിഷനറിമാർ സെമിനാരി

യിൽ ആധിപത്യമുറപ്പിച്ച കാലമായിരുന്നു. അവരോട് ശക്തമായനിലയിൽ ഏറ്റുമുട്ടുവാൻ അദ്ദേഹത്തിന് സാധിച്ചില്ല. നവീകരണ ആശയങ്ങളോട് ചില മല്പാന്മാർക്കും വിദ്യാർത്ഥികൾക്കും തന്മൂലം തല്പര്യമുണ്ടായി തുടങ്ങുകയും ചെയ്തു. ബെഞ്ചമിൻ ബെയ്‌ലി, ബേക്കർ, ഫെൻ തുടങ്ങിയവർ അച്ചടി, വേദപുസ്തക പരിഭാഷ തുടങ്ങിയവയിൽ വ്യാപൃതമായി പ്രവർത്തനങ്ങൾ തുടങ്ങിവെച്ചതും ഈ കാലഘട്ടത്തിലായിരുന്നു. മിഷനറിമാരുടെ നേതൃത്വത്തിൽ പലയിടങ്ങളിൽ ആരംഭിച്ച ഇംഗ്ലീഷ് സ്കൂളുകളിൽ താഴ്ന്ന ജാതിക്കാർക്കും പ്രവേശനം നൽകിയതും അവരുടെ പുനരുദ്ധാരണത്തിനും, സാമൂഹ്യ നവോത്ഥാനത്തിനും വഴി തെളിയിച്ചു. അതിന്റെ പ്രഭവ കേന്ദ്രമായി പ്രവർത്തിച്ചത് പഴയ സെമിനാരിയാണ്.

**ചേപ്പാട് മാർ ദീവന്നാസ്യോസ് IV** (1825-55). ദീവന്നാസ്യോസ് 4-ാമന്റെ കാലത്ത് മിഷനറിമാരുമായുള്ള ബന്ധം ഉലയുകയും ഒടുവിൽ വേർപിരിയലിൽ എത്തുകയും ചെയ്തു. കൽക്കട്ടായിലെ ബിഷപ്പ് വിൽസന്റെ നിർദ്ദേശങ്ങൾ, പുറമെ നോക്കുമ്പോൾ നിരുപദ്രവമെങ്കിലും അതിനോട് അനുകൂലിച്ചിരുന്നുവെങ്കിൽ, മാർ തോമാസഭ ഇവിടെ ഉണ്ടാകാതെ, ഓർത്തഡോക്സ് സഭ മറ്റൊരു നവീകരണ സഭയായിതീരുമായിരുന്നു. കേവലം 54 വർഷത്തെ അധീശത്വഫലമായി പോർട്ടുഗീസ് പാരമ്പര്യം മലങ്കര നസ്രാണികളിൽ വളരെയുണ്ടായതുപോലെ അതിലധികം നവീകരണ വിശ്വാസത്തിന്റെ സ്വാധീനം ഇവിടെ ഉണ്ടാകുമായിരുന്നു. അങ്ങനെയെങ്കിൽ മാവേലിക്കര സുന്നഹദോസ് (പടിയോല) മറ്റൊരു ഉദയം പേരൂർ ആകുമായിരുന്നു. ബിഷപ്പ് വിൽസന്റെ നിർദ്ദേശങ്ങളെ പാടെ തള്ളിക്കളയുവാൻ ചേപ്പാട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് 4-മന്റെ അദ്ധ്യക്ഷതയിൽ കൂടിയ മാവേലിക്കര പള്ളി പ്രതിപുരുഷയോഗത്തിനു സാധിച്ചു. ചിതറിക്കിടന്ന നാട്ടുരാജ്യങ്ങൾ തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ സംസ്ഥാനങ്ങളായും 1956ൽ കേരളമെന്ന സംസ്ഥാനമായും തീർന്നതുപോലെ മലങ്കര സഭയുടെ അതിരുകളെ നിശ്ചയിച്ച് ഒന്നാക്കി തീർക്കുന്നതിൽ മാവേലിക്കരയിൽ കൂടിയ പ്രതിപുരുഷ സമ്മേളനത്തിന് സാധിച്ചു. തന്നെയുമല്ല വിശ്വാസ സംബന്ധിയായ ഒരു വിഷയം ആലോചനയ്ക്കെടുത്ത ഒരു പ്രാദേശിക സുന്നഹദോസ് എന്നനിലയിൽ ആദ്യത്തേത് മാവേലിക്കര പടിയോല തന്നെയായിരിക്കണം. മാവേലിക്കര പടിയോല മൂലം മിഷനറിമാരുടെയും അവരെ അനുകൂലിച്ച പാലക്കുന്നത്തു

അബ്രഹാം മൽപ്പാൻ തുടങ്ങിയവരുടെയും കടുത്ത എതിർപ്പിനെ ചേപ്പാട്ടു തിരുമേനിക്കു നേരിടേണ്ടിവന്നു. ആ പ്രതിസന്ധിയിൽ രക്ഷകനായി കണ്ടത് അന്ത്യോഖ്യൻ ബന്ധത്തെയാണ്. 1850 ൽ സ്ഥാനം ഒഴിഞ്ഞ് ചേപ്പാട് പള്ളിയിൽ താമസിച്ച് 1855 ഒക്ടോബർ 12ന് അദ്ദേഹം കാലം ചെയ്തു. സ്ഥാനം ഒഴിഞ്ഞ് ചേപ്പാട്ടേക്കു പോയതിനാൽ പഴയസെമിനാരിയിൽ കബറടക്കേണ്ടിവന്നില്ല.

എന്നാലും ചരിത്രം പഴയസെമിനാരിയെ ചുറ്റിത്തന്നെയായിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമെന്ന നിലയിൽ പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസും പഴയസെമിനാരിയിൽ താമസിച്ചു. യഥാർത്ഥ മലങ്കര മെത്രാപ്പോലീത്താ ആരെന്നു സ്ഥാപിക്കാൻ പഴയസെമിനാരി ആരുടെ നിയന്ത്രണത്തിലാണെന്നുള്ള നിലയിലേക്കു കാര്യങ്ങൾ എത്തിച്ചേർന്നു. പഠിത്തവീട്ടിൽ നിന്ന് സഭയുടെ ആസ്ഥാനമെന്ന നിലയിലേക്കു പഴയസെമിനാരിക്കു മാറ്റം ഉണ്ടായി.

**ദീവന്നാസ്യോസ് അഞ്ചാമൻ:** അന്ത്യോഖ്യൻ പാത്രിയർക്കീസിൽ നിന്നു പട്ടം ഏറ്റ് ക്രാന്തദർശിയായ സഭാതേജസ്സ് പുലിക്കോട്ടിൽ ദീവന്നാസ്യോസ് 5-ാമൻ, പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനെയും പിൻഗാമികളെയും പുറത്താക്കി പഴയ സെമിനാരിയുടെ നിയന്ത്രണം ഏറ്റെടുത്തു. എന്നാൽ കുറച്ചു കാലം പഴയസെമിനാരി നവീകരണക്കാരുടെ നിയന്ത്രണത്തിലായിരുന്നു. കോട്ടയം, തിരുവല്ല, കോഴഞ്ചേരി തുടങ്ങിയ പ്രദേശങ്ങളിൽ നവീകരണ പ്രസ്ഥാനം ശക്തി പ്രാപിക്കാൻ പഴയസെമിനാരിയുടെ നിയന്ത്രണാവകാശം സഹായകമായി എന്നുചിന്തിക്കുന്നതിൽ തെറ്റില്ല. ആ സമയത്താണ് വെട്ടിക്കൽ ദയറായിലും (വടക്കൻ പ്രദേശത്ത്) തെക്ക് മാവേലിക്കര തഴക്കര സെമിനാരിയിലും വൈദിക പരിശീലനം ദീവന്നാസ്യോസ് 5-ാമൻ ആരംഭിച്ചത്. ഇതിൽ തഴക്കര സെമിനാരി കാര്യമായി പുരോഗതി പ്രാപിച്ചില്ല. ആ കാലങ്ങളിൽ മലങ്കര മെത്രാപ്പോലീത്താ മാർ ആരായിരുന്നാലും പഴയസെമിനാരിയല്ലാതെ പൊതു സ്വത്തായി പറയാൻ മറ്റൊന്നും കാര്യമായി ഉണ്ടായിരുന്നില്ല. മലങ്കര മെത്രാപ്പോലീത്തായോടൊപ്പം, വൈദിക, അത്മായ ട്രസ്റ്റുകൾക്കൂടി ചേർന്ന ട്രസ്റ്റു വസ്തുവാണ് പഴയസെമിനാരി എന്ന ആശയം മുന്നോട്ടുവെച്ചത് 1840-ലെ കൊച്ചിൻ പഞ്ചായത്ത് വിധിയായിരുന്നു. മെത്രാപ്പോലീത്തായെ ബലഹീനമാക്കാനാണ് അത്തരം ഒരു വ്യവസ്ഥ മിഷനറിമാരെ അനുകൂലിച്ച മൂന്ന് ഇംഗ്ലീഷുകാർ മാത്രമുള്ള കമ്മിറ്റി തീരുമാനമെടുത്തത്.

പുലിക്കോട്ടിൽ രണ്ടാമൻ അഥവാ ദീവന്നാസ്യോസ് അഞ്ചാമന് ദ്വിമുഖപോരാട്ടമാണ് നടത്തേണ്ടിവന്നത്. ഒന്നാമത് മിഷനറിമാരുടെ പിൻതുണയുള്ള നവീകരണക്കാർ മറ്റൊന്ന് അന്ത്യോഖ്യൻ അധീശത്വം. 1863 മുതൽ 1909 വരെ നീണ്ട 46 വർഷത്തെ പോരാട്ടത്തിൽ അദ്ദേഹം വിജയിച്ചതിന്റെ പ്രധാന കാരണം പഴയസെമിനാരിയെ ആസ്ഥാനമാക്കി സഭയെ നയിക്കാൻ സാധിച്ചു എന്നതാണ്. നേരേമറിച്ച് പഴയസെമിനാരിയുടെ അധീശത്വം നവീകരണക്കാർക്ക് ലഭിക്കുകയും, പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ആസ്ഥാനമില്ലാതെ അവിടെയുമിവിടെയുമായി ഓടിനടന്നിരുന്നെങ്കിൽ സഭയെ ഇത്രമാത്രം ശക്തിപ്പെടുത്തുവാൻ അദ്ദേഹത്തിന് സാധിക്കുകയില്ലായിരുന്നു. പഴയസെമിനാരി നവീകരണക്കാർക്കു ലഭിച്ചിരുന്നെങ്കിൽ മിഷനറിമാരുടെ സഹായത്തോടെ വൈദിക പരിശീലനം ആധുനികതയുടെ ഒരു മുഖം മൂടി നൽകി നടത്തപ്പെടുകയും കൂടുതൽ പേർ അതിനോട് ആകൃഷ്ടമാകുകയും ചെയ്യുമായിരുന്നു. ഈ ചരിത്രയാഥാർത്ഥ്യങ്ങൾ കണക്കിലെടുക്കുമ്പോഴാണ് പഴയസെമിനാരി കേവലം ഒരു കെട്ടിടസമുച്ചയമല്ല, സഭാചരിത്രത്തെ നയിച്ച ജീവനുള്ള ഒരു സൗധമാണെന്ന് ബോദ്ധ്യമാകുന്നത്. സഭയിലും സമൂഹത്തിലും ബഹുമുഖമായ പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുവാൻ പഴയസെമിനാരി എന്ന ആസ്ഥാനം പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിക്കു സഹായകമായി. സ്ഥാപകനും, കുടുംബ ബന്ധം വഴി വല്യപ്പനുമായ പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ കബറിടവും മദ്ധ്യസ്ഥതയും അദ്ദേഹത്തിനു ശക്തി പകർന്നിരിക്കണം.

**മലങ്കര സഭാഭാസുരൻ :** ദീവന്നാസ്യോസ് ആറാമൻ, മലങ്കര സഭാ ഭാസുരനായ വട്ടശ്ശേരിൽ തിരുമേനിയുടെയും ആസ്ഥാനം പഴയസെമിനാരി തന്നെയായിരുന്നു. 1889 ലെ റോയൽ കോർട്ട് വിധി മൂലം നവീകരണക്കാരുമായുള്ള കേസ്സുകൾ അവസാനിച്ചു എങ്കിലും മറ്റൊരു യുദ്ധമുഖം അതിശക്തമായി തുറക്കപ്പെടുകയായിരുന്നു. 1876 ലെ മുളന്തുരുത്തി സുന്നഹദോസോടുകൂടി അന്ത്യോഖ്യയുടെ അധീശത്വത്തിന് കൂടുതൽ കരുത്തായി. അധീശത്വം ഉറപ്പിക്കുവാൻ ആദ്യമായി ചെയ്തത് സെമിനാരി കൈവശപ്പെടുത്തുക എന്നതായിരുന്നു. വട്ടശ്ശേരിൽ തിരുമേനിയെ ആക്ഷരികമായി സെമിനാരിയിൽ നിന്ന് ഇറക്കിവിട്ടാൽ മലങ്കര സഭയുടെ ഭരണം വേഗത്തിൽ കൈയാളാമെന്ന് അവർ ധരിച്ചു. അതിൻപ്രകാരം പഴയ സെമിനാരിയുടെ കൂടുതൽ മുറികളും അബ്ദുള്ളാ പാത്രി

യർക്കീസും സംഘവും കൈയ്യടക്കി. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയും മാനേജർ മട്ടയ്ക്കൽ മൽപ്പാനച്ചനും, വിദ്യാർത്ഥികളായ ശെമ്മാശ്ശന്മാരും താമസിച്ച മുറികളൊഴികെയുള്ളതെല്ലാം അന്ത്യോഖ്യൻ പക്ഷവാദികൾ കൈവശമാക്കി. അന്ത്യോഖ്യൻ പക്ഷം ചേർന്ന കൂട്ടു ട്രസ്റ്റികൾ കോനാട്ട് മാത്തൻ മല്പാനും അക്കരെ സി. ജെ. കുര്യനും മിക്കമുറികളുടെയും താക്കോൽ കൈവശമാക്കി. ആദ്യമായി സെമിനാരി മാനേജരെ മാറ്റുന്നതിനുള്ള ശ്രമമായിരുന്നു. അതു സാധിക്കാതെ വന്നപ്പോൾ കമ്മിറ്റി മാളിക, ബെസ്ഗാസാമുറി തുടങ്ങിയവ ജപ്തിചെയ്യാൻ ഉത്തരവ് സമ്പാദിച്ചു. അടുത്ത നീക്കം സാക്ഷാൽ സെമിനാരി തന്നെ കൈവശമാക്കാനുള്ള സെമിനാരി കേസ്സായിരുന്നു. അതു വിജയിക്കാനാണ് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കാൻ 1911 ൽ അബ്ദുള്ള പാത്രിയർക്കീസ് തീരുമാനിക്കുന്നത്. ഈ വിവരം അറിഞ്ഞ് മുടക്കുവായിക്കുവാൻ സാദ്ധ്യതയുള്ള പഴയ സെമിനാരി ചാപ്പലിലേക്കും നൂറുകണക്കിന് വിശ്വാസികൾ പാഞ്ഞെത്തി. പഴയസെമിനാരി ആദ്യം തീർത്ഥാടന കേന്ദ്രമായത് അന്നാണ് എന്ന് ചില ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.

വട്ടശ്ശേരിൽ തിരുമേനി പഴയ സെമിനാരിയിലല്ലാതെ എവിടെയെങ്കിലുമായിരുന്നെങ്കിൽ ചരിത്രം മറ്റൊന്നാകുമായിരുന്നു. പഴയകാല യുദ്ധങ്ങളിൽ തലസ്ഥാനം പിടിച്ചെടുത്തു കഴിഞ്ഞാൽ യുദ്ധം വിജയിക്കുമല്ലോ. ഇന്നും പട്ടാള വിപ്ലവം നടക്കുന്ന രാജ്യങ്ങളിൽ അവർ ആദ്യം ഉന്നംവെക്കുന്നത് തലസ്ഥാനവും രാജ്യത്തിന്റെ തലവന്റെ ആസ്ഥാന മന്ദിരവുമാണല്ലോ. അതേ പ്രക്രിയതന്നെയാണ് ഇവിടെയും അരങ്ങേറിയത്. പഴയസെമിനാരി കൈവശമാക്കിയിരുന്നെങ്കിൽ അന്ത്യോഖ്യർ ഇവിടെ ആധിപത്യം സ്ഥാപിക്കുമായിരുന്നു. കേസ്സുകളിൽ വിജയം നേടാനാവാതിരുന്നപ്പോൾ തിരുമേനിയെ ആക്ഷരീകമായി അപായപ്പെടുത്തുവാൻ ശ്രമിച്ചു. ആക്കൂട്ടത്തിൽ തിരുമേനിയെ സെമിനാരിയിൽ നിന്നും പുറത്തുചാടിക്കാൻ അംഗരക്ഷകനെ തന്നെ കൊലപ്പെടുത്തി. പഴയസെമിനാരി അക്ഷരാർത്ഥത്തിൽ കലാപ ഭൂമിയായി മാറി. എന്നിരുന്നാലും വട്ടശ്ശേരിൽ തിരുമേനി പഴയസെമിനാരി വിട്ടിറങ്ങി മറ്റെവിടെയെങ്കിലും സ്വസ്ഥമായി താമസിക്കാമെന്നുകരുതിയിരുന്നെങ്കിൽ മലങ്കരസഭയുടെ ചരിത്രം മറ്റൊന്നാകുമായിരുന്നു. നേരത്തെ സൂചിപ്പിച്ചതുപോലെ പുലിക്കോട്ടിൽ ഒന്നും രണ്ടും തിരുമേനിമാരുടെ കബറിടവും മദ്ധ്യസ്ഥതയും വട്ടശ്ശേരിൽ തിരുമേനിയുടെ അതിതീവ്രമായ പോരാട്ട

ങ്ങൾക്കു കരുത്തേകി. 1912 ൽ സഭയ്ക്ക് സ്വതന്ത്രമായ ഒരു കാതോലിക്കായുണ്ടെങ്കിലും, സഭയുടെ മുഴുവനായ ശ്രദ്ധാകേന്ദ്രമാകുവാൻ ഒന്നും രണ്ടും കാതോലിക്കാമാർക്ക് സാധിച്ചില്ലെങ്കിൽ അതിന്റെ ഒരുകാരണം അവർ സഭയുടെ ആസ്ഥാനകേന്ദ്രത്തിൽ താമസമാക്കിയിരുന്നില്ലാ എന്നതാണ്. വട്ടശ്ശേരിൽ തിരുമേനിയുടെ പ്രാഗത്ഭ്യം, മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഒരുമിച്ചു ചേരുക മാത്രമല്ല സഭയുടെ സിരാകേന്ദ്രമായ പഴയസെമിനാരിയിൽ അദ്ദേഹം താമസിച്ചുവന്നിരുന്നു എന്നതും സഭയുടെ ചരിത്രത്തെ നിയന്ത്രിക്കുന്നതിൽ പ്രധാന പങ്കുവഹിച്ചു. കേസ്സുകളുടെ അന്തിമമെന്നു വിചാരിച്ച 1958 ലെ സുപ്രീം കോടതി വിധിക്കു ശേഷമുണ്ടായ സമാധാന ഉടമ്പടിയും പഴയസെമിനാരിയിൽ വെച്ചാണല്ലോ നടന്നത്. പരുമല തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചു കഴിഞ്ഞിരുന്നു. ദേവലോകം അരമനയുണ്ടായി എന്നാലും സമാധാന ഉടമ്പടി പഴയ സെമിനാരി ചാപ്പലിൽ വെച്ചു നടന്നു എന്നത് വീണ്ടും സെമിനാരിയുടെ ചരിത്രപരമായ പ്രസക്തിയെക്കുറിക്കുന്ന മഹാസംഭവം തന്നെയാണ്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്സിയേഷനും അനേക പ്രാവശ്യം പഴയസെമിനാരിയിൽ വെച്ചു നടക്കുകയുണ്ടായി.

## 3. ആധുനിക കാലഘട്ടം

സഭാ സമാധാനത്തിനുശേഷം പഴയ സെമിനാരിയിൽ വീണ്ടും വൈദിക വിദ്യാഭ്യാസം ആരംഭിച്ചു. ഇടക്കാലത്ത് വൈദിക സെമിനാരി എം. ഡി. ഹൈസ്കൂളിനോട് ചേർന്നാണ് പ്രവർത്തിച്ചിരുന്നത്. ഈ കാലയളവിൽ വന്ദ്യരായ കെ. ഡേവിഡ് അച്ചൻ, ചെറിയമഠത്തിൽ സ്ക്കറിയാ മൽപ്പാൻ, ഔഗേൻ റമ്പാൻ, വട്ടക്കുന്നേൽ മാത്യൂസ് റമ്പാൻ, ഫാ. കെ. ഫീലിപ്പോസ് തുടങ്ങിയവർ സെമിനാരിയുടെ സാരഥ്യം വഹിച്ചു. പഴയ മല്പാൻ പാഠശാലയിൽ നിന്ന് ഒരു വേദശാസ്ത്ര പഠന കേന്ദ്രമെന്ന നിലയിലേക്കു വളരാൻ ഇവർ എല്ലാവരും വലിയ സംഭാവനകളാണ് നൽകിയത്. 1965 ൽ സെമിനാരി 150-ാം വാർഷികം കൊണ്ടാടിയപ്പോൾ എടുത്ത സുപ്രധാനമായ തീരുമാനമാണ് സെറാംപൂർ സർവ്വകലാശാലയുമായുള്ള അഫിലിയേഷൻ. ക്രമീകൃതമായ ഒരു വേദശാസ്ത്ര പഠനം ആരംഭിക്കുവാൻ ഇത് മുഖാന്തരമായി. സഭാസമാധാനത്തിന്റെ അനന്തരഫലമായി വന്ദ്യരായ കോരുത് മല്പാനും, ഏബ്രഹാം മൽപ്പാനും സെമിനാരിയിൽ പഠിപ്പിക്കുവാൻ തുടങ്ങി. ഫാ. പോൾ വർഗ്ഗീസും (പിന്നീട് പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ)

സെമിനാരി പ്രിൻസിപ്പാൾ ആയി ചുമതലയേറ്റു. ഫാ. എം. വി. ജോർജ്ജ് (മാർ ഒസ്താത്തോയോസ്) ഫാ. കെ. എ. അലക്സാണ്ടർ, ഫാ. റ്റി. ജെ. ജോഷ്വാ, ഡീക്കൻ കെ. എ. ജോർജ്ജ് തുടങ്ങിയവർ ഉന്നത വിദ്യാഭ്യാസം നേടി സെമിനാരി ഫാക്കൽറ്റി അംഗങ്ങളായി. പണ്ഡിതനായ വി. സി. സാമുവൽ അച്ചനും പിന്നീട് പഠിപ്പിക്കാൻ വന്നുചേർന്നു. വലിയ വളർച്ചയുടെ ഒരു ഘട്ടമാണ് തുടർന്നുവന്നത്. പഴയ സെമിനാരിയിലെ നാലുകെട്ടിനു വലത്തോട്ടും ഇടത്തോട്ടും പുതിയ ഹോസ്റ്റൽ കെട്ടിടങ്ങളുണ്ടായി. പിന്നീടുണ്ടായത് സോഫിയാ സെന്ററാണ് (1975) ആ കലത്ത് അന്തർദ്ദേശീയ, ദേശീയ സമ്മേളനങ്ങൾക്ക് സോഫിയാ സെന്റർ ഒരു പ്രധാന വേദിയായിരുന്നു. അത്തരം സെന്ററുകൾ അക്കാലത്ത് അധികം വേറെ ഇല്ലായിരുന്നു. സുന്നഹദോസ് ഏറെക്കാലം അവിടെയായിരുന്നു കൂടിയിരുന്നത്. ആരാധനാ സംഗീത പരിശീലനത്തിനായി 'ശ്രുതി' സെന്റർ നിലവിൽ വന്നു. ആധുനിക സെമിനാരി ശില്പികളായ മാത്യൂസ് പ്രഥമൻ ബാവാ, തെയോഫിലോസ് തിരുമേനി, ഗ്രീഗോറിയോസ് തിരുമേനി എന്നിവരുടെ സ്മരണയിൽ സെമിനാരിക്ക് ബ്രഹത്തായ ലൈബ്രറി സമുച്ചയവും, എക്യുമെനിക്കൽ ഹാളും, മാനേജിംഗ് കമ്മിറ്റി ഹാളും ചേർന്ന് 'സ്മൃതി' സമുച്ചയം നിലവിൽവന്നു. അങ്ങനെ സഭയുടെ മാനേജിംഗ് കമ്മിറ്റി ഇന്നും സമ്മേളിച്ചുകൊണ്ടിരിക്കുന്നത് പഴയസെമിനാരിയിലാണ്.

സഭയിലെ ഇപ്പോഴത്തെ ഭിന്നതയുടെ ആരംഭം കുറിച്ചതും പഴയസെമിനാരിയിലെ മാനേജിംഗ് കമ്മറ്റി ഹാളിലായിരുന്നു എന്നും ചരിത്ര വസ്തുതയാണ്. യാക്കൂബ് തൃതീയൻ പാത്രിയർക്കീസിന്റെ കുപ്രസിദ്ധമായ 203-ാം നമ്പർ കല്പനയേപ്പറ്റിയും അപ്രേം ആബൂദി റമ്പാനെ ഡെലിഗേറ്റായി നിയമിച്ചതിനെച്ചൊല്ലിയുള്ള തർക്കത്തിലും, ഇടപെട്ട്, ഒരുവിഭാഗം മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ ഇറങ്ങിപ്പോയത് പഴയ മാളിക മുറിയിൽ നിന്നായിരുന്നു. അന്ന് ഇതെഴുതുന്ന ലേഖകൻ സെമിനാരിയിലെ ഒന്നാം വർഷ വിദ്യാർത്ഥിയായിരുന്നു (1972). ഇതിനിടയിലും 1979 ൽ FFRRC (Federated Faculty for Research in Religion and Culture) യുടെ ആരംഭം കുറിച്ചത് ഒരു പുതിയ കാൽവെയ്പായിരുന്നു. മാർ തോമാ, സി. എസ്. ഐ സെമിനാരികളുടെ സഹകരണത്തോടെ M.Th, D.Th (മാസ്റ്റർ, ഡോക്ടറൽ) ഡിഗ്രികൾ ആരംഭിച്ചത് മറ്റു സ്റ്റേറ്റുകളിൽ നിന്നും, സഭകളിൽ നിന്നും വിദ്യാർത്ഥികൾ വന്നുപഠിക്കാൻ ഇടയായി. വേദശാസ്ത്ര പഠന രംഗത്തുണ്ടായ ഈ മാറ്റം ഇന്ത്യ

യിലെ അനേകം പ്രൊട്ടസ്റ്റന്റ് സഭകളിൽ നേതൃത്വരംഗങ്ങളിലും വൈദിക സെമിനാരികളിലും പഠിപ്പിക്കുന്നവർ ഓർത്തഡോക്സ് സഭയെക്കുറിച്ച് മനസ്സിലാക്കുവാൻ മുഖാന്തിരമായി.

അത്മായ പരിശീലനത്തിലുള്ള ദിവ്യബോധനം, സെമിനാരിയുടെ 175-ാം വാർഷികത്തോട് ബന്ധിച്ച് പുറത്തിറക്കിയ തിരുവചനഭാഷ്യം, സഭാവിജ്ഞാനകോശം ഇവയൊക്കെ സെമിനാരിയുടെ സംഭാവനകളാണ്. ആരാധനാ സംഗീത പരിശീലനം പല നിലകളിൽ വളർന്ന് ഇപ്പോൾ സെറാംപൂർ സർവ്വകലാശാലയുടെ അംഗീകാരമുള്ള ഒരു ഡിപ്ലോമാ കോഴ്സും ആരംഭിക്കാൻ ഇടയായി. വൈകിയാണെങ്കിലും പൗരസ്ത്യ വേദശാസ്ത്രത്തോട് ആഭിമുഖ്യമുള്ള ഒരു കൗൺസലിംഗ് പരിശീലനം നൽകുന്നതിനുള്ള പോസ്റ്റ് ഗ്രാജുവേറ്റ് സർട്ടിഫിക്കറ്റ് കോഴ്സും സെമിനാരിയിൽ 1995 ൽ ആരംഭിച്ചു. വിവിധ ഭദ്രാസനങ്ങളിൽ പ്രീമാരിറ്റൽ കൗൺസലിംഗ് തുടങ്ങാൻ ഇടയായത് സെമിനാരിയിലെ പ്രത്യാശാ കൗൺസലിംഗിൽ കൂടിയാണ്. 2015ൽ 200-ാം വാർഷികത്തോട് ചേർന്ന് സെറാംപൂരിന്റെ കോൺവൊക്കേഷൻ വളരെ ഭംഗിയായി നടത്തപ്പെട്ടു. 175 കൊണ്ടാടിയപ്പോഴും സെറാംപൂർ കോൺവൊക്കേഷൻ പഴയസെമിനാരിയിൽ വെച്ചു നടത്തപ്പെട്ടിരുന്നു. ഒസ്താത്തിയോസ് തിരുമേനിയുടെ സ്മരണയ്ക്കായി 85 വിദ്യാർത്ഥിക്കു താമസിക്കാനുള്ള ശ്രേയസ്സ് മന്ദിരവും 2015ൽ പൂർത്തിയാക്കി. ഗ്രീഗോറിയോസ് തിരുമേനിയേതുടർന്ന് ഫാ. ഡോ. കെ. എം. ജോർജ്ജ്, ഫാ. ഡോ. ജേക്കബ് കുര്യൻ എന്നിവർ ഈ കാലയളവിൽ സെമിനാരിയുടെ പ്രിൻസിപ്പൽമാരായി സ്തുത്യർഹമായി സേവനം അനുഷ്ഠിച്ചു. പ്രിൻസിപ്പാൾ & സ്റ്റാഫ് ക്വാർട്ടേഴ്സ്, കാമ്പസ് നവീകരണം തുടങ്ങിയവയൊക്കെ ചെയ്യേണ്ട മറ്റു നിർമ്മാണ പ്രവർത്തനങ്ങളാണ്.

## സെമിനാരിയുടെ ഭാവി ദർശനങ്ങൾ

വേദശാസ്ത്ര രംഗത്ത് സെമിനാരി വളരെ മുന്നോട്ടുപോയെങ്കിലും, സഭാചരിത്രത്തെ ഗുണപരമായി സ്വാധീനിക്കാൻ മറ്റു ചിലകാര്യങ്ങൾ കൂടി ഉണ്ടാകേണ്ടിയിരിക്കുന്നു. ഒട്ടേറെ ഭദ്രാസനങ്ങളും, സ്ഥാപനങ്ങളും ഒക്കെയായി സഭ വളർന്നപ്പോൾ പഴയ സെമിനാരി അതിൽ ഒന്നുമാത്രമായി ചുരുങ്ങിപ്പോയോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. സഭയുടെ ഭാവി നല്ല പൗരോഹിത്യ-അത്മായ നേതൃത്വത്തിലാണ് സ്ഥിതിചെയ്യുന്നത് എന്ന തിരിച്ചറിവിൽ സെമിനാരികൾക്ക് (നാഗ്പൂർ ഉൾപ്പെടെ) കുറേക്കൂടി ശ്രദ്ധ കൊടുക്കേണ്ടിയിരിക്കുന്നു. ഭാവിയെക്കുറിച്ചുള്ള ദർശനം തികച്ചും

രൂപപ്പെടേണ്ടത് സെമിനാരികളുടെ അകത്തളങ്ങളിലായിരിക്കണം. ഊന്നൽ കൊടുക്കേണ്ട ചില കാര്യങ്ങൾ ചൂണ്ടിക്കാണിക്കട്ടെ.

1. പൗരസ്ത്യ ആത്മീയതയും, ജീവിതശൈലിയും പരിശീലിക്കുക. ചരിത്രപരമായ കാരണങ്ങളാൽ ഭാരതത്തിലെ പുരാതനമായ ഈ സഭ കത്തോലിക്കാ-പ്രൊട്ടസ്റ്റന്റ് വേദശാസ്ത്രത്തിനും, ഭരണ രീതികൾക്കും സ്വാധീനപ്പെട്ട്, പൗരസ്ത്യ ആത്മീയതയുടെ തനിമ നഷ്ടപ്പെടുത്തിയിട്ടുണ്ട്. അത് വീണ്ടെടുക്കണം.
2. സെമിനാരിയിൽ മുഴുവൻ സമയവും താമസിച്ച് പൗരസ്ത്യ വേദശാസ്ത്രം ബുദ്ധിപരമായി മനസ്സിലാക്കുവാനും ജീവിതശൈലിയിൽ പ്രാവർത്തികമാക്കുകയും ചെയ്യുന്ന ഒരുകൂട്ടം സന്യാസിനിമാരുടെ സാന്നിദ്ധ്യം ഉണ്ടാകണം.
3. വിവാഹിത പട്ടക്കാരും, കൂടുതൽ സമയം പഠനങ്ങൾക്കും, എഴുത്തുകൾക്കുമായി നീക്കിവെക്കത്തക്കവണ്ണം താമസ സൗകര്യങ്ങളും മറ്റ് അനുകൂല അന്തരീക്ഷവും ഒരുക്കണം.
4. അല്പമെങ്കിലും അക്കാദമിക് താല്പര്യം നിലനിർത്തുന്നത് സെറാംമ്പൂർ സർവ്വകലാശാലാ ബന്ധമാണ്. അതു തുടർന്നുകൊണ്ടുതന്നെ ഓർത്തഡോക്സ് ആദ്ധ്യാത്മികതയുടെ ഊന്നൽ പാഠ്യപദ്ധതികളിൽ ഉൾപ്പെടുത്തി ആവശ്യമായ മാറ്റങ്ങൾ വരുത്തേണ്ടതാണ്.
5. വേദശാസ്ത്ര ഉപരിപഠനവും എക്യുമെനിക്കൽ കാഴ്ചപ്പാടും വികസിപ്പിക്കുന്നതിൽ FFRRC യ്ക്കുള്ള പങ്കിനെ മനസ്സിലാക്കി കൂടുതൽ പ്രോത്സാഹനം നൽകുക
6. സഭയുടെ അടിസ്ഥാന വിശ്വാസങ്ങൾക്കു കോട്ടം തട്ടാതെ കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിടുന്നതിന് സഹായിക്കുന്ന നൂതന പദ്ധതികൾ ആവിഷ്ക്കരിക്കുക.
7. കഴിവും സമർപ്പണവും ഒത്തുചേർന്ന വിദ്യാർത്ഥികളെ സെമിനാരിയിലെ പഠനത്തിനായി കണ്ടെത്തുക. ഇന്നുള്ള രീതികളിൽ ആവശ്യമായ മാറ്റങ്ങൾ വരുത്തുക.
8. ഭാരതത്തിന്റെ മതബഹുലതയും, സമൂഹത്തിന്റെ വൈവിദ്ധ്യവും പരിഗണിച്ച് ആരാധനയിലും മറ്റും വരുത്തേണ്ട കാലോചിതമായ മാറ്റങ്ങൾ വരുത്തുക. അതേപ്പറ്റി സ്വതന്ത്രമായി പഠിക്കുവാനും, ചിന്തിക്കാനും, എഴുതുവാനുമുള്ള സ്വാതന്ത്ര്യം സെമിനാരി ഫാക്കൽറ്റിക്ക് നൽകുക. അംഗീക

രിക്കുവാനും നടപ്പിലാക്കുവാനുമുള്ള അധികാരം എപ്പിസി ക്കോപ്പൽ സുന്നഹദോസിന് മാത്രമായിരിക്കണം.

9. വിദ്യാഭ്യാസത്തിന് നൂതനമായ സമ്പ്രദായങ്ങൾ അവലംബി ക്കുന്ന കാലമാണ്. ചിലതിനെയെങ്കിലും നാം ഉൾക്കൊള്ളേ ണ്ടിയിരിക്കുന്നു. പലതിനും സാമ്പത്തികം ഒരുതടസ്സമായി നിൽക്കുന്നു. സഭയുടെ പൊതുവായ ശ്രദ്ധ ഈകാര്യത്തിൽ കൂടുതൽ ഉണ്ടാകേണ്ടിയിരിക്കുന്നു.

10. മനോഹരമായ ഒരു കാമ്പസ്സ് സെമിനാരിക്കുണ്ടെങ്കിലും അതിനെ കൂടുതൽ പ്രകൃതിരമണീയവും ആകർഷണീയ വുമാക്കേണ്ടിയിരിക്കുന്നു. അവിടെയും സാമ്പത്തികം ഒരു വിഷയം തന്നെ. പരിസ്ഥിതി സൗഹൃദമായമായ ക്യാമ്പസ്സ് ആക്കുവാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും ആ വഴിക്കു കൂടുതൽ പുരോഗതി നേടേണ്ടിയിരിക്കുന്നു.

സഭയുടെ 200 വർഷത്തെ ചരിത്രത്തെ നിയന്ത്രിക്കുന്നതിൽ പഴ യസെമിനാരി വലിയ പങ്കു വഹിച്ചിട്ടുണ്ട്. നേരത്തെ സൂചിപ്പിച്ച തുപോലെ മറ്റുപല കാര്യങ്ങളിൽ ഒന്നായി ഇപ്പോൾ സെമിനാരി ആയിട്ടുണ്ടെങ്കിൽ അതിനു മാറ്റം വരുത്തേണ്ടിയിരിക്കുന്നു. സയുടെ മുഖ്യധാരയിൽ നിന്ന് സഭയുടെ ഭാവി ദർശനത്തെയും, ഇടയശു ശ്രൂഷയേയും, പൗരോഹിത്യ-ആത്മായ നേതൃത്വത്തെയുമൊക്കെ വാർത്തെടുക്കുവാൻ ഇനിയും പലകാര്യങ്ങൾ ചെയ്യേണ്ടിയിരിക്കു ന്നു. സ്വതന്ത്ര ഭാരത സഭയ്ക്ക് സ്വതന്ത്ര കാനോനും, ആരാധനാ ശൈലിയുമൊക്കെ രൂപപ്പെടുത്തുവാൻ പഴയസെമിനാരിക്ക് ഇനിയും ഒട്ടേറെ കാര്യങ്ങൾ ചെയ്യുവാനുണ്ട്. ആ വഴിക്കു ചിന്തി ക്കാൻ സെമിനാരിയുടെയും, സ്ഥാപകന്റെയും 200-ാം വാർഷികം മുഖാന്തിരമാകട്ടെ.

■

# 5

# കേണൽ ജോൺ മൺറോയും പഴയ സെമിനാരിയും

**ഫാ. ഡോ. റ്റി. ഐ. വർഗ്ഗീസ്**

മലങ്കരസഭയുടെ പ്രബോധോദയത്തിനും ആധുനീകരണത്തിനും അത്യധികമായി പരിശ്രമിച്ചിട്ടുള്ള അനേകം മഹാവ്യക്തികളുണ്ട്. ഇവരിൽ അഗ്രഗണ്യർ എന്ന് വിശേഷിപ്പിക്കാവുന്നവർ 19-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ കാണുന്നത് കേണൽ ജോൺ മൺറോയും പുലിക്കോട്ടിൽ ജോസഫ് ദീവന്നാസിയോസു രണ്ടാമനുമാണ്. ഇവരുടെ പരിശ്രമ ഫലമായാണല്ലോ കോട്ടയം ഓർത്തഡോക്സ് സെമിനാരി / സിറിയൻ കോളേജ് എന്നൊക്കെ നാമമുള്ള സ്ഥാപനവും അത് കേന്ദ്രീകരിച്ചുള്ള ഒരു ആധുനിക പാശ്ചാത്യവിദ്യാഭ്യാസ സമ്പ്രദായവും മലങ്കര സഭയിൽ മാത്രമല്ല കേരളത്തിലുടനീളം നിലവിൽ വന്നതും കേരളം ഭാരതത്തിൽതന്നെ ഉയർന്ന നിലയിലുള്ള വിദ്യാസമ്പന്നമായ സംസ്ഥാനമായി രൂപം പ്രാപിച്ചതും.

പൊതുവായും സഭാകാര്യങ്ങളിലും കാര്യമായ അറിവുള്ളവരായി മലങ്കര സഭയിലേയും അതിന്റെ ചുറ്റുപാടിലുമുള്ളവർ പ്രബുദ്ധരായിരിക്കണം എന്ന സദുദ്ദേശത്തിൽ സ്ഥാപിതമായ പഴയ സെമിനാരിയും അതിനോടനുബന്ധിച്ചുള്ള പള്ളിക്കൂടങ്ങളും മുദ്രണ പ്രസിദ്ധീകരണ സംവിധാനങ്ങളും മലയാളത്തിലുള്ള വേദപുസ്തകവുമെല്ലാം തന്നെ ഉദ്ദേശിച്ചിരുന്ന ലക്ഷ്യത്തിലെത്തിയോ എന്നത് ചോദ്യവിഷയമെങ്കിലും അവയിലൂടെ ലക്ഷ്യമിട്ടിരുന്ന പല നല്ല കാര്യങ്ങളും ഒരു പരിധിവരെ നടപ്പിലായി എന്നതു നിഷേധിക്കാവുന്നതല്ല.

വിദ്യാഭ്യാസ സ്ഥാപനങ്ങൾ പ്രബുദ്ധതയ്ക്ക് കാരണമായി. അതിന്റെ ഫലമായി സമൂഹത്തിൽ മാറ്റങ്ങൾക്കു വഴിയൊരുക്കി. ജന്മി കുടിയാൻ വ്യവസ്ഥയിൽ മാറ്റമുണ്ടായി. ജാതിവ്യവസ്ഥകളി

ലധിഷ്ഠിത സമ്പ്രദായങ്ങൾക്കും, നീതി ന്യായ വ്യവസ്ഥകളിലു മൊക്കെ കാര്യമായ വ്യതിയാനങ്ങളുണ്ടായി. താണവരുടെ വിമോ ചനത്തിനും ഉന്നമനത്തിനും സമത്വത്തിനും വേണ്ടിയുള്ള പോരാ ട്ടങ്ങളും നേട്ടങ്ങളുമുണ്ടായി. ഇതിനൊക്കെയും കാരണമായി ഭവി ച്ചത്, ആധുനിക വിദ്യാഭ്യാസ സംവിധാനമാണ്. കേരളത്തിൽ ഇതിന് അടിസ്ഥാനമൊരുക്കിയത് കേണൽ മൺറോയും പാശ്ചാത്യ മിഷ നറിമാരുമാണ്. അവർക്കുവേണ്ട പ്രചോദനവും സൗകര്യങ്ങളും ഒരു ക്കിക്കൊടുത്തതാകട്ടെ മലങ്കര സഭാ നേതൃത്വം അലങ്കരിച്ചിരുന്നവ ദീവന്നാസിയോസ് രണ്ടാമനും മൂന്നാമനുമാണ്.

## കേണൽ മൺറോയുടെ സംഭാവനകൾ

1810-നും 1819-നുമിടയിൽ തിരുവിതാംകൂർ-കൊച്ചി രാജഭരണ സംസ്ഥാനങ്ങളുടെ ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ റെസിഡന്റായും, മുഖ്യമന്ത്രിയായും നിയമിതനായി പ്രവർത്തിച്ച മഹാനാണ് ജോൺ മൺറോ. വിവിധ ഭരണപരിഷ്ക്കാരങ്ങൾക്ക് വേണ്ട അടിത്തറയിട്ടത് ജോൺ മൺറോയാണ്. ആധുനിക തിരു വിതാംകൂർ രാജ്യത്തിന്റെ സൃഷ്ടാവ് മഹാരാജാവായിരുന്ന മാർത്താ ണ്ഡവർമ്മയായിരുന്നുവെങ്കിൽ ദിവാനായിരുന്ന മൺറോയാണ് അതിന്റെ ആധുനീകരണത്തിന്റെ ശില്പി എന്നാണ് പൊതുമതം. അടിസ്ഥാനപരമായ ഭരണപരിഷ്കാരങ്ങൾ ഭരണതലത്തിൽ തിരു വിതാംകൂർ-കൊച്ചി സംസ്ഥാനങ്ങളിൽ നടപ്പിലാക്കിയതു മാത്ര മല്ല ആധുനീക സെക്രട്ടറിയേറ്റ് സംവിധാനം, വരവ് ചെലവ് കണക്ക് വാർഷിക കണക്ക് പരിശോധനാസംവിധാനം, കണക്കുകൾ കൃത്യ മായി കടലാസിൽ എഴുതുന്ന രീതി (പനഓലയിൽ എഴുതിയിരു ന്നതിൽ നിന്നും മാറ്റി) ചട്ടവര്യോല എന്ന പേരിൽ നിയമങ്ങളുടെ ക്രോഡീകരണം, പ്രകാശനം എന്നിവയെല്ലാം നടപ്പിലാക്കി എന്നു തന്നെയല്ല പൊതു നാണയരീതി എന്നതും ബ്രിട്ടീഷ് ഭരണത്തിനും രീതിക്കും ചേർന്നുപോകത്തക്കവണ്ണം നിലവിൽ വരുത്തി. ഇദ്ദേഹം തിരു-കൊച്ചി സംസ്ഥാനങ്ങളുടെ റെസിഡന്റു സ്ഥാനത്തു വന്ന പ്പോൾ ഈ സംസ്ഥാനങ്ങളുടെ അവസ്ഥ തീർത്തും ദയനീയമായി രുന്നു. ബ്രിട്ടീഷുകാരോട് വേലുതമ്പിയുടെയും പാല്യത്തച്ചന്റെയും നേതൃത്വത്തിൽ സായുധ കലാപം നടത്തിയതിന്റെ പരാജയം ഏറ്റു വാങ്ങി ലജ്ജിതാവസ്ഥയിലായിരുന്നു ഈ സംസ്ഥാനങ്ങൾ. പോരാ ത്തതിനു തിരുവിതാംകൂറിൽ രാജകുടുംബത്തിൽ നിന്ന് ആണു ങ്ങളായി ഭരിക്കാൻ ആരുമില്ലാതെയുമായി. അതിനുപകരമായി രണ്ട് യുവതികളായ രാജ്ഞികളാണ് 1810 മുതൽ 1829 വരെ ഭരണം നട

ത്തിയത്. ഇവരുടെ രാജഭരണത്തിന് തുണയായി തെരഞ്ഞെടുത്ത് നിയമിച്ചത് മൺറോയെയാണ്. ഈ നിയമനം വഴി റെസിഡന്റ് ദിവാൻ ആയ മൺറോ തന്റെ കഴിവിനതീതമായി അവരെ ഭരണപരമായി സഹായിച്ചു എന്നു തന്നെയല്ല അവരുടെ സംപ്രീതിക്ക് പാത്രീഭൂതനായി തീരുകയും സാമ്പത്തിക ബാധ്യതകളിൽ നിന്നും രാജ്യത്തെ വിമുക്തയാക്കി വളർത്തുകയും ചെയ്തു. മൺറോയ്ക്കു തിരുവിതാംകൂറിൽ അത്യധികമായ പ്രശസ്തിയും സ്വാധീനവുമുണ്ടായിരുന്നു. ഈ സ്വാധീന വെളിച്ചത്തിൽ അനേക സാമൂഹ്യ പരിഷ്ക്കാരങ്ങൾ നടപ്പിലാക്കുക മാത്രമല്ല ഈ സംസ്ഥാനങ്ങളിലുണ്ടായിരുന്ന പുരാതനവും ആധുനികവുമായ ക്രിസ്ത്യാനികളുടെ ഉയർച്ചയ്ക്ക് ഉതകുന്ന അനേക കാര്യങ്ങൾ അദ്ദേഹത്തിന് ചെയ്യാൻ ഇടയായി.

ജോൺ മൺറോ ഔദ്യോഗിക സ്ഥാനത്തു വന്നപ്പോൾ അദ്ദേഹത്തിന് ബോധ്യമായൊരു കാര്യം തിരു-കൊച്ചി സംസ്ഥാനങ്ങളിൽ ഒരു നല്ലഭാഗം ക്രിസ്ത്യാനികൾ മാർതോമ്മായുടെ പിൻഗാമികളായി അവകാശപ്പെട്ടിരുന്നവരുണ്ടെന്നും അവർ രാഷ്ട്രീയ-മതപര-ജാതി വ്യവസ്ഥകളിലും ഒരുതരം അടിമത്വത്തിലും അകപ്പെട്ടിട്ടുള്ള അവശതയനുഭവിച്ച് കഴിയുന്നുവെന്നും അവരുടെ ഉന്നമനത്തിന് ഈ രാജ്യക്കാർ യാതൊന്നും കാര്യമായി ചെയ്യുന്നില്ലെന്നതുമാണ്. മലങ്കര നസ്രാണികളെ സംബന്ധിച്ചിടത്തോളം മൺറോയ്ക്ക് അവരെപ്പറ്റി അതീവ സഹതാപമായിരുന്നു. വിശേഷിച്ചും പുത്തൻകൂർ മലങ്കര നസ്രാണികളെപ്പറ്റി. നാട്ടുരാജ്യങ്ങളിൽ അവർ അഭിമുഖീകരിച്ചിരുന്നത് അവഗണനയും, അവശതയും, പീഡനങ്ങളും, ഞെരുക്കങ്ങളുമായിരുന്നു.

സാമ്പത്തിക-സാമൂഹ്യ-മതപര-രാഷ്ട്രീയ മേഖലകളിൽ അവർക്ക് യാതൊരുവിധ പരിഗണനയാകട്ടെ ഇല്ലായിരുന്നു. വിദ്യാഭ്യാസപരമായ അവരുടെ അവസ്ഥ ശോചനീയമായിരുന്നു. ആർക്കും വേണ്ടാത്തവരും മതപീഡനങ്ങളാലും മറ്റും പ്രധാന പട്ടണങ്ങളിൽ നിന്നും ഉൾവലിഞ്ഞു ഉൾനാടുകളിൽ അവർ ജീവിച്ചു വരുന്ന ഒരു അവസ്ഥയായിരുന്നു. അവർക്ക് പുരാതന കാലങ്ങളിൽ ഉയർന്ന സ്ഥാനമാനങ്ങളും പദവികളുമൊക്കെ ഉള്ളവരായി ജീവിച്ചു വന്നവരായിരുന്നുവെങ്കിലും പോർട്ടുഗീസുകാരുമായി പിരിഞ്ഞതിനുശേഷം ഉപദ്രവങ്ങളായിരുന്നു അധികവും. വളരെ കുറച്ചു ദേവാലയങ്ങളെ ഉണ്ടായിരുന്നുള്ളൂ. അവയാകട്ടെ ജീർണ്ണിതാവസ്ഥയിലും ആയിരുന്നു. അവരുടെ വൈദികർക്കാകട്ടെ കാര്യമായ

വിദ്യാഭ്യാസമോ സഭാകാര്യങ്ങളെപ്പറ്റിയുള്ള ആവശ്യമായ പരിജ്ഞാനമോ ഇല്ലായിരുന്നു. ആത്മീകജീവിതമോ അധഃപതനാവസ്ഥയിലും. ഞായർ ദിനത്തിലെ വി. കുർബാനാനുഷ്ഠാനത്തിൽ പരിമിതമായ ജനങ്ങളുടെ 'കാണൽ' മാത്രവും. വിദൂരത്തുള്ളവർ പള്ളിയിൽ വന്നിരുന്നത് അവരുടെ സ്വന്തമെന്നു വിശേഷിപ്പിക്കാവുന്ന മാമോദീസാ, വിവാഹം, ശവസംസ്ക്കാരം പെരുന്നാളുകൾ എന്നിവയിൽ മാത്രം. കോട്ടയത്തിന് പടിഞ്ഞാറോ തിരുവല്ലായ്ക്ക് തെക്കോ കാര്യമായി പള്ളികളില്ലായിരുന്നു. കണ്ടനാടും വടക്കും പല പള്ളികളുണ്ടായിരുന്നു. പുരോഹിതരുടെ അവസ്ഥ അതീവ ശോചനീയമായിരുന്നു. വിവാഹിതരായിരുന്നില്ല. പലരും മദ്യപാനികളും സ്വഭാവദോഷമുള്ളവരും അന്ധവിശ്വാസികളും മറ്റുമായിരുന്നു. വേദപുസ്തക പരിജ്ഞാനമോ, ക്രിസ്തീയമൂല്യങ്ങളിലധിഷ്ഠിത ജീവിതമോ കാര്യമായില്ലായിരുന്നു.

1813-ലും അതിനുമുമ്പുമായി മൺറോ അനേകം അന്വേഷണങ്ങൾ മലങ്കര സഭയേയും അതിലെ പട്ടക്കാരെയും മറ്റു സാമൂഹ്യ -മതപര-ആദ്ധ്യാത്മിക കാര്യങ്ങളെയും സംബന്ധിച്ചു നടത്തിയിരുന്നതിന്റെ വെളിച്ചത്തിൽ അദ്ദേഹത്തിനു ബോധ്യമായ ചില സംഗതികൾ ഇവയായിരുന്നു. അവർക്ക് ഉചിതമായ വിദ്യാഭ്യാസമില്ല, വിശേഷിച്ചും പുരോഹിതർക്ക്. അതിനു പരിഹാരമെന്നത് ഒരു കോളേജ് അല്ലെങ്കിൽ സെമിനാരി സ്ഥാപിച്ച് പഠനത്തിന് വിധേയരാക്കി, അവരിൽ കാര്യശേഷിയും വിവരമുള്ളവരെ സർക്കാർ ഉദ്യോഗങ്ങളിൽ പ്രവേശനം നൽകി, അവരുടെ സാമൂഹ്യാവസ്ഥ മെച്ചപ്പെടുത്തുക. അടിമത്വ ശ്രേണികളിൽ ഉൾപ്പെട്ടു ചൂഷണം ചെയ്തുകൊണ്ടിരുന്ന സാമൂഹ്യവും ക്ഷേത്ര സംവിധാനത്തിലും സർക്കാർ വലയങ്ങളിലും ഉൾപ്പെട്ടിരുന്നവരെ മോചിപ്പിച്ച് വിടുതൽ നൽകുക. പീഡനങ്ങളിൽ നിന്നും മതോപദ്രവങ്ങളിൽ നിന്നും സംരക്ഷണം നൽകുക.

ഇവയുടെ ഭാഗമായി അനേകം ക്രിസ്ത്യാനികളെ ഹിന്ദുക്ഷേത്രങ്ങളിൽ പലതരം അടിമ വേലകൾക്കായി നിയമിച്ചു വന്നിരുന്ന വ്യവസ്ഥിതിക്ക് അറുതി വരുത്തി. പെരുന്നാളും മറ്റും നടത്തുമ്പോൾ പള്ളികൾ സർക്കാരിലേക്ക് കൊടുത്തുപോന്നിരുന്ന ഒരുതരം നിർബന്ധിത ടാക്സ് നിർത്തുകയും ചെയ്തു. ഞായറാഴ്ചകളിൽ സർക്കാർ സ്ഥാപനങ്ങളിലും ക്ഷേത്രങ്ങളിലും നിർബന്ധമായി ക്രിസ്ത്യാനികളെക്കൊണ്ട് തൊഴിൽ ചെയ്തുപോന്നിരുന്നത് നിർത്തലാക്കുകയും സ്വതന്ത്രരാക്കുകയും ചെയ്തു. കഴിവതും

ക്രിസ്ത്യാനികൾക്കും മിഷനറി സമൂഹങ്ങൾക്കും സാമ്പത്തികവും, വസ്തുവകകളും നൽകി നിയമ സംരക്ഷയേകി വളരുവാൻ അടിസ്ഥാനമിട്ടുകൊടുത്തു. ഈ തത്വ വെളിച്ചത്തിലാണ് സി.എം.എസ്, എൽ.എം.എസ് മിഷൻ സമൂഹങ്ങൾക്കും വടക്കു ബാസൽ മിഷനും അനവധി വസ്തുവകകൾ ഉണ്ടായത്. കോട്ടയത്ത് പഴയ സെമിനാരിക്കുള്ള വസ്തുക്കളും ഈ പശ്ചാത്തലത്തിലാണ് ലഭിച്ചത്. 2000 ഏക്കർ വിസ്തൃതിയുള്ള മൺറോ ദ്വീപും ലഭിച്ചു. പഴയ സെമിനാരിയുടെ നടത്തിപ്പിന് പത്തുവർഷത്തോളം മൺറോ ദ്വീപിലെ വരുമാനം പ്രയോജനപ്പെട്ടുവെങ്കിലും 1836 മുതൽ ഒരു നൂറ്റാണ്ടുവരെ പുതുതായി സി.എം.എസുകാർ ആരംഭിച്ച കോട്ടയം സി.എം.എസ് കോളേജിന്റെ സുഗമമായ നടത്തിപ്പിന് അത് അത്യധികമായി സഹായമായി ഭവിച്ചു. മൺറോയുടെ കാലത്തു മലങ്കര സഭയ്ക്കും മറ്റു ക്രിസ്ത്യൻ മിഷൻ പ്രസ്ഥാനങ്ങൾക്കും ലഭിച്ച ഭൗതികവും മറ്റുമായ സൗഭാഗ്യങ്ങൾ അതിനു മുമ്പുള്ള കാലങ്ങളിലേതിൽ നിന്നും വിഭിന്നമായിരുന്നു. തിരുവിതാംകൂർ രാജാക്കന്മാർ മാർത്താണ്ഡവർമ്മ മുതൽ പൊതുവെ തീക്ഷണ മതവാദികളും നമ്പൂതിരിമാരാൽ (വിശേഷിച്ചും തമിഴ് ബ്രാഹ്മണരുടെ) അതീവമായി സ്വാധീനരുമായിരുന്നു എന്നത് തർക്കമറ്റ വസ്തുതയാണ്. മാർത്താണ്ഡവർമ്മയുടെ തിരുവിതാംകൂറിന്റെ വിസ്തൃതി പ്രക്രിയകളുടെ ഫലമായാണ് കൊല്ലത്തും അതിനു വടക്കോട്ടുമുള്ള പുരാതന ക്രിസ്ത്യാനികളും മറ്റും അധിവസിച്ചുപോന്ന ചെറുരാജ്യങ്ങളായ-കൊല്ലം, തെക്കുംകൂർ, വടക്കൻകൂർ എന്നിവ തിരുവിതാംകൂറിൽ വരുന്നത്. ഈ ചെറു രാജ്യങ്ങളിലെ രാജാക്കന്മാരും വിശേഷിച്ച് ക്രിസ്ത്യാനികളും അതിലെ രാജാക്കന്മാരും പോർട്ടുഗീസ്-ഡച്ച് എന്നിവരുമായി സജീവ ബന്ധത്തിൽ നിലനിന്നിരുന്നു. അവരെ പരാജിതരാക്കി തിരുവിതാംകൂറിൽ ലയിപ്പിച്ചതിനെ തുടർന്നു അവിടങ്ങളിലുള്ള ക്രിസ്ത്യാനികളോട് പൊതുവേ തിരുവിതാംകൂറിന് അവഗണനയും അവജ്ഞയുമായിരുന്നു.

കേണൽ മെക്കാളയുടെ കാലത്ത് തിരുവല്ല പാലിയേക്കര പള്ളി അവിടത്തെ പോറ്റിമാർ തീവച്ച് നശിപ്പിച്ചതും മാർത്തോമ്മ അഞ്ചാമനെക്കൊണ്ട് ഭീഷണിപ്പെടുത്തി ഡച്ചുകാർക്ക് പന്തീരായിരം കൊടുപ്പിച്ചതും തച്ചിൽ മാത്തു തരകനെക്കൊണ്ട് മാർത്തോമ്മ ആറാമനെ ഉപദ്രവിച്ചതുമൊക്കെ ഇതിന്റെ ഭാഗമാണ്. വേലുത്തമ്പിയും കൂട്ടരും കടുത്ത ക്രൈസ്തവ വിരോധികളായിരുന്നു എന്നത് അറിവുള്ള പരസ്യമാണ്. ഇങ്ങനെയിരിക്കെയാണ് തിരുവിതാംകൂർ

ബ്രിട്ടീഷുകാരുടെ മുമ്പിൽ അടിയറവയ്ക്കുകയും ഭരിക്കാൻ ആൺ പ്രജകളില്ലാതെ വരികയും രണ്ട് യുവതികൾ ഭരണതലത്തിൽ വരുന്നതും അവരെ സഹായിക്കാൻ മൺറോ നിയമിതനാകുന്നതും. അതുകൊണ്ട് തിരുവിതാംകൂറിലെ ഈ രാജ്ഞിമാരുടെ ഔദാര്യമോ സഹതാപം കൊണ്ടോ ഒന്നുമല്ല ക്രിസ്ത്യാനികൾക്കു ആനുകൂല്യങ്ങൾ ലഭ്യമായത്. മറിച്ച് മൺറോ എന്ന മഹാ മനുഷ്യന്റെ ഔദാര്യവും മഹാമനസ്കതയും സഹതാപവും കൊണ്ടാണ്.

മലങ്കര സഭയെ സംബന്ധിച്ചിടത്തോളം അതിലെ മനുഷ്യരുടെയും വൈദികരുടെയും ഉന്നമനമുണ്ടാകണമെങ്കിൽ വിദ്യാഭ്യാസത്തിന് അവർ വിധേയരാകണം എന്നത് മൺറോയെപോലെ ആ സഭയിൽപ്പെട്ട പലരും ഇതിനോടകം ചിന്തിച്ച് ചില ക്രമീകരണങ്ങളും ചെയ്തിരുന്നു. എന്നാൽ അതു കാര്യക്ഷമമാക്കണമെങ്കിൽ മറ്റു സൗകര്യങ്ങളും ഉണ്ടാകേണ്ടിയിരുന്നു. അവ മൺറോയുടെ ഇടപെടലിലൂടെ ലഭ്യമായിതീർന്നു.

1806-ലും 1808-ലും ക്ലൗഡിയസ് ബുക്കനാനും, 1807-ൽ റിച്ചാർഡ് ഹാൾ കേറും മലങ്കര സഭ സന്ദർശിച്ചിരുന്നു. അതിലെ മെത്രാനായിരുന്ന ദീവന്നാസിയോസ് ഒന്നാമനുമായി ഇംഗ്ലീഷുകാരും മലങ്കരയും തമ്മിൽ ഒരു സഹകരണ സാദ്ധ്യത ചർച്ച നടത്തി. ഇവരെ മലങ്കര സഭാ സന്ദർശനത്തിനയച്ചവർ ബ്രിട്ടീഷ് വൈസ്രോയിയും മദ്രാസിലെ ഗവർണറുമായിരുന്നു എന്നുള്ളത് സവിശേഷപരമായി സ്മരിക്കേണ്ടതാണ്.

ഇവരിൽ ബുക്കനാൻ മലങ്കരയിൽ വൈദിക വിദ്യാഭ്യാസത്തിനും അവൈദികരുടെ വിദ്യാഭ്യാസത്തിനുമായി സെമിനാരികളും സ്കൂളുകളും സ്ഥാപിക്കേണ്ട ആവശ്യവും വേദപുസ്തകം തദ്ദേശീയ മലയാള ഭാഷയിൽ പരിവർത്തനം ചെയ്യുന്നതിനെപ്പറ്റിയും സംസാരിച്ചിരുന്നതിന്റെ സാഹചര്യത്തിലാകണം ചില നടപടികളിലേക്കു മലങ്കരസഭാ നേതൃത്വം നീങ്ങിയിരുന്നത്. കായംകുളം ഫിലിപ്പോസ് റമ്പാനെക്കൊണ്ട് നാലു സുവിശേഷങ്ങൾ മലയാളത്തിലാക്കിച്ചതും സുറിയാനി വേദപുസ്തകം അച്ചടിപ്പിച്ചതും സെമിനാരി സ്ഥാപനത്തിന് മലങ്കരസഭയിൽ മനുഷ്യസ്നേഹപരോപഹാരമായ പ്രവർത്തനങ്ങൾക്കായും വട്ടിപ്പണം എന്ന പേരിലൊരു നിക്ഷേപം ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ നിക്ഷേപിച്ചതുമൊക്കെ. 1809-ലെ കണ്ടനാട് വച്ചുനടന്ന ഒരു പള്ളിയോഗത്തിൽ രണ്ട് സെമിനാരികൾ വടക്കും തെക്കുമായിട്ട് നിർമ്മിച്ച് പഠനം തുടങ്ങുവാനും തീരുമാനിക്കുന്നുണ്ട്. എന്നാൽ ഇതിനുശേഷം മെത്രാൻ മാർ തോമ്മാ

എട്ടാമന്റെ സ്ഥാനസാധുതയെപ്പറ്റി ഒരു അതിരൂക്ഷമായ തർക്കവും വിഭജനവും വട്ടിപ്പണപലിശയുടെ ഉപയോഗത്തെ സംബന്ധിച്ച പരാതികളും ഉയർന്നു വന്നു. സഭാതലത്തിൽ പരിഹരിക്കപ്പെടാൻ കഴിയാതെ വന്നപ്പോൾ അന്നത്തെ ബ്രിട്ടീഷ് റെസിഡന്റുമാരെ സമീപിക്കയും അവസാനം മൺറോ അതിനൊരു പരിഹാരം നൽകുകയും ചെയ്തു. ഈ വിധമാണ് മൺറോ മലങ്കര സഭാകാര്യങ്ങളിൽ പ്രവേശിച്ചത്. മൺറോയ്ക്ക് അതീവ താല്പര്യമുണ്ടായിരുന്ന ഒരു സെമിനാരി സ്ഥാപനം കോട്ടയത്ത് നിലവിൽ വരുത്താൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ അന്നത്തെ സാഹചര്യത്തിൽ വളരെ ഉപയോഗപ്രദമെന്നു കണ്ട് പ്രയോജനപ്പെടുത്തുകയാണുണ്ടായത്. റമ്പാന്റെ പേരിൽ തന്നെ റമ്പാൻ കോട്ടയത്ത് തെരഞ്ഞെടുത്തിടത്ത് തന്നെ സെമിനാരിക്ക് സ്ഥലം അനുവദിപ്പിക്കയും രാജ്ഞിയെക്കൊണ്ട് വിളംബരമിറക്കുകയും റമ്പാന് പഠിത്തവീട് പണിയുന്നതിനും മറ്റുമായി അനുവാദം കൊടുക്കുകയും അതിന്റെ അവകാശം റമ്പാനും റമ്പാന്റെ പിൻഗാമികൾക്കുമാണ് എന്ന് സ്പഷ്ടമാക്കുകയും ചെയ്തിട്ടുണ്ട്. സെമിനാരിയുടെ പ്രധാന ചുമതലക്കാരനെന്ന നിലയിലാണ് സെമിനാരി സ്ഥലവും മറ്റും റമ്പാന്റെ പേരിൽ കൊടുത്തത്. ഇതേപ്പോലെ മൺറോ ദ്വീപും സെമിനാരി പ്രിൻസിപ്പാളിന്റെ പേരിലാണ് കൊടുത്തത്. എന്നാൽ രണ്ടാമത്തേത് സഭയ്ക്ക് നഷ്ടമായത് എന്തുകൊണ്ടാണ് എന്നത് പുനരന്വേഷിക്കേണ്ടതാണ്.

എന്തായാലും പഴയ സെമിനാരി സ്ഥാപനത്തിന്റെ പിറകിൽ പ്രവർത്തിച്ചത് മൺറോയാണ് എന്നത് വ്യക്തമാണ്. പണപിരിവും പണികാര്യങ്ങളുമൊക്കെ ഇട്ടൂപ്പ് റമ്പാന്റെ നേതൃത്വത്തിൽ നടന്നു എന്നതും വ്യക്തം. 1819-ൽ പിരിഞ്ഞു പോകുന്നതുവരെ മൺറോ സെമിനാരിയുടെ എല്ലാ കാര്യങ്ങളിലും സസൂക്ഷമം ശ്രദ്ധിച്ചും ആലോചന നൽകിയും പോന്നിരുന്നു. സാമ്പത്തികമായി അതിനുവേണ്ട ഭദ്രതയും കൊടുത്തു. വേദപുസ്തക പരിഭാഷയും മലങ്കര ഇടവകകളോടനുബന്ധിച്ചുള്ള പള്ളിക്കൂടങ്ങളും സ്ഥാപിതമായി. പുന്നത്ര ദീവന്നാസിയോസിന്റെ അന്ത്യം വരെ സെമിനാരിയും മറ്റു അനുബന്ധ പ്രവർത്തനങ്ങളും ഒരുവിധം നല്ല നിലയിൽ തന്നെയാണ് നടന്നുവന്നത്. അത് സുസാദ്ധ്യമായത് സി.എം.എസ് മിഷനറിമാരുമായുള്ള 1816 മുതലുള്ള സാന്നിധ്യവും സഹകരണവും പ്രവർത്തനങ്ങളുമായിരുന്നു. അവരെ സെമിനാരിയും മലങ്കരസഭയുമായിട്ടടുപ്പിച്ചതും മൺറോയായിരുന്നു. മൺറോ പോകുന്നതിനു

മുമ്പായി തിരുവിതാംകൂർ റാണിയിൽ നിന്നും 20,000 രൂപയും സെമി നാരിക്കു ദാനം ചെയ്യിച്ചിരുന്നു. കൂടാതെ പല മലങ്കര നസ്രാണി കളെയും തഹസീൽദാർമാർ ന്യായാധിപർ എന്നീ തസ്തികകളിലും നിയമിച്ച് ആ സമുദായത്തിന്റെ ശ്രേയസ്സ് ഉയർത്തുവാൻ ക്രമീകര ണങ്ങൾ ചെയ്തിരുന്നു. മലങ്കര സഭയിലെ 40-ൽ അധികം പട്ട ക്കാരെ വിവാഹിതരാക്കാനും സഹായിച്ചു. റോമൻ കത്തോലിക്ക രിൽ നിന്നും രണ്ട് പള്ളികളും പിടിച്ചെടുത്തിരുന്നു. എന്തായാലും മൺറോ മലങ്കരസഭാ പക്ഷപാതിയാണെന്ന ആരോപണമുണ്ടാ കയും മദ്രാസ് ബ്രിട്ടീഷ് സർക്കാർ നിഷ്പക്ഷത പാലിക്കാത്തതു കൊണ്ടും കൂടിയായിരിക്കാം മൺറോയെ സ്ഥാനചലനത്തിന് ഇട യാക്കിയത്. കാരണം അതിന് ശേഷം നിയമിതരായ റെസിഡന്റു മാരിൽ ആരുംതന്നെ മലങ്കരസഭാ കാര്യങ്ങളിൽ മൺറോയെപ്പോലെ താല്പര്യം കാണിച്ചില്ല. അവർ നിഷ്ക്രിയ സ്വഭാവമാണ് പൊതുവെ പ്രകടിപ്പിച്ചത്.

മൺറോ മലങ്കരസഭയോട് പ്രത്യേകിച്ചും ക്രൈസ്തവ സഭാവി ഭാഗങ്ങളോട് പൊതുവേയും പ്രകടിപ്പിക്കാനിടയായ സഹതാപ ത്തിനും സഹായത്തിനും ലഭിച്ച പ്രതിഫലമായിരിക്കാം അദ്ദേഹ ത്തിന്റെ സ്ഥാനത്യാഗം. സെമിനാരിയുടെ 200-ാം വർഷം ആഘോ ഷിച്ചപ്പോൾ അദ്ദേഹത്തെ അർഹിക്കുംവിധം സ്മരിച്ചുവോ എന്നത് പുനർചിന്തചിന്തനീയമാണ്. മൺറോ നൽകിയ സർവ്വ സഹകര ണങ്ങളും ഭൗതികമായത് വിശേഷിച്ചും മലങ്കര സഭയ്ക്ക് ലഭിച്ചില്ല എന്നുള്ളതുകൊണ്ടും സഭയിൽ നവീകരണ പ്രസ്ഥാനം എന്നൊന്ന് തലപൊക്കി അനിഷ്ടത വരുത്തി വച്ചതായിരിക്കാം ഈ വിസ്മര ണത്തിന്റെ പിറകിലെ വ്സതുതകൾ. എന്തുതന്നെയായാലും മല ങ്കര സഭയുടെ അന്നത്തെ ശോചനീയാവസ്ഥയിൽ നിന്നും ശ്രേയ സ്സിലേക്കു കൈ പിടിച്ചുയർത്തിയതിന്റെ പിറകിൽ പ്രവർത്തിച്ച മഹാവ്യക്തി കേണൽ മൺറോ തന്നെയാണ്. അതുകൊണ്ട് പഴയ സെമിനാരിക്ക് ഒരിക്കലും വിസ്മരിക്കാൻ പറ്റാത്ത ഒരു ശ്രേഷ്ഠ വ്യക്തിയാണ് അദ്ദേഹം. അദ്ദേഹം ഒരുക്കിയ വിജ്ഞാനപാതയിൽ മലങ്കരയിലെ മനുഷ്യർ മാത്രമല്ല ചുറ്റുപാടുള്ള അന്യമതസ്ഥരും മുന്നേറി. അതിന് കാരണമായത് അദ്ദേഹം നിലവിൽവരുത്തിയ ആധുനിക വിദ്യാഭ്യാസരീതിയും അതിലധിഷ്ഠിതമായ പ്രബോ ധനവുമാണ്. എന്നാൽ മലങ്കരസഭയിൽ ഇത് സംഭവിച്ചുവെങ്കിലും അതിന് വിധേയരായവരെ ഉൾക്കൊള്ളാൻ കുറച്ചുകാലത്തേക്കു മലങ്കര സഭ നേതൃത്വത്തിലിരിക്കുന്നവർക്ക് കഴിയാതെ പോയി.

അവരാകട്ടെ കൂടുതലായിട്ട് പാശ്ചാത്യ സുറിയാനി സഭയോട് താദാരൂപ്യം കൈവരിക്കാനും അവരുടെ അടിമത്വാധീശത്വത്തിൽ കഴിയാനുമാണ് വെമ്പൽ കൊണ്ടത്. അതിന്റെ പ്രത്യാഘാതങ്ങൾ അവർ അനുഭവിച്ചുകൊണ്ടിരിക്കുന്നു എന്നതാണ് വസ്തുത. മൺറോയുടെ പദ്ധതികൾ മലങ്കര സഭയെ ആംഗ്ലിക്കൻ സഭാസം വിധാനത്തിന്റെ ഭാഗമാക്കാനായിരുന്നുവെന്ന ആരോപണം ശരി യെങ്കിലും ആ സഭ, സുറിയാനി പാരമ്പര്യത്തിൽ മാത്രം നിലനി ന്നതുകൊണ്ട് അതിലെ മനുഷ്യർക്കും ചുറ്റുപാടുമുള്ളവർക്കും എന്തെങ്കിലും പ്രയോജനം ചെയ്തിട്ടുണ്ടോ എന്നതാണ് പരിശോ ധിക്കേണ്ടത്.

മലങ്കരസഭയ്ക്ക് പുരോഗതിയില്ലാത്തതിന്റെ പ്രധാന കാരണം അറിവില്ലായ്മയാണെന്നും അത് പരിഹരിക്കേണ്ടത് വിദ്യാഭ്യാസ ത്തിലൂടെയാണെന്നും അതിൽ വിശേഷിച്ചും വൈദികർക്ക് ഉചി തമായ വിദ്യാഭ്യാസം സഭാകാര്യങ്ങളിൽ ഉണ്ടാകണമെന്നും ഓരോ ഇടവകയിലും ഇടവക സ്കൂളുകൾ സ്ഥാപിച്ച് വിദ്യാഭ്യാസം ഇടവ കാംഗങ്ങൾക്കും അതിന് ചുറ്റുമുള്ളവർക്കും നൽകണമെന്നുള്ള ഉദ്ദേ ശത്തോടെ സ്ഥാപനങ്ങൾ ആരംഭിക്കുവാൻ പ്രചോദനം നൽകി യത് കേണൽ മൺറോയാണ്. ഈ ആശയം ഇന്നും പ്രസക്തമാണ്. സമകാലിക വൈദിക വിദ്യാഭ്യാസം ഇന്നു നേടണമെന്നുള്ള ഉദ്ദേ ശത്തോടെ വൈദിക സെമിനാരി പ്രവർത്തിച്ചുവരുന്നുണ്ടെങ്കിൽ പഠിക്കാൻ വരുന്നവർക്ക് എങ്ങനെയെങ്കിലും നാല് വർഷം തിക യ്ക്കണമെന്നല്ലാതെ അറിവ് നേടണം എന്ന താല്പര്യം കുറഞ്ഞ് വരുന്ന ഒരു സാഹചര്യത്തിൽ മൺറോയുടെ പ്രവർത്തനങ്ങൾ പ്രചോദനം നൽകേണ്ടതാണ്. സഭയിലെ ചേരിതിരിവും സംഘർ ഷങ്ങളും ആത്മീയ അരാചകത്വവുമൊക്കെ പരിജ്ഞാനക്കുറവുകൊ ണ്ടാണ് ഉണ്ടാകുന്നത് എന്നതിൽ തർക്കമില്ല.

വേദപുസ്തകവും ആരാധനരീതികളും, തദ്ദേശീയ രീതികളിലും ഭാവങ്ങളിലും ആക്കണം. അവയിൽ നിന്നും ആത്മീക പ്രചോദന മുൾക്കൊണ്ട് ക്രിസ്തീയ ജീവിത സാക്ഷ്യനിർവ്വണത്തിനിടയാക ണം. ഇവയുണ്ടാകുമ്പോൾ ക്രിസ്ത്യാനികളുടെ നിലയും വിലയു മൊക്കെ താനെ ഉയരും, അവരുടെ ഇടയിൽ മാത്രമല്ല മറ്റുള്ളവ രുടെ മധ്യത്തിലും ഈ വെളിച്ചം ഉജ്വലമാകും. മൺറോയുടെ പഴയ സെമിനാരി സ്ഥാപന ലക്ഷ്യങ്ങളും പ്രചോദനവും പുതുതലമു റയ്ക്ക് വെളിച്ചവും വിജ്ഞാനവും നൽകട്ടെ.

■

6

# A BRIEF HISTORY OF THE THEOLOGICAL EDUCATION IN THE MALANKARA ORTHODOX CHURCH

**Fr. Dr. B. Varghese**

Modern history of the Malankara Orthodox Syrian Church begins with the foundation of the Old Seminary in 1815. The theological education also entered a new phase and became more systematic and serious. Until the foundation of the Seminary, candidates for priesthood were trained in a *Malpan Veedu* (a school under a Malpan or Syriac teacher), always a priest respected for his scholarship and piety. Historical evidences are scarce to trace the history of the Malpan Schools before the beginning of the 19$^{th}$ century[1].

In 1751, three Antiochene prelates named Baselius Sakrallah, Gregorios and Ivanios and a Cor-episcopos Geevarghese landed at Cochin. They stayed in Mar Thoman Church Mulanthuruthy for some time and trained several priests. These prelates and the Mulanthuruthy School probably introduced the West Syrian script. In the last decades of the 18$^{th}$ century, a Malpan school existed in the Pazhanji church under Malpan Mathai Kathanar Pulikkottil. Mar Joseph Dionysius, founder of the Seminary, was an alumnus of this school. After the demise of Mathai Kathanar, the school was shifted to the Old Church in Kunnamkulam under the initiative of Pulikkottil Ittoop Kathanar (later Mar Dionysius. Ramban Geevarghese Kuthoor served as its Malpan.

In 1812, Colonel John Munro, the British Resident in Travancore and Cochin sent seventeen questions to Mar Thoma VIII (+1816) regarding the history administration, faith and practices of the Syrian Church, to which the Metran replied on 2oth April 1812. Regarding the clergy and their training, he replied that three Malpans had been authorized for this purpose:

" For the instruction of the clergy, in the North Malpan Konat Varghese Kathanar, and in the South Pallipadu Philipose Kathanar and Maramon Palakunnathu Varghese Kathanar teach the four Gospel in general. There are (priests) who learn more and also who learn less. Apart from this, we have no other place for the purpose".[2]

***Kandanadu Padiyola and the Preparations for the Foundation of a Seminary***:

In 1809 (M.E.984 *Mithunam* 22) Mar Thoma VII passed away at Kandanadu. Two days before his death, a priest named Thoma was made his successor. The ordination led to a controversy, as Thoma was related to the Pakalomattom family (to which all the bishops since 1653 belonged) through maternal line and also because he was "ordained " by an unconscious bishop at his death bed, whose hand had been placed on him". Next day Pulikkottil Ittoop Kathanar and a group of clergy met the British Resident Macaulay and submitted a petition.

The late Metran's fortieth day of the demise was observed at Kandanadu on *Chingom* 1, 985 (= 1809 mid-August) and all the churches of Malankara were invited to be present.[3] An agreement known as *Padiyola* was signed and the controversy was settled at least for some time.[4] One of the resolutions of the Padiyola was to establish two *Padithaveedu* (= Schools or Seminaries):

" For the common benefits of the Syrians two Schools (*Padithaveedukal*) shall be established – one in the North and one in the South – and Malpans shall stay there to instruct the children and the deacons the doctrines. Their expenses shall be met by regular contributions from the churches. As they master the liturgical ordos of the Church, the deacons and the priests shall get letters from the Malpans and be

authorized to celebrate the sacraments by the concerned authorities".[5]

Subsequent developments suggest that this resolution might have been passed under the initiative of Pulikkottil Ittoop Kathanar. As we will see, he was very keen to find it executed. For the reconciliation between Mar Thoma VIII and his rivals, the Kandanadu meeting resolved that Pulikkottil Ittoop Kathanar shall be professed Ramban (i.e. monk) and that the new Ramban and Kayamkulam Philipose Ramban shall assist the Metran in the administration of the Church. Accordingly, on Sunday 15th *Chingom* 985 (1809), Ittoop Kathanar was professed Ramban by Mar Thoma VIII. The two rambans assisted the Metran for about one and a half years. Then they broke away with the Metran and a division took place between the 'Metran party' and the 'Ramban party' (led by Ittoop Ramban).

Mar Thoma VIII and a few leaders met the British Resident Col.Macaulay and discussed the possibility of inviting a bishop from Antioch to regularize his consecration. Macaulay replied that if the Metran and the churches make an official request, he should follow up. The Resident also informed the Metran he had decided to deposit an amount of 3,000 star pagodas (*Poovarahan*) with the East India Company as a perpetual loan ' for the education of the Syrian Christians and for the charitable works'[66] Ittoop, p.158. See also the Letters of Macaulay and the Chief Secretary to Government in, P.Cherian, *The Malabar Syrians and the Church Missionary Society: 1816-1840*, (Kottyam, 1935). [This is one of the few books on Malankara Church History that uses reliable sources and written systematically].

Appendix G, p.389. There is no unanimity among the historians as to the origin of this fund. Some had. This deposit was known as the Syrian Fund or *Vattipanam*, that is deposit on interest.

Mar Thoma VIII took no initiative in starting the Seminaries or sending invitation to Antioch. Chakkarayakathu Ittoop Kathanar from Angamaly was the trusted adviser of the Metran and rumors spread that they were meditating on some "new initiatives". Pulikkottil Ittoop

Ramban and Philipose Ramban were unhappy about this development and they complained to Col.Macaulay and later to his successor Col.John Munro (1810-1819). Having been disappointed, Ittoop Ramban withdrew to Kunnamkulam and stayed at the Arthattu church.

Meanwhile, Col.Macaulay handed over the receipt of the Syrian Fund to Mar Thoma VIII and was instructed to receive the yearly interest at a rate of 8% per year from 1809 onwards. Due to the disputes with Ittoop Ramban, the Metran was able to collect the interest of only one year (1809).

Ittoop Ramban and his party leveled two accusations: the Metran did not implement the decision to start the Seminaries; and he did not write to Antioch to get a bishop to regularize his consecration. A few lay leader met the Metran on *Kumbom* 1, 985 (mid-February 1809) and apprised him of the accusations and urged him to start the Seminaries, as the priests were practically incapable of fulfilling their pastoral responsibilities. They also discussed the ways to meet the expenses of the construction of the buildings for the Seminaries. Metran's reply was encouraging. He said: " If you decide what I should do, I shall abide by it. We have already decided to found two Seminaries: one in the North and another in the South. For this purpose, the interest (of the *Vattipanam*) of one year, which I have with me, could be spent, according to the decision of all ". Accordingly, Ittoop Ramban was informed that about 1,000 Rupees was at hand, and he was requested to arrive as soon as possible to supervise the construction. Ramban promptly reached at Kandanadu.[7]

Obviously this was a means of reconciliation between the Metran and the Ramban. Ittoop Ramban met the Metran, who asked him to wait till Munro arrives from the South. They did not have any further discussions on the matter. Ramban found it difficult to stay at Kandanadu till the arrival of Munro and left for Kunnamkulam leaving a letter for the Metran, of which the content is as follows:

"A circular shall be sent to all churches to convoke them to decide on the letter to be sent to Antioch and all Malpans and the representatives of the parishes shall sign it and the absentees also shall be asked to do so. The letter shall be

handed over to the Resident (Munro). Seminary shall be built and Philipose Ramban shall be appointed (as Malpan). Each church shall be asked to send at least one priest, one deacon and one child, and their instruction should be started soon. *Andutakasa*(= Festal Breviary) shall urgently be re-copied and be distributed to the churches. If necessary funds are available, the construction of the Seminary could be completed within four months and the teaching could be commenced "

Ittoop Ramban concluded his letter saying that if none of the above suggestions are implemented, he shall serve the Kunnamkulam church, instead of wandering here and there and wasting time.[8]

The letter throws light into the personality of Ittoop Ramban, who was not all ambitious to become the head of a Seminary. We should remember that Malpan's office was always a prestigious one. Though he suggested Philipose Ramban's name for this post, he expressed his willingness to supervise the construction of the building.

Meanwhile Munro arrived at Alwaye and Ittoop Ramban and his party met him and submitted a new petition against the Metran. Later Metran and his men came and complained that the Ramban was insubordinate.[9] Munro asked both the parties to keep restraint and ordered to hold a meeting of reconciliation at Puthiacavu church, Mavelikara in July 1811 (ME 986 *Mithunam*). The Resident sent letters to Philipose Ramban and Ittoop Ramban asking them to be present at the meeting. But they replied that their presence might cause further disputes. In the following years both parties continued to submit petitions to Col.Munro.[10] Gradually Ittoop Ramban won the respect and friendship of Munro. Finally, Munro heard the arguments of both parties. Apparently he favored Joseph Ramban. He might have been convinced that Ramban is the right person to execute his plans concerning the Syrian Church in Malabar. Ramban told the Resident that if necessary funds and permission are granted, he should build the Seminary and stay there to train the clergy. Soon he prepared a plan of the proposed building and got Munro's approval.[11]

Meanwhile, Kindangan Geevarghese Kathanar of the Arthattu Church, an ally of the Metran, broke away with him, and went to Anjoor. In 1811, he was consecrated bishop by Mar Philoxenos (Cheeran) of the Anjoor Church. The new bishop also was called Philixenos.[12]

### *Col.Munro and the Syrian Church:*

Col.Munro was appointed British Resident in Travancore and Cochin in 1810 and he held the office till January 1819. He had a special interest in the case of the Syrian Christians. P.Cherian summarizes Munro's plans:

" Shortly after Col.Munro's appointment in 1810 as the British Resident in Travancore and Cochin, the Syrian Christians began to attract his attention. His Protestant instincts were aroused at once; and he began to wish ardently for a religious reformation among the Syrians, in the hope that in this manner missionaries could be obtained from among them for the evangelization of the country. He promptly came to the conclusion that the translation of the Bible into Malayalam and the establishment of an efficient system of education were the first requisites for bringing about the desired reformation"[13]

According to C.M.Agur, the scheme of a Syrian Seminary or College seems to have first originated with Rev.Mr.W.T.Ringeltaube, the first missionary of the London Missionary Society in Travancore, who worked in the South India, especially in Nagercoil.[14] If we believe Agur, Ringeltaube proposed it to Col.Munro among various other reforms. In fact Mar Thoma VIII, while staying at Omalloor, sent a messenger all the way to Mylaudy (near Nagercoil) with a long letter to Ringeltaube seeking his friendship and influence with Munro. Agur says that Ringeltaube did not believe that Mar Thoma's management of the Syrian Church would result in any good. He made proposals to Munro for the better management and investment of the funds of the Syrian Church to secure an annual grant to support the Bishop and the priests and to establish the Seminary. Ringeltaube also proposed to send a dozen Syrian priests to Madras to be trained under an English chaplain.[15] Agur does not provide the source of this information.

### *Construction begins:*

Colonel Munro was impressed with the enthusiasm and the ability of Ittoop Ramban to execute the foundation of the Seminary. The Resident handed over to the Ramban 960 Star Pagodas (Rs.3360), being the interest of the Syrian Fund for four years (1809-1813). An amount of Rs.3360 was borrowed from the churches of Kandanadu, Mulanthuruthy, Nadamel, Karingachira and Kunnamkulam and from Kochittan Itty Mathu Tharakan from Pala.[16] If we believe the Malankara Edavaka Patrika, Ittoop Ramban, who knew the principles of architecture, himself made a plan and traveled from one church to another seeking financial assistance and few were willing to support him. At last, continues the Edavaka Patrika, he approached the Resident, who disbursed the interest of the Vattipanam, which was due for four years.[17] Following the recommendations of Munro, Rani Parvathi Bhai of Travancore gave orders to the Tahsildar to give a land of six *dandu* (about 15 acres) in Kottayam, in a venue chosen by the Ramban.[18] Thus the land was received as a donation from the Rani. One hundred slaves (*Pulayas*) were also given for manual labor.[19] The foundation stone was laid on Kumbom 3, 989 (Mid-February 1813). Some of the supporters of Ittoop Ramban desired to have the Seminary built somewhere near Kandanadu.[20] But following Munro's wish, Ramban chose the present site of the Old Seminary.

The building was partially completed by March 1814 ( M.E.*Meenom* 990).[21] Though Ittoop Ramban wanted to invite Mar Philoxenos of Anjoor to stay and to give leadership for the instruction in the Seminary, Mar Thoma VIII objected. Consequently, Ittoop Ramban himself assumed the responsibility.

Meanwhile, the British East India Company asked Munro explanation regarding the disbursement of the interest of the Syrian Fund to Ittoop Ramban. We can assume that Mar Thoma VIII or his men would have sent petitions in this respect. In fact the receipt of the Syrian Fund prescribes that the interest shall be paid to "the Metropolitan, Metran, or any other regularly constituted Prelate".[22] Munro had handed

over the interest to Ittoop Ramban, after having received a voucher signed by the Ramban and four or six laymen. The Madras Government did not approve the business. Munro was directed either to produce a receipt signed by the Metran or to retrieve the amount to the treasury. Col.Munro was in embarrassment.[23] The only solution was to ask Ittoop Ramban to get Episcopal consecration. Thus, following the Resident's advise, the unwilling Ittoop Ramban went to Anjoor and he was consecrated bishop by his friend Mar Philoxenos at the Pazhanji church on *Meenom* 9, 991 (25th March 1815). The new bishop was named Mar Joseph Dionysius and he soon returned to Kottayam to resume his responsibility. Mar Thoma VII was deeply sad at this development and protested. Though he submitted a petition to Munro, the Resident ignored it. On 21st *Makarom* 992 (January 1816), thanks to Munro's recommendation, a royal decree was issued confirming Mar Dionysius' consecration.

In 1813 (ME 989, *Kumbom* 24), a church built in Thiruvalla had been torched by a few Hindus. The Resident brought them to justice and they were fined 60,000 *kaliyam*, half of which went to the church and the other half to the Seminary.

Mar Thoma VIII, broken hearted and ill, consecrated his uncle Ipe Kathanar with the name Mar Thoma IX and died in 1816(ME 991, *Thulam* 12) at Niranam. Mar Dionysius forced the new prelate to abdicate.

### *Funds and the Donations*

The available documents provide different information (not always contradictory) regarding the source of the funds of the Seminary. Ittoop, being contemporary witness to the foundation of the Seminary needs special attention. He gives a list of donations that the Seminary received from the East India Company and the Government of Travancore.[24]

1. 3,000 Star Pagodas that Mar Thoma VIII had deposited in 1808 with the East India Company, at the initiative of Col.Macaulay.
2. Rs.8, 000 being the share of the compensation that was paid to the Thiruvalla church.[25]
3. Rs.20,000 was paid by the Government of Travancore which included 80,000 *panam*

4. That the Government had to pay to Thachil Mathu Tharakan, a rich Roman Catholic business man who fell victim to popular rage and royal disgrace. As he had no legal heir to claim the amount, it was donated to the Seminary, of course at the intervention of Munro.
5. The Ranee of Travancore donated the land where the Seminary was built, as well as a large property ("Munro Island") in Kallada, in 1818.
6. An amount of over Rs.14, 000 was collected from England at the initiative of Joseph Fenn for various works including the training of the clergy and the printing of the Bible.

In fact when the construction was begun the interest of the Syrian Fund and a similar amount collected by Ittoop Ramban were the only funds available. The other donations were added from 1816 onwards. A word is needed to say about items 2 and 3.

In his letters addressed to the Missionaries, Munro refers to the funds granted to the Seminary. Regarding the source of item 2 (= Rs.8, 000), it is qualified as 'donation". In none of his letters, Munro says that it was part of the compensation paid to the Thiruvalla church. In 1838, the British Resident J.S.Fraser, in his letter addressed to the Acting Diwan, refers to it as a donation made by the Ranee in 1816 at the recommendation of the Resident (Munro).[26]

In a letter to Rev.Norton (Feb.13, 1817), Munro expressed his desire regarding the expenditure of the funds:

"It was my desire that the donation of Rs.8, 000 should have been entirely laid out in the purchase of lands for the support of the College, and that the buildings should have been gradually erected from the interest of the company's bond of 3,000 Pagodas "[27]

In another letter, Munro said that this investment was made to support 40 or 50 students.[28] Later a donation of Rs.2, 000 was added to it. Thus Munro wrote to Norton:

" I believe that a donation of (2,000) Two Thousand Rupees may still be expected to be made to the Syrians from the same source that supplied the last donation of Rs.8, 000.[29]

Here Munro does not say that the amount was a donation from the Ranee. Therefore, Ittoop's version of the origin of the fund seems to be credible.

Regarding the donation of Rs.20, 000 (or 21,200) we have the original letter written by Ranee Parvathi Bhai to Col.Munro. We shall quote it.

" We have received your letter stating that, in the amount remitted from State funds to the Company's Treasury on account of subsidy due to the Company and in the loan account, it is seen that there is a difference of Rs.21, 200, that it is not definitely known how the difference arose, that nevertheless if it is found that the amount rightly belongs to the State funds, it is the Colonel's desire that it should be returned to the State funds, and further that if we of our own accord give the said amount for the maintenance expenses of the Kottayam Seminary it would enhance our reputation in the country and increase the friendship of the Company towards us…… Now it is our wish that the said amount of Rs.21, 200, due to the State funds out of the amount remitted to the Company's Treasury should be given towards the expenses of the Kottayam Seminary, it is requested that this amount should be given and arrangements be made for the proper discharge of Seminary expenses. 28th Kumbom 993 (March 1818) "[30]

### *Seminary under Pulikkottil Mar Joseph Dionysius:*

The building of the Seminary was partially completed by March 1814, and according to Ittoop, the instruction had begun soon (1814?).[31] Apparently Mar Thoma VIII was not present at the laying of the foundation (Feb.1813) or at the beginning of the studies.

Ittoop and other 19th and early 20th century sources say that the studies had begun before the Episcopal consecration of Mar Dionysius. But according to the Missionary sources, the Seminary did not begin to function until July 1816. On 19th June 1816, Rev.Thomas Norton paid his first visit to Kottayam. C.M.Agur writes: " The Metropolitan Mar Joseph (Dionysius) received him very kindly. The College building was in a very advanced state – the white plastering of the outside floor being nearly finished – as to be ready for use in

another six months"[32]. Norton gave the Bishop one of the Syriac copies of the Gospel of St.Mathew, sent to him by Mr.Thompson, Secretary of the Corresponding Committee of CMS. Norton was in fact a missionary to the Syrians until the arrival of Benjamin Bailey in November 1816, and was the channel of communication between the Syrians and Col.Munro. If we believe, the *Malankara Edavaka Patrika*, in their first meeting, Mar Dionysius asked Norton whether they intend to 'steal his people as the Portuguese did'. Norton replied that he had come to redress the harms caused by the Romans.[33]

Following his first visit in Travancore as a Missionary, Norton sent a report to the Resident. Munro was chaffed at the slowness with which the Metran carried out his plans, namely the instruction of the clergy and the translation of the Scripture. On 22nd July 1816, Munro wrote to Norton:

" I am very well pleased at your having visited Kottayam, and at the advanced state in which you found the buildings of the College. A course of instruction ought to be commenced at the earliest practicable moment at the College and I beg you will have the kindness to call upon the Metropolitan for information regarding his intentions on that subject. I shall have the pleasure of addressing to you without delay a statement of my opinions respecting the plan of education, and instruction proper to be established at the College: but the bishop should in the meanwhile take measures to collect teachers and students. I beg that you will have a communication with him on this point and urge him to carry into effect the injunctions which I have repeatedly conveyed to him concerning it. I will also thank you to have the progress that has been made in translating the Scriptures into Malayalam and examining a manuscript translation of the part of the New Testament which I put into the Bishop's hands nearly two years ago. The Bishop is naturally slow and will lose much valuable time unless he is stimulated by our advice and representations ".[34]

Munro's letter gives the impression that the studies had begun sometime after July 1816. Mar Dionysius passed away on 24th November 1816. However, none the letters of the

Missionaries or of Munro suggest that the instruction had begun only after the demise of the Bishop.

We can assume that traditional instruction in Syriac language and liturgy must have begun even before the consecration of Mar Dionysius. In the beginning the response must have been cold, and therefore Munro was annoyed. As the subsequent history shows, he wanted to have a more systematic education system at the Seminary.

Under Mar Dionysius, the main activity begun in the Seminary seems to be the translation of the Scriptures. On 19th July 1816, Munro wrote to Mr. Thompson, Secretary of the Corresponding Committee of the CMS:

"I have repeatedly urged the Bishop Joseph to hasten the translation of the Scriptures; but I fear, from his age and infirmities, that we cannot expect the completion of that work until Mr.Norton shall be enabled by his knowledge of Malayalam to take some part in the superintendence of it.

Mr.Norton has visited the College at Kottayam, and will have informed you of its state. I trust that a system of instruction on an extended scale will be commenced there in the course of this year."[35]

According to the Missionary sources, the building was not completed during the lifetime of Mar Dionysius. Similarly the construction of the chapel was begun by Mar Dionysius and was completed after his death. On 13th March 1817, Munro wrote to Norton : " The late Metran (= Mar Dionysius) informed me that he had begun to build a church at the College. I don't know what progress has been made in its erection".[36] As the works were not complete, Munro promised financial assistance. Thus in May 1817, he wrote to Norton:

" I should also wish to receive an estimate of the sum necessary for the completion of the College and the erection of a church contiguous to it. I shall be able to procure a donation, I hope, those purposes…".[37]

Benjamin Bailey who arrived at Kottayam in November 1816, a few days after the demise of Mar Dionysius, must have played a part in the completion of the building and the

Seminary has been rendering social services to the society in various levels and capacities and engaged itself with the day-today affairs of the common people and the society.

## Conclusion

"The history of the Seminary is part of the saga of the heroic struggle of the ancient Orthodox Christian community to preserve its identity to strengthen its spirituality and to promote its ideals". The Orthodox Theological seminary is proud of having produced many famous church leaders and dignitaries as well as thousands of ministers for the spiritual well being of its members. The 200 years of its history is a true witness to the entire Christian community in India particularly to Kerala. The seminary always tried to preserve its identity and spirituality. Indeed, it holds commendable and admirable stand in the history of Indian Christianity. The Orthodox Theological Seminary has been growing and makes others to grow in its ministry and spiritual pursuit. It played a major role in the cultural as well as educational renaissance of Kerala society. The Old Seminary has been contributing many things to the Kerala society right from its inception in Kottayam. We are sure that the Kerala society will appreciate the contributions of this institution in various levels for the development of Indian Christianity particularly for Kerala society.

■

# 10

# പഠിത്തവീടും കേരളത്തിന്റെ സമ്പത്തും

**ഡോ. എം. കുര്യൻ തോമസ്**

നസ്രാണിക്കൊരു സ്വഭാവമുണ്ട്. സ്വസമുദായത്തിന്റേയും സ്വവംശജരുടേയും നേട്ടങ്ങളെ പാടെ തമസ്ക്കരിക്കുക. അങ്ങിനെയാണ് ഇന്ത്യൻ മണ്ണിൽ യൂറോപ്യൻ അധിനവേശത്തിനെതിരെ നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായ 1653-ലെ കൂനൻ കുരിശുസത്യവും, അതിനു നേതൃത്വം നൽകിയ മഹാനായ മാർത്തോമ്മാ ഒന്നാമനും ചരിത്രത്താളുകളിൽനിന്നും അപ്രത്യക്ഷമായത്. തമസ്ക്കരിക്കുക മാത്രമല്ല, മഹത്തായ നസ്രാണി സംഭാവനകളുടെ പിതൃത്വം ഏതെങ്കിലും പരദേശിയ്ക്കു ചാർത്തിക്കൊടുക്കാനും അവർക്കു മടിയില്ല. 1806-ൽ *കായംകുളംകാരൻ പീലിപ്പോസു റമ്പാൻ പൊരുൾതിരിച്ച* മലയാള സുവിശേഷം, തഞ്ചാവൂർകാരൻ തിമ്മായ്യാ പിള്ള എന്ന ഗുമസ്തന്റെയാണന്ന് നസ്രാണി യാതൊരു ഉളുപ്പുമില്ലാതെ ഔദ്യോഗികമായി പ്രഖ്യാപിക്കും! ഈ പരമ്പരയിൽ അവസാനമായി സാസ്കാരിക കേരളത്തിന്റെ അഭിമാനമായ കോട്ടയം പഴയ സെമിനാരിയും നസ്രാണി പാരമ്പര്യം അവകാശപ്പെടുന്നവർ ഇപ്പോൾ സായിപ്പിന് ഇഷ്ടദാനം നൽകിയിരിക്കുന്നു! അതിന് ഹോശാന പാടാൻ കേരളത്തിലെ മാധ്യമ സിണ്ടിക്കേറ്റും!

## 1. പഠിത്തവീട് പറിച്ചുനട്ടപ്പോൾ

1813 കുഭം 3-നാണ് ഇന്ന് *പടിത്തവീടെന്നും* പഴയ സെമിനാരിയെന്നും പ്രശസ്തമായ കോട്ടയത്തു സെമിനാരിക്ക് തറക്കല്ലിടുന്നത്. അത് ആധുനിക സാസ്കാരിക കേരളത്തിന്റെ ശിലാസ്ഥാപനം കൂടിയായിരുന്നു. ഇന്ന് കേരളത്തിന്റെ ഏറ്റവും വലിയ (ഏക) വിപണന വസ്തുവായ *പരിശീലനം ലഭിച്ച മനുഷ്യ വിഭവശേഷി*

(Skilled Labour) ഉൽപ്പാദിപ്പിക്കുന്ന വിദ്യാഭ്യാസ വിപ്ലവം ആരംഭിച്ചത് *കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ* സ്ഥാപിച്ച പഴയ സെമിനാരിയിലാണ്. ദീർഘമായ ആ സാമൂഹ്യപ്രക്രിയ ഇവിടെ വിവരിക്കുന്നില്ല. പക്ഷേ 2015 ഉദിച്ചുയർന്നപ്പോൾ ഈ *ശ്രീമൂലസ്ഥാനം* രണ്ടു പതിറ്റാണ്ടിനുശേഷം മാത്രം സ്ഥാപിക്കപ്പെട്ട കോട്ടയം അണ്ണാൻകുന്നിലെ സി.എം.എസ്. കോളേജിനു തുല്യം ചാർത്തുന്ന ചരിത്രാഭാസമാണ് മാധ്യമങ്ങളിൽ നിറയുന്നത്!

1979-ൽ സി.എസ്.ഐ. മദ്ധ്യകേരള മഹായിടവകയുടെ ശതാബ്ദി ആഘോഷിച്ചപ്പോൾപ്പോലും ഉന്നയിക്കാത്ത ഒന്നാണ് ഈ അവകാശവാദം. ... *സിറിയൻ മെത്രാന്മാരുടെ മാവേലിക്കര സുന്നഹദോസ് 1836-ൽ മിഷനറിമാരുമായി ബന്ധം വിടർത്തുവാൻ തീരുമാനിച്ചതിനേത്തുടർന്ന് സ്വന്തമായി ഒരു കോളേജ് പണികഴിപ്പിച്ചു പഠിത്തം നടത്തുവാൻ മിഷനറിമാർ തീരുമാനിച്ചു* ... എന്ന സത്യസന്ധമായ പ്രസ്താവന മാത്രമാണ് അന്നുണ്ടായത്. (The Souvenir Committee (*Pub.*), *Diocesan Centenary Souvenir*, Kottayam, 1980, p 58)

കോട്ടയം പഴയ സെമിനാരിയും അതിലുടെ കേരളത്തിലുണ്ടായ സാംസ്കാരിക വിപ്ലവവും നസ്രാണിയുടെ മാത്രം സംഭാവനയാണത് മനസിലാക്കാൻ *പഠിത്തവീടു* മുതൽ *പഴയ സെമിനാരി* വരെയുള്ള നാമ പരിണാമ പ്രക്രിയ മാത്രം പഠന വിധേയമാക്കിയാൽ മതി. 1809-ന് കണ്ടനാട്ടു ചേർന്ന *മലങ്കര പള്ളിയോഗ*മാണ് അതിന്റെ എട്ടാമത് നിശ്ചയമായി ... *തെക്കുംവടക്കും രണ്ടു പഠിത്തവീട്ടിൽ ഒരൊ മല്പാന്മാരെ ഇരുന്ന, പൈതങ്ങളെയും ശെമ്മാശൻന്മാരെയും പടിപ്പിയ്ക്കയും, പള്ളികളിൽനിന്നു വരിയിട്ടഎടുത്ത, അവർക്കു വെണ്ടുന്നത ആണ്ടുതൊറും കൊടുക്കയും, പട്ടക്കാററ, പള്ളിയ്ക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി, കുറവുതീർന്നു, മല്പാന്മാരുടെ എഴുത്ത യജമാനസ്ഥാനത്തെ കൊണ്ടുവന്നകൊടുത്ത, കൂദാശ പ്രവർത്തികൾക്ക അനുവാദം വാങ്ങിച്ചുകൊൾകയും*... വേണം എന്നു നിശ്ചയിച്ചത്. (ഡോ. എം. കുര്യൻ തോമസ്, *പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ*, കോട്ടയം, 2011, pp 220 - 1). ആരാധനാ പാരമ്പര്യങ്ങളുടെ ഏകീകരണം എന്ന ലക്ഷ്യത്തോടെയാണ് ഈ തീരുമാനം കൈക്കൊണ്ടത്. 1806-ൽ റവ. ക്ലോഡിയസ് ബുക്കാനൻ, ജാതിക്കു തലവനായ വലിയ മാർ ദീവന്നാസ്യോസ് എന്ന മാർത്തോമ്മാ ആറാമനെ സന്ദർശിച്ചു എന്നതൊഴിച്ചാൽ നസ്രണിക്ക് *സായിപ്പുമായി* ഒരു ബന്ധവും ഉണ്ടായിരുന്നില്ല. അതിനാൽ ഈ തീരുമാനം പാശ്ചാത്യ സ്വാധിനം മൂലം

ഉണ്ടായതുമില്ല. അത് നസ്രാണിയുടെ സ്വന്തം പുനർനിർണ്ണയ പ്രക്രിയയുടെ ഭാഗമായിരുന്നു.

ഇവിടെ ശ്രദ്ധേയമായ വസ്തുത, *പടിത്തവീട്* എന്ന പദപ്രയോഗം 1809-ലെ *കണ്ടനാട് പടിയോല*യിലൊഴികെ അക്കലത്ത് മറ്റൊരിടത്തും ഉപയോഗിച്ചിട്ടില്ല എന്നതാണ്. തുടർന്നുള്ള നസ്രാണി രേഖകളിൽ, *സെമ്മിനാരി* എന്നും ബ്രിട്ടീഷ് രേഖകളിൽ Seminary എന്നോ Cottayam College എന്നോ മാത്രവുമാണ് പ്രയോഗിച്ചിട്ടുള്ളത്. *പടിത്തവീട്* എന്നത് നസ്രാണിക്കു മാത്രം സ്വന്തമെന്നാണ് ഇതിനർത്ഥം. അതിനാൽ സായിപ്പിനോ *ചോറ്റുവേദക്കാർ*ക്കോ ഇത് അവകാശപ്പെടാനാവില്ല. അവകാശപ്പെട്ടിരുന്നുമില്ല.

അടുത്തതായി പരിശോധിക്കേണ്ടത് സെമിനാരി വസ്തുവിന്റെ ഉടമസ്ഥാവകാശമാണ്. തിരുവിതാംകൂറിലെ റീജന്റ് ഗൗരി ലക്ഷ്മീ ഭായി മഹാറാണിയാണ് പഴയ സെമിനാരി വസ്തു ദാനം ചെയ്തത് എന്നതിൽ ആർക്കും സംശയമില്ല. ഈ ഭൂമിയുടെ കൊല്ലവർഷം 990-ലെ വലിയ മേലഴുത്ത് യോഗീശ്വരൻ രാമന്റെ കൈപ്പടയിലുള്ള *നിനവ്* നമ്പർ 345 ... *അവുസേപ്പ് റമ്പാന്, നിങ്ങൾ ഇവിടെ ഹാജരായി പുത്തൻകൂർ നസ്രാണികൾക്ക് വേദം പഠിപ്പിക്കുന്നതിന് സെമിനാരി ഇല്ലന്നും, ഒന്നു പണിയുന്നതിനു സ്ഥലം വേണമെന്നും അപേക്ഷിയ്ക്കുകയാൽ അതിലേയ്ക്ക് ... 990 കാർത്തിക 6 മുതൽ ... പണിയുന്നതിന് അനുഭോഗക്കൊഴുവായി കൊടുത്തിരിക്കുന്നു. ... റമ്പാനും പിന്നാലെ വരുന്ന റമ്പാന്മാരും കൈവശംവെച്ച് അനുഭോഗമായി അനുഭവിച്ചു കൊള്ളേണ്ടതുമാകുന്നു.* ... (ഇസഡ്. എം. പാറേട്ട്, *മലങ്കര നസ്രാണികൾ, വാല്യം III*, കോട്ടയം, 1976, pp 97-8, *The Seminary Case Book Vol. III*, Case No.III of 1061 in the Royal Court of Final Appeal, Travancore, p 62) എന്നാണ്. ഇതനുസരിച്ച് *പുത്തൻകൂർ നസ്രാണികൾക്ക് വേദം പഠിപ്പിക്കുന്നതിന് സെമിനാരി* സ്ഥാപിക്കുന്നതിനായി പുലിക്കോട്ടിൽ ഇട്ടുപ്പ് റമ്പാൻ അപേക്ഷിച്ചതനുസരിച്ചാണ് തിരുവിതാംകൂർ റീജന്റ് മഹാറാണി സ്ഥലം ദാനം ചെയ്യുന്നത്.

*നിനവു* (*Annubhogom tenure*) പ്രകാരം റമ്പാനും റമ്പാന്റെ പിന്തുടർച്ചക്കാർക്കുമാണ് ഈ സ്ഥലത്തിന്റെ അവകാശം. ഇവിടെ സായിപ്പോ, *സായിപ്പിന്റെ കൂട്ടവകാശമോ* പരാമർശന വിധേയമാകുന്നില്ല. അതായത്, കോട്ടയത്തു സെമിനാരി പുരയിടം നസ്രാണിയുടേത് മാത്രമാണ്.

*ആരോ പറഞ്ഞറിഞ്ഞ് ഏതോ സായ്പ്പെഴുതി അതു പകർത്തിയ മറ്റെ സായ്പ്പിന്റെ കൃതിയുടെ പരിഭാഷയേക്കാൾ* സെമിനാരി സ്ഥാപനത്തേപ്പറ്റിയുള്ള ഏറ്റവും വിശ്വസനീയമായ രേഖ സെമിനാരിയിലെ ആദ്യ വിദ്യാർത്ഥികളിലൊരാളായ കോട്ടയം ഇടവഴിക്കൽ പീലിപ്പോസ് കത്തനാരുടെ അപ്രകാശിത ഡയറിയാണ്. ടി. ഡയറിയുടെ 57–8 പുറങ്ങളിലെ സെമിനാരി സ്ഥാപനത്തെപ്പറ്റിയുള്ള പരാമർശനം താഴെ പറയും പ്രകാരമാണ്.

*... പിന്നത്തേതിൽ, ഇട്ടുപ്പ് റമ്പാന്റെ ശേഖരത്തിൽ ഉണ്ടായിരുന്ന ചില പള്ളിക്കാററെക്കൊണ്ടും റമ്പാനെക്കൊണ്ടും പറ്റു ചീട്ട് വാങ്ങിച്ചും കൊണ്ട്, 988–മാണ്ടു വരയുള്ള 960 വിരാകൻ വട്ടിപ്പണം റമ്പാന്റെ പക്കൽ കൊടുക്കയും, ആയ്തു ചിലവിട്ടു കൊട്ടയത്തു സെമിനാരി റമ്പാൻ പണിയിയ്ക്കുകയുംചെയ്തു. ...* വട്ടിപ്പണ പലിശയോടൊപ്പം കുന്നംകുളം മുതൽ ചാത്തന്നൂർ വരെയുള്ള നസ്രാണി ദേവാലയങ്ങളിൽ നിന്നുള്ള സംഭാവനയും സെമിനാരി നിർമ്മാണത്തിനു പിൻബലമേകി. ഉദാഹരണത്തിനു അന്നത്തെ ചില പള്ളിക്കണക്കുകളിൽ ആ പള്ളികളിൽ നിന്നും സെമിനാരി നിർമ്മാണത്തിനു നൽകിയ തുകയുടെ കൃത്യമായ വിവരണമുണ്ട്. ഇവിടെയും *സായിപ്പു* ചിത്രത്തിലില്ല.

ഇനി സെമിനാരിയിലെ വിദ്യാരംഭത്തിനും ഇടവഴിക്കൽ പീലിപ്പോസ് കത്തനാരെ ആശ്രയിക്കാം. സെമിനാരി സ്ഥാപനത്തെപ്പറ്റിയുള്ള ഏക സമകാലിക ദൃക്സാക്ഷി വിവരണം എന്ന നിലയിൽ ഇതിന് ശാസ്ത്രീയ ചരിത്ര നിർമ്മിതിയിൽ അതുല്യ സ്ഥാനമുണ്ട്.

*... 2–ാം പുസ്തകം. കൊട്ടയത്തു സെമ്മിനാരി പണിചെയ്യിച്ച വിവരത്തിനും പിന്നെ മദം ഇടപെട്ടുണ്ടായ വിവരത്തിനും കൊട്ടയത്ത എടവഴിക്കൽ പീലിപ്പൊസു കത്തനാരു ചുരുക്കത്തിൽ എഴുതിപൊരുന്ന 2–ാം പുസ്തകം.*

*ഞാനും മറ്റു പെരിയ ചെമ്മാച്ചന്മാരും കുടെ കൊട്ടയത്തു ചെറിയ പള്ളിയിൽ, വെങ്കിടത്തു ചാണ്ടി കത്തനാരുടെയും പുന്നത്ര കുര്യൻ കത്തനാരുടെയും കുടെ പടിച്ച ചെമ്മാച്ചന്മാരിയിട്ടു പാർക്കുമ്പോൾ സിമ്മനാരിയിൽ പൊയി പടിയ്ക്കുന്നതിന്ന ഞങ്ങളെ വിട്ടയയ്ക്കുകയും ചെയതു. ...* (*ഇടവഴിക്കൽ ഡയറി*, MSS., p 57). സെമിനാരി സ്ഥാപനത്തിനു നസ്രാണികളെ സഹായിച്ച തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റും ദിവാനുമായിരുന്ന കേണൽ മൺറോയും പ്രാരംഭത്തിൽ ഇതൊരു നസ്രാണി സ്ഥാപനം മാത്ര

മായിരുന്നു എന്നു സാക്ഷിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ 1816-ലെ കത്തിലുള്ള ... *In the meantime, the College proceeds under the present superintendence of the new Bishop, Joseph; and it is my intention to adopt the best measures in my power for placing it in a state of efficiency, and combining its operations with a system of parish schools among the Syrians, which already exists in a certain degree and is susceptible of much improvement. The principal object of the establishment of a College in Travancore was to instruct the Kattanars and officiating priests among the Syrians in a competent knowledge of the Syriac language in which they are at present too generally deficient.* ... (P. Cherian, *The Malabar Syrians and Church Missionary Society*, Kottayam, 1935, p 341) എന്ന പരാമർശനം ഇത് ശരിവയ്ക്കുന്നുന്നു.

സി.എം.എസ് മിഷിനറിമാരുടെ കോട്ടയത്തെ പ്രവർത്തനാരംഭത്തെക്കുറിച്ച് ഇതുമായി പൊരുത്തപ്പെടുന്ന വിവരണമാണ് സി.എസ്.ഐ. സഭയും നൽകുന്നത്. ഇത് ... *The C.M.S. Mission of Help to the Jacobite Syrians of Kerala was started in the year 1816, of which the initiative came from Col. Munro, the then British Resident of Travancore. There were two main purposes behind the Mission of Help to the Syrians. First of all, through the work of the C.M.S. Missionaries among the Syrians, to effect the renovation of their Church and to raise them from their degradation. Secondly, the British Resident as well as the missionaries hoped that, "a strong and friendly Christian Community will be a support for the British power in Malabar". Rev. Thomas Norton was the first missionary who came to Travancore in this connection. He was soon followed by Benjamin Bailey (1816), Joseph Fenn (1818) and Henry Baker (Sr) (1819) who are popularly known as the "Kottayam Trio". These three concentrated their work among the Syrians, where as the pioneer missionary, Norton focused his work among the outcastes in Alleppey.* ... എന്നപ്രകാരം സംഗ്രഹിക്കാം. (http://www.csimichigan.org/CKD_Chapter1.htm) ഈ വിവരണത്തിൽ റവ. ബെയ്‌ലി 1816-ൽ കോട്ടയത്തെത്തി എന്ന് ധ്വനിപ്പിക്കുന്നു

ണ്ടെങ്കിലും ...Rev. Bailey was the second CMS missionary to Tranvancore. He worked in the area of Kottayam. He arrived in Kochi on November 16th, 1816. And on November 19th, he and his family reached Alappuzha and stayed there for 7 months. On 1817 March, he reached Kottayam, where his works were immeasurable. ... (http://cmsinkerala.blogspot.in/2012/12/cms-in-india-and-prominent-cms.html) എന്നതാണ് വാസ്തവം.

ഈ വിവരണമനുസരിച്ച് റവ. തോമസ് നോർട്ടനാണ് സെമിനാരിയിലെത്തുന്ന ആദ്യ ബ്രിട്ടീഷ് മിഷിനറി. *രണ്ടാമത്തെ മാർത്തോമ്മാശ്ലീഹാ*! എന്നു സി.എസ്.ഐ. സഭ വിശേഷിപ്പിക്കുന്ന അദ്ദേഹത്തിന്റെ ആഗമനത്തേയും പ്രവർത്തനത്തേയും പറ്റി അവർ ... *ultimately he came to Kochi on May 8th, 1816 by ship. He worked in Alappuzha, a coastal town, in the Tranvancore region. His works in Alappuzha and the region surrounding is immeasurable, it was due to his efforts the first Anglican church in Kerala was built in Alappuzha.* ... എന്നു മാത്രമാണ് സൂചിപ്പിക്കുന്നത്. (http://cmsinkerala.blogspot.in/2012/12/cms-in-india-and-prominent-cms.html). അതിനു വളരെമുമ്പുതന്നെ ആരംഭിച്ച *കോട്ടയത്തു സെമിനാരി*, സായിപ്പിന്റെ സൃഷ്ടിയാകുന്ന മാന്ത്രികവിദ്യ എന്താണ്?

കാലഗണനയിലും പൂർവ്വാപര സംഘടനത്തിലും ചില പൊരുത്തക്കേടുണ്ടെങ്കിലും മലയാള ഭാഷയിലെ ആദ്യ ചരിത്ര ഗ്രന്ഥമായ *നിരണം ഗ്രന്ഥവരി* സെമിനാരി സ്ഥാപനത്തെ *...990 മാണ്ടു മീനമാസം 9-നു മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്തായുമായിട്ടു സ്ഥാനവും ഏറ്റ വള്ളം കരേറി കൊല്ലത്തു ചെന്ന മണ്രോൻ സായിപിന്റെ അടുക്കൽ പാർത്ത് സിമനാരി പണിവകെക്കു, നാലു കാലത്തെ പലിശപ്പണവും വാങ്ങിച്ച, കോട്ടയത്തുവന്ന് ഗോവിന്ദപുരം എന്ന പ്രദേശത്തു സിമനാരിക്കു പണിയും തുടങ്ങി* ... (ഡോ. എം. കുര്യൻ തോമസ്, *നിരണം ഗ്രന്ഥവരി*, കോട്ടയം, 2000, p 121) എന്നു വിവരിക്കുന്നുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിൽത്തന്നെ തന്റെ *നാളാഗമത്തിൽ* കരവട്ടു വീട്ടിൽ മാർ ശീമോൻ ദീവന്നാസ്യോസും *...3000 പൂവിരാഹൻ വല്യ മാർ ദീവന്നാസ്യൊസ മെത്രാപ്പൊലീത്തായോട വാങ്ങിച്ചത, മേൽവിവാദിച്ച പലിശവാങ്ങാതെ കിടക്കുമ്പോൾ, മുൻ കാട്ടുമങ്ങാടനൊട റമ്പസുഖം വാങ്ങിച്ച, മർത്തൊമ്മാ മെത്രാൻ ഉരിവപ്പിച്ച, രണ്ടാമത 19 സംവൽസരം*

*കഴിഞ്ഞ റമ്പസുഖം ഏറ്റിരിക്കുന്ന യൗസേപ്പ റമ്പാൻ, മർത്തൊമ്മാ മെത്രാന്റെ ആളായി പലിശ 3360 രുപയും വാങ്ങിച്ച സെമിനാരി പണിയിച്ചിരിക്കുമ്പോൾ* ... എന്നും രേഖപ്പെടുത്തുന്നു. ഇവ രണ്ടും നസ്രാണിക്ക് അവകാശപ്പെട്ട വട്ടിപ്പണപലിശയുടെ കുടിശിക ഇട്ടുപ്പ് റമ്പാൻ വാങ്ങി സെമിനാരി പണിയിച്ചു എന്നല്ലാതെ സായിപ്പു പണിയിച്ചതായോ പഠിപ്പിച്ചതായോ പരാമർശനമില്ല.

മലയാള ഭാഷയിൽ ആദ്യം പ്രസിദ്ധീകരിച്ച സഭാചരിത്ര ഗ്രന്ഥമായ *മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രവും* ഈ പരാമർശനങ്ങൾ ശരിവയ്ക്കുന്നുണ്ട്. അതിലെ വിവരണപ്രകാരം ... *(ഇട്ടൂപ്പ്) റമ്പാൻ പഠിത്ഥവീട പണിയുന്നതിനായി സായിന്റെ കല്പനപ്രകാരം മുതലും വാങ്ങി കോട്ടയത്തുവന്ന സ്ഥലവും പതിപ്പിച്ചും കൊണ്ട... 1813-നു കൊല്ലം 989-മാണ്ടു കുംഭമാസം 3-നു കൊട്ടയത്തു സെമിനാരിക്കു കല്ലിട്ടു പണി ആരംഭിയ്ക്കുകയും ചെയ്തു. ... റമ്പാന്റെ മട്ടപ്രകാരം 990 മീന മാസത്തിൽ പണികൾ മിക്കതും കുറവു തീർത്ത ശെഷം അഞ്ഞൂരു നിന്നും കിടങ്ങൻ എന്നു പെരുപറയുന്ന മാർ പീലക്സീനോസു മെത്രാനെ വരുത്തി സെമ്മനാരിയിൽ ഇരുത്തി പഠിത്ഥം തുടങ്ങണമെന്നു വിചാരിച്ചതിനു മർത്തൊമ്മൻ മെത്രാൻ വിരോധം പറകയാൽ ഇട്ടൂപ്പു റമ്പാൻതന്നെ എതാനും ശെമ്മാശന്മാരെ വരുത്തി പഠിത്ഥം തുടങ്ങി.* ... (പേജ് 188). പാശ്ചാത്യ പക്ഷപാതി എന്ന് ആരോപിക്കപ്പെടുന്ന പുകിടിയിൽ ഇട്ടുപ്പ് റൈട്ടർ 1869-ൽ പ്രസിദ്ധീകരിച്ച ഈ കൃതി വ്യക്തമാക്കുന്നത് പ്രധാനമായും നാല് വസ്തുതകളാണ്.

1. മലങ്കര മെത്രാൻ കൈപ്പറ്റേണ്ട വട്ടിപ്പണപ്പലിശ കൈപ്പറ്റുവാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ കേണൽ മൺറോ സഹായിച്ചു, 2. സെമിനാരി പണിതത് റമ്പാന്റെ പദ്ധതിയനുസരിച്ചാണ്, 3. സെമിനാരിയിൽ വിദ്യാഭ്യാസം ആരംഭിച്ചത് 1815-ൽ ആണ്, 4. സെമിനാരിയിൽ ആരംഭിച്ചത് നസ്രാണിയുടെ വൈദിക വിദ്യാഭ്യാസമാണ്. ഇവിടെയൊന്നും *സായിപ്പു* കയറിവരുന്നില്ല.

ഇനി സെമിനാരിയിൽ പ്രവർത്തിച്ച ആദ്യ ബ്രിട്ടീഷ് മിഷിനറി റവ. തോമസ് നോർട്ടന്റെ പഴയ സെമിനാരിയിലെ സേവനം പരിശോധിക്കാം. മെയ് 8-നാണ് അദ്ദേഹം കൊച്ചിയിൽ കപ്പലിറങ്ങുന്നത്. അവിടെനിന്നും കൊല്ലത്തെത്തിയ ശേഷമാണ് അദ്ദേഹം ആലപ്പുഴയിൽ താമസമുറപ്പിക്കുന്നത്. അതിന് ഒരുവർഷം മുമ്പു തന്നെ സെമിനരിയിൽ വിദ്യാഭ്യാസം ആരംഭിച്ചിരുന്നു. നോർട്ടനെ സെമിനാരിയിൽ അവതരിപ്പിച്ചതിനെപ്പറ്റി ദൃക്സാക്ഷിയായ

ഇടവഴിക്കൽ പീലിപ്പോസ് കത്തനാരുടെ വിവരണം തന്നെ ഇവിടെ അവലംബമാക്കാം.

*... ഞങ്ങൾ അവിടെ പടിച്ചുപാർക്കുമ്പോൾ മെത്രാപ്പൊലീത്താ ചെല്ലുന്നതിന്നു മണ്രോസായ്പ്പിന്റെ എഴുത്തു വന്നു. മെത്രാപ്പൊലീത്തായും പുന്നത്ര കുര്യൻ കത്തനാരും വേങ്കിടത്ത ചാണ്ടി കത്തനാരും മെത്രാന്റെ അനന്തിരവൻ ഇട്ടൂപ്പു ചെമ്മാശും തെക്കെത്തലയ്ക്കൽ കുര്യൻ ചെമ്മാശും ഞാനുംകൂടെ കൊല്ലത്തിനു പൊയി സായ്പ്പിനെ കണ്ടാറെ, സിമ്മിനാരിയിൽ കൂടെപാർത്ത മെത്രാപ്പൊലീത്തായ്ക്ക വേണ്ടുന്ന സഹായം ചെയ്യുന്നതിനായിട്ടു മിസിയൊൻ, തൊമ്മസ നൊർട്ടൻ പാതിരിയെ വരുത്തിയിട്ടുണ്ടെന്നും അയാളെ സിമ്മനാരിയിൽ കൂടെ പാർപ്പിക്കണമെന്നും പറഞ്ഞാറെ, ഞങ്ങൾ രണ്ടു ജാതിയും രണ്ടു വേദക്കാററും ആകകൊണ്ടു ഒന്നിച്ചു പാർക്ക കഴിയില്ലന്നു മെത്രാപ്പൊലീത്താ പറയുകയും ചെയ്തു. അതിന്റെ ശെഷം അയാൾ ആലപ്പിഴെ പാർക്കട്ടെന്നും കൂടെക്കൂടെ സെമ്മിനാരിയിൽ വരുമെന്നും ആവശ്യമുള്ള കാര്യങ്ങൾ അയാളോടു പറഞ്ഞാൽ നമുക്കെഴുതികൊടുത്തയച്ച നിവൃത്തിച്ചുതരുമെന്നും സായ്പ്പവർകളെ പറകയാൽ ആയ്ത കൊള്ളാമെന്നു മെത്രാപ്പൊലീത്താ കല്പിച്ചു.* ഈ വിവരണങ്ങളെല്ലാം വ്യക്തമാക്കുന്ന വസ്തുത, 1813-ൽ കല്ലിട്ട്, 1815-ൽ അദ്ധ്യയനം ആരംഭിച്ച കോട്ടയത്തു സെമിനാരിയിൽ ആദ്യ ബ്രിട്ടീഷ് മിഷിനറി റവ. തോമസ് നോർട്ടൻ സന്ദർശക അദ്ധ്യാപകൻ (Visiting Faculty) ആയി മാത്രം കാലുകുത്തുന്നത് 1816-ൽ. സെമിനാരിയിൽ താമസിച്ച ആദ്യ മിഷിനറി റവ. ബഞ്ചമിൻ ബെയ്ലി എത്തുന്നത് 1817 ഉത്തരാർദ്ധത്തിൽ. എന്നാലും ചിലർക്ക് കോട്ടയത്തു സെമിനാരി സ്ഥാപിച്ചതും അവിടെ വിദ്യാഭ്യാസം ആരംഭിച്ചതും *സായിപ്പ്*!

1809-ൽ *കണ്ടനാട് പടിയോല*യെ തുടർന്ന് ആരാധനാക്രമ ഏകീകരണത്തിലും അതിനായി *പടിത്തവീടു* സ്ഥാപിക്കുന്ന കാര്യത്തിലും ജാതിക്കു തലവനായ മാർത്തോമ്മാ എട്ടാമൻ പുലർത്തിയ നിസംഗത മൂലം അദ്ദേഹത്തിന്റെ കാര്യവിചാരകരായി നിയമിക്കപ്പെട്ടിരുന്ന കായംകുളം പീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടുപ്പ് റമ്പാനും അന്നു *നാടു വാഴുന്ന* കേണൽ മൺറോയെ സമീപിച്ചു എന്നത് യാഥാർത്ഥ്യമാണ്. സെമിനാരി സ്ഥാപനത്തിൽ അദ്ദേഹം അതീവ തൽപ്പരനായി എന്നതും സത്യം. പക്ഷേ കേണൽ മൺറോയ്ക്ക് അതിനു പിമ്പിൽ വ്യക്തമായ കൊളോണിയൽ പദ്ധതി ഉണ്ടായിരുന്നു എന്നതാണ് വാസ്തവം.

ഒരു *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ* എന്ന പരമമായ ലക്ഷ്യത്തിലേയ്ക്കുള്ള ചവിട്ടുപടിയായാണ് നസ്രാണികളെ ബ്രിട്ടീഷ് സാമ്രാജ്യം കണ്ടത്. ആരാധനക്രമ ഏകീകരണത്തിന് നസ്രാണി കത്തനാർമാർക്ക് കേന്ദ്രീകൃതമായ വൈദിക വിദ്യാഭ്യാസം നൽകുക എന്ന ലക്ഷ്യമാണ് *പഠിത്തവീടിന്റെ* സ്ഥാപനത്തിനു പിന്നിലെ ഇട്ടൂപ്പ് റമ്പാന്റെ ലക്ഷ്യം. എന്നാൽ കേണൽ മൺറോയാകട്ടെ, നിർദ്ദിഷ്ട സെമിനാരിയെ *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യുടെ മൂല കേന്ദ്രമായി വിഭാവനം ചെയ്തു. ഒരു ഉന്നത വിദ്യാഭ്യാസ കേന്ദ്രമായി സെമിനാരിയെ നിലനിർത്തി, അവിടെ പഠിക്കുവാനായി കുട്ടികൾക്ക് അടിസ്ഥാന വിദ്യാഭ്യാസം നൽകുവാൻ പള്ളികൾ കേന്ദ്രീകരിച്ച് അസംഖ്യം ഗ്രാമീണ സ്കൂളുകൾ സ്ഥാപിക്കുക. അതുവഴി ബ്രിട്ടീഷ് ഭരണ യന്ത്രം തിരിക്കുവാൻ ആവശ്യമായ അഭ്യസ്ഥവിദ്യരെ ലഭ്യമാക്കുക. *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ*യ്ക്ക് ആവശ്യമായ വൈദികരേയും സുവിശേഷകരേയും സൃഷ്ടിച്ചെടുക്കുക. ആത്യന്തികമായി നസ്രാണി സമൂഹത്തെ തങ്ങൾക്കു വിധേയരാക്കുക. ഇവയായിരുന്നു കേണൽ മൺറോയുടെ ലക്ഷ്യങ്ങൾ. എന്നാൽ 1836 വരെ കാത്തിരുന്നിട്ടും, അപ്പോഴുള്ള വൈദികരിൽ ഭൂരിഭാഗവും സെമിനാരിയിൽ പഠിച്ചിറങ്ങിയവരായിട്ടും, ഒരൊറ്റ നസ്രാണി *ഉപദേശി*യെപ്പോലും പ്രൊട്ടസ്റ്റന്റുകാർക്ക് ലഭിച്ചില്ല. *പഠിത്ത വീടി*നെക്കുറിച്ചുള്ള നസ്രാണി താൽപ്പര്യം വിജയിച്ചു എന്നതാണ് ഇതിനർത്ഥം.

ബ്രിട്ടീഷ് മിഷിനറിമാരുടെ നിരാശയുടെ ആഴം 1835 ആരംഭത്തിൽ, മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റി സെക്രട്ടറി റവ. ജെ. ടക്കർ സമർപ്പിച്ച റിപ്പോർട്ടിലെ ... *ഈ പതിനെട്ട് വർഷങ്ങളുടെ അവസാനത്തിൽ സംഗതികളുടെ നിലയെ ഒന്ന് അവലോകനം ചെയ്യാം. മിഷനറിമാരുടെ പ്രവർത്തനത്തിന്റെ പ്രത്യക്ഷമോ പരോക്ഷമോ ആയ ഫലമായി ദൈവത്തിങ്കലേക്ക് ഒരൊറ്റ സുറിയാനി പട്ടക്കാരനോ അയ്മേനിയോ, യഥാർത്ഥമായി തിരിഞ്ഞിട്ടുള്ളതായി അറിയുന്നില്ല. ഒരുത്തരും ഇല്ലെന്ന് ഞാൻ പറയുന്നില്ല. എല്ലാ അന്വേഷണങ്ങളും നടത്തിയിട്ടും ആരെക്കുറിച്ചും ഞാൻ കേട്ടില്ല എന്നേ പറയുന്നുള്ളു. മിഷനറിമാരുടെ കീഴിൽ പഠിച്ച 153 കത്തനാരന്മാരിൽ ദൈവവചനത്തിന് പ്രത്യക്ഷത്തിൽ വിരുദ്ധമായ ശുശ്രൂഷകൾ എല്ലാ ഞായറാഴ്ചയും നടത്താത്ത ഒരുത്തൻ പോലുമില്ല. അത് ഉപേക്ഷിക്കുന്നതിന് യഥാർത്ഥത്തിൽ സമ്മതമുള്ള ഒരുവനെയും കാണുന്നതിന് എനിക്ക് സാധിച്ചില്ല. ഒരൊറ്റ ദുഷിച്ച*

*ആചാരം പോലും സഭ ഉപേക്ഷിച്ചിട്ടില്ല*... എന്ന പരാമർശനത്തിൽ നിന്നും തികച്ചും വ്യക്തമാണ്.

ഈ സാഹചര്യത്തിലാണ് കൽക്കട്ടായിലെ ആംഗ്ലിക്കൻ ബിഷപ്പ് റവ. ഡാനിയേൽ വിൽസൺ കേരളത്തിലെത്തി സെമിനാരിയും ആത്യന്തികമായി മലങ്കര സഭാ ഭരണവും പിടിച്ചെടുക്കാനുള്ള തന്റെ നിർദ്ദേശങ്ങൾ മലങ്കര മെത്രാപ്പോലീത്തായ്ക്ക് സമർപ്പിക്കുന്നത്. തുടർന്ന് 1836-ൽ *മലങ്കര പള്ളി യോഗം* മാവേലിക്കര പടിയോല വഴി ബ്രിട്ടീഷ് മിഷിനറിമാരെ പുറത്താക്കി. ഇതിനെത്തുടർന്ന് കോട്ടയത്തു സെമിനാരിയും വസ്തുക്കളും കൈവശപ്പെടുത്താൻ അവർ ചതുരുപായങ്ങളും പയറ്റി. റവ. ജോസഫ് പീറ്റ് എന്ന മിഷിനറി *വേദവെളിച്ചം നിറഞ്ഞ്, തികച്ചും ക്രൈസ്തവമായും ശാബത് ലംഘിക്കാതെയും* ഓശാന ഞായറാഴ്ച സെമിനാരിയുടെ പൂട്ടു കുത്തിത്തുറന്ന് ചെപ്പേടുകൾ അടക്കമുള്ള മുതലുകളും ആധാരങ്ങളും മോഷ്ടിച്ചു. ഇതെല്ലാം വിഫലമായതിനെത്തുടർന്നാണ് അവർ അണ്ണാൻകുന്നിൽ സി.എം.എസ് കോളേജ് എന്ന തങ്ങളുടേതായ സ്ഥാപനം ആരംഭിച്ച് വിദ്യാഭ്യാസ പ്രക്രിയ നടത്തിയത്. അപ്രകാരം സ്ഥാപിച്ച സ്ഥാപനം അന്ന് *പുത്തൻ സെമിനാരി* എന്നറിയപ്പെട്ടു. അതോടെ പൂർവികമായ കോട്ടയത്തു സെമിനാരി *പഴയ സെമിനാരി*യുമായി.

*പഠിത്തവീടിന്റെ* പാരമ്പര്യം അവകാശപ്പെടുന്നവർ കുറഞ്ഞ പക്ഷം ആദ്യകാല സി.എം.എസ്. മിഷിനറിമാരായ ബഞ്ചമിൻ ബെയ്‌ലി, ജോസഫ് ഫെൻ, ഹെന്റി ബെക്കർ എന്നിവർ 1822 മാർച്ച് 13-നു കോട്ടയത്തുനിന്നും ബ്രിട്ടീഷ് റസിഡന്റായ കേണൽ ന്യൂവാളിന് അയച്ച കത്തിലെ ... *The College was begun by the late Metropolitan Mar Dionysius; and continued by the present Metropolitan ... and is now in operation under the eye of the Metropolitan, who resides in it as its head. The establishment consists of two Malpans or Syrian Doctors, who besides their lectures in Syriac, officiate daily in the College Chapel;* ...എന്ന പരാമർശനമെങ്കിലും (P. Cheriyan, *The Malabar Syrians And the Church Missionary Society; 1816-1840*, Kottayam, 1935, p 381) പരിഗണിക്കേണ്ടിയിരുന്നു.

ഇതിനേക്കാൾ ഉപരി, നസ്രാണി - സി.എം.എസ്. സ്വത്തു തർക്കം പരിഹരിക്കാൻ നിയോഗിതമായ കൊച്ചി പഞ്ചായത്ത് കോടതിയുടെ 1840 ഏപ്രിൽ വിധിയിൽ. *The land on which the Col-*

*lege stands, the College at Cottayam* എന്നിവ നസ്രാണികളു ടേത് മാത്രം ആണന്ന് വ്യക്തമാക്കിയിട്ടുണ്ട്. സി.എം.എസ്. മിഷി നറിമാരോട് പക്ഷപാതിത്വം കാട്ടിയെന്ന് നസ്രാണികൾ ഇന്നും ആരോപിക്കുന്ന *The Cochin Award* എന്ന കൊച്ചി പഞ്ചായത്തു വിധിപോലും സെമിനാരി വസ്തുവിന്റെ അവകാശത്തോടൊപ്പം സെമിനാരിയേപ്പറ്റി ... *This building having been erected principally from the intrest of the 3000 Star Pagodas ... wich is the undoubted property of the Syrian community, we award that it be made over to the Metran and held in Trust by him ... for the exclusive benifit of the Syrian community.* ... എന്നു വ്യക്തമാക്കിയിട്ടുണ്ട്. (*Seminary Case Book Vol. III.* p 225)

ഇതിന്റെ പരിണിത ഫലം, ഇട്ടൂപ്പിന്റെ വാക്കുകളിൽ, ... *ഈ തീർപ്പിൻപ്രകാരം മിശ്യൊനരി സായ്വന്മാർ അവരുടെ വീതത്തിന വച്ചരിക്കുന്ന മുതൽ ജാമ്യം കൊടുത്ത വാങ്ങി അവർ വെറെ സിമ്മ നാരിയും പള്ളി മുതലായതും തീർത്ത ആ തീർപ്പിലെ താല്പര്യം പോലെ സുറിയാനി പൈതങ്ങളെത്തന്ന പഠിപ്പിച്ചുവന്നു* ... (ഇട്ടൂപ്പ്, p 145)

ഈ വസ്തുതകളെല്ലാം സംഗ്രഹിക്കുമ്പോൾ, - 1809-ലെ *കണ്ടനാടു പടിയോല*യിലെ മലങ്കര പള്ളിയോഗത്തിന്റെ നിശ്ചയ പ്രകാരം, നസ്രാണികളുടെ മുതൽ കൊണ്ട് തിരുവിതാംകൂർ മഹാറാണി ദാനം ചെയ്ത സ്ഥലത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ സ്ഥാപിച്ച്, അദ്ദേഹത്തിന്റെയും പിന്നീട് മലങ്കര മെത്രാപ്പോലീത്ത മാരുടെയും നിയന്ത്രണത്തിലിരുന്ന സ്ഥാപനമാണ് *പടിത്തവീട്* അഥവാ *Cottayam College* അഥവാ *പഴയ സെമിനാരി.* പിൽക്കാലത്ത് അവിടെ അദ്ധ്യാപകരായി എത്തിയ സി.എം.എസ്. മിഷനറിമാർ ആ സ്ഥാപനം കൈവശപ്പെടുത്താൻ ശ്രമിച്ചു. അതിൽ പരാജയപ്പെട്ടപ്പോൾ അവർ 1840-നു ശേഷം സ്ഥാപിച്ചതാണ് *പുത്തൻ സെമിനാരി* അഥവാ *C.M.S. College* - എന്നു ചരിത്രദൃഷ്ട്യാ വ്യക്തമാകും.

*ചോറ്റുവേദക്കാർ* എത്ര കൊട്ടിഘോഷിച്ചാലും മാധ്യമ സിണ്ടിക്കേറ്റുകൾ എത്ര ഹോശാന പാടിയാലും 1813-ൽ ശിലാസ്ഥാപനം നടത്തി, 1815-ൽ അദ്ധ്യയനം ആരംഭിച്ച പഴയ സെമിനാരിയുടെ പൂർവികത്വമോ, *പടിത്തവീടിന്റെ* പാരമ്പര്യമോ അതിനു രണ്ടു പതിറ്റാണ്ടിനുശേഷം ആരംഭിച്ച കോട്ടയം സി.എം.എസ്. കോളേജിനു കിട്ടില്ല. *നല്ലതെല്ലാം രാജാവിന്* എന്ന പഴയ കാഴ്ചപ്പാട്

ഇന്ത്യയടെ *വികസനമെല്ലാം സായിപ്പിന്റെ* എന്നാക്കി ഇരുപത്തൊന്നാം നൂറ്റാണ്ടിലും വിശ്വസിക്കുന്നവരേയും, അതിൽ ഊറ്റം കൊള്ളുന്നവരേയും ഓർത്തു പരിതപിക്കാം. അതോടൊപ്പം കടുത്ത പ്രാദേശിക സങ്കുചിതത്വത്തിന്റെ ഫലമായി സ്വന്തം പിതാക്കന്മാരെ തമസ്ക്കരിച്ച് *പടിത്ത വീട്* കൈവിട്ടുപോകുന്ന രീതിയിൽ ചരിത്ര വ്യാഖ്യാനം നടത്തുന്ന ചില നസ്രാണികളേയും.

## 2. കേരളത്തിനു സമ്പത്തുണ്ടാക്കിയ പഠിത്തവീട്

ഭരണ പരാജിതർ അംഗീകരിക്കില്ലായെങ്കിലും കേരളം സമ്പന്നമാണന്നതിൽ രണ്ടു പക്ഷമില്ല. കരിമണൽ, കരിമീൻ, റബർ, സുഗന്ധവ്യഞ്ജനങ്ങൾ, പ്രകൃതിഭംഗി എന്നിങ്ങനെ വിവിധങ്ങളായ ഉത്തരങ്ങൾ സമ്പദ്ജന്യമെന്ന നിലയിൽ ലഭിക്കുമെങ്കിലും കേരളത്തിന്റെ യാഥാർത്ഥ സമ്പത്ത് ഇതൊന്നുമല്ല. അത് വിദ്യാഭ്യാസമാണ്. വിദഗ്ദ്ധ- അർദ്ധ വിദഗ്ദ്ധ തൊഴിലാളികളുടെ കയറ്റുമതിയിലൂടെ കേരളം പ്രതിവർഷം ആർജ്ജിക്കുന്ന സമ്പത്തിന്റെയും മിച്ചമൂല്യത്തിന്റെയും അംശവിഹിതംപോലും മറ്റുള്ളവയ്ക്ക് എല്ലാംകൂടി നേടിയെടുക്കാനാവുന്നില്ല എന്നതാണ് യാഥാർത്ഥ്യം. ഈ സമ്പത്ത് മലയാളിക്ക് കരഗതമാക്കിയത് മദ്ധ്യതിരുവിതാംകൂറിലെ അടിസ്ഥാന വിദ്യാഭ്യാസ വിപ്ലവമാണ്. അത് ആരംഭിച്ചതാകട്ടെ കോട്ടയത്തും.

പതിനെട്ടാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ ആരംഭിച്ചു പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തോടെ പാരമ്യതയിലെത്തിയെ കേരളത്തിലെ പരമ്പരാഗത സാമൂഹിക വ്യവസ്ഥയുടെ തകർച്ചയാണ് കേരളത്തെ അടിസ്ഥാന വിദ്യാഭ്യാസ വിപ്ലവത്തിലേയ്ക്കു നയിച്ചത്. ഇതര കാരണങ്ങളോടൊപ്പം തിരുവിതാംകൂറിന്റെ രൂപീകരണം, മൈസൂർ ആക്രമണങ്ങൾ, വേലുത്തമ്പി കലാപം, ബ്രിട്ടീഷ് അധിനിവേശം എന്നിവയെ ഈ സാമൂഹിക പരിവർത്തനത്തിന്റെ കാരണങ്ങളായി സാമാന്യവൽക്കരിക്കാം. ജാതിവ്യവസ്ഥയുടെ താത്വിക അടിത്തറ തകർന്നു എന്നതും, തന്മൂലം കേരള സമൂഹത്തിനു മുഴുവൻ പുനർനിർണ്ണയം അനിവാര്യമായി എന്നതുമായിരുന്നു ഇതിന്റെ ആത്യന്തിക ഫലം. അപൂർവ്വം ചിലർക്കൊഴികെ പുതിയ ജിവസന്ധാരണമാർഗ്ഗം കണ്ടെത്തേണ്ടിവന്നു എന്നതാണ് ഇതുമൂലം ഉണ്ടായത്.

എന്നാൽ ഇത്രമൊരു പുനർനിർണ്ണയ പ്രക്രിയ സുഗമമായ ഒന്നായിരുന്നില്ല. ജാതിയും ഉപജാതികളുമായി വിഭജിക്കപ്പെട്ടിരുന്ന

കേരളസമൂഹത്തിൽ സമഗ്രമായ ഒരു അഴിച്ചുപണി ഏതാണ്ട് അസാദ്ധ്യമായിരുന്നു. നമ്പൂതിരി -കേന്ദ്രീകൃത ജാതിവ്യവസ്ഥയുടെ താത്വിക അടിത്തറ പൂർണ്ണമായും തകർന്നിരുന്നെങ്കിലും അതിന്റെ ബാഹ്യ ചട്ടക്കൂട് അതേപടി അന്നും നിലനിന്നിരുന്നു. അതുമാത്ര മല്ല, ആശയാടിത്തറ തകർന്നതോടെ ജാതിവ്യവസ്ഥയുടെ ജീർണ്ണ തയും ക്രൂരതയും അതിന്റെ പാരമ്യത്തിലെത്തുകയും ചെയ്തു. ഒരു പുനർനിർണ്ണയം മുമ്പോട്ടുവെക്കാനോ നടപ്പാക്കാനോ ശേഷി യുള്ള നേതൃത്വമോ സംഘടനയോ ആശയാടിത്തറയോ കേരള ത്തിൽ അന്ന് അസാദ്ധ്യമായിരുന്നു.

ഇവടെയാണ് *സുറിയാനി ക്രിസ്ത്യാനികൾ* എന്നു ഡച്ചുകാർ നാമകരണം ചെയ്ത കേരളത്തിലെ കൊളോണിയൽ പൂർവ്വക്രൈ സ്തവരായ നസ്രാണികൾ പുനർനിർണ്ണയ പ്രക്രിയയിൽ മേൽക്കൈ നേടിയത്. കേരളത്തിലെ ഇതര സമൂഹങ്ങൾക്കില്ലാത്ത വ്യക്തമായ മൂന്ന് അനുകൂല ഘടകങ്ങൾ നസ്രാണികൾ എന്ന ഈ കൊളോണിയൽ പൂർവക്രൈസ്തവർക്കുണ്ടായിരുന്നു. അത് പള്ളി/ സഭ എന്ന സംഘടന, വൈദികർ/മെത്രാൻ എന്ന നേതൃത്വം, മതം/ സഭ എന്ന താത്വിക അടിസ്ഥാനം ഇവയായിരുന്നു. കേരളത്തിലെ റോമൻ കത്തോലിക്കാ ഇതര പുത്തൻകൂർ സുറിയാനിക്കാരുടെ പുനർനിർണ്ണയ പ്രക്രിയയിൽ വഴിത്തിരിവായ 1809-ലെ *കണ്ടനാടു പടിയോല*യെ ഈ പശ്ചാത്തലത്തിൽ വേണം വിലയിരുത്താൻ.

തങ്ങളുടെ വൈദീകർക്ക് ഏകീകൃത വിദ്യാഭ്യാസം നൽകുകയും അതുവഴി മതപരമായി അവരെ ഏകീകൃത സ്വഭാവത്തിൽ നില നിർത്തുകയും ചെയ്യുക എന്നതു മാത്രമായിരുന്നു *പടിത്തവീട്* സ്ഥാപിക്കുക എന്നതിലൂടെ *കണ്ടനാടു പടിയോല*യുടെ ശില്പി കൾ വിഭാവനം ചെയ്തത്. ഇക്കാലത്ത് നസ്രാണികളുമായി സഹവാസത്തിലായ ബ്രിട്ടീഷ് അധികാരികളും *പടിത്തവീട്* - സെമി നാരി - എന്ന ആശയത്തിൽ തൽപ്പരരായിരുന്നെങ്കിലും അവരുടെ ലക്ഷ്യം വിഭിന്നമായിരുന്നു. ഇന്ത്യയിൽ ചുവടുറപ്പിച്ചുവരുന്ന ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ നിലനിൽപ്പിനു ആത്യന്തികമായി ഒരു *പ്രൊട്ടസ്റ്റന്റ് ക്രൈസ്തവ ബ്രിട്ടീഷ് ഇന്ത്യ*യുടെ രൂപീകരണം അനി വാര്യമാണ് എന്ന നിലപാടാണ് അവർ സ്വീകരിച്ചത്. അതേ സമ യംതന്നെ ബ്രിട്ടീഷ് ഭരണ യന്ത്രത്തിന്റെയും വാണിജ്യ താത്പര്യ ങ്ങളുടേയും സുഗമമായ നടത്തിപ്പിന് പാശ്ചാത്യ വിദ്യാഭ്യാസം നേടിയ ഗുമസ്ഥപ്പടയുടെ ആവശ്യവും അവർക്ക് ബോദ്ധ്യപ്പെട്ടു. ഉയർന്ന സാമൂഹിക നിലയുള്ള ക്രൈസ്തവരായ നസ്രാണികളെ

ഇതിനു ഏറ്റവും ഉത്തമമായ ഉപാധിയായാണ് അവർ കണക്കാക്കിയത്. നസ്രാണികൾക്കിടയിൽ പ്രാഥമിക വിദ്യാഭ്യാസം നൽകുന്ന അനേകം ഗ്രാമീണ സ്കൂളുകളും അവരുടെ ഉപരിപഠനത്തിനായി കോട്ടയത്തെ നിർദ്ദിഷ്ട സെമിനാരിയും എന്ന കാഴ്ചപ്പാടാണ് ബ്രിട്ടീഷുകാർക്കുണ്ടായിരുന്നത്. *പ്രൊട്ടസ്റ്റന്റ് ബ്രിട്ടീഷ് ഇന്ത്യ* കെട്ടിപ്പെടുക്കാനുള്ള ഉപദേശിമാരെയും പാതിരിമാരെയും ഭരണ യന്ത്രം തിരിക്കാനുള്ള *റൈട്ടർ*മാരെയും അവിടെനിന്നും ലഭിക്കുമെന്നു സാമ്രാജ്യത്വം കണക്കുകൂട്ടി.

1815-ൽ നസ്രാണികൾ കോട്ടയത്ത് സ്ഥാപിച്ച *പടിത്തവീട്* വിഭിന്ന ലക്ഷ്യങ്ങളുണ്ടായിരുന്ന ബ്രിട്ടീഷ് സഹായത്തോടെ കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ച സ്ഥലം, കേരളത്തിലെ ആദ്യത്തെ ബഹുഭാഷാ പഠനകേന്ദ്രം, ആദ്യത്തെ ഉപരിപാഠശാല, അച്ചടി ഗ്രന്ഥങ്ങളുടെ ആദ്യ ഗ്രന്ഥശാല, കേരളത്തിൽ ആദ്യം മലയാളം അച്ചടി ആരംഭിച്ച സ്ഥലം എന്നീ സ്ഥാനങ്ങൾ സ്വന്തമാക്കി.

പക്ഷേ പടിത്തവീടിനേക്കുറിച്ചുള്ള തങ്ങളുടെ സ്ഥാപിത ലക്ഷ്യത്തിൽ സാമ്രാജ്യത്വം അമ്പേ പരാജയപ്പെട്ടു. സെമിനാരി തങ്ങളുടെ വൈദിക വിദ്യാഭ്യാസത്തിന് എന്ന നിലപാടിൽ നസ്രാണികൾ ഉറച്ചുനിന്നതിനാൽ *ഉപദേശിമാരും പാതിരിമാരും റൈട്ടർമാരും* അവിടെ സൃഷ്ടിക്കപ്പെട്ടില്ല. എന്നുമാത്രമല്ല, സാമ്രാജ്യത്തിന്റെ മുഷ്ക്കു സഹിക്കാനാവാതെ ബ്രിട്ടീഷ് മിഷിനറിമാരെ 1836-ൽ നസ്രാണികൾ സെമിനാരിയിൽനിന്നും പുറംതള്ളുകയും ചെയ്തു. അതോടെ പഴയ സെമിനാരി പൂർണ്ണ വൈദിക വിദ്യാഭ്യാസ കേന്ദ്രമായി മാറി. പക്ഷേ രണ്ടു ദശാബ്ദംമാത്രം നിലനിന്ന ഈ നസ്രാണി - ബ്രിട്ടീഷ് സഹവാസം അക്ഷര കേരളത്തിന്റെ അടിസ്ഥാനം കോട്ടയത്ത് ഉറപ്പിച്ചു എന്നത് യാഥാർത്ഥ്യമാണ്.

ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ മാത്രമല്ല, തിരുവിതാംകൂറിന്റെയും നിലനിൽപ്പിനു ആധുനിക വിദ്യാഭ്യാസം ലഭിച്ചവർ അനിവാര്യമാണന്ന യാഥാർത്ഥ്യം ഇക്കാലത്ത് തിരുവിതാംകൂർ അധികാരികൾ തിരിച്ചറിഞ്ഞിരുന്നു. പക്ഷേ പള്ളിക്കൂടങ്ങൾ സ്ഥാപിച്ച് അതു പ്രവർത്തിപഥത്തിലെത്തിക്കുന്നതിൽ സർക്കാരിനു ഭാഗിക വിജയം മാത്രമാണ് നേടാനായത്. ഭരണയന്ത്രത്തിന്റെ കാര്യക്ഷമതാരാഹിത്യമാണ് ഇതിനു ഹേതു. ഈ സാഹചര്യത്തിലാണ് സ്വകാര്യ സംരംഭകർക്ക് പള്ളിക്കൂടം തുടങ്ങാൻ സാമ്പത്തിക സഹായം നൽകുന്ന പദ്ധതി തിരുവിതാംകൂർ സർക്കാൻ ആവിഷ്ക്കരിച്ചത്.

ഇവിടെയും മേൽക്കൈ നേടുവാൻ നസ്രാണികൾക്കായി. സംഘടന, നേതൃത്വം എന്നിവതന്നെയായിരുന്നു ഇവിടെയും അനുകൂല ഘടകങ്ങൾ. പഴയ സെമിനാരി ആസ്ഥാനമാക്കിയിരുന്ന പാലക്കുന്നത്ത് മാർ മാത്യൂസ് അത്തനാസ്യോസ് മലങ്കര മെത്രാപ്പോലീത്തായും, അന്ന് ആ സ്ഥാനത്തിന് അവകാശവാദം ഉന്നയിച്ചുവന്നിരുന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മെത്രാപ്പോലീത്തായും ഏതാണ്ട് മൽസര ബുദ്ധിയോടെതന്നെ *ഇടവക തോറും കര തോറും മുറി തോറും* പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു. വിരോധാഭാസമെന്നു പറയട്ടെ, ഇംഗ്ലീഷ് വിദ്യാഭ്യാസവും മദ്രാസിൽ ഉപരിവിദ്യാഭ്യാസവും നേടിയ, സഭാ ഭരണം കൈയ്യിലുള്ള പാലക്കുന്നത്ത് മാർ മാത്യൂസ് അത്തനാസ്യോസിനെ സാമാന്യ വിദ്യാഭ്യാസം മാത്രമുണ്ടായിരുന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ ഇക്കാര്യത്തിൽ ബഹുദൂരം പിന്തള്ളി. തിരുവിതാംകൂറിൽ വിദ്യാഭ്യാസ റെഗുലേഷൻ നിലവിൽവന്ന് നിലവാരമില്ലാത്ത അനേക സ്കൂളുകൾ പൂട്ടിപ്പോയശേഷവും 1905-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ മാനേജ്മെന്റിൽ 225 സ്കൂളുകൾ ഉണ്ടായിരുന്നു എന്നത്, അന്ന് നടന്നത് യഥാർത്ഥ വിദ്യാഭ്യാസ വിപ്ലവമാണന്നതു വ്യക്തമാക്കുന്നു.

എന്നാൽ ഈ വിദ്യാഭ്യവിപ്ലവം പ്രാബല്യത്തിലായത് തിരുവിതാംകൂർ മുഴുവൻ സമാനമായ രീതിയിലായിരുന്നില്ല. വടക്കൻ തിരുവിതാംകൂർ ആദ്യകാലത്ത് ഈ വിപ്ലവത്തിനു പുറം തിരിഞ്ഞു നിന്നു. മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ 225 സ്കൂളുകളിൽ 222 എണ്ണവും കോട്ടയം മുതൽ കൊട്ടാരക്കര വരെയുള്ള മദ്ധ്യതിരുവിതാംകൂറിലായിരുന്നു. കേരളത്തിന്റെ ആധുനിക വിദ്യാഭ്യാസത്തിന്റെ പിള്ളത്തൊട്ടിലായി മദ്ധ്യതിരുവിതാംകൂർ മാറിയത് ഈ സാഹചര്യത്തിലാണ്. ഇവിടെയാണ് സെമിനാരി പ്രസക്തമാകുന്നത്. പഴയ സെമിനാരിൽ 1816 മുതൽ പഠിച്ചിറങ്ങിയ കത്തനാർമാരിൽ ഭൂരിഭാഗവും മദ്ധ്യ തിരുവിതാംകൂറിൽ നിന്നുള്ളവരായിരുന്നു. അവരും, അവരുടെ അടുത്ത തലമുറയും ആധുനിക വിദ്യാഭ്യാസത്തിൽ പരിചിതരായിരുന്നു. ഇടവകതോറും, *കര തോറും മുറി തോറും പള്ളിക്കൂടം* എന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ ആഹ്വാനം അവർക്ക് ഉൾക്കൊള്ളുക ക്ഷിപ്ര സാദ്ധ്യമായിരുന്നു. അത്തരമൊരു പശ്ചാത്തലത്തിന്റെ അഭാവത്തിൽ വടക്കൻ ഇടവകകൾ പിൻതള്ളപ്പെട്ടത് തികച്ചും സ്വാഭാവികം.

പുത്തൻകൂർ നസ്രാണികളേക്കാൾ വിഭവ ശേഷിയുണ്ടായിരുന്ന സിറിയൻ കത്തോലിക്കർ വിദ്യാഭ്യാസ വിപ്ലവത്തിൽ ആദ്യകാലത്തു പിന്നിലായിരുന്നു. ചാവറ കുറിയാക്കോസ് ഏലിയാസ് അച്ചൻ, പിന്നീട് നിധീരിക്കൽ മാണിക്കത്തനാർ തുടങ്ങിയവർ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കാലത്തുത്തന്നെ ഈ പ്രക്രിയിയൽ സജീവമായി ഭാഗഭാക്കായെങ്കിലും കാര്യമായ പുരോഗതി ഉണ്ടായില്ല. അന്ന് അവരെ ഭരിച്ചിരുന്ന പാശ്ചാത്യ ബിഷപ്പുമാർ ഇംഗ്ലീഷ് വിദ്യാഭ്യാസത്തെ സംശയത്തോടെ വീക്ഷിക്കുകയും അതിനെ നിരുൽസാഹപ്പെടുത്തുകയും ചെയ്തു എന്നതായിരുന്നു ഇതിനുള്ള കാരണം.

1836–ൽ പഴയ സെമിനാരിയിൽനിന്നും പുറന്തള്ളപ്പെട്ട ബ്രിട്ടീഷ് മിഷിനറിമാർ തൊട്ടടുത്ത് ഗ്രാമർ സ്കൂൾ സ്ഥാപിച്ചു സ്വതന്ത്രപ്രവർത്തനം ആരംഭിച്ചു. പിന്നീട് സി.എം.എസ് കോളേജായി വളർന്ന ഈ സ്ഥാപനം കേന്ദ്രീകരിച്ച് അവരും അനേകം ഗ്രാമീണ സ്കൂളുകൾ സ്ഥാപിച്ചു. മുഖ്യമായും പിന്നോക്ക വിഭാഗക്കാരെ കേന്ദ്രീകരിച്ച് ആരംഭിച്ച ഈ സ്കൂളുകൾ ദീർഘകാലാടിസ്ഥാനത്തിൽ കേരളത്തിന്റെ സാമൂഹിക പരിവർത്തനത്തിൽ വഹിച്ച പങ്ക് ചില്ലറയല്ല. കോട്ടയം കേന്ദ്രമാക്കി മദ്ധ്യതിരുവിതാംകൂറിലെ പിന്നോക്ക വിഭാഗക്കാർക്കിടയിൽ സ്കൂളുകൾ സ്ഥാപിക്കുന്നതടക്കമുള്ള പ്രവർത്തനങ്ങൾ നടത്തിയ ലത്തീൻ കത്തോലിക്കാ മിഷിനറിമാരുടെ സംഭാവനയും ഈ രംഗത്ത് നിസ്തുലമാണ്. സെമിനാരിയിലെ പൂർവ്വ വിദ്യാർത്ഥി ആയിരുന്ന റവ. ജോർജ്ജ് മാത്തൻ പാദ്രി മല്ലപ്പള്ളിയിൽ ആരംഭിച്ച പ്രഥമ *അടിമ സ്കൂളും* ഇവിടെ പ്രത്യേകം സ്മരണീയമാണ്.

1818–ൽ പഴയ സെമിനാരിയിൽ ആരംഭിച്ച് പിന്നീട് സി.എം.എസ് കോളേജിലേയ്ക്കു മാറ്റിയ ബെയ്‌ലി പ്രസ്, മാർ മാത്യൂസ് അത്തനാസ്യോസിന്റെ സെമിനാരി പ്രസ്, കൊച്ചിയിൽനിന്നും പഴയ സെമിനാരിയിലേയ്ക്കു മാറ്റിസ്ഥാപിച്ച മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ മാർ തോമസ് അച്ചുകൂടം, ചാവറയച്ചന്റെ മാന്നാനം പ്രസ് എന്നിവ കേരളത്തിലെ അച്ചടിയെ കോട്ടയത്തു കേന്ദ്രീകരിച്ചു. മാർ ദീവന്നാസ്യോസ് അഞ്ചാമൻ ഓഹരി ഉടമയായി സ്വന്തം ബംഗ്ലാവിൽനിന്നും ആരംഭിച്ച മലയാള മനോരമയും, അദ്ദേഹവും നിധീരിക്കൽ മാണിക്കത്തനാരും ചേർന്ന് സ്ഥാപിച്ച *ജാതി ഐക്യ സംഘത്തിന്റെ* മുഖപ്പത്രമായി ആരംഭിച്ച നസ്രാണി ദീപികയും കോട്ടയത്തെ കേരളത്തിന്റെ വർത്തമാനപ്പത്ര തലസ്ഥാനമാക്കി മാറ്റി.

മന്നത്തു പദ്മനാഭൻ, ശ്രീനാരായണ ഗുരു എന്നീ ക്രാന്തദർശികളായ നേതാക്കൾ *സംഘടനരാഹിത്യം* എന്ന ദൗർബല്യം ഒഴിവാക്കിയതോടെ കേരളത്തിലെ പ്രബലരായ നായർ ഈഴവർ എന്നീ സമുദായങ്ങളും വിദ്യാഭ്യസ രംഗത്ത് ഉഷാറായി. ശ്രീനാരായണ ഗുരുവിന്റെ ദിവ്യതേജസുമൂലം ജാതീയമായ പിന്നോക്കാവസ്ഥയെ ഒരു പരിധിവരെ മറികടക്കാൻ ഈഴവർക്കു സാധിച്ചു എന്നതും അവർക്കു നേട്ടമായി. ഈ പാത ഇതര സമുദായങ്ങളും ഏറിയും കുറഞ്ഞും പിന്തുടർന്നതോടെ കേരളത്തിന്റെ പുനർനിർണ്ണയ പ്രക്രിയുടെ അടിസ്ഥാന ഘടകം വിദ്യാഭ്യാസമായി. മദ്ധ്യതിരുവിതാംകൂറിന്റെ മാതൃക കേരളത്തിന്റെ ഇതര ഭാഗങ്ങളും പിന്തുടർന്നു. ചുരുക്കത്തിൽ ഇന്ന് *പത്തും ഗുസ്തീം* മലയാളിയാവാൻ വേണ്ട അടിസ്ഥാന യോഗ്യതയുമായി.

സാമുദായികമായാണ് സ്ഥാപിക്കപ്പെട്ടതെങ്കിലും കേരളത്തിലെ പള്ളിക്കൂടങ്ങൾ തുടക്കം മുതൽതന്നെ മതാതീത സ്ഥാപനങ്ങളായിരുന്നു. അദ്ധ്യാപനത്തിനും അദ്ധ്യയനത്തിനും അവിടെ മതപരമായ പരിമിതികൾ ഇല്ലായിരുന്നു. പ്രാരംഭ ദശയിൽ ജാതിബന്ധനങ്ങൾ നിലനിന്നിരുന്നെങ്കിലും ക്രമേണെ അതും ഇല്ലാതായി. യഥാർത്ഥത്തിൽ കേരളത്തിലെ സാമൂഹിക വിപ്ലവത്തിന്റെ അടിസ്ഥാനവും കോട്ടയത്താരംഭിച്ച സാർവത്രിക വിദ്യാഭ്യാസമായിരുന്നു. അതിന്റെ മൂലമാകട്ടെ പഴയ സെമിനാരിയിൽ പ്രാരംഭമിട്ട ആധുനിക വിദ്യാഭ്യാസവും.

അടിസ്ഥാന വിദ്യാഭ്യാസത്തെ വീട്ടുമുറ്റത്തെത്തിക്കുവാൻ സാധിച്ചു എന്നതിനാലാണ് കോട്ടയത്ത് ആരംഭിച്ച് മദ്ധ്യതിരുവിതാംകൂറിൽ വ്യാപകമായ വിദ്യാഭ്യാസ വിപ്ലവത്തിന് കേരളത്തെ മാറ്റിമറിക്കാൻ സാധിച്ചത്. അന്നത്തെ സാമൂഹിക-സാമ്പത്തിക-യാത്രാ പരിമിതികളിൽ ദൂരസ്ഥങ്ങളായ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഏതാണ്ട് എല്ലാവർക്കും തന്നെ അപ്രാപ്യമായിരുന്നു. ഈ പശ്ചാത്തലമാണ് പ്രാദേശിക സമൂഹത്തിൽ ബഹുമാന്യതയുള്ള പള്ളികൾ മുൻകൈയ്യെടുത്ത് സ്ഥാപിച്ച പള്ളിക്കൂടങ്ങളുടെ സ്വീകാര്യത വർദ്ധിപ്പിച്ചത്. ഇതര സമുദായങ്ങൾ സ്ഥാപിച്ച സ്കൂളുകളുടേയും സ്ഥിതി വ്യത്യസ്ഥമായിരുന്നില്ല. അടിസ്ഥാന വിദ്യാഭ്യാസത്തിന്റെ വ്യാപനം ഉപരി വിദ്യാഭ്യാസത്തിനുള്ള ത്വരയും വർദ്ധിപ്പിച്ചു. മത-സമുദായ സംഘടനകളുടെ ഭരണ ശ്രേണിയും വിഭവശേഷിയും നേതൃത്വ പാടവവും എങ്ങിനെ സാമൂഹ്യ പുരോഗതിക്ക് ഉപയാഗിക്കാം എന്നതിന്റെ ഉദാത്തമായ ഉദാഹരണമാണ് പഴയ സെമിനാരിയിൽ ആരംഭിച്ച ആധുനിക വിദ്യാഭ്യാസ വിപ്ളവം.

കൃഷി ഭൂമി പരിമിതവും ജനസാന്ദ്രത കൂടുതലമായ മദ്ധ്യതിരുവിതാംകൂറിൽ ജീവസന്ധാരണ മാർഗ്ഗം വഴിമുട്ടി നിൽക്കുമ്പോഴാണ് വിദ്യാഭ്യാസ വിപ്ലവം തിരനോട്ടം നടത്തുന്നത്. അടിസ്ഥാന വിദ്യാഭ്യാസം പോലും കേരളത്തിലെ പാരമ്പര്യേതര തൊഴിൽ മേഖലകളിൽ പുതിയ വാതായനങ്ങൾ തുറക്കുന്നു എന്നതും, കാർഷികബന്ധിതമായ സാമൂഹികവ്യവസ്ഥയ്ക്കു പകരം പണാധിഷ്ഠിതമായ സാമ്പത്തിക സംവിധാനം പ്രദാനം ചെയ്യുന്നു എന്നതും പഠിതാക്കളെ ആവേശം കൊള്ളിച്ചു. ഇതു ക്രമേണെ ഉപരിപഠനത്തിലേയ്ക്കും വിദഗ്ദ്ധതൊഴിൽ പരിശീലനത്തിലേയ്ക്കും വഴിതുറന്നു. ഇതോടെ സ്വർണ്ണം, ഭൂമി മുതലായവയേക്കാൾ ഫലപ്രദമായ നിക്ഷേപം വരും തലമുറയ്ക്കു നൽകുന്ന ഉയർന്ന വിദ്യാഭ്യമാണെന്ന ബോധം മലയാളി മനസിൽ അങ്കുരിപ്പിച്ചു ദൃഢമാക്കി. വിദ്യാഭ്യാസ വിപ്ലവം വിജയിച്ചത് അവിടെയാണ്.

ഇന്ത്യയിൽ കേരളമൊഴികെയുള്ള പ്രദേശങ്ങളിൽനിന്നുള്ള വിദേശ കുടിയേറ്റം ആരംഭിച്ചിട്ട് ചുരുങ്ങിയത് മൂന്നു നൂറ്റാണ്ടായി. അവർ ഏതാണ്ടു പൂർണ്ണമായിത്തന്നെ പരിമിത വരുമാനക്കാരായ അവിദഗ്ദ തൊഴിലാളികളായിരുന്നു. കുടിയേറ്റത്തോടെ അവരുടെ ഇന്ത്യൻ ബന്ധവും ഏതാണ്ട് പൂർണ്ണമായി നഷ്ടപ്പെട്ടു. കേരളത്തിൽനിന്നുള്ള കുടിയേറ്റമാകട്ടെ മുഖ്യമായും കഴിഞ്ഞ നൂറ്റാണ്ടിൽ വിദ്യാഭ്യാസ വിപ്ലവ ഫലമായി മാത്രം ഉണ്ടായതാണ്. അവരിൽ ഭൂരിപക്ഷവും വിദഗ്ദ - അർദ്ധവിദഗ്ദ്ധ തൊഴിൽക്കാരും. അവരുടെ ഇന്ത്യൻ വേരുകൾ നഷ്ടപ്പെട്ടില്ല. അവരുടെ മിച്ച ധനം കേരളത്തിലേയ്ക്ക് നിരന്തരം ഒഴുകുന്നു. അതിൽ ഒരു നല്ല പങ്ക് അടുത്ത തലമുറയുടെ വിദ്യാഭ്യാസത്തിനായി ചെലവഴിക്കുന്നു. ഇന്ന് കേരളത്തിന്റെ ഏറ്റവും വലിയ സമ്പത്ത് അതാണ്.

കേരളത്തിന്റെ ഇന്നത്തെ സമ്പത്ത് (Asset)യഥാർത്ഥത്തിൽ പരിശീലനം സിദ്ധിച്ച മനുഷ്യ വിഭവശേഷിയും (Skilled labour) അതിനുള്ള മുതൽ മുടക്ക് (Investment) ആധുനിക വിദ്യാഭ്യാസവുമാണ്. കൊളോണിയൽ കാലത്ത് കരീബിയനിലും, ആഫ്രിക്കയിലും, ഓസ്ട്രലേഷ്യൻ ദ്വീപുകളിലും, മലേഷ്യയിലുമൊക്കെ എത്തിപ്പെട്ട അവിദഗ്ദ തൊഴിലാളികളായ തമിഴർ, പഞ്ചാബികൾ, ഗുജറാത്തികൾ മുതലായവരുടേതുപോലുള്ള കുടുംബസമേതം മടങ്ങിവരാത്ത കുടിയേറ്റം (Exodus) അല്ല മലയാളികളുടേത്. ഇന്ത്യയിലെ ഗ്രാമാന്തരങ്ങളിൽനിന്നും മഹനഗരങ്ങളിലേക്കു കുടിയേറിയവരുടെ വേരറ്റ - അന്യവൽക്കരിക്കപ്പെട്ട - നിലയിലുമല്ല

മലയാളികൾ. ആദ്യം ഇന്ത്യയുടെ വിവധ ഭാഗങ്ങളിലും പിന്നീട് ലോകമെങ്ങും മലയാളി എത്തിപ്പെട്ടത് വിദഗ്ദ-അർദ്ധ വിദഗ്ദ തൊഴിൽക്കാരായി ആണ്. അല്ലങ്കിൽ ആ നിലയിൽ എത്തിച്ചേരുവാനുള്ള അടിസ്ഥാന വിദ്യാഭ്യാസത്തോടെ ആയിരുന്നു. അത് മടങ്ങിവരാത്ത കുടിയേറ്റം അല്ലായിരുന്നു. മറിച്ച് മടങ്ങണമെന്ന തീവ്ര പ്രതീക്ഷയോടെയുള്ള പ്രവാസം (Migration) മാത്രമായിരുന്നു. തൊഴിൽ ചെയ്യുന്നവർ (Earning members) മാത്രമാണ് മലയാളി പ്രവാസികളിൽ ബഹുഭൂരിപക്ഷവും. അതിനാൽ അവരുടെ മിച്ചധനം (Savings) ഭൂരിപക്ഷവും നിക്ഷേപിക്കപ്പെടുന്നതു സ്വന്തനാട്ടിൽ തന്നെയാണ്. ഇന്ന് സമസ്ത മേഖലയിലും ഇതിന്റെ സാമ്പത്തികോന്നമനം ദൃശ്യമാണ്. വിദഗ്ദ-അർദ്ധവിദഗ്ദ തൊഴിലാളികൾ വിദേശത്തേക്ക് ചേക്കേറിയപ്പോൾ സ്വദേശത്തെ തൊഴിൽ സമ്മർദ്ദം കുറഞ്ഞു എന്ന അധികമാരും ശ്രദ്ധിക്കാത്ത മറ്റൊരു ഗുണവശവും ഇതിനുണ്ട്.

രസകരമായ വസ്തുത, വിദ്യാഭ്യാസ വിപ്ലവത്തിൽ പ്രവേശിച്ച സമൂഹങ്ങളും പ്രദേശങ്ങളും അതേ ക്രമത്തിൽ ഈ കുടിയേറ്റ പ്രക്രിയ ആരംഭിച്ചു എന്നതാണ്. ഇന്ന് കേരളത്തിൽ വിദ്യാഭ്യാസം സാർവ്വജനീനമായതോടെ അത്തരം അതിർവരമ്പുകൾ ഇല്ലാതായി വരികയാണ്. ഇവിടെയാണ് കോട്ടയവും മദ്ധ്യതിരുവിതാംകൂറും കേരളത്തിന്റെ ആധുനിക വത്കരണത്തിൽ പ്രസക്തമാകുന്നത്.

*പിരിവു കിട്ടിയില്ലങ്കിൽ പള്ളി മുതൽ എടുത്തെങ്കിലും പള്ളിക്കൂടം പണിയണം* എന്നു കല്പിച്ച പ. പരുമല തിരുമേനിയും, *ക്ഷേത്രങ്ങൾ സ്ഥാപിച്ചത് മതി, ഇനി വേണ്ടത് വിദ്യാലയങ്ങൾ* എന്നുപദേശിച്ച ശ്രീനാരായണ ഗുരുവും, *വെള്ളിക്കുരിശല്ല പള്ളിക്കുടമാണ്* ഇപ്പോൾ പള്ളിക്കു വേണ്ടതെന്നു നിർദ്ദേശിച്ച ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കായും ഏതാണ്ട് സമകാലികരായിരുന്നു. ഇവർ മൂവരും പ്രകടിപ്പിച്ചത് കേരള നവോത്ഥാനത്തേക്കുറിച്ചുള്ള സമാനദർശനവും. ജനം അത് അംഗീകരിക്കുകയും, മാർ ദീവന്നാസ്യോസ് അഞ്ചാമൻ, മന്നത്തു പദ്മനാഭൻ, തുടങ്ങിയവർ അക്ഷീണം പ്രയത്നിക്കുകയും ചെയ്തതോടെ കോട്ടയത്താരംഭിച്ച വിദ്യാഭ്യാസ വിപ്ലവം കേരള സാമൂഹിക പുനർനിർണ്ണയത്തിന്റെ അടിസ്ഥാനമായി. ഇന്നു മലയാളിയുടെ നിലനിൽപ്പിന്റെയും.

## ഉപസംഹാരം

1815-ൽ കോട്ടയം പഴയസെമിനാരിയിൽ ആരംഭിച്ച ആധുനിക വിദ്യാഭ്യാസത്തിന്റെ ജനകീയവൽക്കരണം കേരളത്തിന്റെ സമൂഹിക പുനർനിർമ്മിതിയിൽ സമഗ്രമായ അഴിച്ചുപണിക്ക് ഹേതുവായി. നസ്രാണി സമൂഹത്തിന്റെ ഭാവി നേതൃത്വ നിരയെ - കത്തനാർമാരെ- അവിടെ ആധുനിക വിദ്യാഭ്യാസത്തിലേയ്ക്ക് നയിക്കാൻ അന്നു സഭാ നേതൃത്വത്തിനു സാധിച്ചു എന്നതാണ് ഈ വിപ്ളവവിജയത്തിന്റെ അടിസ്ഥാനം. നസ്രാണികളോടൊപ്പം അതേകാലത്ത് ഗ്രാമീണ വിദ്യാഭ്യാസ മേഖലയിലിറങ്ങിയ സി.എം.എസ്. മിഷനറിമാരുടെ സ്കൂളുകൾക്ക് മദ്ധ്യതിരുവിതാംകൂറിൽ കാര്യമായ ചലനമുണ്ടാക്കാൻ കഴിഞ്ഞില്ല. ജാതിവ്യവസ്ഥയുടെ രൂക്ഷതയും സി.എം.എസ്. മിഷനറിമാരുടെ അധഃകൃതരുടെ ഇടയിലുള്ള പ്രവർത്തനവുമായിരുന്നു കാരണം. അപൂർവം ചില തൊഴിച്ചാൽ സി.എം. എസ്. ഗ്രാമീണ സ്കൂളുകൾ പിന്നോക്ക വിഭാഗങ്ങളുടെ ആവാസകേന്ദ്രങ്ങളിലാണ് സ്ഥാപിച്ചത്. അവ ഉപയോഗിക്കുവാൻ നായർ-നസ്രാണി മുതലായ മദ്ധ്യവർത്തി ജാതിക്കാർ വിസമ്മതിച്ചു. എന്നാൽ നസ്രാണി സ്കൂളുകൾക്ക് ഈ പ്രശ്നം ഇല്ലായിരുന്നു. മുകളിൽ പറഞ്ഞ *ദേശത്തുപള്ളി*കൾക്ക് സമൂഹത്തിലുണ്ടായിരുന്ന മാന്യത ഇവിടെയും അനുകൂല ഘടകമായി. എന്നാൽ കോട്ടയം സി.എം.എസ്. കോളജു പോലുള്ള അപൂർവം സി.എം.എസ്. ഉപരിവിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് ഈ പ്രശ്നം അന്നില്ലായിരുന്നു. അധഃകൃത ഉദ്ധാരണത്തിനു അവയെ ഉപയോഗിച്ചില്ല എന്നതായിരുന്നു കാരണം. അവിടെയാണ് പഴയ സെമിനാരിയുടെ ഉല്പന്നമായ കത്തനാരന്മാരുടെ നേതൃത്വത്തിൽ സ്ഥാപിച്ച അസംഖ്യം ഗ്രാമീണ സ്കുളുകൾ പ്രസക്തമാകുന്നത്. വിദ്യാഭ്യാസ വിപ്ലവ വിജയത്തിന്റെ ആണിക്കല്ല് ഈ ഗ്രാമീണ സ്കുളുകൾ ആയിരുന്നല്ലോ.

ആധുനിക വിദ്യാഭ്യാസവും തദ്വാരാ ലഭ്യമായ തൊഴിലും രൂപം കൊടുത്ത നവവരേണ്യവർഗ്ഗത്തിനു സമൂഹത്തിൽ വളർന്നുവന്ന മാന്യതയും, അവരുടെ പണാധിഷ്ഠിതമായ സാമ്പത്തിക വ്യവസ്ഥയും കൂട്ടു കുടുംബങ്ങളേക്കാൾ അണുകുടുബങ്ങൾക്ക് പ്രസക്തി വർദ്ധിപ്പിച്ചു. പരമ്പരാഗത ഫ്യൂഡൽ വ്യവസ്ഥയുടെ ദ്രുത തകർച്ചയ്ക്ക് ഇത് ത്വരകമായി. സമാന്തരമായി കേരളത്തിലെ പിന്നോക്ക വിഭാഗങ്ങൾക്ക് ലഭ്യമായ വിദ്യാഭ്യാസ അവസരങ്ങൾ ഇത്തരം നവവരേണ്യവർഗ്ഗവും അവരുമായുള്ള അന്തരം പരിമിത

മാക്കി. ഈ പശ്ചാത്തലത്തിലാണ് സ്വാതന്ത്ര്യാനന്തര കേരളത്തിൽ 1957-ലെ വിദ്യാഭ്യാസ പരിഷ്ക്കരണനിയമം മുതലുള്ള അവതരിക്കപ്പെടുന്നതും കേരളം വിദ്യാഭ്യാസത്തിൽ പുരോഗമിക്കുന്നതും. മാറ്റത്തെ ഉൾക്കൊള്ളാനാവുന്ന രീതിയിൽ സമൂഹത്തെ പാകപ്പെടുത്താനായി എന്നത് നിസാര കാര്യമല്ല.

മലയാളി നാളെ മറന്നേക്കാം, തമസ്ക്കരിച്ചേക്കാം. പക്ഷേ കോട്ടയം പഴയ സെമിനാരി എന്ന പടിത്തവീട്ടിൽ ആരംഭിച്ച വിദ്യാഭ്യാസ വിപ്ളവത്തിന്റെ ഉല്പന്നം മാത്രമാണ് ഇന്നു കേരളത്തിന്റ സമ്പത്ത്.

*(കുറിപ്പ് - ഈ ലേഖനത്തിൽ ചോറ്റുവേദക്കാർ എന്നു വിവക്ഷിച്ചിരിക്കുന്നത് സി.എം.എസ്. മിഷിനറിമാരുടെ പ്രവർത്തന ഫലമായി ക്രിസ്തുവിശ്വാസം സ്വീകരിച്ച പിന്നോക്ക ജാതികളിൽ പെട്ടവരെയല്ല.)*

■

# 11

# പഴയസെമിനാരി സ്ഥാപനം

**വർഗീസ് ജോൺ തോട്ടപ്പുഴ**

കണ്ടനാട് മർത്തമറിയം (സെന്റ് മേരീസ്) പള്ളിയിൽ 985 ചിങ്ങം ഒന്നാം തീയതി ഏഴാം മാർത്തോമ്മാ മെത്രാന്റെ നാല്പതാം ചരമദിവസം അടിയന്തിരത്തിൽ സംബന്ധിച്ച 54 പള്ളികളുടെ പ്രതിനിധിയോഗമാണ് പഴയ സെമിനാരി സ്ഥാപനത്തിലേക്കു നയിച്ച തീരുമാനങ്ങളെടുത്തത്. 1809 ആഗസ്റ്റ് 13 ഞായറാഴ്ചയാണ് ഈ യോഗം കൂടിയതെന്നു കരുതുന്നു. ഏഴാം മാർത്തോമ്മാ മെത്രാൻ കാലം ചെയ്തത് 1809 ജൂലൈ 4 (984 മിഥുനം 22) ചൊവ്വാഴ്ചയാണ്. കണ്ടനാടുയോഗത്തിന്റെ എട്ടാമത്തെ തീരുമാനം താഴെ ചേർക്കുന്നു.

"തെക്കും വടക്കും സുറിയാനിക്കാരുടെ പൊതുവിലുള്ള ഉപകാരത്തിനു വേണ്ടി ഓരോ പഠിത്ത വീട് തീർപ്പിക്കുകയും അതിൽ ഓരോ മല്പാന്മാർ ഇരുന്നു പൈതങ്ങളെയും ശെമ്മാശന്മാരെയും വേദന്യായത്തിലും മറ്റും പഠിപ്പിക്കയും പള്ളികളിൽ നിന്നു വരിയിട്ടു മുതൽ എടുത്തു ഇവരുടെ ചെലവു നടത്തിക്കയും ശെമ്മാശന്മാർക്കും പട്ടക്കാർക്കും പള്ളിക്കടുത്ത ക്രമങ്ങൾ വശമായാൽ യോഗ്യതപോലെ മല്പാന്മാരുടെ എഴുത്തോടുകൂടി യജമാനസ്ഥാനത്തുനിന്നും കൂദാശ പ്രവൃത്തികൾ തികച്ചു കൊടുത്ത് അനുവാദം വാങ്ങിച്ചു നടക്കാം" (ഇട്ടുപ്പ് റൈട്ടർ, മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം, 1906, p. 156).

സെമിനാരി കോട്ടയത്തു സ്ഥാപിച്ചതിനെപ്പറ്റി ഇട്ടൂപ്പിന്റെ ചരിത്രത്തിൽ നിന്ന്:- "സുറിയാനിക്കാർക്കു പൊതുവിൽ ഉപകാരത്തിനു വേണ്ടി ഒരു പഠിത്തവീട് പണിയിപ്പിക്കുന്നതിന് ഇട്ടൂപ്പുറമ്പാനെ

ഭരമേല്പിച്ചു. പണിവകയ്ക്ക് 1809-ാമാണ്ടു മുതൽ 1813-ാമാണ്ടുവരെ നാലാണ്ടത്തെ വട്ടിപ്പണം കൂടിയിരുന്ന വരാഹൻ 960-ക്ക് തലരൂപാ 3360 കണ്ടനാട്ട്, മുളന്തുരുത്തി, നടമെൽ, കരിങ്ങാശ്ര, ചാട്ടുകുള ങ്ങരെ ഈ പള്ളിക്കാരോടും പാലാ കൊച്ചിട്ടൻ, ഇട്ടിമാത്തു തര കൻ ഇവരോടും പറ്റുചീട്ട് എഴുതി വാങ്ങിച്ചുകൊണ്ട് രൂപാ മൂവാ യിരത്തിമുന്നൂറ്റി അറുപതും ഇട്ടൂപ്പു റമ്പാനെ ഏല്പിച്ചു. പഠിത്തവീടിനു കോട്ടയത്തു റമ്പാനു ബോധിച്ച സ്ഥലത്ത് ആറു ദണ്ഡ് സ്ഥലം അളന്നു കൊടുക്കത്തക്കവണ്ണം തഹസീൽദാർക്ക് ഉത്തരവും കൊടുത്ത് ഇട്ടൂപ്പു റമ്പാനെയും ആ ശേഖരത്തിലുള്ള പള്ളിക്കാരെയും 989 മകരം ആദിയിൽ യാത്ര പറഞ്ഞയച്ചു..." (p. 187).

"..... സെമിനാരി പണിക്ക്, നാലു കാലത്തെ പലിശപ്പണവും വാങ്ങിച്ചു കോട്ടയത്തു വന്നു ഗോവിന്ദപുരം എന്ന പ്രദേശത്തു സെമിനാരിക്കു പണിയും തുടങ്ങി ....." എന്നു നിരണം ഗ്രന്ഥവരി യിൽ കാണുന്നു.

നാലു വർഷത്തെ വട്ടിപ്പണ പലിശ (3360 രൂപാ) വാങ്ങിയതിനു ശേഷമാണ് ഇട്ടൂപ്പു റമ്പാൻ സെമിനാരി പണിയാരംഭിച്ചത് എന്നു സ്പഷ്ടമാണ്. 1808 ഡിസംബർ ഒന്നിനാണ് വട്ടിപ്പണം നിക്ഷേപിച്ച ത്. എട്ടാം മാർത്തോമ്മാ മെത്രാൻ ഒരു വർഷത്തെ പലിശ വാങ്ങി യിരുന്നു (ഇട്ടൂപ്പ്, p. 160). ഏഴാം മാർത്തോമ്മാ മെത്രാനാണ് ആദ്യവർഷത്തെ പലിശ വാങ്ങിയതെന്നു ചില ഗ്രന്ഥങ്ങളിൽ പറ യുന്നതു ശരിയല്ല. 1809 ഡിസംബർ ഒന്നു മുതൽ 1813 ഡിസംബർ ഒന്നു വരെയുള്ള നാലുവർഷത്തെ പലിശ 1813 ഡിസംബർ ഒന്നിനു ശേഷമായിരിക്കാം റമ്പാനെ ഏല്പിച്ചത്. 989 മകരം ആദ്യ സമ യത്തു (1814 ജനുവരി) കേണൽ മൺറോ റമ്പാനെയും കൂട്ടരെയും കോട്ടയത്തേക്കു പറഞ്ഞയയ്ക്കുകയും ചെയ്തു.

"..... റമ്പാൻ പഠിത്ത്വവീട് പണിയുന്നതിന് ..... മുതലും വാങ്ങി കോട്ടയത്തു വന്നു ..... 1813-നു കൊല്ലം 989-ാമാണ്ടു കുംഭമാസം 3-നു കോട്ടയത്തു സെമിനാരിക്കു കല്ലിട്ടു പണി ആരംഭിക്കയും ചെയ്തു ..... റമ്പാന്റെ ചട്ടപ്രകാരം 990 മീനമാസത്തിൽ പണികൾ മിക്കതും കുറവു തീർത്തശേഷം ..... പഠിത്ത്വം തുടങ്ങി" - ഇട്ടൂപ്പു തുടർന്നു പറയുന്നു (p. 188).

ഇട്ടൂപ്പ് കൊടുത്തിരിക്കുന്ന ഇംഗ്ലീഷ് (AD) വർഷവും കൊല്ല വർഷവും (ME) തമ്മിൽ പൊരുത്തപ്പെടുന്നില്ല. ഇട്ടൂപ്പിന്റെ ചരിത്ര ത്തിൽ ഇപ്രകാരമുള്ള പല ഉദാഹരണങ്ങളും ചൂണ്ടിക്കാണിക്കാ

നുണ്ട്. 989 കുംഭം 3, 1814 ഫെബ്രുവരി മാസത്തിലാണ് വരേണ്ടത്. കൊല്ലവർഷം ക്രിസ്ത്വാബ്ദം ആക്കുന്നതിന് ചിങ്ങം മുതൽ ധനു പകുതി വരെ 824-ം ധനു പകുതി മുതൽ കർക്കടകം വരെ 825-ം ആണ് കൂട്ടേണ്ടത്.

മലയാളക്കണക്കിനു 989 കുംഭം 3, 1814 ഫെബ്രുവരി 12 ശനിയാഴ്ചയാണ് (L. D. Swamikannu Pillai. *An Indian ephemeris, A. D. 1800 to A. D. 2000).* സുറിയാനി കണക്കിന് ഈ തീയതി 1814 ഫെബ്രുവരി 15 ചൊവ്വാഴ്ചയാണ് വരുന്നത്. 19-ാം ശതകത്തിലെ സുറിയാനി കണക്കു (ജൂലിയൻ) തീയതി ഇംഗ്ലീഷ് (ഗ്രിഗോറിയൻ) തീയതിയാക്കാൻ 12 കൂട്ടണം. 20, 21 നൂറ്റാണ്ടുകളിൽ 13 ആണ് കൂട്ടേണ്ടത്.

മുൻകാലങ്ങളിൽ തീയതി രേഖപ്പെടുത്തുന്നതിനു സുറിയാനി കണക്ക് ആണ് കൂടുതലും ഉപയോഗിച്ചിട്ടുള്ളത്. ആ നിലയ്ക്ക് 1814 ഫെബ്രുവരി 15 ചൊവ്വാഴ്ചയായിരിക്കാം പഴയ സെമിനാരിക്കു കല്ലിട്ടത്. തച്ചു ശാസ്ത്രപ്രകാരം ശനിയാഴ്ച പുതിയ പണി ആരംഭിക്കുകയില്ലെന്നും ചൊവ്വാഴ്ച ഇതിനു നല്ല ദിവസമാണെന്നും പറയപ്പെടുന്നു. (ഇതിനെപ്പറ്റി ആധികാരികമായ വിവരം ലഭിച്ചിട്ടില്ല). 990 മീനമാസത്തിൽ (1815 മാർച്ച് - ഏപ്രിൽ) പഠനം ആരംഭിച്ചുവെന്നു കാണുന്നതിനാൽ ഒരു വർഷം കൊണ്ടു പണി പൂർത്തിയായതായി കരുതാം.

പഴയ സെമിനാരി സ്ഥാപനം നടന്ന തീയതിയായി 1813, 1813 ഫെബ്രുവരി 12, 1813 ഫെബ്രുവരി 18 എന്നിവയാണ് ചില ഗ്രന്ഥങ്ങളിൽ കാണുന്നത്. ഈ തീയതികളൊന്നും ശരിയല്ലെന്ന് ഇതിൽനിന്നും വ്യക്തമാണല്ലോ.

988 മീനം 18 (1813 മാർച്ച് 29) നു എട്ടാം മാർത്തോമ്മാ മെത്രാനു മദ്രാസ് ഗവൺമെന്റിൽ നിന്നു ലഭിച്ച 17 ചോദ്യങ്ങൾക്കു 988 മേടം 20 (1813 ഏപ്രിൽ 30) നു മെത്രാൻ കൊടുത്ത മറുപടിയിൽ "പട്ടക്കാരുടെയും അത്മായക്കാരുടെയും വിദ്യാഭ്യാസത്തിനു പ്രത്യേകിച്ചു സ്ഥലങ്ങളൊന്നും നിശ്ചയിച്ചു ചട്ടം കെട്ടിയിട്ടില്ല" എന്നു പറയുന്നുണ്ട്. (ഏഴാം ചോദ്യവും ഉത്തരവും - ഇട്ടൂപ്പ്, p. 180). ഈ കാലത്ത് മെത്രാനും റമ്പാനും തമ്മിൽ വിരോധമായിരുന്നുവെങ്കിൽ കൂടി 1813 ഫെബ്രുവരിയിൽ (988 കുംഭം 3) പഴയ സെമിനാരിക്കു കല്ലിട്ടിരുന്നുവെങ്കിൽ ആ വിവരം മറുപടിയിൽ ചേർക്കുമായിരുന്നു.

1813 നവംബർ മാസത്തിൽ സെമിനാരി സ്ഥാപിച്ചിരിക്കുന്ന സ്ഥലം സംഭാവനയായി ലഭിച്ചുവെന്നും 1814 ഫെബ്രുവരി മാസ

ത്തിൽ സെമിനാരി പണി ആരംഭിച്ചുവെന്നും David Daniel, 'The Orthodox Church of India' 1986 (pp. 143, 602) എന്ന ഗ്രന്ഥത്തിൽ പറയുന്നു.

സെമിനാരി സ്ഥാപിച്ചിരിക്കുന്ന സ്ഥലത്തിന്റെ നിനവിൽ "..... 990 കാർത്തിക 6–ാം തീയതി മുതൽ ..... പണിയുന്നതിന് അനുഭോഗക്കൊഴുവായി കൊടുത്തിരിക്കുന്നു....." എന്നു കാണുന്നു. (ഇസഡ്. എം. പാറേട്ട്, മലങ്കര നസ്രാണികൾ Vol. III 1976 p. 98). 'കാർത്തിക' തമിഴ് മാസമായ 'കാർത്തികൈ'യോ ശകാബ്ദത്തിലെ (Saka Era) 'കാർത്തിക'യോ ആണെന്നു കരുതുന്നു. തമിഴിലെ 'കാർത്തികൈ' മലയാളത്തിലെ വൃശ്ചികമാസവുമായി ചേർന്നു വരുന്നു. കൊല്ലവർഷത്തോടു മാസങ്ങളുടെ തമിഴ് പേരുകൾ ചേർക്കുന്ന രീതി മുൻകാലത്തുണ്ടായിരുന്നു. ഉദാ:– ആനി (മിഥുനം), ആടി (കർക്കടകം), തൈ (മകരം). അങ്ങനെയെങ്കിൽ 990 കാർത്തിക 6, 1814 നവംബർ 19 ശനിയാഴ്ചയാണ്. ശകാബ്ദത്തിലെ 'കാർത്തിക' ആണെങ്കിൽ 1814 നവംബർ 18 വെള്ളിയാഴ്ചയാകാനുള്ള സാദ്ധ്യതയുമുണ്ട്. ഈ നിനവ് എഴുതിയത് 990 ധനു 6–ാം തീയതിയാണെന്ന് ഇ. എം. ഫിലിപ്പ് (മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ സഭ, 1951, p. 479) പറയുന്നു. ഇത് 1814 ഡിസംബർ 19 തിങ്കളാഴ്ചയാണ്. കൊല്ലവർഷം 990–ാം ആണ്ട് 1814 ആഗസ്റ്റ് 15 മുതൽ 1815 ആഗസ്റ്റ് 14 വരെയുള്ള കാലമാണ്. കാർത്തിക മാസത്തെക്കുറിച്ചുള്ള നിഗമനം ശരിയല്ലെങ്കിൽ തന്നെ നിനവിൽ പറയുന്ന തീയതി 990 കാർത്തിക 6 –1814 ആഗസ്റ്റ് 14 നു ശേഷമുള്ളതാണെന്ന് ഉറപ്പായി പറയാം.

ഇട്ടൂപ്പ് റൈട്ടറുടെ പഴയ രീതിയിലുള്ള തീയതി 989 കുംഭം 3 – ശരിയാണെങ്കിൽ നിനവു പുറപ്പെടുവിക്കുന്നതിനു മുമ്പേ വാക്കാലുള്ള ഉറപ്പിന്മേൽ സെമിനാരിക്കു കല്ലിട്ടു പണി തുടങ്ങിയിരിക്കണം. 'നിനവ്' എന്ന വാക്കിനു 'കല്പന, ഓർമ്മക്കുറിപ്പ്' എന്നെല്ലാം അർത്ഥമുണ്ട് (ശബ്ദതാരാവലി, ശ്രീകണ്ഠേശ്വരം).

നിരണം ഗ്രന്ഥവരി, ഇടവഴീക്കൽ കുടുംബത്തിലെ നളാഗമ പുസ്തകം തുടങ്ങിയ പുരാതന രേഖകളിലൊന്നും പഴയ സെമിനാരി സ്ഥാപനത്തിന്റെ കൃത്യമായ തീയതി പറയുന്നില്ല. പുകടിയിൽ ഇട്ടൂപ്പ് റൈട്ടറുടെ 'മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാ ചരിത്രം' എന്ന ഗ്രന്ഥത്തിൽ മാത്രമാണ് തീയതി കൊടുത്തിട്ടുള്ളത്. ഇതിനെ അടിസ്ഥാനമാക്കിയാണ് മറ്റുള്ളവർ ചരിത്രമെഴുതിയിട്ടുള്ളത്. അച്ചടി പിശകുകൊണ്ടോ അശ്രദ്ധ

കൊണ്ടോ ഇട്ടൂപ്പിന്റെ ചരിത്രത്തിൽ പല പിശകുകളും കടന്നുകൂടിയിട്ടുണ്ട്. പഴയ സെമിനാരി സ്ഥാപനം '989 കുംഭം 3-ന്' എന്നു ഇട്ടൂപ്പ് പറയുന്നതിനെ അടിസ്ഥാനമാക്കിയാണ് ഈ ലേഖനം തയ്യാറാക്കിയിരിക്കുന്നത്. ഈ തീയതി കൃത്യമാണോ എന്നു പരിശോധിക്കാൻ നിവൃത്തിയില്ല. ഏതായാലും 1814-നു മുമ്പു സെമിനാരിക്ക് അടിസ്ഥാനമിട്ടിട്ടില്ല എന്നു ഉറപ്പായി പറയാൻ കഴിയും.

1815 മാർച്ചിൽ പ്രവർത്തനമാരംഭിച്ച കോട്ടയം പഴയ സെമിനാരി അനേകം ചരിത്രസംഭവങ്ങൾക്ക് വേദിയായിട്ടുണ്ട്. മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനം എന്ന നിലയിൽ മലങ്കര സഭാകേന്ദ്രം ഇവിടെയാണ് പ്രവർത്തിച്ചിരുന്നത്. ഇവിടെ നടന്നിട്ടുള്ള ചില പ്രധാന സംഭവങ്ങൾ താഴെ ചേർക്കുന്നു.

മലങ്കരയിൽ ഒമ്പതു പ്രാവശ്യം നടന്നിട്ടുള്ള വി. മൂറോൻ കൂദാശകളിൽ നാലും ഇവിടെയാണ് നടന്നത്. പ. ഗീവർഗീസ് II ബാവാ 1932 ഏപ്രിൽ 22 (നാൽപതാം വെള്ളിയാഴ്ച) നും 1951 ഏപ്രിൽ 20 (നാൽപതാം വെള്ളിയാഴ്ച) നും പ. ഔഗേൻ ബാവാ 1967 ഡിസംബർ 21 വ്യാഴാഴ്ചയും പ. മാത്യൂസ് I ബാവാ 1977 ഏപ്രിൽ 1 (നാൽപതാം വെള്ളിയാഴ്ച) നും ഇവിടെ വി. മൂറോൻ കൂദാശ ചെയ്തു.

1975 ഒക്ടോബർ 27 തിങ്കളാഴ്ച മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ സ്ഥാനാരോഹണം ചെയ്തത് ഇവിടെയാണ്. രണ്ടു പ്രാവശ്യം മേൽപട്ട സ്ഥാനാഭിഷേകങ്ങൾ ഇവിടെ നടന്നിട്ടുണ്ട്. 1868 മെയ് 31 പെന്തിക്കോസ്തി ഞായറാഴ്ച പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ്, ആലത്തൂർ ജോസഫ് മാർ കൂറിലോസ് (തൊഴിയൂർ) എന്നീ മെത്രാപ്പോലീത്താമാർ ചേർന്ന് പാലക്കുന്നത്ത് തോമസ് മാർ അത്താനാസിയോസ് എപ്പിസ്കോപ്പായെ വാഴിച്ചു. (ഇതിന്റെ തീയതി '1868 ജൂൺ 1' എന്നും കാണുന്നുണ്ട്). 1889 ജൂലൈ 29 തിങ്കളാഴ്ച കടവിൽ പൗലോസ് മാർ അത്താനാസിയോസ്, ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് (പരുമല), മുറിമറ്റത്ത് പൗലോസ് മാർ ഈവാനിയോസ് (പ. പൗലോസ് I ബാവാ) എന്നീ മെത്രാപ്പോലീത്താമാർ ചേർന്നു അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെ വാഴിച്ചു. സിലോൺ, ഗോവ, ഇൻഡ്യ തുടങ്ങിയ സ്ഥലങ്ങളുടെ മെത്രാപ്പോലീത്തായായിട്ടാണ് വാഴിച്ചത്.

മലങ്കര സഭയിൽ ഈ നൂറ്റാണ്ടിൽ ഒമ്പതു പ്രാവശ്യം നടന്നിട്ടുള്ള 'മെത്രാപ്പോലീത്തായായി ഉയർത്തൽ' ശുശ്രൂഷകളിൽ ആറും ഇവിടെയാണ് നടന്നത്. പ. ഗീവർഗീസ് II ബാവാ 1934 ജൂൺ 1

സ്വർണ്ണവെള്ളിയാഴ്ച മൂന്നും 1959 ജൂലൈ 12 ഞായറാഴ്ച അഞ്ചും എപ്പിസ്കോപ്പാമാരെ മെത്രാപ്പോലീത്താമാരായി ഉയർത്തി. 1981 ഫെബ്രുവരി 28 ശനിയാഴ്ച പ. മാത്യൂസ് I ബാവാ നാല് എപ്പിസ്കോപ്പാമാരെ മെത്രാപ്പോലീത്താമാരായി ഉയർത്തിയതും ഇവിടെ തന്നെ. പ. മാത്യൂസ് II ബാവാ ഇവിടെ 1991 ഒക്ടോബർ 25 വെള്ളിയാഴ്ച ഏഴ് എപ്പിസ്ക്കോപ്പാമാരെയും 1993 സെപ്തംബർ 22 ബുധനാഴ്ച ഒരു എപ്പിസ്കോപ്പായെ (മാത്യൂസ് മാർ സേവേറിയോസ്) യും മെത്രാപ്പോലീത്താമാരായി ഉയർത്തി. പ. ദിദിമോസ് ബാവാ 2006 ഫെബ്രുവരി 23 വ്യാഴാഴ്ച നാല് എപ്പിസ്കോപ്പാമാരെ മെത്രാപ്പോലീത്താമാരായി ഉയർത്തി.

മൂന്നു മലങ്കര മെത്രാപ്പോലീത്താമാരുൾപ്പെടെ നാലു മേൽപ്പട്ടക്കാരുടെ കബറിടങ്ങൾ ഇവിടെ സ്ഥിതി ചെയ്യുന്നു. പുലിക്കോട്ടിൽ I ജോസഫ് മാർ ദിവന്നാസിയോസ് II മെത്രാപ്പോലീത്താ ഇവിടെ 1816 നവംബർ 24-നും പുലിക്കോട്ടിൽ II ജോസഫ് മാർ ദിവന്നാസിയോസ് V മെത്രാപ്പോലീത്താ കോട്ടയം ചെറിയ പള്ളിയിൽ 1909 ജൂലൈ 11 ഞായറാഴ്ച രാവിലെ 11.45-നും വട്ടശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ ഇവിടെ 1934 ഫെബ്രുവരി 23 വെള്ളിയാഴ്ച ഉച്ചയ്ക്ക് 12.15-നും കാലം ചെയ്തു. അടുത്ത ദിവസം ഇവിടെ കബറടക്കപ്പെട്ടു. ന്യൂഡൽഹിയിൽ 1996 നവംബർ 24ന് കാലം ചെയ്ത പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായെ പിറ്റേന്ന് ഇവിടെ കബറടക്കി.

മുളന്തുരുത്തി സുന്നഹദോസിനു (1876 ജൂൺ 27-30) മുമ്പ് പല പ്രാവശ്യം ഇവിടെ പള്ളി പ്രതിപുരുഷയോഗം കൂടിയിട്ടുണ്ട്. 1853 ഫെബ്രുവരി 14 (1028 കുംഭം 2) തിങ്കളാഴ്ചയും 1869 ഒക്ടോബർ 21 വ്യാഴാഴ്ചയും 1870 ഫെബ്രുവരി 7 തിങ്കളാഴ്ചയും കൂടിയ യോഗങ്ങൾ ഉദാഹരണങ്ങളാണ്.

പുലിക്കോട്ടിൽ II തിരുമേനിയുടെ അദ്ധ്യക്ഷതയിൽ 1886 സെപ്റ്റംബർ 11-13 (ശനി-തിങ്കൾ), 1892 മാർച്ച് 30, 31 (ബുധൻ, വ്യാഴം), 1895 നവംബർ 21-23 (വ്യാഴം-ശനി), 1901 ഏപ്രിൽ 24, 25 (ബുധൻ, വ്യാഴം), 1908 ഫെബ്രുവരി 27 (വ്യാഴം) എന്നീ തീയതികളിലും പ. അബ്ദള്ളാ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ 1909 നവംബർ 25-27 (വ്യാഴം-ശനി) നും വട്ടശ്ശേരിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ 1930 സെപ്തംബർ 4 (വ്യാഴം) നും ഇവിടെ മലങ്കര അസോസിയേഷൻ യോഗങ്ങൾ കൂടിയിട്ടുണ്ട്. കൂടാതെ 1909 ആഗസ്റ്റ് 10 (ചൊവ്വ) ന് സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

യുടെ അദ്ധ്യക്ഷതയിൽ ഒരു പള്ളി പ്രതിപുരുഷയോഗം കൂടിയിട്ടു ണ്ട്. വട്ടശ്ശേരിൽ തിരുമേനിക്ക് മലങ്കര മെത്രാപ്പോലീത്തായായി സൂന്ത്രോണീസാ നടത്താനാണ് ഈ യോഗം കൂടിയത്.

## ഉപസംഹാരം

1. കോട്ടയം പഴയ സെമിനാരിക്ക് കല്ലിട്ടത് 1814ലാണ്; 1813ൽ അല്ല. 2. അദ്ധ്യയനം ആരംഭിച്ചത് 1815ൽ. 3. നാലു തവണ വി. മൂറോൻ കൂദാശ നടന്നു. 4. 1975ൽ പൗരസ്ത്യ കാതോലിക്കാ സ്ഥാനാരോഹണം നടന്നു. 5. 1868-ലും 1889-ലും മേൽപട്ട സ്ഥാനാ ഭിഷേകം നടന്നു. 6. ആറു പ്രാവശ്യമായി 24 എപ്പിസ്കോപ്പാമാരെ മെത്രാപ്പോലീത്താമാരായി ഉയർത്തി. 7. പത്തു തവണ മലങ്കര അസോസിയേഷൻ യോഗങ്ങൾ കൂടി.

■

12

# പഴയ സെമിനാരിയെ സഹായിച്ച രണ്ട് റാണിമാർ

**ഡീക്കൻ ജോബ് സാം മാത്യു**

1795-ൽ തിരുവിതാംകൂർ രാജ്യം (പഴയ വേണാട്) ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ സാമന്തരായി. 1805-ലെ അവിട്ടം തിരുനാൾ ബാലരാമവർമ്മ മഹാരാജാവിന്റെ കാലത്ത് പുതുക്കിയ കരാറനുസരിച്ച് തിരുവിതാംകൂർ ബ്രിട്ടന്റെ സഖ്യകക്ഷിയായി. രാജ്യരക്ഷ ബ്രിട്ടീഷുകാർ ഏറ്റെടുത്തു. ആഭ്യന്തര കാര്യങ്ങളിൽ ഇടപെടുന്നതിന് അവർക്ക് അധികാരവും കിട്ടി. 1810 നവംബർ 7-ന് 29-ാം വയസ്സിൽ ബാലരാമവർമ്മ നാടുനീങ്ങി. ഈ അനിശ്ചിതാവസ്ഥയിൽ മാവേലിക്കരയിലെ വിശാഖം തിരുനാൾ കേരള വർമ്മയും തിരുവിതാംകൂറിലെ ലക്ഷ്മിഭായി തമ്പുരാട്ടിയും തമ്മിൽ രാജ്യഭരണത്തെ സംബന്ധിച്ച് തർക്കമുണ്ടായി. 1789-ൽ രാമവർമ്മ കോലത്തുനാട്ടിൽ നിന്നും ദത്തെടുത്തിരുന്ന രാജ്ഞിമാരുടെ മക്കളായിരുന്ന ലക്ഷ്മിഭായിയും പാർവതീഭായിയുമല്ലാതെ തിരുവിതാംകൂർ രാജകുടുംബത്തിൽ രാജ്യാവകാശത്തിന് പുരുഷന്മാർ ആരുമുണ്ടായിരുന്നില്ല.

അന്നത്തെ ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺറോയുടെയും ഈസ്റ്റ് ഇന്ത്യ കമ്പനിയുടെയും പിന്തുണയോടെ ലക്ഷ്മിഭായി തമ്പുരാട്ടി അധികാരമേറ്റെടുത്തു. അതിന്റെ ഉപകാരസ്മരണയായി, അന്നു ദിവാനായിരുന്ന ഉമ്മിണിത്തമ്പിയെ ആ സ്ഥാനത്തുനിന്ന് മാറ്റി മൺറോയെ ദിവാനായി നിയമിച്ചു. 1810 മുതൽ 1813 വരെ റാണിയായും, 1813-ൽ പുത്രനായ സ്വാതി തിരുനാളിന്റെ ജനനശേഷം റീജന്റ് റാണിയായും റാണി ഗൗരി ലക്ഷ്മിഭായി ഭരണം നടത്തി. കോട്ടയം വൈദിക സെമിനാരിയുടെ സ്ഥാപനകാലത്തെ

തിരുവിതാംകൂർ ഭരണകർത്താക്കളായിരുന്ന റാണി ഗൗരി ലക്ഷ്മി ഭായി, റാണി ഗൗരി പാർവതീഭായി എന്നിവരെ കുറിച്ചാണ് ഈ ലേഖനത്തിൽ പരാമർശിക്കുന്നത്.

## റാണി ഗൗരി ലക്ഷ്മിഭായി തമ്പുരാട്ടി (1810–1814)

1801-ൽ ചങ്ങനാശ്ശേരിയിലെ കോയിതമ്പുരാനെ വിവാഹം ചെയ്തു. 1810-ൽ ഇരുപതാം വയസ്സിൽ മഹാറാണിയായി. ഭൂമിയുമായി ബന്ധപ്പെട്ടിട്ടില്ലാത്ത, കൃഷിപ്പണിക്കാരല്ലാത്ത അടിമകളെ വിൽക്കുന്നതും വാങ്ങുന്നതും 1812-ൽ നിയമംമൂലം തടഞ്ഞു. എന്നാൽ ഈ അടിമത്ത നിരോധന ഉത്തരവിന്റെ പരിധിയിൽ കുറവർ, പറയർ, പുലയർ, വേടർ എന്നീ ജാതികൾ ഉൾപ്പെട്ടിരുന്നില്ല. 1792-ൽ മലബാറിൽ ഈസ്റ്റ് ഇന്ത്യ കമ്പനി ആധിപത്യം സ്ഥാപിച്ചപ്പോൾ അവിടെ അടിമവ്യാപാരം നിരോധിച്ചിരുന്നു. നൂറ്റാണ്ടുകളായി തിരുവിതാംകൂറിൽ നിലനിന്നിരുന്ന ക്രൂരവും മനുഷ്യത്വരഹിതവുമായ അടിമകച്ചവടം എന്ന ഏർപ്പാടിന് അവസാനം കുറിക്കാൻ ഈ നടപടിക്കായി.

കേണൽ മൺറോ 1813 മാർച്ച് 23-ന് ദിവാനായി അധികാരമേറ്റു. 1819-ൽ തിരുവിതാംകൂർ റസിഡന്റ് സ്ഥാനം രാജിവെച്ച് സ്വദേശത്തേക്കു മടങ്ങി. എന്നാൽ 1821-ൽ മടങ്ങിയെത്തി മദിരാശിയിൽ സൈനിക മേജർ ജനറലായി സേവനം നടത്തി. 1825-ൽ വീണ്ടും സ്കോട്ട്ലാന്റിലേക്ക് മടങ്ങി. 1858-ൽ അന്തരിച്ചു. തിരുവിതാംകൂറിന്റെ ആധുനീകരണത്തിന് മികച്ച നേതൃത്വം നൽകാൻ കേണൽ മൺറോയുടെ സഹായം തിരുവിതാംകൂർ റാണിമാർക്ക് ലഭിച്ചിരുന്നു. 1811 സെപ്റ്റംബർ 17 മുതൽ തിരുവിതാംകൂറിലെ 348 ക്ഷേത്രങ്ങളുടെ ഭരണം (ദേവസ്വം) സർക്കാരിന്റെ റവന്യു വകുപ്പിന്റെ മേൽനോട്ടത്തിലാക്കി. ഭരണം സുഗമമായി നടക്കുന്നതിന് സെക്രട്ടറിയേറ്റ് സംവിധാനവും റാണി ഗൗരി ലക്ഷ്മിഭായി നടപ്പിലാക്കി. കാര്യക്കാർ എന്ന പദവി നിർത്തലാക്കി. പകരം തഹസിൽദാർമാരെ കൃത്യമായി നിശ്ചയിക്കപ്പെട്ട അധികാരങ്ങളോടെ അധികാരസ്ഥാനത്ത് നിയമിച്ചു. അക്കാലം വരെ യൂറോപ്യന്മാർക്ക് കൊട്ടാരത്തിലോ കോട്ടയ്ക്കകത്തോ പ്രവേശിക്കാൻ അനുവാദമുണ്ടായിരുന്നില്ല. ഈ നിയമം റദ്ദ് ചെയ്ത റാണി ഗൗരി ലക്ഷ്മി ഭായി, ദിവാനെയും ഉദ്യോഗസ്ഥരെയും കൊട്ടാരത്തിൽ വരുത്തി രാജ്യകാര്യങ്ങൾ ചർച്ചചെയ്തു.

ക്രിസ്ത്യാനികളോട് അനുകൂലമായ നിലപാടുകൾ എടുക്കാൻ കേണൽ മൺറോ കാരണമായി. ഹിന്ദുമതാനുഷ്ഠാനത്തോടനുബ

ഡിച്ച് കുടിയാന്മാരായ ക്രിസ്ത്യാനികളെക്കൊണ്ട് ക്ഷേത്രങ്ങളിൽ "ഊഴിയം" എന്ന ജോലി ചെയ്യിപ്പിക്കാൻ പാടുള്ളതല്ല എന്ന് രാജകീയ വിളംബരം വഴി തീരുമാനിച്ചു. ഒപ്പം ഞായറാഴ്ചദിവസം ക്രിസ്ത്യാനികൾക്ക് കച്ചേരിയിൽ വരേണ്ടതില്ല, അഥവാ ഞായറാഴ്ച ക്രിസ്ത്യാനികളെക്കൊണ്ട് പൊതു സ്ഥാപനങ്ങളിൽ പ്രവർത്തി ചെയ്യിപ്പിക്കരുത് എന്ന് വിളംബരം ചെയ്തു. 1809 ചിങ്ങം 1-ന് കണ്ടനാട് പള്ളിയിൽ കൂടിയ മലങ്കര പള്ളിയോഗ തീരുമാനപ്രകാരം, കേണൽ മൺറോയുടെ സഹായത്തോടെ കോട്ടയത്തു സെമിനാരി സ്ഥാപിക്കാൻ ഇടയായി. മഹാറാണി ഗൗരി ലക്ഷ്മി ഭായി കോട്ടയത്ത് മീനച്ചിലാറിന്റെ തീരത്തുള്ള സ്ഥലം സെമിനാരി സ്ഥാപനത്തിനു പുത്തൻകൂർ സുറിയാനി ക്രിസ്ത്യാനികൾക്ക് കരമൊഴിവായി നൽകി. അവരുടെ പിൻഗാമി ഗൗരി പാർവതീഭായി പണിക്കാവശ്യമായ തേക്കു തടിയും 1000 രൂപയും സംഭാവനയായി നൽകി. പിന്നീട് പല പ്രാവശ്യം തിരുവിതാംകൂർ സർക്കാരും ലണ്ടൻ ചർച്ച് മിഷൻ സൊസൈറ്റിയും സെമിനാരിക്ക് സംഭാവനകൾ നൽകി.

ഗൗരി ലക്ഷ്മിഭായിയുടെ കാലത്താണ്, മസൂരിയുടെ വ്യാപനം തടയുക എന്ന ലക്ഷ്യത്തോടെ അലോപ്പതി ചികിത്സാ അഥവാ യൂറോപ്യൻ ചികിത്സാ രീതിയുടെ ആരംഭം കുറിച്ചത്. 1819-ൽ കൊട്ടാരത്തിൽ ആദ്യമായി, ഒരു യൂറോപ്യൻ ഡോക്ടറെ നിയമിച്ചു. ബ്രിട്ടീഷുകാരുടെ നേതൃത്വത്തിൽ തിരുവിതാംകൂറിൽ നായർപ്പട്ടാളത്തെയും കുതിരപ്പട്ടാളത്തെയും ഉണ്ടാക്കി. 1813-ൽ സ്വാതി തിരുനാളിന്റെ ജനനത്തോടെ, പുത്രനെ രാജാവായി വാഴിച്ചു റീജന്റായി ഭരണം തുടർന്നു. 1814-ൽ റാണി ലക്ഷ്മിഭായി അന്തരിച്ചു.

## റാണി ഗൗരി പാർവതീഭായി (1814 – 1829)

അധികാരത്തിലിരിക്കുമ്പോൾ റാണി ലക്ഷ്മിഭായി നാടുനീങ്ങിയതിനെ തുടർന്ന് സഹോദരിയായ റാണി ഗൗരി പാർവതീഭായി അധികാരമേറ്റു. അന്ന് സ്വാതി തിരുനാളിനു രണ്ട് വയസ്സായിരുന്നു. രാജകുമാരനുവേണ്ടി റാണി ഗൗരി പാർവതീഭായി 14 വർഷം റീജന്റായി ഭരണം നടത്തി. സ്വാതി തിരുനാളിന്റെയും സഹോദരങ്ങളായ രുക്മിണീഭായി, മാർത്താണ്ഡ വർമ്മ എന്നിവരുടെയും വളർത്തമ്മയാണ് ഗൗരി പാർവ്വതീഭായി ഇവരുടെ ഭരണകാലത്ത് ദിവാന്റെ ആസ്ഥാനം കൊല്ലമായിരുന്നു. തിരുവിതാംകൂറിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ഏർപ്പെടുത്താൻ മിഷണറിമാർക്ക് സൗകര്യങ്ങളും സ്വാതന്ത്ര്യവും ഇക്കാലത്ത് നൽകി. തിരുവിതാംകൂറിൽ വിദ്യാ

ഭ്യാസം പ്രചരിപ്പിക്കുന്നതിന് ആവശ്യമായ ആദ്യത്തെ വിളംബരം 1817-ൽ റാണി പ്രസിദ്ധപ്പെടുത്തി. രാജകീയ വിളംബരത്തെ തുടർന്ന് കേണൽ മൺറോ ഒരു സൗജന്യ വിദ്യാഭ്യാസ പദ്ധതി ആരംഭിച്ചു.

അഞ്ചു വയസ്സിനും പത്തു വയസ്സിനും ഇടയ്ക്ക് പ്രായമുള്ള കുട്ടികളുടെ വിദ്യാഭ്യാസത്തിനായി സർക്കാരുടമസ്ഥതയിൽ ഏതാനും മലയാള പ്രൈമറി സ്കൂളുകൾ ("വെർണാകുലർ സ്കൂൾ") സ്ഥാപിച്ചു. ഓരോ വിദ്യാലയത്തിലും സർക്കാർ നേരിട്ടു ശമ്പളം നൽകുന്ന ഈരണ്ടദ്ധ്യാപകരെ നിയമിക്കാനും നിശ്ചയിച്ചു. തഹസിൽദാർമാർക്കായിരുന്നു വിദ്യാലയങ്ങളുടെ ചുമതല. അവർ മാസത്തിൽ രണ്ടുതവണ സ്കൂളുകൾ സന്ദർശിക്കണം. ഭാരതത്തിന്റെ മറ്റു ഭാഗങ്ങളിൽ വിദ്യാഭ്യാസ സംരംഭങ്ങൾ നഗരങ്ങൾ കേന്ദ്രീകരിച്ചപ്പോൾ, കേരളത്തിൽ ആദ്യം ഗ്രാമങ്ങളെ കേന്ദ്രീകരിച്ചുള്ള പൊതു വിദ്യാഭ്യാസമായിരുന്നു ആരംഭിച്ചത്. വിദ്യാഭ്യാസത്തിന്റെ ചുമതല സർക്കാരിൽ നിക്ഷിപ്തമായത് റാണിയുടെ 1819 -ലെ വിളംബരത്തോടെയാണ്. മലയാള ഭാഷയിൽ ആദ്യമായി ഒരു പാഠപുസ്തകമുണ്ടായത് 1818-ൽ റാണി പുറപ്പെടുവിച്ച ഒരു നീട്ട് അനുസരിച്ചാണ്. വിദ്യാഭ്യാസത്തെ ഒരു വകുപ്പിന്റെ നിയന്ത്രണത്തിലാക്കി. ആ വകുപ്പിന്റെ വികസിത രൂപമാണ് ഇന്നത്തെ സംസ്ഥാന വിദ്യാഭ്യാസ വകുപ്പ്.

കേണൽ മൺറോയുടെ സഹായത്തോടെ ഭരണനിർവഹണം കൂടുതൽ കാര്യക്ഷമമാക്കി. സർക്കാർ കണക്കുകൾ കുറ്റമറ്റവിധം എഴുതി സൂക്ഷിച്ചു. കോടതികൾ സ്ഥാപിച്ച് നീതിന്യായ വ്യവസ്ഥ സുതാര്യമാക്കി. നിയമവ്യവസ്ഥ 'ചട്ടവര്യോല' എന്നറിയപ്പെടുന്നു. മനുസ്മൃതി ഉൾപ്പെടെയുള്ള ചില സ്മൃതിഗ്രന്ഥങ്ങളിലെ ഭാഗങ്ങൾ കേന്ദ്രീകരിച്ച് ഏതാനും പരിഷ്ക്കാരങ്ങളോടെ തയ്യാറാക്കിയ ചട്ടവര്യോലയിൽ, നാട്ടിൽ നടപ്പിലിരുന്ന ആചാരങ്ങളെയും ധർമ്മശാസ്ത്രങ്ങളെയും ബ്രിട്ടീഷ് നിയമങ്ങളെയും ഉചിതമായി കൂട്ടിയിണക്കിയിരുന്നു. നിയമപാലനത്തിനു പോലീസിനെ കാര്യക്ഷമമായി സംഘടിപ്പിച്ചു. പുരുഷാന്തര നികുതി, അധഃകൃതരെ പീഡിപ്പിച്ചിരുന്ന വലനികുതി, കുടിവരി എന്നിവ നിർത്തലാക്കി. ഭൂനികുതി, ചുങ്കം, മലവാരം മുതലായവയിലെ കുത്തക അവസാനിപ്പിച്ചു നേരിട്ടു പിരിവു നടത്തി. നികുതി, ഉൽപ്പന്നത്തിനു പകരം പണമായി പിരിച്ചു. 1820-ൽ മുൻസിഫ് കോടതികൾ തുടങ്ങി. കച്ചവടം സുഗമമാകുന്നതിന് ഗതാഗതസൗകര്യം വർദ്ധിപ്പിച്ചു. ജലഗതാഗതരംഗത്ത് തിരുവനന്തപുരത്തെ കഠിനംകുളം കായലുമായി ബന്ധി

പ്പിച്ചിരുന്ന തോടും പാർവതീപുത്തനാറും റാണിയുടെ കാലത്താണ് പണി പൂർത്തിയാക്കിയത്.

അടിയറപ്പണം കാഴ്ചവയ്ക്കാതെതന്നെ സ്വർണ്ണാഭരണങ്ങൾ അണിയാൻ ഈഴവർക്ക് റാണി അനുവാദം നൽകി. കിഴക്കേ നടയിൽ അഗ്നിബാധയുണ്ടായതു നിമിത്തം എല്ലാ ജാതിക്കാർക്കും വീടുകൾ ഓടുമേയാനുള്ള അനുവാദം 1817-ൽ നൽകി. അവർണർ ക്രിസ്തുമതം സ്വീകരിച്ചാലും മേൽജാതിക്കാരുമായുള്ള ബന്ധത്തിൽ, അധഃകൃതരായിരിക്കവെ അനുഷ്ഠിച്ചിരുന്ന ആചാരങ്ങൾ തുടരണം എന്ന് 1829-ൽ വിളംബരം ചെയ്തു. 1819-ൽ നികുതി കുടിശ്ശികയ്ക്ക് അടിമകളെ വിൽക്കുന്നത് നിർത്തലാക്കി. ക്രിസ്ത്യാനികൾക്ക് പള്ളി പണിയാനുള്ള സ്ഥലവും നിർമ്മാണവസ്തുക്കളും സൗജന്യമായി നൽകി. ക്രിസ്ത്യാനികളെ അനധികൃതമായി അറസ്റ്റ് ചെയ്ത് തടങ്കലിൽ വയ്ക്കുന്നത് തടയുന്നതിന് 1823-ൽ വിളംബരം പുറപ്പെടുവിച്ചു. 1829-ൽ റാണി പാർവതീഭായി റീജന്റ് സ്ഥാനം ഒഴിഞ്ഞു. സ്വാതി തിരുനാൾ മഹാരാജാവ് അധികാരമേറ്റു. 1853-ൽ അന്തരിച്ചു.

റാണി ഗൗരി ലക്ഷ്മിഭായിയും റാണി ഗൗരി പാർവതീഭായിയും ആധുനിക കേരളത്തിന്റെ വളർച്ചയ്ക്ക് തറകല്ലിട്ടവരാണ്. ഇരുവരും ജനക്ഷേമകരമായ പ്രവർത്തനങ്ങളാണ് നിർവഹിച്ചത്. പിൽക്കാലത്ത് കേരള സമൂഹത്തിലുണ്ടായ ഉണർവിന് കാരണമായ നടപടികൾക്ക് തുടക്കം കുറിച്ചത് ഈ വനിതകളുടെ ഭരണമാണ്. അടിമവ്യാപാരത്തെ അവസാനിപ്പിക്കാൻ പുരുഷന്മാർ പ്രകടിപ്പിക്കാത്ത ധൈര്യവും സാഹസികതയുമാണ് ഈ യുവറാണിമാർ അന്നു പ്രകടിപ്പിച്ചത്. വിദ്യാഭ്യാസം, സാമൂഹ്യനീതി, ഭരണനിർവഹണം ഈ മേഖലകളിൽ വിപ്ലവകരമായ മാറ്റത്തിന് ബ്രിട്ടീഷ് ഭരണാധികാരികളുടെ, പ്രത്യേകിച്ച് കേണൽ മൺറോയുടെ സഹായവും പിന്തുണയും ഇവർക്കുണ്ടായിരുന്നു. കേണൽ മൺറോയുടെ സ്ഥാപിത താല്പര്യങ്ങൾക്കിടയിലും, മുമ്പെങ്ങും ലഭിക്കാത്ത വിധത്തിൽ കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾക്ക് തിരുവിതാംകൂർ രാജകുടുംബത്തിന്റെ സഹായവും ഇവരുടെ ഭരണകാലത്തുണ്ടായി. സെമിനാരി സ്ഥാപനത്തിന് ഇവർ നൽകിയ സഹായങ്ങൾ എക്കാലത്തും സ്മരണീയമാണ്.

■

# 13

# ഗ്രിഗോറിയൻ ദർശനം

**ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത**



ലോകപ്രശസ്ത, ദാർശനികനും, ചിന്തകനും, ദൈവശാസ്ത്രജ്ഞനും ഗ്രന്ഥകാരനുമായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്. 1922 ഓഗസ്റ്റ് 9-ന് തൃപ്പൂണിത്തുറയിൽ ജനിച്ചു. പിതാവ്: പൈലി, മാതാവ്: ഏലി. 1937-ൽ മെട്രിക്കുലേഷൻ പരീക്ഷ പാസ്സായി. അതുകഴിഞ്ഞ് പത്രലേഖകൻ (1937-'42), ട്രാൻസ്പോർട്ട് കമ്പനിയിൽ ഗുമസ്തൻ, പി. ആൻഡ് ടി. വകുപ്പിൽ ഗുമസ്തനും പോസ്റ്റ്മാസ്റ്ററും (1942-'47). അക്കാലത്ത് പി. ആൻഡ് ടി. യൂണിയൻ തിരുവിതാംകൂർ - കൊച്ചി അസ്സോസിയേറ്റ് സെക്രട്ടറി. പിന്നീട് എത്യോപ്യയിൽ സർക്കാർ സ്കൂളുകളിൽ അദ്ധ്യാപകൻ (1947-'50). അമേരിക്കൻ സർവ്വകലാശാലകളിൽ പഠിച്ച് ഉന്നതബിരുദങ്ങൾ നേടി (1950-'54). ആലുവാ ഫെലോഷിപ്പ് ഹൗസ് ബർസാർ ആയി പ്രവർത്തിച്ചു (1954-'56). എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ പേഴ്സണൽ അസിസ്റ്റന്റും ഉപദേശകനും (1956-'59). 1959 ജനുവരിയിൽ ശെമ്മാശനായി. യേൽ സർവ്വകലാശാലയിലും ഓക്സ്ഫഡിലും ഉപരിപഠനം നടത്തി (1959-'61). 1961-ൽ വൈദികനായി. ക്രൈസ്തവസഭകളുടെ അഖിലലോക കൗൺസിലിന്റെ (W.C.C.) അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി പ്രവർത്തിച്ചു (1962-'67). സോവിയറ്റ് യൂണിയനിലേക്കു പോയ W.C.C.യുടെ ഡെലിഗേഷന്റെയും (1962), യുനെസ്കോ ഡെലിഗേഷന്റെയും (1967) നേതാവ്. 1967 മുതൽ 1996 വരെ ഓർത്തഡോക്സ് സെമിനാരിയുടെ പ്രിൻസിപ്പൽ. 1975

-ൽ മെത്രാപ്പോലീത്തായായി. 1976 മുതൽ 1996 വരെ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ. ക്രൈസ്തവസഭകളുടെ ലോക കൗൺസിൽ (W.C.C.) പ്രസിഡന്റുമാരിലൊരാളായി പ്രവർത്തിച്ചു (1983–'91). ലോകസമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സന്ദേശവുമായി ആഗോളതലത്തിൽ സഞ്ചരിച്ചു. ഒട്ടധികം അന്താരാഷ്ട്ര സംഘടനകളുടെ നേതൃത്വം വഹിച്ചിരുന്നു. സോവിയറ്റ് ലാൻഡ് നെഹ്റു അവാർഡ്, ഓട്ടോ നുഷ്കെ പ്രൈസ് ഫോർ ദി പീസ് (ജർമ്മനി) തുടങ്ങി ഇരുപതോളം രാജ്യാന്തര അവാർഡുകളും ഒട്ടേറെ ബഹുമതികളും ലഭിച്ചിട്ടുണ്ട്. ഗ്രിഗറി ഓഫ് നിസ്സായെക്കുറിച്ചുള്ള ഗവേഷണപഠനത്തിന് 1975-ൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ്. കൂടാതെ റഷ്യയിലെ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമി, ഹംഗറിയിലെ ബുഡാപ്പസ്റ്റ് ലൂതറൻ തിയോളജിക്കൽ അക്കാഡമി, ചെക്കോസ്ലോവാക്യയിലെ ജാൻഹസ് ഫാക്കൽറ്റി എന്നിവിടങ്ങളിൽ നിന്ന് ഓണററി ഡോക്ടറേറ്റ്. ജോയ് ഓഫ് ഫ്രീഡം, ഫ്രീഡം ഓഫ് മാൻ, കോസ്മിക്മാൻ, ഹ്യൂമൻ പ്രസൻസ്, എൻലൈറ്റൻമെന്റ് ഈസ്റ്റ് ആന്റ് വെസ്റ്റ്, സയൻസ് ഫോർ സെയിൻ സൊസൈറ്റീസ്, എ ലൈറ്റ് റ്റൂ ബ്രൈറ്റ്, എ ഹ്യൂമൻ ഗോഡ്, ലൗവ്സ് ഫ്രീഡം തുടങ്ങി 32 ഇംഗ്ലീഷ് ഗ്രന്ഥങ്ങളും 18 മലയാള ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെടാത്ത മലയാളം, ഇംഗ്ലീഷ്, ജർമ്മൻ, ഫ്രഞ്ച് എന്നീ ഭാഷകളിലുള്ള പ്രബന്ധങ്ങൾ അനേകമുണ്ട്. 1996 നവംബർ 24-നു കാലംചെയ്തു. ഓർത്തഡോക്സ് സെമിനാരി ചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്നു.

* * *

1966 ഡിസംബർ 15-നാണ് ഞാൻ ഗ്രിഗോറിയോസ് തിരുമേനിയെ ആദ്യമായി സെമിനാരിയിൽ വച്ച് കാണുന്നതും അദ്ദേഹത്തിന്റെ പ്രഭാഷണം കേൾക്കുന്നതും. അന്നെനിക്ക് 17 വയസു മാത്രം പ്രായം. ആദർശലോകത്തിൽ വിഹരിക്കുന്ന ഘട്ടം. ജീവിതത്തിന് ദാർശനികവും ആദ്ധ്യാത്മികവുമായ ഒരു അടിത്തറയുണ്ടാവണമെന്ന അഭിവാഞ്ഛ ഹൃദയത്തിൽ പേറി നടക്കുന്ന പ്രായം. ഈ ദശാസന്ധിയിലാണ് ഗ്രിഗോറിയോസ് തിരുമേനിയെ കണ്ടെത്തുന്നത്. 1996 നവംബർ 24-ന് അദ്ദേഹം കാലംചെയ്യുന്നതുവരെ മൂന്നു പതിറ്റാണ്ടുകൾ ആ ഗുരുമുഖത്തുനിന്നും കേൾക്കാനും ഗ്രഹിക്കാനും കഴിഞ്ഞു. അദ്ദേഹത്തിൽ നിന്നു ലഭിച്ച അറിവിന്റെ ഓരോ ശകലവും നമുക്കു മുമ്പിൽ ഒരു ആശയ പ്രപഞ്ചം തന്നെയായി

രൂപപ്പെട്ടു. നിരന്തരം വികസ്വരമാകുന്ന ഇത്തരം എത്രയെത്ര ആശയ പ്രപഞ്ചങ്ങൾ! ഇവിടെ അറിവ് ഒരു അനുഭൂതിയായി പരിണമിക്കുന്നു. ഇന്നും ആ ഗുരുസാന്നിദ്ധ്യത്തിന് മുമ്പിലിരുന്നുകൊണ്ടാണ് അദ്ദേഹത്തിന്റെ ചിന്തകളെപ്പറ്റിയുള്ള ധ്യാനമനനങ്ങളിലേർപ്പെടുന്നത്. ഇത് ബുദ്ധിപരമായ ഒരു അന്വേഷണം മാത്രമല്ല. ജീവിതത്തിന് അർത്ഥം തേടിയുള്ള തീർത്ഥാടനമാകുന്നു. ജീവിതത്തിന്റെ സമസ്തതലങ്ങളേയും സ്പർശിക്കുന്നതും വിവിധഭാവങ്ങളെ സമുദ്ഗ്രഥിക്കുവാൻ കെല്പുള്ളതുമായ ഒരു ജീവിതദർശനത്തിലേക്ക് നമ്മെ ഉപനയിച്ച ഗുരുവരനാണ് പൗലോസ് മാർ ഗ്രിഗോറിയോസ്.

1966-ൽ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി (അന്ന് ഫാ. ടി. പോൾ വർഗീസ്) അഖിലലോക സഭാകൗൺസിൽ അസോസിയേറ്റ് സെക്രട്ടറിയായിരുന്നു. അദ്ദേഹം 1966 ഡിസംബറിൽ സെമിനാരി സന്ദർശിച്ചു സെമിനാരി വിസിറ്റേഴ്സ് ഡയറിയിൽ അദ്ദേഹം സ്വന്തം കൈപ്പടയിൽ ഇങ്ങനെ കുറിച്ചിരിക്കുന്നു: “De. 15, 1966. Fr. Paul Varghese, WCC, Geneva, *Home for only two days!*”. ഞാൻ സെമിനാരിയിൽ വിദ്യാർത്ഥിയായി ചേർന്ന വർഷം. അന്ന് സെമിനാരി പ്രിൻസിപ്പൽ ആയിരുന്ന ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ നിർദ്ദേശാനുസരണം സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം അദ്ദേഹം സെമിനാരി ചാപ്പലിൽ പ്രസംഗിച്ചു. വി. കന്യക മറിയാമിന് സഭയിലുള്ള സ്ഥാനമായിരുന്നു വിഷയം. ദൈവത്തോട് നാം പ്രാർത്ഥിക്കുന്നു. കന്യകമറിയാമിനോടും പ്രാർത്ഥിക്കുന്നു. രണ്ടും തമ്മിൽ എന്താണ് വ്യത്യാസം? ഓർത്തഡോക്സ് സഭ, വി. കന്യകമറിയാമിനെ ദൈവമാക്കുകയാണോ? ഈ ചോദ്യങ്ങൾ അക്കാലത്ത് മനസ്സിനെ അലട്ടിയിരുന്നു. ഫാ. പോൾ വർഗീസിന്റെ പ്രസംഗം എന്റെ സംശയങ്ങൾ ദുരീകരിച്ചു. അദ്ദേഹം പറഞ്ഞു: ദൈവം സ്രഷ്ടാവാണ്. കന്യകമറിയം സൃഷ്ടിയുമാണ്. സൃഷ്ടിയുടെ പരിധിക്കുള്ളിൽ മാത്രമാണ് കന്യകമറിയാമിന്റെ സ്ഥാനം. എന്നാൽ സൃഷ്ടിയുടെ പരിധിക്കുള്ളിൽത്തന്നെ എല്ലാ പരിശുദ്ധന്മാരുടെയും നിരയിൽ വി. കന്യകമറിയാമിന് അഗ്രിമസ്ഥാനമുണ്ട്. കാരണം, അവൾ മനുഷ്യാവതാരം ചെയ്ത ദൈവത്തെ പ്പെറ്റ അമ്മയാണ്. അത്ര ശ്രേഷ്ഠമായ ദൗത്യത്തിന് അർഹയായി ദൈവം കണ്ട് തിരഞ്ഞെടുത്ത് വേർതിരിച്ചവളാണ്. അവൾ നമ്മുടെ അമ്മയാണ്. ക്രിസ്തുവിൽ രൂപപ്പെട്ടുവരുന്ന ഒരു പുതിയ ജനതയുടെ ആദിസ്ഥാനത്ത് അവൾ നമുക്കു മാതാവും മാതൃകയുമായി നിലകൊള്ളുന്നു. സമസ്തലോകത്തിനുംവേണ്ടി കർത്താവിനെ

വഹിച്ചുകൊണ്ടു നിൽക്കുന്ന അമ്മ സഭയുടെ പ്രതിനിധിയും പ്രതീകവുമാണ്. തിരിഞ്ഞുനോക്കുമ്പോൾ ഓർത്തഡോക്സ് വിശ്വാസ പഠനത്തിലേക്കുള്ള എന്റെ ഉപനയനം ഗുരുവോ ശിഷ്യനോ ബോധ പൂർവ്വമറിയാതെ അന്നവിടെ നടന്നുകഴിഞ്ഞിരുന്നു.

1967-ൽ ഫാ. ടി. പോൾ വർഗീസ് പ്രിൻസിപ്പലായി വന്നു. അക്കാലത്ത് താരതമ്യേന കൂടുതൽ സമയം അദ്ദേഹം സെമിനാരിയിൽ ചിലവഴിച്ചിരുന്നു. ധാരാളം വിഷയങ്ങൾ അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചു. പുതിയനിയമം, ദൈവശാസ്ത്രം, ആരാധനാശാസ്ത്രം, സഭ, കൂദാശകൾ ഇവയെല്ലാം അദ്ദേഹം കൈകാര്യം ചെയ്തിരുന്ന വിഷയങ്ങളാണ്. പുറമെ സംവാദങ്ങളും പ്രഭാഷണങ്ങളും ഉണ്ടാവും. അന്താരാഷ്ട്ര സമ്മേളനങ്ങളിൽ പങ്കെടുത്തശേഷം തിരികെ എത്തുമ്പോൾ നടത്തിയിരുന്ന അവലോകനങ്ങൾ സഭയിലും സമൂഹത്തിലും ഉയർന്നുവരുന്ന ഏറ്റവും പുതിയ പ്രവണതകളും ചിന്തകളും പരിചയപ്പെടാനുള്ള സന്ദർഭങ്ങളായിരുന്നു. ഒരു വശത്ത് ഓർത്തഡോക്സ് വിശ്വാസം യുക്തിസഹവും, വേദാധിഷ്ഠിതവും പിതാക്കന്മാരുടെ പ്രബോധനങ്ങളിൽ ഊന്നിയതും തീർത്തും പൗരസ്ത്യവുമാണെന്ന ആത്മാർത്ഥവും ആഴവുമായ ബോധ്യം. മറുവശത്ത്, ദാർശനികവും ചിന്താപരവുമായ പുതിയ പ്രവണതകളോടും സഭയിലും സമൂഹത്തിലും ഉയർന്നുവരുന്ന ഓരോ ചലനങ്ങളോടും സംവദിക്കാനും ക്രിയാത്മകമായി പ്രതികരിക്കാനുമുള്ള പ്രത്യുൽപ്പന്നമതിത്വം. ഇവ രണ്ടും സമഞ്ജസമായി സമ്മേളിച്ചിരിക്കുന്നുവെന്നതാണ് ഗ്രിഗോറിയോസ് തിരുമേനിയുടെ വ്യക്തിത്വത്തിന്റെയും ചിന്തയുടെയും സവിശേഷത.

പൗരസ്ത്യചിന്തയുടെ മർമ്മത്തിലേക്കു കടന്നുചെല്ലാനും അതിനെ പാശ്ചാത്യചിന്തയിൽ നിന്ന് വേർതിരിച്ച് കാണാനും സഹായിക്കുന്ന ഒരു കൂട്ടം താക്കോൽവാക്കുകൾ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ നിന്നും പ്രഭാഷണങ്ങളിൽ നിന്നും ശേഖരിക്കാൻ കഴിയും. ഇത്തരം താക്കോൽവാക്കുകൾ പൗരസ്ത്യചിന്തയിലെ അടിസ്ഥാനപ്രമാണങ്ങളുടെ സൂചികകളായി അദ്ദേഹം ഉപയോഗിക്കുന്നു. വേദപുസ്തകത്തിൽനിന്നോ പൗരസ്ത്യ പിതാക്കന്മാരുടെ ഗ്രന്ഥങ്ങളിൽനിന്നോ സ്വീകരിച്ച ഇത്തരം പദങ്ങളുടെ ഉൽപത്തിയും ആശയ സമ്പുഷ്ടിയും വിശദീകരിക്കാനുള്ള ഭാഷാനൈപുണ്യം ആയിരുന്നു അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെ ആധാരശില. കർക്കശവും കഠിനവുമായ അധ്വാനവും തപസ്യയും കൊണ്ടാണ് അദ്ദേഹം ഇത് നേടിയെടുത്തത്. ഗ്രിഗോറിയോസ്

തിരുമേനി ഇങ്ങനെ വികസിപ്പിച്ചെടുത്ത ധാരാളം വാക്കുകൾ എടുത്തുകാട്ടാൻ കഴിയും.

ഈ നൂറ്റാണ്ട് ഏതാണ്ട് അവസാനിക്കാറാവുന്നു. തിരിഞ്ഞുനോക്കുമ്പോൾ ഓർത്തഡോക്സ് വിശ്വാസത്തെക്കുറിച്ച് പാശ്ചാത്യലോകത്ത് ഒരു പുതിയ അവബോധം ഉണ്ടായി എന്നത് ഈ നൂറ്റാണ്ടിന്റെ പ്രത്യേകതയായി കാണാൻ കഴിയും. ഇതര സഭാവിഭാഗങ്ങളിൽപ്പെട്ടവർ ഓർത്തഡോക്സ് സഭാംഗങ്ങളായി എന്നല്ല. ഓർത്തഡോക്സ് വിശ്വാസത്തിന് വേദപുസ്തകത്തിൽ അധിഷ്ഠിതമായി ആദിപിതാക്കന്മാരുടെ പ്രബോധനങ്ങളിലൂടെ വളർന്നുവന്ന ഒരനസ്യൂതതയുണ്ടെന്ന തിരിച്ചറിവ് പാശ്ചാത്യ സഭാലോകത്തുണ്ടായി എന്നതാണ്. ഈ തിരിച്ചറിവിന്റെ വെളിച്ചത്തിൽ കത്തോലിക്കാ-പ്രൊട്ടസ്റ്റന്റ് പണ്ഡിതന്മാർ അവരുടെ വേദശാസ്ത്രപരമായ നിലപാടുകൾ പുനഃപരിശോധിക്കുന്നതിനും തിരുത്തുന്നതിനും ഇടയായിട്ടുണ്ട്. ഈ നിലയിൽനിന്നു നോക്കുമ്പോൾ സഭൈക്യപ്രസ്ഥാനത്തിന് ഓർത്തഡോക്സ് സഭകളുടെ സംഭാവന സുപ്രധാനമാണെന്ന് കാണാം. ഓർത്തഡോക്സ് വേദശാസ്ത്രം പാശ്ചാത്യലോകത്തിന് പരിചയിപ്പിച്ച പണ്ഡിതന്മാരുടെ മുൻനിരയിൽ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിക്ക് സുപ്രധാന സ്ഥാനമുണ്ട്. ഇത് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനിക്കാൻ വക നൽകുന്നു.

1961-ൽ ന്യൂഡൽഹിയിൽ വച്ചു നടന്ന അഖിലലോക സഭാ കൗൺസിൽ സമ്മേളനത്തിൽ വേദപഠനം നടത്തിക്കൊണ്ടാണ് പൗലോസ് മാർ ഗ്രിഗോറിയോസ് (അന്ന് ഫാ. പോൾ വർഗ്ഗീസ്) ലോക സഭാനേതൃത്വത്തിലേയ്ക്കു കടന്നുവരുന്നത് എന്നു പറയാം. അന്നുമുതൽ അദ്ദേഹം കാലം ചെയ്യുന്നതുവരെ സഭൈക്യവേദികളിൽ അദ്ദേഹം ബൈസന്റയിൻ - ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ വിശ്വസ്തനും ശക്തനുമായ പ്രതിനിധിയും വക്താവുമായിരുന്നു. ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ പാരമ്പര്യത്തിൽ ഉറച്ചുനിന്നുകൊണ്ടാണ് ഗ്രിഗോറിയോസ് തിരുമേനി തന്റെ ചിന്ത വികസിപ്പിച്ചെടുക്കുവാൻ ശ്രമിക്കുന്നത്. ഏത് വിഷയം കൈകാര്യം ചെയ്യുന്നതിലും അദ്ദേഹം സ്വീകരിച്ചുകാണുന്ന രീതി വേദപുസ്തകത്തിലും ആദിമ പിതാക്കന്മാരുടെ പ്രബോധനങ്ങളിലുമുള്ള പ്രസ്തുത വിഷയങ്ങളുടെ അടിസ്ഥാനം കണ്ടെത്തുകയത്രെ. ദൈവീകരണത്തെക്കുറിച്ച് ചർച്ച ചെയ്യുമ്പോഴും അദ്ദേഹം ഈ രീതി തന്നെ നിലനിർത്തുന്നു. ഓറിയന്റൽ സഭകൾക്ക് തന

തായ ഒരു ദൈവശാസ്ത്രം ഉണ്ടെന്ന് ലോകസഭകൾക്ക് കാണിച്ചു കൊടുത്ത മഹാനാണ് മാർ ഗ്രിഗോറിയോസ്.

ഗ്രിഗോറിയോസ് തിരുമേനി മലങ്കരസഭയ്ക്ക് നൽകുന്ന അനുശാസനം (legacy) പൗരസ്ത്യ ക്രിസ്തീയ ചിന്തയുടെ മൗലീകതയിലേയ്ക്ക് മലങ്കര ഓർത്തഡോക്സ് സഭ മടങ്ങിവരണം എന്നത്രെ. ഈ പ്രതിബദ്ധത ഏറ്റെടുക്കുന്നതിന് പ്രതിജ്ഞാബദ്ധരാവുകയാണ് നമുക്ക് അദ്ദേഹത്തിന് നൽകാൻ കഴിയുന്ന ഏറ്റവും യുക്തമായ ഗുരുദക്ഷിണ.

* * * * * * *

പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി വി. കൂദാശകളെക്കുറിച്ചു പൊതുവേയും വി. കുർബ്ബാനയെപ്പറ്റി പ്രത്യേകമായും പഠിപ്പിക്കുമ്പോൾ ഊന്നിപ്പറയുന്ന വാക്കുകളാണ് 'പങ്കാളിത്തം' (Participation), 'സംബന്ധം' (Communion) എന്നിവ. യേശുക്രിസ്തു ക്രൂശിന്മേൽ ഒരിക്കലായി സ്വയം അർപ്പിച്ച യാഗത്തിലുള്ള പങ്കാളിത്തവും സംബന്ധവുമാണ് വി. കുർബ്ബാന. പങ്കാളിത്തം, സംബന്ധം എന്നീ വാക്കുകൾക്ക് തുല്യമായി പുതിയനിയമത്തിന്റെ മൂലഭാഷയായ ഗ്രീക്കിൽ ഉപയോഗിച്ചിരിക്കുന്ന പദം 'കൊയ്നോണിയ' (Koinonia) എന്നത്രെ. ഇന്നു നാം ഉപയോഗിച്ചു കൊണ്ടിരിക്കുന്ന മലയാള വേദപുസ്തകത്തിൽ 'കൂട്ടായ്മ' എന്നാണ് ഈ പദത്തിനു കൊടുത്തിരിക്കുന്ന വിവർത്തനം. പലർ കൂടിവരുന്നതാണ് കൂട്ടായ്മ. കൊയ്നോണിയ എന്ന പദത്തിൽ കൂട്ടായ്മ എന്നൊരാശയം ഉൾക്കൊള്ളുന്നുണ്ടെങ്കിലും ശരിയായ അർത്ഥം അതല്ല. പൊതുവിലേക്ക് പകർന്നുകൊടുത്തും പൊതുവിൽ നിന്ന് പങ്കിട്ടനുഭവിച്ചുംകൊണ്ടുള്ള പരസ്പര സംസർഗ്ഗവും, സംബന്ധവും സംയോഗവുമാണ് കൊയ്നോണിയ. പകർന്നു കൊടുക്കുക എന്ന വാക്കിൽ അർപ്പണം (Offering) അല്ലെങ്കിൽ യാഗം (Sacrifice) എന്ന ആശയം അടങ്ങിയിട്ടുണ്ട്. ഒന്നിച്ചു പകർന്നുകൊടുത്തും പങ്കിട്ടനുഭവിച്ചും കൊണ്ടുണ്ടാകുന്ന പാരസ്പര്യത്തിൽ യോഗം (Communion) എന്ന ആശയവും അടങ്ങിയിരിക്കുന്നു. അങ്ങനെ യാഗവും യോഗവും ചേർന്നുവരുന്ന സങ്കൽപമാണ് കൊയ്നോണിയ.

സുറിയാനിയിൽ ''ശൗത്തോഫൂതോ'' എന്ന പദമാണ് 'കൊയ്നോണിയ'യ്ക്ക് തത്സമമായി നല്കിയിരിക്കുന്നത്. പങ്കാളിത്തം, സംബന്ധം എന്നീ അർത്ഥങ്ങൾ തന്നെയാണ് ഈ സുറിയാനിപദത്തിനുള്ളത്. 1. കൊരി. 10:16-ൽ നാം വായിക്കുന്നു: "നാം

അനുഗ്രഹിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുവിന്റെ രക്തത്തിന്റെ സംബന്ധം (പങ്കാളിത്തം) അല്ലയോ? നാം നുറുക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തിന്റെ സംബന്ധം (പങ്കാളിത്തം) അല്ലയോ?" ഈ വാക്യത്തിൽ കാണുന്ന 'സംബന്ധം' എന്ന പദം ഗ്രീക്കു മൂല ത്തിൽ "കൊയ്നോണിയ" എന്നും സുറിയാനിയിൽ 'ശൗത്തോ ഫൂതോ' എന്നുമത്രെ. ഇതിന് മലയാള വേദപുസ്തകത്തിൽ കൊടു ത്തിരിക്കുന്ന 'കൂട്ടായ്മ' എന്ന വിവർത്തനം ഭാഷാപരമായി അപ ര്യാപ്തവും ആശയപരമായി ദുർബലവുമാണെന്ന് ഗ്രിഗോറിയോസ് തിരുമേനി പഠിപ്പിക്കുന്നു. 'സംബന്ധം' എന്നതിന് മലയാളത്തിൽ 'വിവാഹം' എന്ന അർത്ഥവുമുണ്ടെന്ന് തിരുമേനി ചൂണ്ടിക്കാണി ച്ചത് ഇപ്പോഴും ഓർക്കുന്നു. വിവാഹം രണ്ടു വ്യക്തികളുടെ വെറും കൂട്ടായ്മയല്ല. 'സംബന്ധം' തന്നെയാണ്. ആത്മശരീരമനസ്സുകളുടെ സംയോഗ (Communion) മാണ്. "കൊയ്നോണിയ" എന്ന പദ ത്തിന്റെ അർത്ഥം ഗ്രീക്കുഭാഷാ നിഘണ്ടു വിവരിക്കുമ്പോൾ, ഗ്രീക്ക് വ്യവഹാരഭാഷയിൽ പൊതുവെ ഉപയോഗിച്ചിരുന്ന വാക്കാണ തെന്ന് എടുത്തു പറയുന്നു. ചുരുക്കത്തിൽ ഗ്രീക്കിൽ, "കൊയ്നോ ണിയ" എന്നും സുറിയാനിയിൽ "ശൗത്തോഫൂതോ" എന്നും മല യാളത്തിൽ 'സംബന്ധം' (പങ്കാളിത്തം) എന്നും പറയുമ്പോൾ പര സ്പരബന്ധത്തിന്റെ ആഴമായ അനുഭവമാണ് അർത്ഥമാക്കുന്നത്. വി. കുർബ്ബാനയുടെ സന്ദർഭത്തിൽ ഈ വാക്കുകളുടെ പൊരുൾ ഒരേ കർത്തൃമേശയിൽ നിന്ന് പങ്കിട്ടനുഭവിക്കുന്ന വിശ്വാസികൾ യേശുക്രിസ്തുവിന്റെ യാഗത്തിലും, യാഗത്തിലൂടെ ക്രിസ്തു പകർന്നു നൽകുന്ന തന്റെ ശരീരരക്തങ്ങളിലും പങ്കാളികളാവു കയും അതുവഴി ക്രിസ്തുവിനോടും പരസ്പരവും സംയോജിക്ക പ്പെടുകയും ചെയ്യുന്നു എന്നത്രേ.

സുറിയാനി ആരാധനയിൽ "ശൗത്തോഫൂതോ" എന്ന പദം നാമരൂപത്തിലും ക്രിയാരൂപത്തിലും ധാരാളം ഉപയോഗിച്ചു കാ ണുന്നു. സുറിയാനിയിൽ വി. കുർബ്ബാനയ്ക്കു പകരം ഉപയോഗി ക്കുന്ന മറ്റൊരു പ്രധാനപദം വി. രഹസ്യങ്ങൾ എന്നാണല്ലോ. സുറി യാനി കുർബ്ബാന തക്സായിൽ "വിശുദ്ധ രഹസ്യങ്ങളിലുള്ള സംബന്ധം" എന്ന് വി. കുർബ്ബാനയിലുള്ള പങ്കാളിത്തത്തിന് ആവർത്തിച്ചുപയോഗിക്കുന്നു. ഉദാഹരണമായി വി. കുർബ്ബാനയിൽ സ്ഥാപനവചനത്തിനുശേഷം "എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്യു വിൻ" എന്ന കർത്തൃനിർദ്ദേശം (ലൂക്കോ. 22:19) ഇങ്ങനെ വിവ രിച്ചു പറഞ്ഞിരിക്കുന്നു. "ഈ രഹസ്യത്തിൽ നിങ്ങൾ സംബന്ധി

ക്കുമ്പോൾ ഇതനുഷ്ഠിച്ചുകൊണ്ട്, ഞാൻ വരുന്നതുവരെ എന്റെ മരണത്തെയും പുനരുത്ഥാനത്തെയും സ്മരിച്ചുകൊൾവിൻ" (മാർ യാക്കൂബിന്റെ ക്രമം). വി. കുർബ്ബാനയിലുള്ള സംബന്ധത്തിനു മാത്ര മല്ല പരിശുദ്ധ മാതാവിന്റെയും പരിശുദ്ധന്മാരുടെയും പരിശുദ്ധക ളുടെയും ഓർമ്മയിലുള്ള പങ്കാളിത്തത്തിനും "ശൗത്തോഫൂതോ" എന്ന സുറിയാനി പദം തന്നെ ഉപയോഗിക്കുന്നുണ്ട്. ഉദാഹരണ മായി "മാതൃ വിശുദ്ധ സ്മൃതി സംബന്ധം നൽകുക നാഥാ" (നാഥാ നിന്റെ മാതാവിന്റെയും നിന്റെ പരിശുദ്ധരുടെയും ഓർമ്മയിൽ ഞങ്ങളെ സംബന്ധിപ്പിക്കേണമേ) എന്നു തുടങ്ങുന്ന പ്രാർത്ഥനാ ഗാനം ശ്രദ്ധിക്കുക. 'സംബന്ധം' എന്ന പദത്തിന് ആഴവും വിപുല വുമായ അർത്ഥമുണ്ടെന്നാണ് ഈ പഠനം വ്യക്തമാക്കുന്നത്. ആരാ ധനയിലൂടെ, ഇക്കാലത്തിലും ലോകത്തിലും ജീവിക്കുന്ന സഭ, രണ്ടായിരം വർഷങ്ങൾക്കു മുമ്പ് കർത്താവ് പൂർത്തീകരിച്ച യാഗ ത്തിൽ പങ്കുകൊള്ളുകയും ക്രിസ്തുവിനോടും തന്റെ പരിശുദ്ധന്മാ രോടുമുള്ള സംബന്ധത്തിലേക്ക് പ്രവേശിക്കുകയും ചെയ്യുന്നു.

വി. കുർബ്ബാന യാഗമാണെന്ന പ്രബോധനം പുതിയനിയമകാ ലം മുതൽ തന്നെ സഭയിൽ ഉണ്ടായിരുന്നു. "ഡിഡാക്കേ" എന്ന പേരിൽ രണ്ടാം നൂറ്റാണ്ടിൽ സമാഹരിക്കപ്പെട്ട "പന്ത്രണ്ട് അപ്പോ സ്തോലന്മാരുടെ പ്രബോധനം" എന്ന ഗ്രന്ഥത്തിലും (14:1–3) റോമിലെ എപ്പിസ്ക്കോപ്പാ ആയിരുന്ന വി. ക്ലിമീസ് ഒന്നാം നൂറ്റാ ണ്ടിന്റെ അവസാനത്തോടെ എഴുതിയ 'കൊരിന്ത്യർക്കുള്ള ഒന്നാം ലേഖന'ത്തിലും (44:4) രണ്ടാം നൂറ്റാണ്ടിന്റെ അവസാനത്തോടെ വി. ഐറേനിയോസ് എഴുതിയ "വേദവിപരീതികൾക്കെതിരെ" എന്ന ഗ്രന്ഥത്തിലും (4:17; 5:4; 18:2) വി. കുർബ്ബാന യാഗമാണെന്ന് വ്യക്തമായ പരാമർശമുണ്ട്.

ക്രൂശീകരണത്തിന്റെ തലേരാത്രിയിൽ വി. കുർബ്ബാന സ്ഥാപി ച്ചുകൊണ്ട് "ഇത് നിങ്ങൾക്കുവേണ്ടി നൽകുന്ന എന്റെ ശരീരം" എന്നും "നിങ്ങൾക്കുവേണ്ടി ചൊരിയുന്ന എന്റെ രക്തത്തിലെ പുതി യനിയമം" എന്നും പ്രസ്താവിക്കുമ്പോൾ (ലൂക്കോ. 22:19–20) വി. കുർബ്ബാനയുടെ യാഗപരമായ പ്രാധാന്യം സ്പഷ്ടമാവുന്നുണ്ട്. കർത്താവിന്റെ അന്ത്യഅത്താഴം യഹൂദന്മാരുടെ പെസഹാപെരു നാളിനോട് ബന്ധിച്ചു വരുന്നതു തന്നെ വി. കുർബ്ബാന യാഗമാ ണെന്നതിലേക്ക് വിരൽ ചൂണ്ടുന്നു. "നമ്മുടെ പെസഹാ കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു; ക്രിസ്തു തന്നെ" എന്ന് പരിശുദ്ധനായ പൗലോസ് ശ്ലീഹായും (1 കൊരി. 5:7) പറയുന്നുണ്ടല്ലോ. വി.

കുർബ്ബാനയുടെ സ്ഥാപനവചനത്തിൽ കാണുന്ന "ശരീരം", "രക്തം" എന്നീ പദങ്ങൾ യാഗസന്ദർഭത്തിൽ നിന്ന് വരുന്നവയാണ്. ക്രൂശിൽ ഖണ്ഡിക്കപ്പെട്ട ശരീരം യാഗശരീരവും ചിന്തിയ രക്തം യാഗരക്തവുമാണ്. ഇതേ ശരീരരക്തങ്ങൾ തന്നെ വി. കുർബ്ബാനയിൽ കർത്താവ് നമുക്കു പങ്കിട്ടു നൽകുന്നു. "ഈ പാനപാത്രം നിങ്ങൾക്കുവേണ്ടി ചൊരിയുന്ന എന്റെ രക്തത്തിലെ പുതിയനിയമം ആകുന്നു" എന്ന പ്രസ്താവം സീനായിൽ വെച്ച് ദൈവം മോശ മുഖാന്തിരം യിസ്രായേൽ ജനവുമായി ചെയ്ത പഴയനിയമത്തെ (ഉടമ്പടി) അനുസ്മരിപ്പിക്കുന്നു. പുറ. 24:5-9 ൽ കാണുന്നപ്രകാരം മോശ യാഗമർപ്പിച്ചശേഷം രക്തമെടുത്ത് യാഗപീഠത്തിന്മേലും ജനത്തിന്മേലും തളിച്ചു. ജനത്തിന്മേൽ തളിച്ചുകൊണ്ട് "യഹോവ നിങ്ങളോട് ചെയ്തിരിക്കുന്ന നിയമത്തിന്റെ രക്തം ഇതാ" എന്നു പറഞ്ഞു. പഴയനിയമ യാഗത്തിന്റെ സ്ഥാനത്ത് കർത്താവ് സ്ഥാപിച്ച പുതിയനിയമയാഗമാണ് വി. കുർബ്ബാന. ആദ്യത്തേത് രക്താർപ്പിതബലിയെങ്കിൽ രണ്ടാമത്തേത് രക്തരഹിത ബലിയാകുന്നു. ആദ്യത്തേത് ആവർത്തിക്കുന്ന ബലിയെങ്കിൽ രണ്ടാമത്തേത് ഒരിക്കലായി അർപ്പിച്ച ക്രിസ്തുവിന്റെ ക്രൂശിലെ ബലിയുടെ പുനരാവിഷ്ക്കാരവും (Re-presentation) സഭയ്ക്ക് എക്കാലവും ആ തിരുബലിയിലുള്ള പങ്കാളിത്തവും സംബന്ധവും (Participation and Communion) ആകുന്നു.

വി. കുർബ്ബാന ക്രിസ്തുവിന്റെ യാഗത്തിലുള്ള പങ്കാളിത്തമാണെന്ന് പറയുമ്പോൾത്തന്നെ അത് നമ്മുടെ തന്നെ യാഗാർപ്പണം കൂടെയാണെന്ന് മനസ്സിലാക്കണം. ഒരുക്കശുശ്രൂഷയിൽ പൂജാപാത്രങ്ങൾ കൈകളിൽ വഹിച്ചുകൊണ്ട്, "ദൈവമേ, നീ കുർബ്ബാന (യാഗം, കാഴ്ച) യാകുന്നു. നിനക്കു ഞങ്ങൾ കുർബ്ബാന അർപ്പിക്കുകയും ചെയ്യുന്നു" എന്നു പ്രാർത്ഥിക്കുന്നുണ്ടല്ലോ. ഇവിടെ "ദൈവമേ" എന്നു സംബോധന ചെയ്യുന്നത് പുത്രനാം ദൈവത്തെയാണ്. ലോകം മുഴുവനും വേണ്ടി സ്വയം യാഗമായി അർപ്പിച്ച പുത്രൻതമ്പുരാന് അപ്പവീഞ്ഞുകളിലൂടെ നാം നമ്മെത്തന്നെ യാഗമായി അർപ്പിക്കുന്നു. പിഴവുകളും പോരായ്മകളുമുള്ള നമ്മുടെ യാഗത്തെ പൂർണ്ണവും പരിശുദ്ധവുമായ തന്റെ തന്നെ ശരീരരക്തങ്ങളായി നമുക്ക് തിരികെ നൽകുന്നു. പൂജാപാത്രങ്ങൾ കൈകളിൽ വഹിച്ചുകൊണ്ട് മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നതിനു മുമ്പായി പൂജാപാത്രങ്ങളിന്മേലുള്ള മൂടികൾ നീക്കിക്കൊണ്ടു ചൊല്ലുന്ന പ്രാർത്ഥന വി. കുർബ്ബാനയുടെ ഈ യാഗസങ്കൽപം വ്യക്തമാക്കു

ന്നതാണ്. "ലോകം മുഴുവന്റെയും പാപപരിഹാരത്തിനും രക്ഷയ്ക്കും വേണ്ടി തന്റെ പിതാവിന് സ്വീകാര്യബലിയായി സ്വയം സമർപ്പിച്ച വെടിപ്പുള്ള നിർമ്മല കുഞ്ഞാടായ മശിഹാതമ്പുരാനേ, നിനക്ക് പ്രീതികരവും ഞങ്ങൾക്കുവേണ്ടിയുള്ള നിന്റെ ബലിയർപ്പണത്തിന് അനുരൂപമായ ജീവനുള്ള ബലിയായി ഞങ്ങളെത്തന്നെ നിനക്ക് സമർപ്പിക്കുവാൻ ഞങ്ങളെ യോഗ്യരാക്കേണമേ."

വി. കുർബ്ബാന നമ്മുടെ യാഗാർപ്പണമാണ്. നമ്മെത്തന്നെ യാഗമായി അർപ്പിക്കുന്നു. അതേസമയം വി. കുർബ്ബാന നമ്മുടെ കർത്താവിന്റെ ഒരിക്കലായുള്ള ക്രൂശിലെ പരമയാഗത്തിലുള്ള പങ്കാളിത്തവുമാകുന്നു. സ്നേഹത്തിലും ത്യാഗത്തിലും സ്വയം യാഗമായിത്തീർന്ന് ക്രിസ്തുവിന്റെ ക്രൂശിലെ യാഗത്തോട് ഏകീഭവിക്കുന്ന ജീവിതസന്ദർഭങ്ങളിൽ നിന്ന് കർത്താവിന്റെ യാഗപീഠത്തിന് അടുത്തുവരുന്ന നാം അപ്പവീഞ്ഞുകളിലൂടെയും സ്തുതിസ്തോത്രങ്ങളിലൂടെയും നമ്മെത്തന്നെ തിരുസന്നിധിയിൽ അർപ്പിക്കുകയത്രെ. നമ്മുടെ കാഴ്ചകൾ കർത്താവ് സ്വീകരിച്ച് തിരുശരീരരക്തങ്ങളായി തന്നെത്തന്നെ നമുക്ക് നൽകുന്നു. ഇതാണ് വി.കുർബ്ബാനയുടെ പൊരുൾ. ക്രിസ്തീയ ജീവിതത്തിന്റെ പൊരുളും ഇതു തന്നെ. ഈ അവബോധം ഉള്ളിലുറപ്പിച്ച് ജീവിതത്തിന്റെയും ശുശ്രൂഷയുടെയും അർത്ഥം എന്തെന്ന് തെളിയിച്ചുതന്ന ഗുരുവിനെ വീണ്ടും പ്രണമിക്കുന്നു.

■

14

# പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി യുഗ സംക്രമണ പുരുഷൻ

**ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത**

ഇന്ത്യൻ ദേശീയചരിത്രത്തിൽ യുഗസംക്രമണ നായകൻ ആർ എന്ന അന്വേഷണത്തിന് രാഷ്ട്രപിതാവായ മഹാത്മാഗാന്ധിജി യുടെ പേർ മാത്രമേ സർവ്വസമ്മതമായി നൽകാനാവൂ. അതുപോലെ ഇന്ത്യയിലെ ദേശീയ സഭയായ മലങ്കര ഓർത്തഡോക്സ് സുറി യാനി സഭയുടെ ചരിത്രവഴിയിൽ യുഗസംക്രമണ നായകൻ ആർ എന്ന ചോദ്യത്തിന് സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്താ എന്ന് മാത്രമേ വസ്തുനിഷ്ഠവും സത്യസന്ധവുമായ അന്വേഷണത്തിൽ നൽകാനാവൂ.

പതിനാറാം നൂറ്റാണ്ടു വരെയുള്ള ക്രൈസ്തവസഭകളുടെ ചരിത്രം ദേശചരിത്രംപോലെ അവിച്ഛിന്നമോ യുക്തിഭദ്രമോ ആയി രേഖപ്പെടുത്തപ്പെട്ടിട്ടില്ല. എ.ഡി. 1500–ന് ശേഷമുള്ള ചരിത്രം യഥാ തഥമായി മുൻവിധികൾ കൂടാതെ പരിശോധിച്ചാൽ ചരിത്രപുരു ഷനായി ഈ ലേഖനം വിലയിരുത്തുന്ന പിതാവിനെപ്പോലെ സഭാ ചരിത്രത്തെയും ഒരുപക്ഷേ, ദേശചരിത്രത്തെ തന്നെയും ആരോ ഗ്യകരവും ആധുനികവും ആയ പ്രകാശത്തിലേക്കും നവോത്ഥാന ത്തിലേക്കും സഫലമായി ഉപനയിച്ച മറ്റൊരു വ്യക്തിയെ കണ്ടെ ത്തുക അസാധ്യമാണ്. രണ്ടു നൂറ്റാണ്ടുമുമ്പ് ചരിത്രത്തിന്റെ ഭാഗമാ യിത്തീർന്ന ആ മഹാത്മാവിനെപ്പറ്റി സമഗ്രമായ അന്വേഷണവും പഠനവും ഗവേഷണവും നടത്തി അദ്ദേഹത്തിന്റെ സമഗ്രമായ ഒരു ചരിത്രം ഇപ്പോഴത്തെ പരിശുദ്ധ കാതോലിക്കാ ബാവാ 1990–ൽ പ്രസാധനം ചെയ്തു പ്രസിദ്ധപ്പെടുത്തിയതോടെ തേജോമയമായ

ആ യുഗസംക്രമണ പുരുഷന്റെ കർമ്മമേഖലകൾ ആദ്യമായി സാംസ്കാരിക ലോകത്തിന്റെ ശ്രദ്ധയിൽ അവഗണിക്കാനാവാത്ത വിധം വജ്രശോഭയോടെ ജ്വലിച്ചുനിന്നു.

വി. മാർത്തോമ്മാ ശ്ലീഹാ എ.ഡി. 52-ൽ സ്ഥാപിച്ച പാലൂർ-ചാട്ടുകുളങ്ങരയിൽ (ആർത്താറ്റ് - കുന്നംകുളം മഹാഇടവക) ചുമ്മാർ-എളിച്ചി (ശെമവൂൻ-ഏലിശ്ബാ) ദമ്പതികളുടെ മകനായി ഭൂജാതം ചെയ്തു. 1740 നവംബർ 25-ന് ജനിച്ചതായിട്ടാണ് വിശ്വസിക്കപ്പെടുന്നത്. ഇട്ടൂപ്പ് എന്ന് ബാലന് പേരിട്ടു. പകലോമറ്റം ശ്രേണിയിൽ അഞ്ചാം മാർത്തോമ്മായുടെ ഭരണകാലമായിരുന്നു അത്. സാധുവായ കൈവെപ്പ് എന്ന പ്രശ്നത്തിലുണ്ടായ വിവാദങ്ങളെത്തുടർന്ന് നാലാം മാർത്തോമ്മായുടെ കാലത്ത് ആരംഭിച്ച് അഞ്ചാം മാർത്തോമ്മായുടെ ഭരണകാലമായിരുന്നു അത്. സാധുവായ കൈവെപ്പ് എന്ന പ്രശ്നത്തിലുണ്ടായ വിവാദങ്ങളെത്തുടർന്ന് നാലാം മാർത്തോമ്മായുടെ കാലത്ത് ആരംഭിച്ച് അഞ്ചാം മാർത്തോമ്മായുടെയും ആറാം മാർത്തോമ്മായുടെയും ഭരണകാലങ്ങളിലേക്ക് വ്യാപിച്ച പുത്തൻകൂർ-പഴയകൂർ തർക്കംമൂലം പാലൂർ-ചാട്ടുകുളങ്ങര പള്ളി ആരാധനകളില്ലാതെ പൂട്ടിക്കിടന്ന കാലമായിരുന്നു അത്. 1789-ൽ ടിപ്പു സുൽത്താന്റെ പടനായകന്മാർ ദൈവമാതാവിന്റെ പള്ളിയുടെ മേൽക്കൂര അഗ്നിക്കിരയാക്കി ചാട്ടുകുളങ്ങര അങ്ങാടി കൊള്ളയടിച്ച് സുറിയാനിക്കാരെ മതപരിവർത്തനത്തിന് ക്രൂരമായി ശ്രമിക്കുകയും ചെറുത്തുനിന്നവരെ വൃക്ഷശിഖരങ്ങളിൽ തൂക്കിക്കൊല്ലുകയും ചെയ്ത സംഭവം ചരിത്രപുരുഷനെ അഗാധമായി വേദനിപ്പിച്ചു. ചിറളയം പള്ളിയിൽ വൈദികഗുരുവായി മല്പാൻ പാഠശാല നടത്തിയിരുന്ന അദ്ദേഹത്തെ, ടിപ്പു സുൽത്താന്റെ നയതന്ത്രജ്ഞത ദേഹോപദ്രവം ഏല്പിച്ചില്ല. ആപത്ഭീതിയിലായ ചാട്ടുകുളങ്ങര നിവാസികളെ കുന്നംകുളം അങ്ങാടിയിൽ മണക്കുളം രാജാവിന്റെയും ചിറളയം രാജാവിന്റെയും (തലപ്പള്ളി സാമന്തരാജാക്കന്മാർ) സംരക്ഷണത്തിൽ അഭയം നൽകി.

## നറുക്കെടുപ്പും പടിയോലയും

1800 ആകുമ്പോഴേക്കും ഇട്ടൂപ്പ് മല്പാൻ പാലൂർ-കുന്നംകുളം പ്രദേശത്തെ സുറിയാനി ക്രിസ്ത്യാനി കളുടെ അനിഷേധ്യ വൈദിക നേതൃപ്രതിനിധിയായിത്തീർന്നു. കുന്നംകുളം സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനനെ കുന്നംകുളം ചരിത്രം അറിയിക്കുന്നതും കൊച്ചിരാജാവിനെ സന്ദർശിച്ച് പൂട്ടിക്കിടക്കുന്നതും അഗ്നിക്കിരയായതുമായ ചാട്ടുകുളങ്ങര പള്ളിക്കുവേണ്ടി നിവേദനം നടത്തു

ന്നതും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ആണെന്ന് ഫ്രാൻ സിസ് ബുക്കാനന്റെ കേരളവും (ഡോ. സി. കെ. കരീം) ആർത്താറ്റ് പള്ളിപ്പാട്ടും (1829-ൽ കുരിയപ്പൻ രചിച്ചത്) വ്യക്തമാക്കുന്നു. 1805-ൽ കൊച്ചി രാജാവ് ശക്തൻ തമ്പുരാന്റെ നിർദ്ദേശപ്രകാരം വന്ന മന്ത്രിയുടെ (പാലിയത്ത് അച്ചൻ) മദ്ധ്യസ്ഥതയിൽ ഇരുകക്ഷികളുടെയും സാന്നിദ്ധ്യത്തിൽ നറുക്കിട്ട് ദൈവമാതാവിന്റെ പള്ളിയും കുറെ സ്ഥലവും സുറിയാനിക്കാർക്കും കുരിശുപള്ളിയും കുറെ സ്ഥലവും കത്തോലിക്കർക്കും ലഭിച്ചതോടെ ഇട്ടൂപ്പ് മല്പാന്റെ പ്രശസ്തിയും പ്രസക്തിയും ശതഗുണീഭവിച്ചു. 1806-ലെ ആർത്താറ്റ് പടിയോലയുടെ പശ്ചാത്തലം ഇതാണ്. പതിറ്റാണ്ടുകളോളം തന്റെ മാതൃദേവാലയം പൂട്ടിക്കിടന്ന പാലൂർ സാഹചര്യവും നാലും അഞ്ചും മാർത്തോമ്മാ മെത്രാന്മാർ കൂനൻ കുരിശു പ്രതിജ്ഞയുടെ വികാരത്തിന് വിരുദ്ധമായി, സഭയുടെ അനുമതി നേടാതെ റോമൻ സഭയുമായി അനുരഞ്ജനപ്പെടുവാൻ വിഫലശ്രമങ്ങൾ നടത്തിയതും ആറാം മാർ ത്തോമ്മാ ഔപചാരികമായി കത്തോലിക്കാസഭയിൽ ചേർന്ന് നിരാശയോടെ തിരിച്ചുവന്നതും മല്പാന്റെ മാർത്തോമ്മൻ പൈതൃകത്തെ രോഷംകൊള്ളിച്ചു. ഈ സവിശേഷ സാഹചര്യത്തിൽ അദ്ദേഹം പ്രഖ്യാപിച്ച സ്വാതന്ത്ര്യകാഹളമാണ് ആർത്താറ്റ് ചെപ്പേടിലെ പ്രതിജ്ഞാവാക്യം. പ്രത്യക്ഷത്തിൽ അത് ഒരു ദേവാലയത്തിന്റെ മാത്രം പ്രതികരണമാണെന്ന് തോന്നാമെങ്കിലും അതിലുപയോഗിച്ച വട്ടെഴുത്ത്, താമ്രഫലകം, റോം, ബാബിലോൺ, അന്ത്യോഖ്യാ തുടങ്ങിയ കൊളോണിയൽ സാമ്രാജ്യങ്ങളുടെ പരാമർശം തുടങ്ങിയവ മലങ്കരസഭയെ ആകമാനം പ്രതിനിധാനം ചെയ്ത് മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ, മലങ്കരയുടെ തലപ്പള്ളി നടത്തുന്ന വിപ്ലവാത്മകമായ സ്വാതന്ത്ര്യ പ്രഖ്യാപനമാണ് അതെന്ന് സംശയരഹിതമായി വിലയിരുത്താവുന്നതാണ്. ബ്രിട്ടീഷ് ഭരണത്തിൻകീഴിലായിരുന്ന ഭാരതം വിദേശക്കോയ്മയ്ക്കെതിരെ ആദ്യത്തെ വിപ്ലവം (ശിപ്പായിലഹള) നയിച്ചത് വീണ്ടും ഒരു അഞ്ച് പതിറ്റാണ്ടിനുശേഷമാണ് എന്ന് ഓർക്കുമ്പോൾ ആർത്താറ്റ് പടിയോലയിലൂടെ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ പ്രദർശിപ്പിച്ച ക്രാന്തദർശിത്വവും ദേശീയബോധവും ഒരു യുഗസംക്രമണാചാര്യന്റേത് എന്ന് വിലയിരുത്താതെ വയ്യ.

### പാലൂർ – ചാട്ടുകുളങ്ങര ദേവാലയത്തിന്റെ ശിൽപചാരുത

തർക്കമൊഴിഞ്ഞു കിട്ടിയ ജീർണ്ണിച്ച പള്ളി സെന്റ് തോമസ് പൈതൃകം കൊണ്ട് അനുഗ്രഹീതമായിരുന്നു. മലങ്കരസഭയിൽ

ഏറ്റവും ബൃഹത്തായ ദേവാലയമായി അതിനെ ചരിത്രപുരുഷൻ പുനർനിർമ്മിച്ചു. രണ്ടു ഭാഗങ്ങളായി വേർതിരിക്കപ്പെട്ട മദ്ബഹാ ഭാവനാശാലികൾക്ക് കഥകൾ മെനയുവാൻ ഇടയാക്കിയിട്ടുണ്ട്. ദേവാലയത്തിന്റെ യഹൂദ പശ്ചാത്തലത്തോട് നീതിപുലർത്തിയിരുന്ന മുൻശില്പത്തെ അദ്ദേഹം തന്റെ നിർമ്മിതിയിൽ നിലനിർത്തുകയായിരുന്നു. ഈ പൂർവിക മാതൃകയാണ് ബിഷപ്പ് അബ്രഹാം അങ്കമാലിയിൽ കിഴക്കേപള്ളി 16-ാം നൂറ്റാണ്ടിൽ പണിതപ്പോൾ അനുകരിച്ചത്. അങ്കമാലി കിഴക്കേപള്ളിയിൽ ഈ അപൂർവ്വത ഇന്നും ദൃശ്യമാണ്. നിത്യവും പുരോഹിതൻ പ്രാർത്ഥനകൾ നടത്തുന്ന ഒരു വിശുദ്ധ സ്ഥലം, അതിന്റെ കിഴക്ക് ആണ്ടിലൊരിക്കൽ മാത്രം പ്രധാന പുരോഹിതൻ ബലി അർപ്പിക്കുന്ന അതിവിശുദ്ധ സ്ഥലം. ഈ രണ്ട് ഭാഗങ്ങളും ചേർന്ന മദ്ബഹായെപ്പറ്റി എബ്രായ ലേഖനത്തിൽ വി. പൗലൂസ് ശ്ലീഹാ നൽകുന്ന വിവരണം ഈ ശില്പത്തിന്റെ ചരിത്രസാധുതയെ അംഗീകരിക്കുന്നുണ്ട്.

## കണ്ടനാട് പടിയോലയുടെ പിറവി

ഏഴാം മാർത്തോമ്മായുടെ ഹ്രസ്വജീവിതം അനേകരുടെ നിരാശയ്ക്ക് കാരണമായി. മേല്പട്ടസ്ഥാനത്തിന് യോഗ്യനല്ല എന്ന് ഏഴാം മാർത്തോമ്മാ വിധിയെഴുതിയ ഒരു സ്ഥാനാർത്ഥിയെ പകലോമറ്റം ഗ്രൂപ്പ് താൽപര്യക്കാർ രംഗത്തിറക്കി. കാലംചെയ്ത ഏഴാം മാർത്തോമ്മായുടെ കൈ തലയിൽ വെച്ച് കൈവെപ്പ് ശുശ്രൂഷ പൂർത്തിയാക്കി എന്നവകാശപ്പെട്ടുകൊണ്ട് പ്രസ്തുത സ്ഥാനാർത്ഥിയെ എട്ടാം മാർത്തോമ്മാ എന്ന് പ്രഖ്യാപിച്ച് പകലോമറ്റം ഗ്രൂപ്പ് കലാപത്തിന് തയാറായി. അനുകൂലിച്ചും പ്രതികൂലിച്ചും രണ്ട് പ്രബല ഗ്രൂപ്പുകളായി സഭ ധ്രുവീകരിക്കപ്പെട്ടു. വടക്ക് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും തെക്ക് കായംകുളം പീലിപ്പോസ് റമ്പാനുമായിരുന്നു അക്കാലത്തെ വൈദിക നേതാക്കൾ. അവർ ഗ്രൂപ്പുകൾക്കതീതമായി ചിന്തിച്ചു. ഏഴാം മാർത്തോമ്മായുടെ അടിയന്തിരദിവസം കണ്ടനാട് ചേർന്ന പള്ളിപ്രതിപുരുഷയോഗത്തിലേക്ക് അവർ രണ്ടുപേരും ചേർന്ന് ഒരു നിയമാവലി അവതരിപ്പിച്ചു. അതൊരു ഭരണഘടനയോ കാനോനോ എന്ന വിശേഷണം അർഹിക്കുന്നു. അതിന് വിധേയമായി എട്ടാം മാർത്തോമ്മായെ അംഗീകരിക്കാമെന്ന് അവർ നടത്തിയ ആഹ്വാനം യോഗത്തിനും എട്ടാം മാർത്തോമ്മായ്ക്കും സമ്മതമായി. അങ്ങനെ സഭയിലെ ഒരു കലാപാന്തരീക്ഷത്തെ അവർ ശാന്തമാക്കി; ഒപ്പം സഭയ്ക്ക് ലിഖിതമായ ഒരു കാനോൻ സർവസമ്മതമായി അംഗീകരിക്കപ്പെ

ടുകയും ചെയ്തു. സഭയുടെ ദൂരവ്യാപകമായ വികസനവും വളർച്ചയും ക്രാന്തദർശിത്വത്തോടെ ആവിഷ്ക്കരിക്കുന്ന ആ രേഖ 1809-ലെ കണ്ടനാട് പടിയോല എന്ന പേരിൽ ചരിത്രത്തിൽ സ്ഥാനംപിടിച്ചു. പകലോമറ്റം ഗ്രൂപ്പ് താൽപര്യങ്ങളെ മുൻനിർത്തി രചിക്കപ്പെട്ട *നിരണം ഗ്രന്ഥവരി* കണ്ടനാട് പടിയോലയെ അവഗണിച്ചു എങ്കിലും *കണ്ടനാട് ഗ്രന്ഥവരി*യിൽ അതിന്റെ പൂർണ്ണരൂപം സംരക്ഷിക്കപ്പെട്ടിട്ടുണ്ട്.

കണ്ടനാട് പടിയോലയിലെ പഠിത്തവീടുകൾ നിർമ്മിക്കാനുള്ള തീരുമാനത്തെയും യാക്കോബായക്കാരുടെ ആരാധനക്രമങ്ങൾ അംഗീകരിച്ചതിനെയുംപറ്റി ഉപരിപ്ലവമായ ചില പരാമർശങ്ങൾ അടുത്തകാലത്ത് പുറപ്പെട്ടതായി ശ്രദ്ധയിൽപെട്ടു. പാശ്ചാത്യ സുറിയാനിയുടെ പ്രചാരണത്തിനുവേണ്ടിയാണ് പഠിത്തവീടുകൾ സ്ഥാപിക്കാൻ ആഹ്വാനം ചെയ്തത് എന്ന് ഒരു നിരീക്ഷണം; അന്ത്യോഖ്യൻ ക്രമങ്ങൾ മലങ്കരസഭ സ്വീകരിച്ചു എന്ന് 'യാക്കോബായ' പരാമർശത്തെ മുൻനിർത്തി രണ്ടാമത്തെ നിരീക്ഷണം. കണ്ടനാട് പടിയോലയുടെ ശില്പികളായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം റമ്പാനും ജീവിതാവസാനം വരെ പൗരസ്ത്യ സുറിയാനിയാണ് ഉപയോഗിച്ചത് എന്നതിന് സുവ്യക്തമായ തെളിവുകൾ ഉണ്ട്. രണ്ടുപേരും എഴുതിയ പുസ്തകങ്ങളിൽ പാശ്ചാത്യ സുറിയാനി ഉപയോഗിച്ചിട്ടേ ഇല്ല എന്ന് ആ വിഷയത്തിൽ ഗവേഷണം നടത്തിയ ചരിത്രകാരന്മാർ തെളിയിച്ചിട്ടുണ്ട്. അതുകൊണ്ട് ഒന്നാം നിരീക്ഷണം ബാലിശമായെന്നേ പറയാനാവൂ. 'യാക്കോബായ' പരാമർശം കണ്ടനാട് പടിയോലയിൽ ഉള്ളതിനെ ചൊല്ലിയാണല്ലോ രണ്ടാം നിരീക്ഷണം. അക്കാലത്ത് യാക്കോബായക്കാർ എന്ന് വിളിച്ചിരുന്നത് നോൺ കാൽസിഡോൺ സഭകളെ ഒന്നടങ്കമാണ്. അലക്സാന്ത്രിയൻ സഭയെ യാക്കോബായക്കാർ എന്ന് വിളിച്ചിരുന്നതിന് പി. ടി. ഗീവറുഗീസ് ശെമ്മാശന്റെ (പിൽക്കാലത്ത് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്) ഗവേഷണ പ്രബന്ധം മതിയായ തെളിവാണ്. 1751-ൽ ശാക്രള്ളാ കാതോലിക്കായോടൊപ്പം വന്ന വിദേശമെത്രാന്മാർ അന്ത്യോഖ്യൻ പിതാക്കന്മാർ അല്ലെന്നും അവർ അർമ്മീനിയൻ പിതാക്കന്മാർ ആണെന്നും കരിയാറ്റിൽ യൗസേഫ് മല്പാൻ 'വേദതർക്കം' എന്ന കൃതിയിൽ സംശയരഹിതമായി പ്രസ്താവിച്ചിരിക്കേ അവരെ യാക്കോബായക്കാർ എന്ന് നിരീക്ഷിക്കുന്നതിനെ ഉപരിപ്ലവം എന്ന് പറഞ്ഞേ തീരൂ.

## കോട്ടയം പഴയസെമിനാരി

കണ്ടനാട് പടിയോല രണ്ടു പഠിത്തവീടുകൾ പണിയുവാൻ നിശ്ച യിച്ചുവെങ്കിലും കായംകുളം മല്പാന്റെ നിര്യാണം മൂലം മലങ്കര സഭയുടെ ഏതാണ്ട് മധ്യഭാഗത്ത് കോട്ടയത്ത് ഒരു പഠിത്തവീട് മതി എന്ന് ചരിത്രപുരുഷൻ നിശ്ചയിച്ചു. തിരുവിതാംകൂർ റസി ഡണ്ട് കേണൽ മൺറോയുടെയും തിരുവിതാംകൂർ റാണിയുടെയും പിന്തുണ അദ്ദേഹം ആർജ്ജിച്ചു. 1809-ൽ എട്ടാം മാർത്തോമ്മായിൽ നിന്ന് റമ്പാൻസ്ഥാനം നേടിയ അദ്ദേഹത്തിന് പഠിത്തവീടിന്റെ ഉപ യോഗത്തെപ്പറ്റി പല സ്വപ്നങ്ങളുമുണ്ടായിരുന്നു. പള്ളിക്രമങ്ങൾ പഠിക്കുകയും അവ പകർത്തി എഴുതുകയും ചെയ്യുന്ന മല്പാൻ പള്ളിക്കൂടത്തിലെ വൈദികവിദ്യാഭ്യാസത്തിന്റെ പരിമിതികളെ അതിജീവിക്കുകയായിരുന്നു മുഖ്യ ലക്ഷ്യം. നാടിന്റെ നവോത്ഥാ നത്തിന് നിലമൊരുക്കാനായി ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിക്കുക എന്നത് മറ്റൊരു സ്വപ്നമായിരുന്നു. ഇടവകപ്പള്ളികളെ മെത്രാപ്പോ ലീത്തായുടെ മേൽനോട്ടത്തിന് വിധേയമാക്കി അവയ്ക്ക് ആവശ്യ മായ ദിശാബോധവും ലക്ഷ്യബോധവും നൽകുക എന്നത് മറ്റൊരു ലക്ഷ്യം. പഴയസെമിനാരി മലങ്കര മെത്രാന്റെ ആസ്ഥാനവും (അ തുവരെയും മലങ്കര മെത്രാന് ഔദ്യോഗിക ആസ്ഥാനം ഉണ്ടായി രുന്നില്ല) ഭരണത്തെ നിയന്ത്രിക്കുന്ന സെക്രട്ടറിയേറ്റും ആയിരിക്ക ണമെന്ന് അദ്ദേഹം സ്വപ്നം കണ്ടു. പള്ളികളിൽ നാഥനില്ലാതെ കിടക്കുന്ന കൈയെഴുത്തു പുസ്തകങ്ങൾ ശേഖരിച്ച് ഒരു ലൈബ്രറി സജ്ജമാക്കുവാനും അതൊരു ഗവേഷണവേദിയാക്കുവാനും അദ്ദേഹം ആഗ്രഹിച്ചു. സെമിനാരി സ്ഥാപകന്റെ വിശാലമായ ലക്ഷ്യങ്ങളെവിടെ? പകലോമറ്റം മെത്രാന്റെ കുടുംബ താൽപര്യമാത്രാധിഷ്ഠിതമായ സങ്കുചിത വീക്ഷണമെവിടെ? പഴയസെമിനാരി നിർമ്മാണത്തിൽ എട്ടാം മാർത്തോമ്മാ ഇട്ടൂപ്പ് റമ്പാനോട് ക്രൂരമായി വിയോജിച്ചു. മൺറോയുടെ പിന്തുണയോടെ റമ്പാൻ മുന്നോട്ടു നീങ്ങി. സഭ മുഴുവൻ അദ്ദേഹത്തെ പിന്തുണച്ചു. കണ്ടനാട് പടിയോലയിലെ പ്രതിജ്ഞ ലംഘിച്ചതിനെപ്രതി റമ്പാ ന്മാർ നൽകിയ പരാതി വിചാരണയ്ക്കു ശേഷം കോടതി റമ്പാന് അനുകൂലമായി തീരുമാനം ചെയ്തു. വട്ടിപ്പണത്തിന്റെ കെട്ടിക്കിട ക്കുന്ന നാലു വർഷത്തെ പലിശ ഒന്നിച്ച് അവർ റമ്പാനെ ഏല്പി ച്ചു. റമ്പാൻ ആഗ്രഹിച്ച സ്ഥലം തിരുവിതാംകൂർ റാണി സൗജന്യ മായി റമ്പാന്റെ പേരിൽ തീറെഴുതിക്കൊടുത്തു. സർക്കാരിൽനിന്ന് കുറെ മരവും പണവും ലഭിച്ചു. പള്ളികൾ ഉദാരമായി സഹായിച്ചു.

1814-ൽ കല്ലിട്ട് ആരംഭിച്ച പണി 1815-ൽ പൂർത്തിയായി ആദ്യ ബാച്ചിന് പ്രവേശനം നൽകി. പുതിയ നേതൃത്വം ചലനാത്മകമാവുന്നതിൽ സഭയാകെ രോമാഞ്ചം കൊണ്ടു. സെമിനാരിയിൽ വൈദിക വിദ്യാഭ്യാസവും ഇംഗ്ലീഷ് വിദ്യാഭ്യാസവും ആരംഭിച്ചു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് തിരുവിതാംകൂർ - കൊച്ചി പ്രദേശത്ത് ആദ്യം തയാറാക്കപ്പെട്ട വേദിയായിരുന്നു പഴയസെമിനാരി.

**ഉപസംഹാരം**

ഗ്രീക്ക് പുരാണത്തിലെ പ്രൊമിത്യൂസ് എന്ന കഥാപാത്രത്തിന് സമാനവും തുല്യവുമായ സ്ഥാനമാണ് യുഗസംക്രമണ പുരുഷനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്താ മലങ്കരസഭാചരിത്രത്തിൽ അലങ്കരിക്കുന്നത്. ഇരുട്ടിന്റെ സർവാധിപത്യത്തിൽനിന്ന് ആ പരിശുദ്ധ പിതാവ് സഭയെയും കേരളത്തെയും വിമോചിപ്പിച്ചതിനാൽ അദ്ദേഹം സഭാജ്യോതിസ് എന്ന ബഹുമതിക്ക് അർഹൻ തന്നെ. അദ്ദേഹത്തിന് മേല്പട്ടക്കാരനായി ഏറെക്കാലം സഭാഭരണം നിർവഹിക്കാനായില്ല. 1816 നവംബർ 24-ന് അദ്ദേഹം ദിവംഗതനായി. യശസ്വിയായ അദ്ദേഹത്തെ കരിമ്പടം പുതച്ച് ഉറക്കിക്കിടത്തുവാനും കരിപുരട്ടി അപകീർത്തിപ്പെടുത്തുവാനും ചില ശ്രമങ്ങൾ ചരിത്രത്തിൽ നടന്നിട്ടില്ലെന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ യശോധാവള്യ പൂർണ്ണിമയിൽ അതെല്ലാം അപ്രസക്തവും അനുചിതവും എന്ന് ഭാവിചരിത്രം രേഖപ്പെടുത്തും. അദ്ദേഹത്തിന്റെ കാവൽ മലങ്കരസഭയ്ക്ക് ബലമുള്ള കോട്ടയായി തുടർന്നും വർത്തിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

■

15

# പഠിത്തവീടിന്റെ മാർഗ്ഗ ദീപങ്ങൾ

**റവ. ഡോ. യൂഹാനോൻ റമ്പാൻ**

ദ്വിശതകങ്ങൾക്ക് മുമ്പ് മീനച്ചിലാറിന്റെ തീരത്ത് ഗോവിന്ദപുരം കരയിൽ നട്ട പഠിത്തവീട് വളർന്ന് പന്തലിച്ച് പുഷ്പ്പിച്ച് അനേകയിരങ്ങൾക്ക് അറിവിന്റെ നറുമണം പരത്തി വിരാജിക്കുന്നു. അക്ഷരനഗരിയുടെ ചരിത്രത്താളുകളിൽ അക്ഷരത്തിന്റെ ഇതിഹാസം തുടങ്ങിവച്ച മണ്ണ്. ഇതിന്റെ നറുമണം, ഗോവിന്ദപുരം കരയിലോ, കോട്ടയത്തോ മാത്രമായി ഒതുങ്ങുന്നതല്ല. വിശുദ്ധമായ ഈ ഗേഹത്തിന്റെ കാന്തികവലയം ലോകമെമ്പാടും പടർന്നിരിക്കുന്നു. ഈ രണ്ട് നൂറ്റാണ്ടുകൾകൊണ്ട് മാർത്തോമായുടെ മാർഗ്ഗം മലങ്കര നസ്രാണിക്കൂട്ടത്തിന് ആത്മീക നേതൃത്വം നൽകുന്ന പട്ടക്കാരെ വാർത്തെടുക്കുന്ന മൂശയായി ആരംഭിച്ച ഈ പഠിത്തവീട് അക്ഷരനഗരിയുടെ മാത്രമല്ല കേരളത്തിന്റെ തന്നെ നവോത്ഥാന ചരിത്രത്തിന്റെ ഈറ്റില്ലമായിത്തീർന്നു എന്നതാണ് പരമാർത്ഥം. ദൈവാഭിമുഖ്യമുള്ള ഉപാസകരെ വാർത്തെടുക്കുന്ന ഈ അമ്മ ചരിത്ര ഗതിയുടെ രണ്ടു നൂറ്റാണ്ടുകൾ പിന്നിട്ടിരിക്കുന്നു. ഈ അമ്മയുടെ മാർവ്വിൽ ഒരുപറ്റം പുണ്യപിതാക്കന്മാരുടെ ആത്മീക ജീവിതവും കണ്ണുനീരുകളും എരിഞ്ഞമർന്നിട്ടുണ്ട്.

മലങ്കര സഭാ തലവന്റെ ആസ്ഥാനമായും, വൈദിക പഠനത്തിന്റെ പർണ്ണശാലയായും, അൽമായ ബോധനത്തിന്റെ കേന്ദ്രമായും, കേരളത്തിലെ എക്യൂമെനിക്കൽ പ്രസ്ഥാനങ്ങൾക്ക് കൈതാങ്ങൽ നൽകിയും ഈ മഹാമേരു പ്രവർത്തിച്ചു, പ്രവർത്തിക്കുന്നു. ഏറ്റു പറഞ്ഞ വിശ്വാസത്തെ സ്ഥാനമാനങ്ങൾക്കായി പരിത്യജിക്കുവാൻ

തയ്യാറാകാതിരുന്ന മാർത്തോമ്മായുടെ പിൻഗാമികൾ ഇവിടെ കബറടങ്ങി മദ്ധ്യസ്ഥരായി നിലകൊള്ളുന്നു. ഈ പുണ്യപിതാക്കളെ ഒന്നുകൂടി സ്മരിക്കുന്നു.

## പഠിത്തവീടിന്റെ ശില്പി പുലിക്കോട്ട് ഇട്ടുപ്പ് റമ്പാൻ (മലങ്കര മെത്രാപ്പോലീത്താ ജോസഫ് മാർ ദിവന്നാസിയോസ്-II)



ചരമദ്വിശതാബ്ദി കൊണ്ടാടുകയാണ് ഈ വലിയ ദീർഘവീക്ഷണമുള്ള പിതാവിന്റെ ഓർമ്മകളെ കാലാന്തരങ്ങൾക്കപ്പുറം പഠിത്തവീടെന്ന പഴയസെമിനാരിയുടെ കാന്തി വർദ്ധിപ്പിച്ചുകൊണ്ട് ഈ സ്ഥാപക പിതാവിന്റെ കബറിടം സെമിനാരി ചാപ്പലിന്റെ ഉള്ളിൽ നിലകൊള്ളുന്നു. ഈ വർഷം ഈ പഠിത്തവീട്ടിൽ രണ്ട് വലിയ ചരിത്ര മുഹൂർത്തങ്ങൾ സമ്മേളിക്കുന്നു. ഒന്ന് വലിയ ഒരു സ്ഥാപനത്തിന്റെ 200-ാം വർഷം പൂർത്തിയാകുന്ന ദിവസങ്ങൾ. രണ്ട്, ഈ സ്ഥാപനം നട്ട് വളർത്തിയ പിതാവിന്റെ വിയോഗത്തിന്റെ 200-ാം വർഷം. അക്ഷര തപസ്യയോടോപ്പം ആത്മീയ ഉന്നതിയിലേക്ക് വിശ്വാസപൂർവ്വം അടുക്കുന്നവനെ കൈപിടിച്ചു നടത്തുന്ന പ്രേരണയാണ് പഠിത്തവീട്ടിലുരിത്തിരിയുന്നത്. അണമുറിയാതെ നടത്തപ്പെടുന്ന യാമ നമസ്ക്കാരങ്ങൾക്കൊപ്പം ഇവിടെ കബറടങ്ങിയിരിക്കുന്ന നാല് പിതാക്കന്മാരുടെ ആത്മിക പ്രചോദനവും മദ്ധ്യസ്ഥതയും നമ്മെ കൂടുതൽ ദൈവത്തോട് അടുപ്പിക്കും.

## ദൈവം നിയോഗിച്ച ശില്പി

അബ്രഹാമിനെയും, വിക്കനായ മോശയെയും, പ്രവാചകന്മാരെയും, ശിക്ഷ്യന്മാരെയും വിളിച്ച് അവരെ ഓരോ ദൗത്യം ഏൽപ്പിക്കുന്നതായി വി.വേദപുസ്തകത്തിൽ കാണുന്നു. ഏൽപ്പിക്കുന്ന ദൗത്യത്തെ പ.കന്യകമറിയാമിനെപ്പോലെ ഞാൻ കർത്താവിന്റെ ദാസൻ/ദാസി നിന്റെ ഇഷ്ടപ്രകാരം എന്റെ ജീവിതത്തെ സമർപ്പിക്കുന്നു എന്ന് പറഞ്ഞ് ജീവിതത്തെ ആ ദൗത്യത്തിന് സമർപ്പിക്കുമ്പോഴാണ് ദൗത്യം സഫലീകൃതമാകുന്നത്. ഓരോ വ്യക്തിയ്ക്കും ഇപ്രകാരം ദൗത്യങ്ങളുണ്ട്. അത് തിരിച്ചറിഞ്ഞ് പരിപോഷിപ്പിക്കുന്നതാണ് ജീവിതസാക്ഷാൽക്കാരം.

കുന്നംകുളത്തിന്റെ മണ്ണിൽ നിന്നും കോട്ടയത്തേക്ക് കടന്നു വന്ന് ചരിത്രത്തിന്റെ ഭാഗമായിത്തീർന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും ദൈവഹിത പ്രകാരം തന്റെ നിയോഗം തിരിച്ചറിഞ്ഞുകൊണ്ട് ജീവിത സാക്ഷാൽക്കാരം നേടിയ ദൈവപുരുഷനാണ്. കണ്ടനാട് കൂടിയ മലങ്കര പള്ളി പ്രതിപുരുഷയോഗം മലങ്കരസഭയുടെ വൈദികപഠനം ഏകീകരിക്കുവാൻ തെക്കും വടക്കും ഓരോ പഠിത്തവീടുകൾ സ്ഥാപിക്കുവാൻ തീരുമാനിച്ചു. അതിന് യോഗം നിയോഗിച്ചവരിൽ ഓരാൾ ഇട്ടൂപ്പ് റമ്പാനായിരുന്നു. ബ്രിട്ടിഷ് റസിഡന്റായിരുന്ന കേണൽ മൺട്രോയുടെ സഹായത്താൽ ആ പഠിത്തവീട് കോട്ടയത്തേക്ക് മാറ്റി. അതുവരെയുണ്ടായിരുന്ന പകലോമറ്റം കുടുംബവാഴ്ചയിൽ നിന്നും വ്യത്യസ്ഥമായി മലങ്കരസഭയെ നയിക്കുവാൻ ഈ പുണ്യപിതാവ് നിയോഗിക്കപ്പെട്ടു എന്നുള്ളതും ചരിത്രമാണ്.

1740ൽ നവംബർ 25ന് കുന്നംകുളത്ത് പുലിക്കോട്ടിൽ കുടുംബത്തിൽ ജനിച്ച ഈ പിതാവ് പഴഞ്ഞി പള്ളിയിൽ താമസിച്ച് വേദഭ്യാസനം പൂർത്തികരിച്ച് അന്നത്തെ മലങ്കരമെത്രാപ്പോലിത്താ വലിയ മാർ ദിവന്നാസിയോസിൽ നിന്ന് വൈദീകസ്ഥാനം സ്വീകരിച്ചു. ചാട്ടുകുളങ്ങര പള്ളിയുടെ ചുമതല ഏറ്റു. ഇക്കാലത്താണ് ടിപ്പു സുൽത്താന്റെ ആക്രമണം ഉത്തരകേരളത്തിലുണ്ടാകുന്നത്. ജോസഫ് കത്തനാരെ മതപരിവർത്തനത്തിന് ടിപ്പു നിർബ്ബന്ധിച്ചു. അദ്ദേഹം ദൈവത്തെ വിളിച്ചു ദൈവം പ്രാർത്ഥന കേട്ടു. ടിപ്പുവിന് വേഗം സ്വദേശത്തേക്ക് മടങ്ങേണ്ടി വന്നു. കുന്നംകുളങ്ങരെയുള്ള തന്റെ വൈദിക ശുശ്രൂഷ അനുഗ്രഹകരമായി അദ്ദേഹം നിർവ്വഹിച്ചു. ആർത്താറ്റ്പള്ളി പുതുക്കിപ്പണിതു. കുന്നംകുളം പടിഞ്ഞാറെ അങ്ങാടിയിലെ സെന്റ് ലാസറസ് പള്ളിയും പുതുക്കി. ദൈവത്തിൽ അചഞ്ചലമായ വിശ്വാസം ഉണ്ടായതുകൊണ്ട് സർവ്വശക്തനായ ദൈവം നടത്തും എന്ന് ഉത്തമമായ ബോധ്യം ഉണ്ടായിരുന്നു. ഇത് വലിയ ആത്മവിശ്വാസം അദ്ദേഹത്തിന് നൽകിയിരുന്നു. വി.പൗലോസിനെ പോലെ എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിലും മതിയായവൻ എന്ന് അദ്ദേഹം ചിന്തിച്ചിരുന്നു.

എന്നാൽ തന്റെ സ്വന്തനാട്ടിലെ പ്രവർത്തനങ്ങളെക്കാളുപരി തന്റെ സഭയെ പൊതുവായി ബാധിച്ചിരുന്ന കുറവുകൾ പരിഹരിച്ച് അതിനെ കാലോചിതമായി മുമ്പോട്ടു നയിക്കേണ്ട ഒരു ചുമതല അദ്ദേഹത്തിനുണ്ട് എന്ന് അദ്ദേഹം വിശ്വസിച്ചു. അന്നു

വൈദിക പരിശീലനം മല്പ്പാൻ ഭവനങ്ങളിൽ നടത്തപ്പെട്ടിരുന്നു. തക്സാ തഴുകൽ വേണ്ട വിധത്തിലുള്ള നേതൃത്വ പാടവമുള്ള വൈദീകരെ സഭയ്ക്കു നൽകുന്നില്ല എന്ന് അദ്ദേഹം മനസിലാക്കി. കാലത്തിന്റെ മാറ്റത്തിനനുസരിച്ച് അതുപോലെ ലോകത്തിന്റെ വളർച്ചയ്ക്ക് അനുരൂപമായി കാലോചിതമായി വൈദീക പരിശീലനം പുനർക്രമീകരിക്കണം എന്ന് അദ്ദേഹം തീരുമാനിച്ചു. ഒരു സഭയുടെ ഭാവി അവിടെ സഭയിൽ പരിശീലനം ലഭിച്ച് രൂപപ്പെടുന്ന വൈദീകരുടെ നേതൃത്വം കൊണ്ടാണ് നടത്തപ്പെടുന്നത് എന്ന് അദ്ദേഹം മനസ്സിലാക്കി അതിന് അന്ന് നിലനിന്നിരുന്ന മല്പ്പാൻ പഠിത്ത വീടുകളിൽ നിന്ന് വൈദികർക്ക് ലഭിക്കുന്ന പരിശീലനം അപര്യാപ്തമാണെന്നും അത് കാലത്തിനൊത്തുയരുന്നില്ലെന്നും അദ്ദേഹം മനസ്സിലാക്കി. 1086-ൽ ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ ചാപ്ലെയിനായിരുന്ന ഡോ. ക്ലോബിയാസ് ബുക്കാനൻ കുന്നംകുളം സന്ദർശിച്ചു. ആർത്താറ്റ് പള്ളിയും അവിടുത്തെ വികാരിയുമായിരുന്ന ജോസഫ് കത്തനാരെയും സന്ദർശിച്ചു. സന്തോഷസൂചകമായി കത്തനാർക്ക് ഒരു സ്വർണ്ണമെഡൽ സമ്മാനിച്ചു. ഈ സന്ദർശനത്തെപ്പറ്റി ബുക്കാനൻ ഇങ്ങനെ രേഖപ്പെടുത്തുന്നു. 'വേദപഠനവും ഇംഗ്ലീഷ് വിദ്യാഭ്യാസവും തന്റെ ജനങ്ങൾക്ക് നൽകുവാനുള്ള കത്തനാരുടെ ആഗ്രഹം ഞാൻ മനസിലാക്കുന്നു. വേദപുസ്തകം തദ്ദേശീയ ഭാഷയിൽ അടിപ്പിച്ച് പ്രസിദ്ധീകരിക്കുന്നതിനും കത്തനാർക്ക് ആഗ്രഹമുണ്ട്.' ഈ ഉദ്ധരണിയിൽ നിന്നും അദ്ദേഹത്തിന്റെ സഭയെക്കുറിച്ചുള്ള ദീർഘവീക്ഷണവും ഭാവിയെക്കുറിച്ചുള്ള ചിന്തയും വ്യക്തമാണ്.

ഈ ആഗ്രഹം പ്രാർത്ഥനാപൂർവ്വം കൊണ്ടു നടക്കുമ്പോഴാണ് ഒരു ദൈവീക വെളിപ്പാട് എന്ന വിധം അദ്ദേഹം കോട്ടയത്തേക്ക് യാത്ര തിരിച്ചത്. അന്നത്തെ ഗതാഗത മാർഗ്ഗം വള്ളത്തിലുള്ള യാത്രയായിരുന്നു. വള്ളം കോട്ടയത്ത് മീനച്ചില്ലാറിന്റെ തീരത്ത് ചുങ്കം എന്ന സ്ഥലത്ത് എത്തിയപ്പോൾ ജോസഫ് കത്തനാർ തീരത്തിറങ്ങി വിശ്രമിച്ചു. സെമിനാരി ഇവിടെ തന്നെ സ്ഥാപിക്കുവാൻ അദ്ദേഹം തീരുമാനിച്ചു. മൂന്ന് വശവും മീനച്ചിലാറിനാൽ ചുറ്റപ്പെട്ട ഈ സ്ഥലം യാത്രയ്ക്ക് സൗകര്യമുള്ളതും തെക്കും വടക്കുമുള്ള സ്ഥലങ്ങളിലേക്ക് ജലമാർഗ്ഗം എത്തിച്ചേരാൻ എളുപ്പമുള്ളതും എന്ന് അദ്ദേഹം കണ്ടു. അന്നത്തെ ബ്രിട്ടിഷ് റസിഡന്റായിരുന്ന കേണൽ മൺട്രോയുടെ സഹായവും നല്ലതുപോലെ ഉണ്ടായിരുന്നു. അന്നത്തെ ഭരണാധികാരി തിരുവാതാംകൂർ രാജ്ഞി ഇതിലേ

ക്കായി ഗോവിന്ദപുരം കരയിൽ 16ഏക്കർ സ്ഥലം കരമൊഴിവായി ഇട്ടൂപ്പ് റമ്പാന് പതിച്ചുകൊടുത്തു. 1813-ൽ സെമിനാരിക്ക് കല്ലിട്ട് പണി ആരംഭിച്ചു. 1815-ൽ പണി പൂർത്തിയാക്കി ശെമ്മശ്ശന്മാർക്ക് പഠനം ആരംഭിച്ചു. സെമിനാരി നടത്തിപ്പിനായി വട്ടിപ്പണത്തിന്റെ പലിശ ഉപയോഗിക്കണമെന്നുള്ള ചിന്തയിൽ അത് കൈപ്പറ്റുവാൻ മെത്രാപ്പോലീത്താ ആയിരിക്കണമെന്നുള്ള നിർബന്ധമുണ്ടായിരുന്നതിനാൽ 1815 മാർച്ച് 25ന് ദിവന്നാസിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായി അഭിഷക്തനായി. 1816 നംവബർ 24ന് കാലം ചെയ്തു. കേണൽ മൺട്രോയുടെ സെമിനാരി നിർമ്മാണ പ്രവർത്തനങ്ങളിലേ താൽപ്പര്യം ദുരുദ്ദേശ പരമായിരുന്നു. സുറിയാനി ക്രിസ്ത്യനികളെ സാവധാനം പ്രോട്ടസ്റ്റന്റ് വിശ്വാസത്തിലേക്ക് വലിച്ചിഴക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. ആയതിന് സെമിനാരിയിൽ പഠിപ്പിക്കുവാൻ കേണൽ മൺട്രോ നോർട്ടൻ സായിപ്പിനെ നിയമിച്ചപ്പോൾ പ.തിരുമേനി അതൃപ്തി പ്രകടിപ്പിച്ചു. എങ്കിലും ദൈവം നോക്കിക്കൊള്ളും എന്ന് അദ്ദേഹം ഉറപ്പായി വിശ്വസിച്ചു. വി പൗലോസിനെപ്പോലെ നിങ്ങളിൽ നല്ല പ്രവർത്തിയെ ആരംഭിച്ചവൻ ക്രിസ്തുയേശുവിന്റെ നാളോളം അതിനെ തികയ്ക്കും എന്നു ഉറപ്പായി വിശ്വസിച്ചിരുന്നു. (ഫിലി1:4)

ബ്രിട്ടിഷ് ഭരണത്തിൽ ഭാരതം പുതിയ ആശയങ്ങളുമായും ഭരണപരിഷ്ക്കാരങ്ങളുമായും വിദ്യാഭ്യാസപരമായും ഒക്കെ പുരോഗമന ചിന്താഗതിയിലേക്ക് എത്തിക്കൊണ്ടിരിക്കുന്ന കാലഘട്ടത്തിൽ പൗരാണികമായ മലങ്കര സഭയെ പുതിയ കാലഘട്ടത്തിന് അനുയോജ്യമായ രീതിയിൽ രൂപപെടുത്തുവാൻ വൈദികാഭ്യാസനത്തിനായി ഒരു സെമിനാരി എന്ന ആശയം ഉൾക്കൊണ്ട് അത് പൂർത്തികരിച്ച ആധുനിക മലങ്കര സഭാ ശില്പ്പി, ഓർത്തഡേക്സ് വിശ്വാസത്തെ മാറ്റിമറിക്കുന്ന പ്രോട്ടസ്റ്റന്റ് സ്വാധീനത്തെ ധീരതയോടെ ചെറുത്തു നിന്ന സഭാ വിശ്വാസി, എല്ലാറ്റിനുമുപരി ഓർത്തഡോക്സ് സമുദായത്തിന്റെ സിരാകേന്ദ്രമായി കോട്ടയത്തെ എത്തിച്ച രാജശില്പ്പി. അദ്ദേഹത്തിന്റെ സംഭാവനകൾ തങ്കലിപികളിൽ എഴുതപ്പെട്ടവയാണ്. അവ എന്നും സ്മരിക്കപ്പെടേണ്ടതുമാണ്.

ഈ പിതാവ് നമുക്ക് നൽകുന്ന വലിയ ദർശനം പ.സഭയെ അതിന്റെ പൂർവ്വിക വിശ്വാസത്തെ നഷ്ടപ്പെടുത്താതെ തന്നെ കാലോചിതമായ മാറ്റങ്ങൾക്കും വളർച്ചയ്ക്കും അനുയോജ്യമായ രീതിയിൽ പ്രവർത്തിക്കുവാൻ തക്കവണ്ണമുള്ള മാറ്റങ്ങളെയും അറിവുകളെയും സാംശീകരിച്ച് സഭയെ മുമ്പോട്ട് നയിക്കണം എന്ന

താണ്. ഒരിക്കലും സഭാ നേതൃത്വത്തിന്റെ ചിന്ത തൽസ്ഥിതി തുടരുക എന്നതായിരികകരുത് സഭയുടെ വളർച്ചയിൽ കേന്ദ്രീകൃതമാകണം.

## മലങ്കര സഭാ തേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്–V



ഒരു പ്രത്യേക പ്രതിസന്ധിയുടെ കാലഘട്ടത്തിൽ ഇരുളടഞ്ഞ ദശാസന്ധിയിൽ വെളിച്ചവും പ്രത്യാശയും പ്രകാശവുമായി മലങ്കര സഭയെ നയിച്ച **സഭാതേജസ്സ്** എന്ന നാമധേയം സന്തോഷത്തോടെ ചാർത്തിക്കൊടുത്ത പിതാവാണ് പഴയ സെമിനാരി ചാപ്പലിന്റെ വടക്കുവശത്ത് കബറടങ്ങിയിരിക്കുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്–V. പുലിക്കോട്ടിൽ കുടുംബത്തിലെ ഒന്നാമൻ തിരുമേനിയുടെ അനുജന്റെ പൗത്രനാണ് ഇദ്ദേഹം. 19–ാം നൂറ്റാണ്ടിലെ കേരളത്തിന്റെ സാംസ്കാരിക നവോത്ഥാന നേതാക്കന്മാരുടെ നിരയിൽ സ്ഥാനം ലഭിക്കേണ്ട ഒരു മഹൽ വ്യക്തിയാണ് ഇദ്ദേഹം. 200–ൽ പരം സ്കൂളുകൾ, പത്രങ്ങൾ, മലങ്കര മഹാജനസഭ എന്ന സാംസ്കാരിക സംഘടന എന്നിവ ആരംഭിച്ചു. സഭയ്ക്കുള്ളിൽ സൺഡേസ്ക്കൂൾ, വിദ്യാർത്ഥി പ്രസ്ഥാനം എന്നിവയ്ക്ക് രൂപം കൊടുത്തു.

1813 നവംബർ 12ന് പുലിക്കോട്ടിൽ താരു കുര്യന്റെയും താണ്ടമ്മ കുര്യന്റെയും പുത്രനായി ജനിച്ച ഇദ്ദേഹം പത്തുവയസ്സു വരെ നാട്ടിൻ പുറത്തു പ്രാഥമിക വിദ്യാഭ്യാസം നേടിയ ശേഷം സുറിയാനി ഭാഷ പഠനം ആരംഭിച്ചു. കുടുംബാഗമായ ജോസഫ് കത്തനാരായിരുന്നു ഗരുസ്ഥാനീയനായത്. ചേപ്പാട് മാർ ദിവന്നാസിയോസ് പിതാവ് 1815ൽ കോതമംഗലം ചെറിയ പള്ളിയിൽ വച്ച് കോറൂയോ പട്ടം നൽകി. 1852–ൽ ശീമയിൽ നിന്നും വന്ന യുയാക്കിം മാർ കൂറിലോസിൽ നിന്ന് വൈദികനായി. അപ്പോഴെക്കും മലങ്കര സഭയിൽ നവീകരണ പ്രസ്ഥാനം ആരംഭിച്ചു കഴിഞ്ഞിരുന്നു. പാലക്കുന്നത്തു ഏബ്രഹാം മല്പ്പാന്റെ അനന്തരവൻ മാർ മാത്യൂസ് അത്താനാസിയോസ് ശീമയിലേക്ക് പോയി പാത്രയർക്കീസ് ബാവായിൽ നിന്ന് പട്ടം ഏറ്റു മലങ്കരയിൽ ഭരണം തുടങ്ങിയിരുന്നു.

അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ സ്ഥാനം രാജകീയ വിളമ്പരത്തോടെ നേടിയെടുത്ത് നവീകരണത്തിലേക്ക് സഭയെ മുഴുവൻ എത്തിക്കുവാൻ പരിശ്രമിക്കുന്ന കാലഘട്ടമായിരുന്നു അത്.

നവീകരണക്കാരിൽ നിന്ന് സഭയെ രക്ഷിച്ച് സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുവാനായി സഭ കണ്ടെത്തിയ വ്യക്തി പുലിക്കോട്ടിൽ ജോസഫ് കത്തനാരായിരുന്നു. ഇദ്ദേഹത്തെ അന്ത്യോഖ്യാ പാത്രയർക്കീസിന്റെ അടുക്കൽ അയച്ചു 1864 മെയ് മാസം 7-ാം തീയതി പാത്രയർക്കീസ് അദ്ദേഹത്തെ ജോസഫ് ദീവന്നാസിയോസ് എന്ന പേരിൽ മേൽപ്പട്ടക്കരാനായി വാഴിച്ച് മലങ്കരയിലേക്ക് അയച്ചു. എന്നാൽ മലങ്കര മെത്രാപ്പോലീത്താ പദവിക്ക് രാജകീയ വിളമ്പരം ലഭിച്ചില്ല. ഇതിന് പ്രതിവിധിയായി അന്നത്തെ പാത്രയർക്കിസ് പ. പത്രോസ് തൃതിയനെ മലങ്കരയിലേക്ക് വരുത്തി മാർ അത്താനാസിയോസിനെ മുടക്കുകയും മാർ ദീവന്നാസിയോസിനെ മലങ്കര മെത്രാപ്പോലീത്തായായി നിയമിച്ചു എന്ന് അധികാരികളെ അറിയിക്കുകയും ചെയ്തു. എങ്കിലും നിണ്ട വ്യവഹാരത്തിൽ കൂടിയാണ് മെത്രാപ്പോലീത്താ സ്ഥാനം ലഭിക്കുന്നത്. ആലപ്പുഴ ജില്ലാ കോടതി. ഹൈക്കോടതി, തിരുവതാംകൂർ റോയൽ ക്കോട്ട് എന്നിവിടങ്ങളിൽ കേസ് നടന്നു. റോയൽകോട്ട് അന്തിമമായി മാർ ദിവന്നാസിയോസിനെ മലങ്കര മെത്രപ്പോലീത്തായായി അംഗീകരിക്കുകയും മാർ അത്താനാസിയോസിനെ സ്ഥാനഭ്രഷ്ടനാക്കുകയും ചെയ്തു.

മലങ്കര മെത്രാപ്പോലിത്തായായി സ്ഥാനം ഏറ്റ അദ്ദേഹത്തിന് വളരെ വെല്ലുവിളികൾ ഉണ്ടായിരുന്നു. എന്നാലും സഭയുടെ സർവ്വോന്മുഖമായ വളർച്ചയ്ക്ക് അദ്ദേഹം പ്രവർത്തിച്ചിട്ടുള്ളതുപോലെ ഒരു സഭതലവനും പ്രവർത്തിച്ചിട്ടില്ല. പമ്പാനദിയുടെ തീരങ്ങളിലായിരുന്നു നവീകരണത്തിന്റെ വേലിയേറ്റം ഏറ്റവും കൂടുതൽ അനുഭവപ്പെട്ടത്. അതിനെ പ്രതിരോധിക്കുവാൻ 1872-ൽ പരുമല സെമിനാരി സ്ഥാപിച്ച് പ.പരുമല തിരുമേനിയെ അതിന്റെ ചുമതല ഏൽപ്പിച്ചു. അവിടെ വൈദീകരെ പരിശീലിപ്പിക്കുകയും നവീകരണത്തെ തടയുവാനുള്ള പ്രവർത്തനങ്ങൾ അവരിൽകൂടി ആരംഭിക്കുകയും ചെയ്തു. നവീകരണത്തിൽ മലങ്കര സഭയ്ക്കു പല ദൈവാലയങ്ങളും നഷ്ട്ടപ്പോൾ, കൊട്ടാരക്കര കോട്ടപ്പുറം പളളിയും തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളിയും അദ്ദേഹം പണിയിച്ചു.

മലങ്കര സഭയുടെ വളർച്ചയ്ക്കും ആത്മീയ അഭിവൃദ്ധിക്കും പല ആത്മീയ പ്രസ്ഥാനങ്ങളും സഭമൊത്തമായി ആരംഭിച്ചു. സൺഡേ സ്കൂൾ പ്രസ്ഥാനം. വിദ്യാർത്ഥി പ്രസ്ഥാനം എന്നിവ അതിൽ പ്രധാനമാണ്. സഭയുടെ ഭാവി വരും തലമുറയുലാണെന്ന് മനസ്സിലാ

ക്കിയ തിരുമേനി പുതിയ തലമുറയെ ദൈവത്തോടും സഭയോടും കൂറുള്ളതാക്കിതീർക്കുവാനാണ് ഈ പ്രസ്ഥാനങ്ങൾ ആരംഭിച്ചത്. അങ്ങനെ ഈ രണ്ട് പ്രസ്ഥാനങ്ങൾക്കും ഒരു അഖില മലങ്കര അസ്തിത്വം കൈവന്നു. സഭയുടെ ആന്തരികവും ബാഹ്യവുമായ മിഷൻ പ്രവർത്തനങ്ങൾക്ക് പരുമല മാർ ഗ്രീഗോറിയോസിന്റെ നേതൃത്വത്തിലും കോനാട്ട് മൽപ്പാന്റെ സഹകരണത്തിലും ആരം ഭിച്ച സത്യവിശ്വാസ സംഘത്തിനും, വിജാതീയ മിഷനും വേണ്ട എല്ലാ പ്രോത്സാഹനങ്ങളും അദ്ദേഹം നൽകി.

അദ്ദേഹത്തിന്റെ എന്നും സ്മരിക്കപ്പെടുന്ന മറ്റൊരു പ്രവർത്തനം സാമൂഹ്യ, രാഷ്ട്രീയ സാംസ്കാരിക മേഖലകളിലെ പ്രവർത്തന ങ്ങളാണ്. 200-ൽ പരം സ്കൂളുകൾ സ്ഥാപിച്ചതും അത് നടത്തി ക്കൊണ്ട് പോയതും വളരെയേറേ ക്ലേശങ്ങൾ സഹിച്ചാണ്. ചില അവസരങ്ങളിൽ അദ്ദേഹത്തിന്റെ സ്ഥാന ചിഹ്നങ്ങളായ വടിയും, മോതിരവും മറ്റും പണയം വെച്ചാണ് അദ്ദേഹം പണം കണ്ടെത്തി യത് മലയാള സ്കൂളുകളോടോപ്പം കോട്ടയം എം.ഡി സെമിനാരി സ്കൂൾ, കുന്നംകുളം മാർ ഇഗ്നാത്തിയോസ്, തിരുവല്ല എം.ജി.എം എന്നി ഇംഗ്ലീഷ് സ്കൂളുകളും അദ്ദേഹം സ്ഥാപിച്ചു. സംസ്കാരിക രംഗത്ത് അദ്ദേഹത്തിന്റെ പ്രവർത്തനം പത്രങ്ങളായിരുന്നു. കേരള പതാക എന്ന പത്രം അദ്ദേഹം സ്ഥാപിച്ചു നടത്തി. അച്ചടി ശാല കൾ നടത്തി പുസ്തകങ്ങൾ പ്രകാശനം ചെയ്തു. നമസ്ക്കാര പുസ്തകങ്ങൾ മലയാളത്തിൽ അച്ചടിച്ച് പ്രസിദ്ധുകരിച്ചു. മലങ്കര സഭാമക്കൾക്കായി ഇടവക പത്രിക എന്ന പത്രം പ്രസിദ്ധിക്കരിച്ചു. നവീകരണശയങ്ങളെ ചെറുക്കുവാനും സഭയുടെ വിശ്വാസത്തെ ഉറപ്പിക്കുവാനു കല്പ്പനകൾ പ്രസിദ്ധികരിക്കുവാനും ഈ പത്രം സഹായിച്ചു.

മലങ്കരസഭയും, മലയാളി മെമ്മോറിയലും പൊതുജനങ്ങളെ സംഘടിപ്പിച്ച് അന്നത്തെ ഗവൺമെന്റിന്റെ അനീതിക്കെതിരായി പോരാടുവാൻ പ്രേരിപ്പിച്ച പ്രസ്ഥാനങ്ങളായിരുന്നു. കേരളത്തിലെ ജനങ്ങൾക്ക് ഭരണതലത്തിൽ തുല്യ നീതി ലഭിച്ചിരുന്നില്ല ഇതി നെതിരെ പ്രതികരിക്കുവാൻ ഈ പ്രസ്ഥാനങ്ങൾക്ക് കഴിഞ്ഞു. ഒരു പക്ഷേ ഈ പ്രസ്ഥാനങ്ങളാണ് പിന്നീട് സ്വാതന്ത്ര്യ സമരത്തെ അനുകൂലിക്കുന്ന നിവർത്തന പ്രസ്ഥാനത്തിനും കേരള സംസ്ഥാന രൂപികരണത്തിനും പ്രചോദനം നൽകിയത്.

1901-ൽ അദ്ദേഹത്തിന്റെ പൗരോഹിത്യജൂബിലി വിപുലമായി ആഘോഷിച്ചു. 1908-ൽ മലങ്കര അസ്സോസിയേഷൻ വിളിച്ചുക്കൂട്ടി

പിൻഗാമിയായി വട്ടശ്ശേരിൽ മാർ ദിവന്നാസിയോസിനെ തെരഞ്ഞെടുത്തു. അങ്ങനെ ശുഭാന്ത്യം കണ്ട് 1909 ജൂലൈ 11ന് കാലം ചെയ്തു പഴയ സെമിനാരിയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

## പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ്



മലങ്കര സഭയെ നയിക്കുവാൻ, യിസ്രായേൽക്കാരെ മിസ്രയീമ്യ അടിമത്വത്തിൽ നിന്ന് മോചിപ്പിക്കുവാൻ മോശയെ തെരഞ്ഞെടുത്തതുപോലെ, ദൈവത്താൽ തെരഞ്ഞടുക്കപ്പെട്ട ആളായിരുന്നു പ. വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് മാർ ദിവന്നാസിയോസ്. പരമഭക്തനും, ധീരനും അസാമാന്യ വിപതി ധൈര്യം ഉണ്ടായിരുന്ന വ്യക്തിപ്രഭാവമുമായിരുന്നു പ. വട്ടശ്ശേരിൽ തിരുമേനിയുടേത്. വളരെ സങ്കീർണ്ണവും കലുഷിതവുമായ അന്തരീഷത്തിൽ ആഭ്യന്തരവും ഭൗതീകവുമായ പ്രശ്നങ്ങളുടെയും പ്രതിസന്ധികളുടെയും മദ്ധ്യത്തിൽ സഭാനൗകയെ സ്വാതന്ത്ര്യത്തിന്റെ തുറമുഖത്തെത്തിക്കുവാൻ ഏറ്റവും അധികം ക്ലേശങ്ങൾ സഹിച്ച ആളായിരുന്നു ആ പിതാവ്. സഭയോടുള്ള സ്നേഹവും പ്രതിബദ്ധതയും അനേകരെ ശത്രൂക്കളാക്കിയെങ്കിലും മലങ്കര സഭയുടെ തദ്ദേശീയതയും ആഭിജാത്യവും, സ്വാതന്ത്ര്യവും ആരുടെയും ഔദാര്യമല്ലെന്ന് ഉറക്കെ പ്രഖ്യാപിച്ച് മലങ്കരസഭയിൽ സ്വതന്ത്ര ഭരണ സംവിധാനത്തിന് അനുയോജ്യമായി സ്വതന്ത്ര കാതോലിക്കേറ്റ് സ്ഥാപിച്ചു. മുന്നോട്ടുള്ള സ്വതന്ത്രമായ നിലനില്പ്പിന് വ്യക്തതയുള്ള ഭരണഘടന എഴുതി ഉണ്ടാക്കി. പ. പരുമല തിരുമേനിയുടെ ശിക്ഷണത്തിൽ പഴയ സെമിനാരിയിൽ മല്പ്പാനായി. അനേകരുടെ പഴിയും ശത്രുതയും ഏൽക്കേണ്ടി വന്നെങ്കിലും തന്നെ അധിക്ഷേപിച്ചവർക്കു വേണ്ടി പ്രാർത്ഥിപ്പാൻ ഈ പിതാവ് ശ്രദ്ധിച്ചു. ഇന്ന് പഴയ സെമിനാരിയിലെ പ.പിതാവിന്റെ കബറിടം അനേകർക്ക് ആശ്വാസവും അനുഗ്രഹവുമായി നിലനിൽക്കുന്നു. സഭാ ഭാസുരനെന്ന് വിളിക്കപ്പെടുന്ന അദ്ദേഹം സൂര്യതേജസ്സായി അനേകരെ ആ പ്രഭക്കൊണ്ട് പ്രതിഫലിപ്പിക്കുന്നു. ഈ പിതാവിനെ മലങ്കര സഭയിലെ 2-ാംമത്തെ തദ്ദേശീയനായ പരിശുദ്ധനായി 2003ൽ സഭ പ്രഖ്യാപിച്ചു.

പകലോമറ്റം തറവാട്ടിൽപെട്ട മല്ലപ്പള്ളി പവ്വത്തികുന്നേൽ വട്ടശ്ശേരി കുടുംബത്തിൽ 1858 ഒക്ടോബർ 31ന് ജനിച്ചു. മല്ലപ്പള്ളി സി. എം.എസ് മിഡിൽ സ്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം നേടിയ

ശേഷം കോട്ടയം സി.എം.എസ് ഹൈസ്കൂളിൽ പഠിച്ചു. ഹൈസ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ 1876 ഒക്ടോബർ 12ന് പ.പത്രോസ് പാത്രയർക്കീസ് ബാവായിൽ നിന്ന് ശെമ്മശ്ശാപട്ടം സ്വീകരിച്ചു. പഴയ സെമിനാരിയിൽ ചേർന്ന് പ.പരുമല തിരുമേനിയുടെ ശിഷ്യണത്തിൽ വൈദീക പഠനം പൂർത്തികരിച്ചു. 1880 ജനുവരി 18ന് പരുമല തിരുമേനി അദ്ദേഹത്തിന് കശ്ശീശാ സ്ഥാനം നൽകി. പ.പരുമല തിരുമേനിയുടെ വാത്സല്യഭാജനമായിത്തീർന്ന ഗീവർഗ്ഗീസ് കത്തനാർ പരുമല കോട്ടയം സെമിനാരികളിൽ 1881-ൽ മല്പ്പാനായി നിയമിതനായി. ഈ കാലഘട്ടത്തിൽ വൈദികരെ പഠിപ്പിക്കുവാനായി സുറിയാനി ഭാഷയുടെ പ്രാഥമിക പാഠങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് ഒരു സുറിയാനി പാഠപുസ്തകം തയ്യാറാക്കി പ്രസിദ്ധീകരിച്ചു. വിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ തയ്യറാക്കിയ നോട്ടുകൾ വികസിപ്പിച്ച് മതോപദേശസാരങ്ങൾ എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചു. ഈ കാലഘട്ടത്തിൽ തന്നെ കോനാട്ട് മാത്തൻ മല്പ്പാനുമായി സഹകരിച്ച് ക്യംതാ പ്രാർത്ഥനയും വി.കുർബ്ബാന ക്രമവും മലയാളത്തിൽ പ്രസിദ്ധീകരകിച്ചു. 1896-97 കാലഘട്ടത്തിൽ അദ്ദേഹം എം.ഡി. സെമിനാരി സ്കൂളിന്റെ ഓണററി പ്രിൻസിപ്പലായി നിയമിതനായി. 1903-ൽ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ഗീവർഗ്ഗീസ് മല്പ്പാനെ റമ്പാനാക്കി. കർമ്മകുശലനും ക്രാന്തദർശിയുമായ ഗീവറുഗ്ഗീസ് റമ്പാനെ പുലിക്കോട്ടിൽ തിരുമേനിയുടെ പിൻഗാമിയായി സഭ കാണുകയും അതിനുവേണ്ടി ജറുശലേമിലേക്ക് അയക്കുകയും ചെയ്തു. 1908 മെയ് 31ന് ജറുശലേമിൽ വച്ച് ഗീവർഗ്ഗീസ് മാർ ദീവന്നാസിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. മലങ്കരയിൽ തിരിച്ചെത്തിയ അദ്ദേഹം പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസിന്റെ അസിസ്റ്റന്റായി സഭാകാര്യങ്ങളിൽ പ്രവേശിച്ചു. 1909-ൽ പുലിക്കോട്ടിൽ തിരുമേനി കാലം ചെയ്തനിനു ശേഷം വട്ടശ്ശേരിൽ തിരുമേനിയെ മലങ്കര മെത്രനായി മലങ്കര അസോസിയേഷൻ തിരഞ്ഞെടുത്തു. 1934 ഫെബ്രുവരി 23ന് അദ്ദേഹം കാലം ചെയ്തു. പഴയസെമിനാരിയുടെ തെക്ക് വശത്ത് കബറടങ്ങി.

മോശ തന്റ ആയുസ് മുഴുവൻ ഇസ്രായേൽക്കാരുടെ സ്വാത്രന്ത്രത്തിനു വേണ്ടി പോരാടിയതു പോലെ വട്ടശ്ശേരി തിരുമേനിയും മലങ്കരസഭയുടെ സ്വാത്രന്ത്രത്തിനു വേണ്ടി ആജീവനാന്തം പോരാടി. സ്വതന്ത്ര മലങ്കരസഭയെ ദൃഷ്ടിപദത്തിൽ കണ്ടുകൊണ്ടു തന്നെയാണ് അദ്ദേഹം കാലം ചെയ്തത്. ഇപ്രകാരം ജീവിതം ബലി

യർപ്പിപ്പാൻ തയ്യാറായത് ഒരു വലിയ ബോദ്ധ്യത്തിന്റെ പേരിലാണ്. ചരിത്രപരമായി മലങ്കര സഭ ഒരു സ്വതന്ത്ര സഭയായിരുന്നു. പോർട്ടുഗീസ് വരവിനോടു കൂടിയാണ് മലങ്കര സഭ ഒരു വിദേശ സഭയുടെ ഭാഗമാകുവാൻ ദുർവിധിയുണ്ടായത്. അതിനുശേഷം സിറിയൻ സഭയുടെ ബന്ധത്തിൽ നിന്നും ഇപ്രകാരമുള്ള പ്രതിസന്ധികളുണ്ടായി. 1653-ൽ കൂനൻ കുരിശ് സത്യത്തിൽകൂടി മലങ്കരസഭ അതിന്റെ സ്വന്തസിദ്ധമായ സ്വാതന്ത്ര്യം വീണ്ടെടുത്തെങ്കിലും കാലക്രമേണ മറ്റൊരു വിദേശ സഭയുടെ ആധിപത്യത്തിലേക്ക് വഴുതി വീഴുകയായിരുന്നു. ഈ ചരിത്ര സത്യം നല്ലതുപോലെ മനസ്സിലാക്കിയ തിരുമേനി മലങ്കരസഭ എന്നും ഉൽഭരണ സ്വാതന്ത്ര്യമുള്ള സ്വതന്ത്രസഭയാണെന്ന് മനസ്സിലാക്കിയിരുന്നു. അത് അദ്ദേഹത്തിന്റെ ഉറച്ച ബോദ്ധ്യം ആയിരുന്നു. ഏത് പ്രതിസന്ധി ഉണ്ടായാലും വ്യക്തിപരമായ നഷ്ടങ്ങൾ ഉണ്ടായാലും വിട്ട് വീഴ്ച്ച ചെയ്യുവാൻ അദ്ദേഹം തയ്യാറായിരുന്നില്ല. അതുകൊണ്ട് അദ്ദേഹത്തിന് അനേകം അധിക്ഷേപങ്ങളും പരിഹാസങ്ങളും, ജീവാപായഭീഷണിവരെയും ഏൽക്കേണ്ടി വന്നിട്ടുണ്ട്. ഇവിടെയെല്ലാം അദ്ദേഹത്തിന്റെ അപാരമായ ദൈവവിശ്വാസം വിപതി ധൈര്യമെന്ന വലിയകോട്ടയായി നിലകൊണ്ടു.

മലങ്കര സഭയുടെ ചരിത്രത്തിൽ എന്നും സഭയുടെ പുറത്തുനിന്നുമുള്ള പ്രതിസന്ധിയെക്കാൾ അകത്തുനിന്നുള്ള പ്രതിസന്ധികളായിരുന്നു അതിനെ തളർത്തിയത്. 1653-ൽ കൂനൻ കുരിശ് സത്യം ചെയ്ത് ഞങ്ങളുടെയും ഞങ്ങളുടെ മക്കളുടെയും മക്കളുടെമക്കളുടെയും കാലത്ത് റോമാസഭയുമായി ബന്ധപ്പെടുകയില്ല എന്ന് സത്യം ചെയ്തതിന് നേതൃത്വം കൊടുത്ത പറമ്പിൽ ചാണ്ടി കത്തനാർ തുടങ്ങിയവർ ചില പ്രലോഭനങ്ങൾ വന്നപ്പോൾ തങ്ങളുടെ സത്യത്തെയും, മലങ്കരസഭയുടെ ദേശീയതയും, സ്വാതന്ത്ര്യത്തേയും, മാർത്തോമ്മാ പൈതൃകത്തെയും അടിയറവച്ചിട്ട് വീണ്ടും റോമാ നുകത്തിലേക്ക് പോയി. അതേ സാഹചര്യം പ.വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്തും ഉണ്ടായി. പുലിക്കോട്ടിൽ തിരുമേനിയുടെ മുമ്പിൽ വച്ച് എന്നും ഒന്നിച്ചു നിൽക്കും എന്ന് സത്യം ചെയ്തു. തന്നോടോപ്പം ജറുശലേമിൽ വച്ച് പട്ടം ഏറ്റ അഭി. കൊച്ചുപറമ്പിൽ മാർ കൂറിലോസ് സഭയെ പിളർന്ന് ഒരു വിഭാഗത്തിന്റെ മെത്രാപ്പോലീത്തായായി. കാരണം എന്തു തന്നെ ആയാലും കൂട്ടു ട്രസ്റ്റികളായ കോനാട്ട് മാത്തൻ മല്പ്പാനും സി.ജെ കുര്യനും വട്ടശ്ശേരിൽ തിരുമേനിയെ എതിർത്തു സഭയിൽ പിളർപ്പു

ണ്ടാക്കുകയും അത് വലിയൊരു സംഘർഷത്തിലേക്കും ഒരിക്കലും തീർക്കാൻ കഴിയാത്ത സഭാ വഴക്കിലേക്കും മലങ്കര സഭയെ നയിക്കുകയും അതിന്റെ ശേഷിയും ശേമുഷിയും നശിപ്പിക്കുകയയും സാക്ഷ്യം നഷ്ടപ്പെടുത്തുകയും ചെയ്തു. ഇന്നു ഈ വ്യവഹാരം തുടരുന്നു. മലങ്കരസഭയുടെ എക്കാലത്തു ഉണ്ടായിട്ടുള്ള കലഹങ്ങൾക്കും പിളർപ്പിനും കാരണം ഇവിടെ തന്നെയുള്ള സഭാമക്കളുടെ അഭിപ്രായഭിന്നതയും ഇഗോയും മാനുഷീക ബലഹീനതകളുമാണ്. അന്ത്യോഖ്യാ പാത്രയർക്കീസിനെയും മറ്റു ഇവിടെയുള്ള സഭാമക്കൾ വിളിച്ചുവരുത്തി കക്ഷിചേർക്കുകയായിരുന്നു. അവരോട് കൂറുള്ള ഒരു സമൂഹത്തെ ലഭിക്കുന്നത് അവർക്ക് എന്നും സന്തോഷമുള്ള കാര്യമാണല്ലോ.

വട്ടശ്ശേരിൽ തിരുമേനിയുടെ ഈ സ്വതന്ത്രമായ നിലപാടിനും ധീരതയ്ക്കും അദ്ദേഹത്തിന് കഠിനമായ വില കൊടുക്കേണ്ടി വന്നു. അവസാന ശ്വാസം വരെയും അദ്ദേഹം തന്റെ നിലപാടിൽ ഉറച്ചു നിന്നു. ഏറ്റവും വിശ്വസ്തനും തന്റെ സന്തത സഹചാരിയുമായിരുന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്താ റോമാ സഭയിലേക്ക് ചേരുവാൻ മാർ ഈവാനിയോസിന്റെ സ്നേഹിതനായ പാറേട്ട് മാർ ഈവാനിയോസിൽ കൂടി വട്ടശ്ശേരി തിരുമേനിയോട് ആവശ്യപ്പെടുപ്പോൾ താടിമീശ ഉയർത്തി കൈ കഴുത്തിൽ കാണിച്ച് തല പോകേണ്ടി വന്നാലും അതിനു സമ്മതിക്കയില്ല എന്ന ഉത്തരം നൽകി. തന്റെ നിലപാടിനു വേണ്ടി ഇത്രയേറേ അവഹേളനം ഏൽക്കേണ്ടി വന്ന വേറോരു പിതാവും മലങ്കരസഭയിലുണ്ടായിട്ടില്ല. എതിർ ചേരിയിലുള്ളവർ പരസ്യമായും രഹസ്യമായും അവഹേളിച്ചു. അപായപെടുത്താൻ ഗുണ്ടകളെ ചുമതലപ്പെടുത്തി. അബ്ദുള്ള പാത്രയർക്കീസിനെക്കൊണ്ട് മുടക്കു കല്പന അയ്പ്പിച്ചു. ഇവിടെയെല്ലാം അടിപതറാതെ അചഞ്ചലമായി മലങ്കരസഭയുടെ ഭാവിയെ മുന്നിൽ കണ്ട് ദൈവത്തിന്റെ നിയോഗമാണിതെന്ന് അറിഞ്ഞ് സ്വതന്ത്ര കാതേലിക്കേറ്റിനു വേണ്ടി നിലകൊണ്ട് അത് സാധിതപ്രാപ്തമാക്കി. ഇന്നത്തെ കാലഘട്ടത്തിൽ നിന്ന് പിറകോട്ട് നോക്കുമ്പോൾ പ. വട്ടശ്ശേരിൽ തിരുമേനിയുടെ നിലപാട് എത്ര മാത്രം ശരിയായിരുന്നു ദൈവികമായിരുന്നു എന്നു കാണാവുന്നതാണ്. ഇനിയുള്ള ഭാരതത്തിന്റെ ചരിത്രത്തിൽ തദ്ദേശ്ശീയമായ ഒരു സഭയ്ക്കു മാത്രമേ ഭാരതത്തിൽ സ്ഥാനമുള്ളു എന്ന ദീർഘവീഷണമുള്ള എവർക്കും മനസിലാകും. അദ്ദേഹത്തിന്റെ കബറിലെ അടികുറിപ്പ് എത്ര അന്വർത്ഥമാണ്. Time Will Not Dim His Glory കാലം

കഴിയുതോറും അദ്ദേഹത്തിന്റെ യശസ്സ് വർദ്ധിക്കുന്നു. മലങ്കര സഭ അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചു. അദ്ദേഹത്തിന്റെ കബറിടത്തിൽ മദ്ധ്യസ്ഥതയ്ക്കായി നിത്യേന എത്തുന്നവർ അനവധിയാണ്. പിതാവിന്റെ മദ്ധ്യസ്ഥത മലങ്കരസഭയ്ക്ക് എന്നും കോട്ടയായിരിക്കും. ലോകത്തിലെ ഒരു ശക്തിക്കും അതിനെ തച്ചുടക്കുവാൻ കഴിയുകയില്ല കാരണം ഈ സഭ യേശുക്രിസ്തു എന്ന പാറമേൽ അടിസ്ഥാനപ്പെട്ട് പണിയപ്പെട്ടിരിക്കുന്നു.

## ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആധുനിക ശില്പി (ഡോ.പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി)



ഡൽഹി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായും പഴയ സെമിനാരിയുടെ ആധുനിക കാലഘട്ടത്തിലെ പ്രിൻസിപ്പലും, ലോകപ്രശസ്ത ദൈവശാസ്ത്രജ്ഞനും, ദർശനികനമായിരുന്ന അഭി.പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ കബറിടവും പഴയ സെമിനാരിയുടെ വടക്ക് വശത്ത് സ്ഥിതി ചെയ്യുന്നു.

പുലിക്കോട്ടിൽ ഓന്നാമൻ തിരുമേനി സഭയുടെ വൈദിക വിദ്യാഭ്യാസം ഏകീകരിക്കുകയും അതിന്റെ പരിശീലനം നവികരിക്കുകയും കാലത്തിനൊത്തു ഉയർത്തുകയും ചെയ്തു എങ്കിൽ സെമിനാരിയെ 20–ാം നൂറ്റാണ്ടിലെ ഒരു ഉയർന്ന വൈദീക കോളേജായി ഉയർത്തുന്നതിനും ആധുനിക കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരുടുന്നതിന് വൈദികരെ സജ്ജമാക്കുന്നതിനും ഉതുകുമാറ് അതിന് പുതിയ അടിസ്ഥാനം ഇട്ടത് ഈ പിതാവാണ്. ഭാരതത്തിലെ വൈദിക സെമിനാരികളിൽ എന്തുകൊണ്ടും മുൻപന്തിയിൽ നിൽക്കുന്ന വൈദിക പഠന കേന്ദ്രമായി അതിനെ ഉയർത്തി കേവലം വൈദീക പരിശിലനം മാത്രമല്ല സഭയെ വിജ്ഞാനത്തിൽ ഉയർത്തികൊണ്ടുവരത്തക്കവണ്ണമുള്ള ഒരു കേന്ദ്രമായി പഴയ സെമിനാരിയെ രൂപപ്പെടുത്തി. അദ്ദേഹം ആരംഭിച്ച ദിവ്യബോധനം പഠന പദ്ധതി മാത്രം മതി അദ്ദേഹത്തെ സഭയുടെ സമുന്നതനായ ദീർഘവീഷണമുള്ള പിതാവായി കാണുവാൻ. മലങ്കര സഭയുടെ മക്കളിൽ ഒരു ചെറിയ ശതമാനത്തിനു മാത്രമേ വേദപുസ്തകത്തെക്കുറിച്ചും സഭയെക്കുറിച്ചും, ക്രൈസ്തവ ജീവിതത്തെക്കുറിച്ചും സാമാന്യ അറിവുള്ളവരായിട്ടുള്ളു. സഭയിലെ സാധാരണ ജനങ്ങൾ തങ്ങൾ ആരാണെന്നും

തങ്ങളുടെ ക്രൈസ്തവ നിലപാട് എന്തായിരിക്കണമെന്നും ക്രിസ്തീയ വിശ്വാസവും, ദൈവവിജ്ഞാനീയമായ കാഴ്ച്ചപ്പാടുകൾ എന്താണെന്നുമുള്ള ഓക്കെയുള്ള കാര്യങ്ങൾ ദിവ്യബോധനം പഠന പദ്ധതിയിൽ കൂടിയാണ് അല്പ്പമെങ്കിലും അറിയുവാൻ തുടങ്ങിയത്. അത് സഭയുടെ ഫലപ്രദമായ ഭാവിക്കു പ്രയോജന പ്രദമായ കാല്വെപ്പായിരുന്നു. ഇന്ന് അതിന്റെ ഫലങ്ങൾ നാം അനുഭവിക്കുന്നു. അത്മായരായവർക്ക് വേണ്ടിയുള്ള ഈ പഠന പദ്ധതി വിപ്ലവകരമായി നടക്കുന്നു. സഭയുടെയും സമൂഹത്തിന്റെയും നന്മക്കായുള്ള പ്രവർത്തനങ്ങൾക്ക് കൂടി വന്ന് ചിന്തിക്കുന്നതിനും ആശയങ്ങൾ കൈമാറുന്നതിനും കോട്ടയത്ത് അധികം സൗകര്യങ്ങൾ ഇല്ലാതിരുന്ന കാലത്ത് അതിനുവേണ്ടി സെമിനാരി പ്രവേശന കാവാടത്തിനു സമീപം തന്നെ ഒരു കേന്ദ്രം **സോഫിയ സെന്റർ** എന്ന പേരിൽ ആരംഭിച്ചു. ഓർത്തഡോക്സ് ആർക്കൈവസ്, തിരുവചന ഭാഷ്യപരമ്പര തുടങ്ങളയവ അറിവിന്റെ വളർച്ചയ്ക്കായി അദ്ദേഹം ആരംഭിച്ചവയാണ്.

മറ്റ് സഭകളുടെ സഹകരണത്തോടെ സെറാംപൂർ യൂണിവേഴ്സ്റ്റിയുടെ നേതൃത്വത്തിൽ ആരംഭിച്ച ഫെഡറേറ്റഡ് ഫാക്കൽറ്റി ദൈവശാസ്ത്ര പഠനത്തിലെ മാസ്റ്റേഴ്സ് ബിരുദത്തിനും, ഡോക്റ്ററേറ്റ് ബിരുദത്തിനും പഠനകളരിയായി തീർന്നു. ഇത് ഒരു വലിയ എക്യൂമെനിക്കൽ സംരഭമായിരുന്നു. മാർത്തോമ്മാ സഭയും, സി.എസ്.ഐ സഭയും ചേർന്നുള്ള ഈ സംരഭം ഇന്ന് സെറാംപൂർ യുണിവേഴ്സിറ്റയുടെ കീഴിലുള്ള ഏറ്റവും വലിയ ഉപരിപഠന കേന്ദ്രമാണ്. ചരിത്രം ആവർത്തിക്കുന്നു എന്ന് പറയുന്ന സങ്കല്പ്പം ഇവിടെ യാഥാർത്ഥ്യമായി എന്നു തോന്നും. സെമിനാരി സ്ഥാപകൻ മലങ്കര സഭയ്ക്ക് ഒരു വൈദീകപഠന കേന്ദ്രം 200 വർഷങ്ങൾക്കു മുമ്പ് തുടങ്ങിയെങ്കിൽ ഈ പിതാവ് ഈ ആധുനിക കാലഘട്ടത്തിൽ അതിന് പുതിയ മാനം നൽകി ഈ കാലഘട്ടത്തിന്റെ വെല്ലുവിളികളെ സ്വീകരിപ്പാൻ പ്രാപ്തരാകത്തക്കവണ്ണം സെമിനാരിയുടെ കെട്ടും മട്ടും അദ്ധ്യയനവും പുതിയ രൂപത്തിൽ അടിസ്ഥാനമിട്ടു. വിദ്യാർത്ഥികളുടെ പഠനത്തിനായി ആധുനിക സൗകര്യമുള്ള ലൈബ്രറി സമുച്ചയം, ക്ലാസ്സ്മുറികൾ, ഹോസ്റ്റൽ കെട്ടിടങ്ങൾ അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്ക് ഇവ പണികഴിപ്പിച്ചു. അതിന് WCCയിൽ നിന്നും മറ്റും സഹായങ്ങൾ ലഭ്യമാക്കി. ഈ രണ്ടു പിതാക്കന്മാരുടെയും ഓർമ്മ ദിവസം ഒന്നാണ് (നവംബർ.24) എന്നുള്ളത് വിസ്മയകരമായ, അത്ഭുതകരമായ സാധർമ്മ്യമാണ്.

1892 ആഗസ്റ്റ് 9ന് തൃപ്പൂണിത്തുറയിൽ ടി. പി. പൈലിയുടെയും ഏലി പൈലിയുടെയും മകനായി ജനിച്ച ടി.പി. വർഗ്ഗീസ് തൃപ്പൂണിത്തുറയിലെ ഗവ. ഹൈസ്കൂളിൽ നിന്നും മെട്രികുലേഷൻ പഠനം കഴിഞ്ഞ് കുറേക്കാലം ന്യൂസ് പേപ്പർ റിപ്പോർട്ടറായും, ക്ലർക്കായും ജോലി ചെയ്തു. 1942-ൽ പോസ്റ്റൽ ഡിപ്പാർട്ടുമെന്റിൽ പോസ്റ്റ് മാസ്റ്റർ ജോലിയിൽ പ്രവേശിച്ച ടി.പി. വർഗ്ഗീസ് 1947 വരെ ആ ജോലി തുടർന്നു.

ഈ കാലഘട്ടത്തിൽ തന്റെ ജീവിതത്തെ തന്നെ മാറ്റിമറിച്ച ഒരു സംഭവം ഉണ്ടായി. ശൗലിന് ദമസ്ക്കോസ് പട്ടണ വാതിക്കൽ ഉണ്ടായതുപോലെ തന്റെ ജീവിതത്തെ സമൂലം പുതിയ ദിശയിലേക്ക് നയിച്ച സംഭവം. എത്യോപ്യയിലേക്ക് അദ്ധ്യാപകരെ റിക്രൂട്ട് ചെയ്യുന്ന ഒരു ടീമിന്റെ വണ്ടി എം.സി റോഡിൽ വഴിയിൽ ചെളിയിൽ പുരണ്ടു കിടക്കുന്നു. ആരു ആവരെ സഹായിക്കുന്നില്ല. ഗതഗതം സ്തംഭിച്ചിരുന്ന സമയം, പുറകെ ബസിൽ ഉണ്ടായിരുന്ന പോൾ ഇറങ്ങിവന്ന് വണ്ടി തള്ളി സഹായിച്ചു. അപ്പോൾ മറ്റുപലരും കടന്ന് വന്നു സഹായിച്ചു. വണ്ടി ചെളിയിൽ നിന്നും നീങ്ങി. ആ വണ്ടിയിൽ ഉണ്ടായിരുന്ന ഒരു സായിപ്പ് പോളിനോട് എത്യോപ്യയിൽ അദ്ധ്യാപകനായി ചെല്ലുവാൻ താല്പ്പര്യമുണ്ടോ എന്നു ചോദിച്ചു. പോൾ വർഗ്ഗീസ് വരാമെന്ന് സമ്മധിച്ചു. അങ്ങനെ അദ്ദേഹം എത്യോപ്യയിൽ അദ്ധ്യാപകനായി. അവിടെ നിന്നാണ് അദ്ദേഹത്തിന്റെ ജീവിതത്തിന്റെ പുതിയ അദ്ധ്യായം, വെളിച്ചം നിറഞ്ഞ ഭാഗം ആരംഭിക്കുന്നത്.

അവിടെ അദ്ധ്യാപകനായിരിക്കുമ്പോൾ എത്യോപ്യ ഭാഷയിലെ പ്രധാന ഡയലക്റ്റായ അംഹാരിക്ക് ഭാഷയ്ക്ക് ഒരു വ്യാകരണം ഉണ്ടാക്കി ഗ്രന്ഥ രൂപത്തിൽ പ്രസിദ്ധപ്പെടുത്തി. അവിടെ നിന്നും അദ്ദേഹം 1950-ൽ അമ്മേരിക്കയിലേക്ക് ഉപരി പഠനത്തിന് പോകുകയും ഇൻന്ത്യാനായിലെ ഗോഷൻ കോളേജിൽ നിന്ന് ഫിലോസോഫിയിലും ലിംഗ്വിസ്റ്റിക്സിലും ഡിഗ്രിയെടുത്തു. അമേരിക്കയിലെ പ്രിൻസ്റ്റൻ സെമിനാരിയിൽ നിന്നും വേദശാസ്ത്രത്തിൽ ബിരുദവും ബിരുദാനന്തര ബിരുദവും പ്രശസ്തമായ നിലയിൽ പൂർത്തിയാക്കി. നിസായിലെ ഗ്രിഗറിയോസിനെക്കുറിച്ചുള്ള ഗവേഷണപഠനത്തിന് 1975-ൽ സെറാംപൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ് ലഭിച്ചു.

1945-ൽ അദ്ദേഹം കേരളത്തിലെത്തി. ആലുവാ ഫെലോഷിപ്പ് ഹൗസിന്റെ ഡയറക്ടർ എന്ന നിലയിൽ രണ്ട് വർഷം പ്രവർത്തി

ച്ചു. 1955–56 കാലഘട്ടത്തിലാണ് അദ്ദേഹം പഴയ സെമിനാരിയിൽ അദ്ധ്യാപകനായി പ്രവേശിക്കുന്നത്. ഈ കാലയളവിൽ അദ്ദേഹം വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സെക്രട്ടറിയായി യുവജനങ്ങളുടെ ഇടയിൽ പ്രവർത്തിച്ചു. ആധുനിക ലോകത്തിലെ വെല്ലുവിളികളെ നേരിടുവാൻ യുവജനങ്ങളെ പ്രബുദ്ധരാക്കുകയും ലോകത്തിന്റെ മായാവലയങ്ങളിൽ പെട്ടു ദൈവിക വെളിച്ചം നഷ്ടപ്പെടാതെ സൂക്ഷിപ്പാനും ആധുനിക ലോകത്തിലെ മുഖ്യ വിജ്ഞാന ധാരകളുമായി അവരെ ബന്ധിപ്പിക്കുവാനും അഭി. തിരുമേനി ഒരു സുപ്രധാന പങ്കുവഹിച്ചു.

1956–ൽ എത്യോപ്യൻ ചക്രവർത്തി കേരളം സന്ദർശിച്ചപ്പോൾ മലങ്കര സഭാ തലവൻ പ.ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായോട് ചക്രവർത്തി അഭ്യർത്ഥിച്ച് അഭി. തിരുമേനിയെ വീണ്ടും എത്യോപ്യയിലേക്ക് കൊണ്ടുപോയി മുഖ്യ ഉപദേഷ്ടാവായി നിയമിച്ചു. ആഭ്യന്തരകലാപം എത്യോപ്യയിലുണ്ടാകുന്നതിനു മുമ്പ് തന്നെ അദ്ദേഹം തിരിച്ചു പോന്നു. 1958–ലെ സഭാ സമാധാനം അദ്ദേഹത്തിൽ പുതിയ ഉണർവ്വ് ഉണ്ടാക്കി. നന്ദി സൂചകമായി തന്നെ തന്നെ സഭാ പ്രവർത്തനത്തിനായി സമർപ്പിച്ചു. 1958–ൽ കുറുപ്പുംപടി പള്ളിയിൽ വച്ച് അദ്ദേഹം ശെമ്മാശനായി. 1962–ൽ പരുമലയിൽ വച്ച് വൈദികപട്ടം സ്വീകരിച്ച് മുഴുവൻ സമയ സഭാ പ്രവർത്തകനായി. വീണ്ടും അദ്ദേഹം ഉപരിപഠനത്തിനായി അമേരിക്കയിലെത്തി. അവിടെ എൽ യൂണിവേഴ്സിറ്റിയിലും ഓക്സ്ഫോഡ് യൂണിവേഴ്സിറ്റിയിലും ഗവേഷണ പഠനം നടത്തി. കപ്പദോക്യൻ പിതാക്കന്മാരെക്കുറിച്ചായിരുന്നു പഠനം. ഇവരിൽ നിസ്സായിലെ മാർ ഗ്രീഗോറിയോസിനെക്കുറിച്ചായിരുന്നു സവിശേഷ പഠനം നടത്തിയത്. ഓക്സ്ഫോഡിൽ പഠിക്കുമ്പോൾ തന്നെ WCCയിൽ പ്രവർത്തിക്കുകയും WCCയുടെ വിവിധ ചുമതചലകൾ വഹിക്കുകയും ചെയ്തു. WCC അസ്സോസിയേറ്റ് ജനറൽ സെക്രട്ടറി, സെൻട്രൽ കമ്മിറ്റി അംഗം, ഫെയ്ത്ത് ആൻഡ് ഓർഡർ കമ്മീഷനാംഗം എന്നീ നിലകളിൽ അദ്ദേഹം നൽകിയ സംഭാവനകൾ വളരെ വിലപ്പെട്ടതാണ്. 1979 നവംബറിൽ അമേരിക്കയിൽ വച്ച് നടന്ന ഫെയ്ത്ത്, സയൻസ്, ആൻഡ് ഫ്യൂച്ചർ എന്ന വിഷയത്തെ അധികരിച്ച് WCC സംഘടിപ്പിച്ച സമ്മേളനത്തിൽ മോഡറേറ്ററായി അദ്ദേഹം കാട്ടിയ കഴിവും മികവും അന്താരാഷ്ട്രതലത്തിൽ അദ്ദേഹത്തെ ശ്രദ്ധേയനാക്കി. പന്നീട് WCC യുടെ പ്രസിഡന്റായും അദ്ദേഹം പ്രവർത്തിച്ചു.

1975-ൽ അദ്ദേഹത്തെ സഭയിലെ മെത്രപ്പോലീത്തായായി തെര ഞ്ഞെടുത്തു. ആ ജൂലൈയിൽ ആദ്ദേഹം പുതുതായി രൂപികരിക്ക പ്പെട്ട ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായായി ചുമതലയേറ്റു. അദ്ദേഹത്തിന്റെ ഡൽഹിയിലെ സാന്നിദ്ധ്യം മലങ്കര സഭയുടെ സംസ്കാരവും ദർശനവും ഇന്ത്യയുടെ തലസ്ഥാന നഗരിയിൽ സാക്ഷ്യപ്പെടുത്തുവാൻ കഴിഞ്ഞു. കത്തോലിക്കാ- പ്രോട്ടസ്റ്റന്റ് സഭ കളെ മാത്രം അറിയുന്ന ഉത്തരേന്ത്യൻ ജനതയ്ക്ക് ഓർത്തഡോക്സ് സഭയെക്കുറിച്ച് അറിയുവാൻ അഭി. തിരുമേനിയിൽ കൂടി കഴിഞ്ഞു. മറ്റു സഭകളുമായും, മറ്റു മതങ്ങളുമായുള്ള സംവാദം വിവിധ മത ങ്ങളുള്ള ഈ രാജ്യത്ത് പരസ്പര ധാരണ വളർത്തുന്നതിനും പര സ്പരം മനസ്സിലാക്കുന്നതിനും സഹായകമായിട്ടുണ്ട്.

എന്നും അദ്ദേഹത്തെക്കുറിച്ച് പറയുമ്പോൾ അതിശയത്തോടെ കാണുന്ന കാര്യം അദ്ദേഹത്തിന്റെ ബഹുഭാഷ പാണ്ഡിത്യവും ബഹുവിഷയ പാണ്ഡിത്യവുമാണ്. ലോകത്തിലെ ഏത് വിഷയ ത്തെക്കുറിച്ചും ആധികാരികമായി സംസാരിക്കാനുള്ള കഴിവ് അദ്ദേഹം സമ്പാദിച്ചിരുന്നു. അത് ഭാഷയാകട്ടെ, സാഹിത്യമാക ട്ടെ, മതമാകട്ടെ, രാഷ്ട്രീയമാകട്ടെ, സംസ്കാരമാകട്ടെ, കലയാക ട്ടെ, ഫിലോസഫിയാകട്ടെ, സയൻസാകട്ടെ, വിദ്യാഭ്യാസമാകട്ടെ, മാർക്സിസമാകട്ടെ, ന്യൂക്ലിയർ ഫിസിക്സാകട്ടെ ജനിറ്റിക് എജി നീറിങ്ങാകട്ടെ, ദൈവശാസ്ത്രമാകട്ടെ, ഈ ഭൂമിക്ക് കീഴിലുള്ള എല്ലാ റ്റിനെയും കുറിച്ച് അദ്ദേഹം ആധികാരികമായി പറയുകയും എഴു തുകയും ചെയ്തിരുന്നു. ലോകത്തിലെ വിവിധ ഭാഷകളിൽ പ്രസി ദ്ധികരിക്കുന്ന ഉയർന്ന ജേർണലുകളിൽ അദ്ദേഹത്തിന്റെ പ്രൗഢ ഗംഭീരവും വിജ്ഞാനപ്രദങ്ങളുമായ ലേഖനങ്ങൾ പ്രസിദ്ധികരി ക്കപ്പെട്ടിട്ടുണ്ട്. യുക്തിവാദികളും മതവിദ്വേഷികളും നിരീശ്വരരും ശാസ്ത്രജ്ഞന്മാരും ഈ പിതാവിന്റെ ആശയങ്ങളെ ആദരിക്കു ന്നു. അഭി. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി യുടെ ശിഷ്യൻ

ബഹുമാനപ്പെട്ട ഫാ.ഡോ.കെ.എം. ജോർജ്ജ് അഭി. തിരുമേനി യുടെ ഈ കഴിവിനെപ്പറ്റി ഇങ്ങനെ എഴുതിയിരിക്കുന്നു. ‘‘മതത്തി ന്റെയോ ഏതെങ്കിലും പ്രത്യയ ശാസ്ത്രത്തിന്റെയോ അതിരുക ളിൽ ഒതുങ്ങുന്നതല്ല ആ പ്രതിഭ. മാക്സിസ്റ്റ് ബുദ്ധിജീവികളെ അത്ഭു തപ്പെടുതക്കവണ്ണം മാക്സിസ്റ്റ് സാമ്പത്തിക ചിന്തയെ അവതരി പ്പിക്കുവാനും വിശകലനം ചെയ്യുവാനും അദ്ദേഹത്തിനു കഴിയും. പക്ഷേ അദ്ദേഹം മാക്സിസ്റ്റല്ല. അറിയപ്പെടുന്ന ചില ശാസ്ത്രജ്ഞ

ന്മാരെക്കാൾ ഭംഗിയായി അവരുടെ സിദ്ധാന്തങ്ങൾ പ്രതിപാദിക്കുവാൻ തിരുമേനിക്ക് സാധിക്കും. പക്ഷേ അദ്ദേഹം ശാസ്ത്രജ്ഞനല്ല. മാത്രമല്ല ആ ശാസ്ത്ര സിദ്ധാന്തങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന ദർശനത്തെ അദ്ദേഹം വിമർശനപൂർവ്വമായാണ് വീക്ഷിച്ചിരുന്നത്. ഇങ്ങനെ എല്ലാ ബൗദ്ധിക മണ്ഡലങ്ങളിലേക്കും സങ്കീർണ്ണമായ സംഗതികൾ പ്രയോഗിക്കുന്നതിനും ശുദ്ധവും സുദൃഢമായ ഭാഷയിൽ അവയെ വ്യാഖ്യാനിക്കുന്നതിനും അനുപമമായ കഴിവാണ് അദ്ദേഹത്തിനുള്ളത്.''

ഈ പിതാവിന്റെ ചിന്തകളുടെയെല്ലാം അടിസ്ഥാനം ദൈവപുത്രനായ യേശുക്രിസ്തുവാണ്. ഇത് ഒരു ബൗദ്ധികമായ അറിവ് മാത്രമല്ല ഒരു one to one അനുഭവവുമാണ്. അനുഭവിച്ചറിയുന്നവർക്കാണല്ലോ വ്യക്തമായി അത് വിവരിക്കുവാൻ സാധിക്കുക. ക്രിസ്തുവിനെക്കുറിച്ചുള്ള ആഴമായ അറിവും വ്യക്തിപരമായ അനുഭവുമാണ് ഇതിന് ആധാരം. ഈ അനുഭവം അദ്ദേഹത്തിന്റെ autobiography യിൽ എഴുതിയത് ഇവിടെ പകർത്തട്ടെ

In him I put my trust. Christ is my all. Without him I am nothing at all. The life I live is Christ's. I share that life with all those in Christ's body. I have no life of my own. I live in Him and He lives in me. Christ never forsaken me, even when I am rebellious, indifferent or thoughtless in my disobedience. His love stays steadfast even when my loyalty grows feeble and my ardor becomes tipid. He gives and forgives, without stint or limits. Such love deserves nothing less than my all. Him I adore, Him I worship as God and Man, the only begotten Son of God, with the Father and the Holy Spirit one true God.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ചിന്തകളുടെ അടിസ്ഥാനം അവതീർണ്ണിതനായ യേശുക്രിസ്തുവാണ്. ഈ ക്രിസ്തു അതുല്യമായ മാദ്ധ്യമിക സ്വഭാവം ഉൾക്കൊള്ളുന്നു. ഓരേ സമയം ദൈവവും മനുഷ്യനുമായവൻ ഓരേ സമയം ഇന്ദ്രീയാതീതനുമായവൻ, ഓരേ സമയം മണ്ണിന്റെയും വിണ്ണിന്റെയും പ്രതീകം, ദൃശ്യവും അദൃശവുമായ സകലത്തിന്റെയും സൃഷ്ടിതാവും അസൃഷ്ടിതമായ യാഥാർത്ഥ്യത്തെ മുഴുവൻ ഏക്കമായും താളനിബദ്ധമായും തന്നിൽ സംവഹിക്കുന്നവൻ. ഇതാണ് വചനം ശരീരമായി തീർന്ന നസ്രായനായ യേശു. സമ്പൂർണ്ണമായ അർത്ഥത്തിൽ യേശുക്രിസ്തുവാണ് യഥാർത്ഥ മാദ്ധ്യമികനായ അതിർത്തി ജീവി.

യേശുക്രിസ്തുവിൽ വേരൂന്നിയ ഈ മാദ്ധ്യമികഭാവം മനുഷ്യനെ മറ്റുള്ളവരെ ഭരിക്കുന്നതിനുള്ള ത്വരയിൽ നിന്നും, ചൂഷണം ചെയ്യാനുള്ള തീരുമാനത്തിൽ നിന്നും സ്വതന്ത്രമായി തന്റെ സ്വാതന്ത്രം അത്യന്തികമായി മനുഷ്യന്റെ നന്മക്കു വേണ്ടി വേർതിരിയുന്ന സ്വാതന്ത്ര്യമായി രൂപാന്തരപ്പെടുത്തവാനും, മനുഷ്യനു നൽകപ്പെട്ടിരിക്കുന്ന സൃഷ്ടിയുടെ മേലുള്ള അധീശത്വ അധികാരം അത് സൃഷ്ടിയെ ചൂഷ്ണം ചെയ്യുന്നതിനല്ല മറിച്ച് സൃഷ്ടിയുടെ ആത്യന്തിക നന്മയ്ക്കായി വിനിയോഗിക്കുവാനുള്ളതുമാണ് എന്നും അദ്ദേഹം പഠിപ്പിക്കുന്നു. യേശു തമ്പുരാൻ പരീക്ഷിക്കപ്പെടുമ്പോൾ തന്റെ സ്വാതന്ത്ര്യം ഉപയോഗിച്ച് കല്ല് അപ്പമാക്കുവാൻ കഴിയുമായിരുന്നു. എന്നാൽ ആ സ്വാതന്ത്ര്യം സ്വന്തം ആവശ്യത്തിനുപയോഗിക്കാതെ വിശന്നിരുന്നു. എന്നാൽ 5000ൽ പരം ആളുകൾ മൂന്നു ദിവസമായി വിശന്നിരുന്ന് അവശരായികണ്ടപ്പോൾ തന്റെ സ്വാതന്ത്ര്യം ഉപയോഗിച്ച് അപ്പം വർദ്ധിപ്പിച്ചു നൽകുന്നു. പൊതു നന്മയ്ക്കായി നമ്മുടെ താലന്തുകളെ വിനിയോഗിക്കുന്ന അനുഭവം. മനുഷ്യന്റെ സ്വാതന്ത്ര്യം, മാനവരാശിയുടെ ദിവ്യമായ ഭാഗദേയം, എന്നിവയെക്കുറിച്ചുള്ള തിരുമേനിയുടെ ആശയങ്ങൾക്കും ചിന്തകൾക്കും അടിസ്ഥാനം പൗരസ്ത്യ ചിന്തകനായിരുന്ന നിസായിലെ മാർ ഗ്രീഗോറിയോസിന്റെ പഠിപ്പിക്കലാണ്.

മനുഷ്യൻ സ്വാതന്ത്ര്യം നേടുന്നതു മൂലം സൃഷ്ടി മുഴുവനും മോചനം പ്രാപിച്ച് ദൈവതേജസ്സിൽ പങ്കാളികളാകണം എന്നതാണ് ക്രീസ്തീയ ദർശനം. ഇന്നത്തെ ശാസ്ത്ര പുരോഗതിയും മറ്റു നേട്ടങ്ങളും അന്ത്യതികമായി മനുഷരാശിക്കു മുഴുവനും നന്മ നൽകുന്നതാകണം. അല്ലാതെ ആധുനിക ശാസ്ത്രീയ അറിവ് അത് നേടിയവർക്ക് അത് അറിയാത്തവനെ ഈ അറിവ് ഉപയോഗിച്ച് ചൂഷണം ചെയ്യുവാനല്ല മറിച്ച് പ്രപഞ്ചത്തിന്റെ മുഴുവൻ സമഗ്രമായ നന്മയ്ക്കായ് ഉപയോഗിക്കണം. മനുഷ്യൻ സൃഷ്ടി മുഴുവന്റെയും പ്രതിനിധിയായി പുരോഹിതസ്ഥാനത്തു നിന്ന് സൃഷ്ടി മുഴുവനെയും ദൈവവുമായി ബന്ധിപ്പിക്കണം. അതാണ് അവന്റെ ജീവിതവിളി എന്നും അദ്ദേഹം പഠിപ്പിച്ചു.

അദ്ദേഹത്തിന്റെ ദൈവശാസ്ത്ര വീക്ഷണത്തിലെ പ്രധാന പ്രമേയം ദൈവത്തിന്റെ സാദൃശത്തിലും സ്വരുപത്തിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യന് ദൈവനന്മയുടെ ഭാവമുണ്ട്. പാപം മൂലം ദൈവസാദൃശ്യം വികലമാക്കപ്പെട്ടു എങ്കിലും യേശുക്രിസ്തു മൂലം ആ വൈകല്യം നീക്കപ്പെട്ട് ദൈവനന്മയുടെ പൂർണ്ണതയി

ലേക്ക് വളരുവാൻ ഇപ്പോൾ യേശു ക്രിസ്തുവിലൂടെ സാധിക്കും. ദൈവനന്മയുടെ സാദൃശത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യ നിൽ ദൈവത്തിന്റെ നന്മ കുടികൊള്ളുന്നു. ഈ നന്മയുടെ ഭാവ ത്തിന് ദൈവത്തിന്റെ സമ്പൂർണതയിലേക്ക് വളരുവാനുള്ള സാധ്യത ഉണ്ട് എന്ന് അദ്ദേഹം പഠിപ്പിച്ചു. ദൈവത്തിന്റെ നന്മയുടെ ഭാവത്തിന്റെ പൂർണ്ണതയിലേക്ക് അവൻ വളരണം അതാണ് ഓർത്ത ഡോക്സ് ആദ്ധ്യാത്മീകകതയുടെ പൂർണ്ണത. സമ്പൂർണ്ണ നന്മയായ ദൈവത്തിലുള്ള സമ്പൂർണ്ണ പങ്കാളിത്വമാണ് ദൈവമക്കൾക്കുണ്ടായി രിക്കേണ്ട അവസ്ഥ. ഈ ദൈവീകരണ സാദ്ധ്യതയെയാണ് മാർ ഗ്രീഗോറിയോസ് എപ്പോഴും ഊന്നി പറഞ്ഞത്.

അദ്ദേഹത്തിന്റെ "ക്രിസ്തീയ വിദ്യാഭ്യസത്തിന്റെ സമഗ്രമായ ലക്ഷ്യങ്ങൾ" എന്ന ലേഖനത്തിൽ ഈ ആശയം വ്യക്തമാക്കിയി രിക്കുന്നത് ഇപ്രകാരമാണ്.

ക്രിസ്തീയ വിദ്യാഭ്യാസത്തിന്റെ സമഗ്രമായ ലക്ഷ്യങ്ങൾ: 1. ഒരു ക്രിസ്തീയ വിശ്വാസിയുടെ ലക്ഷ്യം എന്താണ്? 2.അവന്റെ ഉത്ത രവാദിത്വം എന്താണ്? 3.അവനെ എന്തിനു വേണ്ടി ഈ ലോക ത്തിൽ ആക്കിയിരിക്കുന്നു? അതുപോലെ ക്രിസ്ത്യാനി രാജകീയ പുരോഹിത വർഗ്ഗമാണ്. ഈ ദൗത്യം വേണ്ടവണ്ണം മനസ്സിലാക്കി കൊടുക്കുവാനുള്ള മാദ്ധ്യമം കൂടിയാണ് ക്രിസ്തീയ വിദ്യാഭ്യാസം. (1പത്രോസ് 2:9) രാജകീയ പുരോഹിത വർഗ്ഗമായി സൃഷ്ടിയെ മുഴുവനും പ്രതിനിധികരിച്ച് സൃഷ്ടാവിന്റെ മുമ്പാകെ നിൽക്കു വാനും ആരാധനയിൽ കൂടി ലോകത്തെ മുഴുവനും ക്രിസ്തുവിൽ കൂടി ദൈവത്തിന് സമർപ്പിപ്പാനുമുള്ള പൗരോഹിത്യശുശ്രൂഷയുടെ ആന്തരികാർത്ഥം മനസ്സിലാക്കുവാനും, അതനുസരിച്ച് ജീവിക്കു വാനും വിശ്വാസിയെ പ്രബുദ്ധരാക്കുന്നതാണ് ക്രീസ്തീയ വിദ്യാ ഭ്യാസം. എന്നു പറഞ്ഞാൽ ലോകത്തിനു വേണ്ടി സ്വയം ബലി യായി സമർപ്പിച്ച യേശുക്രിസ്തുവിന്റെ നിത്യബലിയിൽ പങ്കുകാ രാകുക എന്നർത്ഥം. ഈ സ്വയപരിത്യാഗ ബലിയിൽ പങ്കാളികളാ കുന്നതിൽ കൂടി നിസ്വാർത്ഥമായ മാനുഷിക സേവനങ്ങളിൽ നടത്തിയും, സത്യത്തിനു സാക്ഷിനിന്നും യേശു ക്രിസ്തുവിന്റെ ശുശ്രൂഷാ പൗരോഹിത്യം പരിശുദ്ധമാവിൽ നിറവേറ്റി, ലോകത്തിൽ ദൈവത്തിന്റെ സാന്നിദ്ധ്യം വെളിവാക്കുന്ന പ്രവർത്തനം ക്രിസ്ത്യാ നി നിർവവ്വഹിക്കണം.

മനുഷ്യനെ ദൈവം സൃഷ്ടിച്ചിരിക്കുന്നത് ദൈവ സാദൃശ ത്തിലും സ്വരൂപത്തിലുമാണ്. അതുകൊണ്ട് മനുഷ്യന് ദൈവ സാദൃ

ശത്തിലേക്ക് വളരുവാനുള്ള കഴിവുണ്ട്. മനുഷ്യൻ അതു മൂലം ദൈവത്തിന്റെ സാനിദ്ധ്യം പ്രപഞ്ചത്തിനു പകരണമെന്നാണ് ദൈവോദ്ദേശം. മനുഷ്യൻ ഇന്ന് അവന്റെ വളർച്ചയുടെ ശൈശവദ ശയിലാണ്. അവന്റെ വളർച്ച പൂർണ്ണതയിൽ എത്തുന്നത് അവൻ ദൈവസാദൃശത്തിന്റെ പൂർണ്ണതയിൽ എത്തുമ്പോഴാണ്. അതിനു ഒരു പക്ഷേ ജീവിത കാലം മുഴുവൻ പഠന പ്രക്രിയ തുടരേണ്ടതായി വന്നേക്കും. ഇങ്ങനെ ക്രിസ്തീയ വിദ്യാഭ്യാസത്തിൽ കൂടി നിരന്ത രമായ വളർച്ചയിൽ കൂടി ക്രിസ്തുവിന്റെ പൂർണ്ണതയിലേക്ക് എത്തി ച്ചേരുന്നതിനാണ് ക്രിസ്തീയ വിദ്യാഭ്യാസം ക്രമീകരിച്ചിരിക്കുന്ന ത്. അതു തന്നെയാണ് അതിന്റെ ലക്ഷ്യവും (പൗലോസ് ശ്ലീഹാ-ക്രിസ്തു എന്ന തലയോളം സകലത്തിലും വളരുക. എഫേസ്യ 4:15).

ദൈവസാദൃശത്തിന്റെ മറ്റൊരു പ്രത്യേകതയാണ് നന്മയെ തിര ഞ്ഞെടുക്കുവാനുള്ള സ്വാതന്ത്ര്യം. ദൈവസാദൃശത്തിൽ സൃഷ്ടി ക്കപ്പെട്ടിരിക്കുന്ന മനുഷ്യനു ഈ സ്വാന്ത്ര്യം നൽകപ്പെട്ടിരിക്കുന്നു. അതുകൊണ്ട് മനുഷ്യനിൽ എല്ലാ നന്മയുടെയും ജ്ഞാനത്തിന്റെയും കഴിവിന്റെയും ഉറവുയുണ്ട്. കാരണം അവൻ ദൈവത്തിൻ പ്രതിരൂപ മായി സൃഷ്ടിക്കപ്പട്ടിരിക്കുന്നു. ക്രിസ്തിയ വിദ്യാഭ്യാസം ലക്ഷ്യമി ടുന്നത് മനുഷ്യന്റെ ഈ സ്വാതന്ത്ര്യത്തിന്റെ സവിശേഷതയുടെ പൂർണ്ണതയിലേക്ക് അവനെ എത്തിക്കുവാനാണ്. സ്വതസിദ്ധമായി നന്മയെ തിരഞ്ഞെടുക്കുവാനായി മനുഷ്യനെ രൂപപ്പെടുത്തുന്നാണ് ക്രിസ്തീയ വിദ്യാഭ്യാസം. ഇതാണ് ക്രിസ്തുവിലുള്ള സ്വാതന്ത്ര ത്തിന്റെ പൂർണ്ണത. ഇത് ദൈവികമായ ഭാവമാണ്. യേശു ക്രിസ്തുവിൽ ഈ സ്വാതന്ത്ര്യമുണ്ടായിരുന്നു. സാത്താൻ യേശുതമ്പുരാനെ സമീപിച്ച് കല്ല് അപ്പമായി തീരുവാൻ കല്പ്പിക്ക എന്ന് പറയുമ്പോൾ യേശു അത് നിരസിക്കുകയും വിശന്നിരുന്ന് ദൈവത്തിന്റെ ഇഷ്ടം തിരഞ്ഞെടുക്കുകയും ചെയ്യുന്നു. ഇത് ഗസ്ത മനയിലും കാണുന്നു. വ്യക്തിപരമായി കുരിശു മരണം ക്രിസ്തു വിന് ഭയാനകമായിരുന്നു എങ്കിലും എന്റെ ഇഷ്ടമല്ല,ദൈവത്തിന്റെ ഇഷ്ടം നടക്കട്ടെ എന്നു പറഞ്ഞു നന്മയെ തിരഞ്ഞെടുത്തു. ഇതാണ് യഥാർത്ഥമായ സ്വാതന്ത്ര്യം. നന്മയുടെ പിൻപിലുള്ള മഹത്വായ ത്യാഗം സ്വയം സ്വീകരിച്ച് അതിനെ പുൽകുവാൻ കഴിയുന്ന മനു ഷ്യന്റെ സ്വാതന്ത്ര്യം.

അഭി. തിരുമേനിയുടെ ചിന്താഗതിയിൽ നന്മയും തിന്മയും തിര ഞ്ഞെടുക്കുന്നതിലുള്ള സ്വാതന്ത്ര്യം മനുഷ്യന് ഏദൻ തോട്ടത്തിൽ

തന്നെ ഉണ്ടായിരുന്നു. ആ സ്വാതന്ത്ര്യം ഉപയോഗിച്ചാണ് അവൻ തിന്മയെ തിരഞ്ഞെടുത്തത്. ഏദൻ തോട്ടത്തിൽ മനുഷ്യൻ തന്റെ സ്വാതന്ത്രം തിന്മയെ തിരഞ്ഞെടുക്കുവാനുപയോഗിച്ചു. അതു കൊണ്ട് അവൻ ദൈവനന്മയുടെ പൂർണ്ണതയിൽ എത്തുന്നതിനു ള്ള കഴിവിൽ നിന്ന് പുറംതള്ളപ്പെട്ടു. പ്രപഞ്ചം മുഴുവനും അതിന്റെ ഫലമായി തിന്മയ്ക്ക് അധീനരായി. അതുകൊണ്ട് ലോകത്തിൽ പാപവും മരണവും അധീശത്വം നേടി. ഇവിടെക്ക് ക്രിസ്തു അവ താരം ചെയ്ത് സ്വാതന്ത്ര്യത്തെ നന്മ തിരഞ്ഞെടുക്കുവാനായി ഉപ യോഗിക്കുകയും തന്നിൽ വിശ്വസിക്കുന്ന സകലർക്കും നന്മയെ തെരഞ്ഞടുത്ത് പൂർണ്ണതയിലേത്താൻ വഴിയൊരുക്കുകയും ചെയ്തു. ക്രിസ്തീയ വിദ്യാഭ്യാസം ഈ നന്മയുടെ പൂർണ്ണതയി ലേക്ക് ക്രിസ്തുവിൽ കൂടി മനുഷ്യരെ രൂപപ്പെടുത്തുവാൻ സഹാ യിക്കുന്നു. അതിനായിട്ട് ഒരുക്കുന്നു. വീഴ്ച്യ്ക്ക് ശേഷം മനുഷ്യൻ ജനിക്കുന്നത് പാപത്തിന് അധീശത്വമുള്ള ലോകത്തിലേക്കാണ്. എന്നാൽ യേശു ക്രിസ്തുവിലുള്ള വിശ്വാസത്തിൽ മാമ്മോദീസാ ഏൽക്കുന്ന ഒരോ വ്യക്തിയും നന്മയെ തെരഞ്ഞെടുക്കുവാനുള്ള സ്വാന്ത്ര്യത്തിലേക്കാണ് ജനിക്കുന്നത്. ക്രിസ്തീയ വിദ്യാഭ്യാസം ക്രിസ്തുവിലുള്ള ഈ സ്വാതന്ത്യത്തിൽ ആരംഭിക്കുകയും അതിനെ അതിന്റെ പൂർണ്ണതയിൽ എത്തിക്കുന്നതിനുമാണ്.

**ഉപസംഹാരം.**

ഈ പിതാക്കന്മാരുടെ ജീവിതം നമുക്ക് നൽകുന്ന പാഠങ്ങൾ ദൈവത്തിനു വേണ്ടി, ക്രിസ്തുവിന്റെ ശരീരമായ സഭയ്ക്കു വേണ്ടി പരിപൂർണ്ണമായി സമർപ്പിച്ചതിന്റെ നന്മയാണ്. ത്യാഗപൂർണ്ണമായ ഒരു ജീവിതം സ്വയം തെരഞ്ഞെടുത്ത് ദൈവത്തിനു വേണ്ടി സഭയ്ക്കു വേണ്ടി എരിഞ്ഞടങ്ങി. ഈ പിതാക്കന്മാരുടെ ബുദ്ധിയും പാണ്ഡിത്യവും കഴിവുകളും സെകുലർ ലോകത്ത് അവർക്ക് വലിയ നേട്ടങ്ങൾ നൽകിയേനേ. അവർ അത് വേണ്ടന്ന് വച്ച് ദൈവ ത്തിന് സ്വയം ബലിയായി അവരുടെ രക്ഷകന്റെ പാതായെ പിൻപ റ്റി. ഇന്ന് ക്രൈസ്തവ സമൂഹങ്ങളിലെ നേതൃത്വം സ്വാർത്ഥതയ്ക്കും തങ്ങളുടെ വ്യക്തിപരമായ നേട്ടങ്ങൾക്കും സഭയെ ഉപയോഗിക്കു മ്പോൾ ഈ പിതാക്കന്മാർ നമ്മുക്ക് വേറിട്ടോരു പാഠമാണ് നൽകു ന്നത്. ഈ പിതാക്കന്മാരെപോലെ ത്യാഗപൂർണ്ണമായി സഭയ്ക്കും ദൈവത്തിനും സ്വാർത്ഥ മോഹങ്ങളില്ലാതെ സമർപ്പിക്കുവാൻ അനേകം സഭാമക്കൾക്ക് പ്രചോദനം ലഭിപ്പാൻ ഇവരുടെ ജീവിത രേഖ സഹായിക്കട്ടെ. ■

# 16

# പഴയ സെമിനാരി മാനേജരന്മാർ

**ഫാ. കെ. സഖറിയാ റമ്പാൻ**

**1809**-ലെ കണ്ടനാട് പടിയോല പ്രകാരം തെക്കും വടക്കും രണ്ടു പഠിത്തവീടുകൾ ഉണ്ടാകണമെന്നു തീരുമാനിച്ചു. എന്നാൽ തെക്കും വടക്കും അല്ലാതെ രണ്ടിന്റെയും മദ്ധ്യത്തിലായി 1815-ൽ വന്ദ്യ ഇട്ടൂപ്പ് റമ്പാൻ തിരുവിതാംകൂർ രാജകുടുംബത്തിന്റെയും റസിഡന്റായി നിയമിക്കപ്പെട്ട കേണൽ മൺറോയുടെയും സഹായത്തോടെ പഠിത്തവീടിനു തുടക്കമിട്ടു. തിരുവിതാംകൂർ റാണി റമ്പാച്ചന്റെ അപേക്ഷ പരിഗണിച്ചും മൺറോയുടെ ശുപാർശ പ്രകാരവും മീനച്ചിലാറിന്റെ തീരത്ത് കരമൊഴിവായി ആവശ്യമായ 23 ഏക്കർ സ്ഥലം കരമൊഴിവായി നൽകി. തുടർന്ന് സെമിനാരി പണി ആരംഭിച്ചു. രാജകൊട്ടാരത്തിൽ നിന്നും ആവശ്യമായ തടിയും, മൺറോയുടെ സഹായത്തോടെ മുടങ്ങിക്കിടന്ന വട്ടിപ്പണ പലിശയും സെമിനാരി നിർമ്മാണത്തിനു റമ്പാനു ലഭിച്ചു. 1815-ൽ പണി തീർന്നു ആദ്യ ബാച്ച് പഠനം തുടങ്ങി. ജോസഫ് റമ്പാനെ തൊഴിയൂരിന്റെയും കിടങ്ങൻ മാർ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായായി അവരോധിച്ചു. അദ്ദേഹം 1816 നവംബർ 24-നു കാലം ചെയ്തു. ഇവിടെ കബറടക്കി. സെമിനാരിയുടെ ആദ്യത്തെ മാനേജരും പ്രിൻസിപ്പാളും അദ്ധ്യാപകനും മലങ്കര മെത്രാപ്പോലീത്തായും എല്ലാം ഇട്ടുപ്പ് റമ്പാനെന്ന മാർ ദീവന്നാസ്യോസ് ദ്വിതീയൻ ആയിരുന്നു. മലങ്കര സഭയ്ക്കു സ്ഥിരമായ ഒരു ആസ്ഥാനമായി പഴയ സെമിനാരിയെ ഉയർത്തിയതും ഈ പിതാവായിരുന്നു.

ആദ്യകാലത്തു സെമിനാരി മാനേജരന്മാരില്ലായിരുന്നു എന്നു വേണം മനസ്സിലാക്കാൻ. പക്ഷേ അന്നത്തെ നാട്ടു നടപ്പനുസരിച്ച്

ഒരു കാര്യസ്ഥൻ ഇല്ലാതിരിക്കാൻ തരമില്ല. പക്ഷേ അവരെപ്പറ്റി വ്യക്തമായ രേകകളൊന്നുമില്ല. 1836-ലെ മാവേലിക്കര പടിയോലയ്ക്കുശേഷം ചേപ്പാട് മാർ ദീവന്നാസ്യോസ് ചേപ്പാടിനു പോകുകയും പിന്നീട് പാലക്കുന്നത്തു അത്താനാസിയോസ് ഇവിടെ ഭരണം നടത്തുകയും ചെയ്തു. സെമിനാരി കേസിന്റെ കാലത്തും സെമിനാരി അടഞ്ഞു കിടന്നിട്ടുണ്ട്. 1836-69 കാലത്ത് സെമിനാരിയിൽ അദ്ധ്യാപനം നിലച്ച് കേവലം മലങ്കര മെത്രാന്റെ ആസ്ഥാനം മാത്രമായിരുന്നു. 1869-ൽ വിദ്യാഭ്യാസം പുനരാരംഭിച്ചതോടെ കുന്നുംപുറത്ത് ഉലഹന്നാനെ സെമിനാരി മുതൽ പിടിക്കാരനായി പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് നിയമിച്ചു

1887-ൽ പഴയ സെമിനാരി നടത്തി എടുത്തതിനെത്തുടർന്ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ കറുകയിൽ ഈപ്പനെ സെമിനാരി മുതൽ പിടിയായി നിയമിച്ചു. ഇം. എം. ഫിലിപ്പോസിന്റെ രഹസ്യ പേടകത്തിൽ (പേജ് 83) "മലങ്കര ഇടവക പത്രികയും ഞാനും"എന്നുള്ള അദ്ധ്യായത്തിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കാലത്തു ഇടവക പത്രികയുടെ കാര്യത്തെ സംബന്ധിച്ചും പറയുമ്പോൾ "...സിമനാരി വിചാരിപ്പ് കറുകയിൽ ഈപ്പൻ തിരുമനസ്സിലെ ഒരു കല്പന എന്റെ പക്കൽ തന്നു..." എന്നും, മറ്റൊരിടത്തു അദ്ദേഹത്തെ മാനേജരായും പറഞ്ഞിട്ടുണ്ട്. പിന്നീട് അഞ്ചേരി വർക്കിപിള്ള മരണപര്യന്തം സെമിനാരി മുതലുപിടിയായിരുന്നു.

ഇതിനിടയിൽ 1896-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ പഴയ സെമിനാരി ചാപ്പൽ പുതുക്കിപ്പണിയുക എന്ന ലക്ഷ്യയത്തോടെ കൊച്ചുപറമ്പിൽ പൗലോസ് റമ്പാനെ (പിന്നീട് മാർ കൂറീലോസ്) പഴയ സെമിനാരി മാനേജരായി നിയമിച്ചു. അദ്ദേഹം സെമിനാരി ചാപ്പൽ സമയ ബന്ധിതമായി പുതുക്കിപ്പണിതു. 1897 നവംബർ 24-നു പുലിക്കോട്ടിൽ തിരുമേനി, പ. പരുമല തിരുമേനി, മുറിമറ്റത്തിൽ തിരുമേനി (പിന്നീട് ഒന്നാം കാതോലിക്കാ ബാവാ) എന്നിവർ ചേർന്നു ചാപ്പൽ കൂദാശ ചെയ്തു. പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ കാലത്താണ് സെമിനാരി സ്ഥിരം മാനേജരന്മാരെ നിയമിച്ചത്. തുടർന്ന് മല്പാൻ മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ മാനേജരായി നിയമിതനായി. ഇദ്ദേഹത്തിന്റെ കാലത്താണ് വട്ടിപ്പണക്കേസും സെമിനാരിക്കേസും നടക്കുന്നത്. ഇദ്ദേഹം പ. വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം ഉറച്ചു നിന്നിരുന്നതിനാൽ എതിർ പക്ഷമായ കൂട്ടു ട്രസ്റ്റികൾ

സി. ജെ. കുര്യനും കോനാട്ട് മാത്തൻ മല്പാനും ശത്രുക്കളായി. അക്കാലത്ത് സെമിനാരി സംരക്ഷിക്കാൻ ശ്രമിച്ച മല്പാനച്ചനെ ശാരീരികമായി ഉപദ്രവിച്ചിട്ടുണ്ട്.

മല്പാനച്ചനെ തുടർന്ന് വാളക്കുഴി ജോസഫ് കത്തനാർ (മാർ സേവേറിയോസ് – റീത്തിൽ പോയി) മാനേജരായി നിയമിതനായി. അതിനുശേഷം വിവാഹിത പട്ടക്കാരനായ ഫാ. ജേക്കബ് ചൂണ്ടേവാലേൽ മാനേജരായി സേവനം അനുഷ്ഠിച്ചു. 1930–ൽ പ. വട്ടശ്ശേരിൽ തിരുമേനി തലക്കുളത്തു റ്റി. സി. ജേക്കബ് അച്ചനെ മാനേജരായി നിയമിച്ചു. 1934–ൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി ഇദ്ദേഹത്തെ സെമിനാരി ചാപ്പലിന്റെ വികാരി കൂടിയായി നിയമിച്ചു. 1953 മുതൽ ഇദ്ദേഹം ദേവലോകം അരമനയുടെയും മാനേജരായിരുന്നു. 1978–ൽ മരിക്കുന്നതുവരെ മാനേജരച്ചൻ എന്നറിയപ്പെട്ടിരുന്ന അദ്ദേഹം ആ സ്ഥാനത്തു തുടർന്നു.

1966–67 കാലഘട്ടത്തിൽ കെ. ഫിലിപ്പോസ് അച്ചൻ (പിന്നീട് മാർ തെയോഫിലോസ്) സെമിനാരി മാനേജരും വൈസ് പ്രിൻസിപ്പാളും ആയി. ഫാ. റ്റി. വി. വർഗ്ഗീസ് താമരവയലിൽ 1967 മുതൽ 1987 അദ്ദേഹത്തിന്റെ മരണംവരെ പഴയ സെമിനാരി മാനേജരായിരുന്നു. അച്ചന്റെ കാലത്താണ് മീനച്ചിലാറിന്റെ തീരത്ത് സെമിനാരി പുരയിടത്തോട് ചേർന്നു കിടക്കുന്ന കരഭാഗം നമുക്കു പതിച്ചു കിട്ടിയത്.

അച്ചനുശേഷം വിവാഹിതനായ ഫാ. പി. എ. കുര്യാക്കോസ് 1987 മുതൽ 1991 വരെ മാനേജരായിരുന്നു. അച്ചന്റെ കാലത്താണ് മീനച്ചിൽ ആറിന്റെ സൈഡുവശം കെട്ടിച്ചത്. 1991 മുതൽ ബേത്‌ലഹേം ചെങ്ങമനാട് ദയറാംഗം വന്ദ്യ ദിവ്യശ്രീ ഗീവർഗ്ഗീസ് റമ്പാച്ചൻ 1996 വരെ സെമിനാരി മാനേജരായിരുന്നു. 1996 തുടങ്ങി 2006 വരെ പുതുപ്പള്ളി കളരിക്കൽ ഫാ. കെ. വി. ജോസഫ് (പിന്നീട് റമ്പാൻ) മാനേജരായിരുന്നു. 2006 മുതൽ 2015 വരെ ഞാലിയാകുഴി മാർ ബസ്സേലിയോസ് ദയറാംഗം ഫാ. എം. സി. കുര്യാക്കോസ് മാനേജരായി സേവനം അനുഷ്ഠിച്ചു. 2015–ജൂലൈ 15 മുതൽ എന്നെ മാനേജർ ആയി പ. ബാവാ നിയമിച്ചു.

■

# 17

# പഴയ സെമിനാരിയും വി. വേദപുസ്തകവും

**ഫാ. ഡോ. റജി മാത്യു**

ഇരുനൂറ് വർഷം പൂർത്തിയാക്കിയ കോട്ടയം പഴയ സെമിനാരി വി. വേദപുസ്തകത്തിന്റെ പരിഭാഷയിലും, അച്ചടിയിലും, പ്രചരണത്തിലും, വ്യാഖ്യാനത്തിലും നിർണായക സ്വാധീനം ചെലുത്തിയ സ്ഥാപനമാണ്. അത്തരത്തിൽ കേരളത്തിലെ ക്രൈസ്തവരുടെ ഇടയിൽ സെമിനാരി നടത്തിയ സേവനം വേണ്ടവിധം ചർച്ച ചെയ്യപ്പെടുന്നില്ലായെന്നുള്ളത് സങ്കടകരമായ വസ്തുതയാണ്. കേവലം മലങ്കര ഓർത്തഡോക്സ് സഭയുടെ മാത്രമല്ല, പൊതുവെ വേദപുസ്തകം മലയാളത്തിൽ വായിക്കുന്ന ഏവർക്കും പ്രയോജനകരമായ രീതിയിൽ പ്രവർത്തിച്ച സെമിനാരിയെ കഴിഞ്ഞ രണ്ടുനൂറ്റാണ്ടുകൾക്കിടയിൽ കേരളത്തിൽ വന്ന സാമൂഹിക മാറ്റങ്ങൾക്ക് ഊർജ്ജം പകർന്ന പല കേന്ദ്രങ്ങളിലൊന്നായി ചിത്രീകരിക്കുന്നതിലും നാം പരാജയപ്പെട്ടു. ചുരുങ്ങിയ വാചകങ്ങളിൽ വേദപുസ്തകസംബന്ധിയായ സെമിനാരി പ്രവർത്തനങ്ങളെ ചൂണ്ടിക്കാണിക്കുവാനാണ് ഈ ലേഖനത്തിലൂടെ ഉദ്ദേശിക്കുന്നത്.

### 1. വിശുദ്ധ വേദപുസ്തകത്തിന്റെ മലയാള പരിഭാഷ

നിർഭാഗ്യവശാൽ വി. വേദപുസ്തകത്തിന്റെ മലയാള പരിഭാഷയെപ്പറ്റി ഇതുവരെ നടന്നിട്ടുള്ള ചർച്ചകളെല്ലാം 1811-ൽ ബോംബെ കുറിയർ പ്രസിൽ നിന്നും കല്ലച്ചിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച 'റമ്പാൻ ബൈബിളി'നെപ്പറ്റി മാത്രം പരിമിതപ്പെട്ടുപോയി എന്ന യാഥാർത്ഥ്യം നാം അംഗീകരിച്ചേ മതിയാവൂ. 1806-ൽ മലയാളക്കര സന്ദർശിച്ച കൽക്കട്ടാ ഫോർട്ട് വില്യം കോളേജിന്റെ പ്രിൻസിപ്പൽ ഡോ. ക്ലോഡിയസ് ബുക്കാനൻ സുറിയാനി പണ്ഡിതരായ

മല്പാന്മാരെയെല്ലാം സന്ദർശിച്ച് അവരുടെ കൈവശമുണ്ടായിരുന്ന സുറിയാനി കൈയ്യെഴുത്തു പ്രതികൾ ശേഖരിച്ച ചരിത്രവും വേണ്ട വിധം പഠനവിഷയമായിട്ടില്ല. റാന്നിയിലും, മാവേലിക്കരയിലും, ചെങ്ങന്നൂരും, കോട്ടയത്തുമുള്ള സുറിയാനി കത്തനാരന്മാർ നൽകിയ കൈയ്യെഴുത്തു പ്രതികളും, മുൻപറഞ്ഞവർ അവരുടെ സ്വകാര്യ ഉപയോഗത്തിനും, കുട്ടികളെ പഠിപ്പിക്കുവാനുമായി തയ്യാറാക്കിയ മലയാള പരിഭാഷകളെപ്പറ്റിയും മലയാളവേദപുസ്തകത്തെപ്പറ്റിയുമുള്ള മിഷനറിമാരുടെ ലിഖിതങ്ങളിൽ ആവോളം പരാമർശങ്ങളുണ്ട്.

1807-ൽ ഡോ. ബുക്കനാൻ മടങ്ങിപ്പോകുമ്പോഴേക്കും സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് വേദപുസ്തകം തർജ്ജമചെയ്യുവാനായി മൂന്നുപേർ ഉൾപ്പെടുന്ന ഒരു സമിതിയെ വലിയ മാർ ദിവന്നാസ്യോസ് തിരുമേനി നിയോഗിച്ച വിവരവും മിഷനറിമാർ രേഖപ്പെടുത്തിയിട്ടുണ്ട്. മെത്രാപ്പോലീത്തായുടെ ശിഷ്യനും ഭരണകാര്യങ്ങളിലെ മുഖ്യ കാര്യദർശിയുമായിരുന്ന കായംകുളം ഫിലിപ്പോസ് റമ്പാൻ സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ്, തമിഴ്-മലയാളഭാഷകളിൽ പ്രാവീണ്യമുണ്ടായിരുന്ന തിമ്മപ്പാ പിള്ള എന്നിവരായിരുന്നു സമിതിയിലുണ്ടായിരുന്നത്. ഇതിൽ കായംകുളം ഫിലിപ്പോസ് റമ്പാൻ വളരെ നാളുകളായി ബൈബിൾ പരിഭാഷയിൽ ഏർപ്പെട്ടിരുന്നയാളും ഡോക്ടർ ബുക്കാനൻ വന്ന സമയത്തിനു മുൻപുതന്നെ നാലു സുവിശേഷങ്ങളും അപ്പോസ്തോല പ്രവർത്തികളും മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയ ആളുമായിരുന്നു. പുലിക്കോട്ടിൽ തിരുമേനി പരിഭാഷാ പദ്ധതിയുടെ സംഘാടകനായിരിക്കണം എന്നാണ് കൽക്കട്ടായിലെ ബിഷപ് മിഡിൽട്ടണിന്റെ ഡയറികുറിപ്പുകളിൽനിന്നും മനസ്സിലാവുന്നത്. ഇപ്പറഞ്ഞതിനും ഏകദേശം ഒരു നൂറ്റാണ്ടു മുൻപ് തമിഴിൽ പ്രസിദ്ധീകരിക്കപ്പെട്ട ഫബ്രീഷിയഡിന്റെ വേദപുസ്തക തർജ്ജമയുമായി ഒത്തുനോക്കുകയായിരുന്നു ഭാഷാ പണ്ഡിതനായിരുന്ന തിമ്മപ്പാ പിള്ളയുടെ ദൗത്യം. 1816-ൽ ബിഷപ്പ് മിഡിൽട്ടൺ സുറിയാനി ക്രിസ്ത്യാനികളുടെ പള്ളികൾ സന്ദർശിച്ചപ്പോൾ 1811-ലെ റമ്പാൻ ബൈബിളിന്റെ കോപ്പികൾ കാണുകയുണ്ടായി എന്ന് അദ്ദേഹം തന്നെ എഴുതിയിട്ടുണ്ട്. 1815-ൽ ബുക്കാനൻ തന്റെ 49-ാമത്തെ വയസ്സിൽ നിര്യാതനായി എങ്കിലും ബൈബിൾ പരിഭാഷ തുടരുകയാണുണ്ടായത്.

ബൈബിൾ സൊസൈറ്റിയുടെ മദ്രാസിലുണ്ടായിരുന്ന കറസ്പോണ്ടിംഗ് കമ്മറ്റി (Madras Corresponding Committee)യുടെ

മുഖ്യസാരഥിയായിരുന്ന കപ്ലാൻ മാർ മഡുകെ തോംസൺ (Kaplan Marmaduke Thompson) ഇംഗ്ലണ്ടിലെ തന്റെ മേലധികാരികൾക്കയച്ച റിപ്പോർട്ടുകളിൽ ബൈബിളിന്റെ മലയാള പരിഭാഷാ ജോലികളുടെ വിശദമായ നാൾവഴികൾ ലഭ്യമാണ്. കേണൽ മക്കാളെയുടെ പിൻഗാമിയായി തിരുവിതാംകൂർ-കൊച്ചിയുടെ ബ്രിട്ടീഷ് റസിഡന്റായിവന്ന കേണൽ മൺറോ പ്രത്യേക താൽപര്യമനുസരിച്ച് പരിഭാഷ പദ്ധതിയുടെ പ്രവർത്തനങ്ങൾ നിരീക്ഷിച്ചിരുന്നുവെന്നതും, ചർച്ച് മിഷൻ സൊസൈറ്റിയും (CMS) സുറിയാനി സഭയും തമ്മിലുള്ള ബന്ധം സുദൃഢമായി നിലനിർത്തുന്നതിലും പരിഭാഷാജോലികൾ നിർവിഘ്നം തുടരുന്നതിലും അദ്ദേഹം അമിതമായ ആവേശം കാട്ടിയെന്നുള്ളതും ചരിത്രവസ്തുതകളാണ്.

കോട്ടയത്തുവന്നു താമസമാക്കിയ ബുക്കാനന്റെ പിൻഗാമിയെന്നു പറയാവുന്ന ബെഞ്ചമിൻ ബെയ്ലിക്ക് തുടക്കത്തിൽ മലയാള ഭാഷ സ്വാധീനമാക്കുന്നതിൽ അല്പം ബുദ്ധിമുട്ടനുഭവപ്പെട്ടെങ്കിലും സെമിനാരി കേന്ദ്രമായി നടന്ന ബൈബിൾ പരിഭാഷയിൽ അദ്ദേഹം നിർണായക നേതൃത്വമാണ് നൽകിയത്. എബ്രായ ഭാഷാ പണ്ഡിതനായിരുന്ന മോശെ ഈശാർപതിയുടെ സേവനവും പഴയ നിയമത്തിന്റെ മൂലഭാഷയായ എബ്രായഭാഷയുമായി മലയാള പരിഭാഷ തട്ടിച്ചു നോക്കുന്നതിൽ സഹായകരമായിത്തീർന്നു. പരിഭാഷാ ജോലികളിൽ വ്യാപൃതരായിരുന്ന എട്ട് സുറിയാനി കത്തനാരന്മാർക്ക് മൺറോ നൂറ് രൂപാവീതം ശമ്പളം നൽകിയതും (അന്ന് സാധാരണ വൈദികരുടെ മാസവരുമാനം കേവലം പത്തോ പന്ത്രണ്ടോ രൂപയായിരുന്നു), 1817-ൽ കോട്ടയത്ത് സാംക്രമികമായിത്തീർന്ന വസൂരി രോഗം ബെയിലിയെയും ബാധിച്ചതും, പരിഭാഷ ജോലിയിൽ ഏർപ്പെട്ടിരുന്ന വൈദികരെ വസൂരി രോഗം ബാധിച്ച് മലയാള തർജ്ജമ എന്ന ബൃഹത് പദ്ധതി മുടങ്ങിപ്പോകാതിരിക്കുവാൻ മൺറോയുടെ കൽപ്പനയനുസരിച്ച് പ്രതിരോധ കുത്തിവയ്പു നടത്തിയതുമൊക്കെ മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയും, ഇംഗ്ലണ്ടിലെ ബൈബിൾ സൊസൈറ്റിയുമായി നടത്തിയ കത്തിടപാടുകളിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

1821 ഒക്ടോബർ 18-ന് ഇംഗ്ലണ്ടിൽ നിന്നും കോട്ടയത്തു കൊണ്ടുവന്ന പ്രിന്റിംഗ് പ്രസ് പരിഭാഷപ്പെടുത്തിയ ഭാഗങ്ങൾ തർജ്ജമ ചെയ്യുന്നതിൽ വലിയ സഹായമായിത്തീർന്നു. 1829-ൽ പുതിയ നിയമം പൂർണമായും അച്ചടിക്കാൻ സാധിച്ചു. 1841 ആയപ്പോഴേക്കും പഴയ നിയമവും പൂർത്തിയായി. പഴയ സെമിനാരി കേന്ദ്രമാക്കി

യും, സുറിയാനി കത്തനാരന്മാരുടെ അക്ഷീണപരിശ്രമഫലമായും ഉണ്ടായ ഈ വിവർത്തനങ്ങളാണ് ഇന്ന് നാം ഉപയോഗിക്കുന്ന 'സത്യ വേദപുസ്തകത്തി'നു പിറകിൽ എന്നുള്ളത് വളരെയധികം അഭിമാനാർഹമായ സംഗതിയാണ്. ഈ കൂട്ടത്തിൽ എടുത്തു പറയേണ്ട വസ്തുതയാണ് സുറിയാനി സഭ എക്കാലവും ബൈബിളിന്റെ ഭാഗമായി കരുതിയിരുന്ന ഇടക്കാല പുസ്തകങ്ങളുടെ (മക്കാബിയരുടെ പുസ്തകങ്ങൾ, തോബിത്ത്, ജൂഡിത്ത് മുതലായവ) അവസ്ഥ. CMS മിഷനറിമാരും സുറിയാനി പിതാക്കന്മാരുമായുള്ള ചർച്ചകളിലെ ഒരു തീരുമാനമായിരുന്നു ഈ പുസ്തകങ്ങൾ തൽക്കാലം പരിഭാഷപ്പെടുത്തേണ്ടതില്ലായെന്നുള്ളത്, വി. യോഹന്നാന്റെ സുവിശേഷം 8-ാം അദ്ധ്യായത്തിലെ പാപിനിയായ സ്ത്രീയുടെ കഥ സുറിയാനി ബൈബിളിൽ ഇല്ലായെങ്കിലും മലയാള പരിഭാഷയിൽ ഉൾപ്പെടുത്തേണ്ടതാണെന്നുള്ളത് മറ്റൊരു തീരുമാനമായിരുന്നു.

'കോട്ടയം കോളേജ്' എന്ന് അക്കാലത്ത് അറിയപ്പെട്ടിരുന്ന പഴയ സെമിനാരി കേന്ദ്രമാക്കി മൂന്നു പതിറ്റാണ്ടു നടന്ന ബൈബിൾ പരിഭാഷയുടെ വിശദാംശങ്ങൾ മലയാളത്തിൽ വി. വേദപുസ്തകം വായിക്കുന്ന എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്. കോട്ടയത്തെ മലയാളം വടക്കൻ കേരളത്തിന് പഥ്യമായിരുന്നതുകൊണ്ട് തലശ്ശേരിയിൽ പ്രവർത്തിച്ചിരുന്ന റവ. ഫ്രാൻസിസ് സ്പ്രിംഗും (Francis Spring) മലബാറിന്റെ മിഷനറിയെന്നറിയപ്പെട്ടിരുന്ന ഹെർമ്മൻ ഗുണ്ടർട്ടും വടക്കൻ ഭാഷകളിൽ തർജ്ജമകൾ പ്രസിദ്ധീകരിച്ചതൊക്കെ പിൽക്കാല ചരിത്രങ്ങളാണ്. പല പരിഭാഷകൾ ഉണ്ടാക്കിയ വൈഷമ്യം പരിഹരിക്കുവാനായി 1910-ഓടുകൂടി എക്യുമെനിക്കലായി പ്രസിദ്ധീകരിച്ച 'സമ്പൂർണ ബൈബിൾ' 1841-ലെ 'ബെയ്‌ലി ബൈബിളി'ൽ നിന്നും കുറെയധികം വ്യത്യാസങ്ങൾ വരുത്തിയുള്ളതായരുന്നു. ഒരു നൂറ്റാണ്ടുകാലം നീണ്ടുനിന്ന പരിഭാഷാ പദ്ധതിക്ക് തുടക്കം കുറിക്കുന്നതിലും, കഠിനാദ്ധ്വനാം ചെയ്തു പദ്ധതിയെ സജീവമായി നിലനിർത്തുന്നതിലും നമ്മുടെ മല്പാന്മാരും, പഴയ സെമിനാരിയും നൽകിയ സംഭാവനകൾ സുവർണ ലിപികളിൽ തന്നെ കുറിക്കേണ്ടതാണ്. ഇന്നത്തെ മലയാള വേദപുസ്തകത്തിനാധാരം ഇംഗ്ലീഷ് ബൈബിളല്ലായെന്നുള്ളതും, മറിച്ച് സുറിയാനിയിൽ നിന്നാണ് മലയാളത്തിലേക്കുള്ള പരിഭാഷകൾ നടന്നത് എന്നുമുള്ളത് മലങ്കര സഭയ്ക്ക് എന്നും അഭിമാനിക്കാവുന്ന വസ്തുതയാണ്.

## 2. വി. വേദപുസ്തകത്തിന്റെ അദ്ധ്യയനം

വേദപുസ്തകപരിഭാഷ കൊണ്ട് രണ്ടു സഹസ്രാബ്ദങ്ങൾ പിന്നിട്ട പഴയ സെമിനാരിയുടെ സേവനം പൂർണമാകുന്നില്ല. രണ്ട് നൂറ്റാണ്ടുകളായി ഈ പാഠശാലയിൽ വി. വേദപുസ്തകം പഠിപ്പിച്ചിരുന്നുവെന്നതു ആർക്കും തള്ളിക്കളയാവുന്ന ഒരു വസ്തുതയല്ല. സെമിനാരിയുടെ സ്ഥാപനകാലം മുതൽ തന്നെ വേദപുസ്തകം പഠിപ്പിക്കുന്നതിൽ ഉള്ള ഊന്നൽ വ്യക്തമാണ്. സാധാരണ മല്പാൻ പാഠശാലകൾ ആരാധനാകാര്യങ്ങൾ മാത്രം പഠിപ്പിക്കുന്നതിൽ ഔത്സുക്യം കാട്ടിയപ്പോൾ സെമിനാരിയിൽ വേദപുസ്തകത്തിന്റെ മൂലഭാഷകളായ എബ്രായാ, ഗ്രീക്കു ഭാഷകൾ പഠിപ്പിക്കുന്നതിലും സുറിയാനിയിലുണ്ടായിരുന്ന 'പെഷീത്താ' ബൈബിൾ ആസ്പദമാക്കിയുള്ള പഠനങ്ങൾ നടത്തുന്നതിലും വ്യുൽപത്തിയുണ്ടായിരുന്ന അദ്ധ്യാപകർ സന്നിഹിതരായിരുന്നു.

ആധുനിക കാലഘട്ടമായപ്പോഴേക്കും അന്തർ ദേശീയ തലത്തിൽ പഠനങ്ങൾ നടത്തിയ അദ്ധ്യാപകരുടെ സാന്നിദ്ധ്യം സെമിനാരിക്ക് അനുഗ്രഹ കാരണമായിത്തീർന്നു. അന്തർദേശീയ തലത്തിൽ അറിയപ്പെട്ടിരുന്ന ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ 'വി. യോഹന്നാന്റെ സുവിശേഷത്തെ'ക്കുറിച്ചുള്ള ക്ലാസുകൾ ശിഷ്യന്മാർക്ക് ചിരസ്മരണകളായി മാറി. പ്രത്യേകിച്ചും പൗരസ്ത്യ വേദവ്യാഖ്യാന രീതികളിലുള്ള അദ്ദേഹത്തിന്റെ ക്ലാസുകൾ പൗരസ്ത്യ ആരാധനയുടെയും, വേദശാസ്ത്രത്തിന്റെയും വേരുകൾ വി. യോഹന്നാന്റെ സുവിശേഷത്തിൽ നിന്നും കണ്ടെത്തുവാൻ സഹായകമായി.

ആറുപതിറ്റാണ്ടുകൾ വൈദിക സെമിനാരിയിലെ 'ഗുരുക്കന്മാരുടെ ഗുരുവാ'യി പരിലസിച്ച വന്ദ്യ. ഡോ. റ്റി. ജെ. ജോഷ്വാച്ചൻ അതുവരെ മലങ്കരയിൽ കാര്യമായി ചർച്ച ചെയ്യപ്പെടാതിരുന്ന പ. പൗലോസ് ശ്ലീഹായുടെ ലേഖനങ്ങളെയും, അദ്ദേഹത്തിന്റെ ചിന്താപരിസരത്തെയും, വേദശാസ്ത്രത്തെയും മലങ്കര സഭയിലൂടെ പരിചിതമാക്കിത്തീർത്തു. ഇന്നുള്ള മിക്ക പുതിയ നിയമ അദ്ധ്യാപകരും അദ്ദേഹത്തിൽ നിന്നും പ്രചോദനം നേടിയവരാണ്. പഴയ നിയമത്തിൽ അമേരിക്കയിലും, ജറുശലേമിലും പഠനം നടത്തിയ കെ. എം. അലക്സാണ്ടറച്ചനും സമകാലികനായി സെമിനാരിയിൽ സേവനമനുഷ്ഠിച്ചു. ജർമ്മനിയിലെ ഹൈഡൽബർഗ് യൂണിവേഴ്സിറ്റിയിൽ നിന്നും പഴയ നിയമത്തിൽ ഡോക്ടറേറ്റ് നേടിയ ഡോ. കെ. എ. ജോർജ് ശെമ്മാശൻ, പാരീസിലും, ചിക്കാഗോയിലും ഗവേ

ഷണം നടത്തിയ അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ന്യൂയോർക്കിലെ ഫോർഡാം (Fordham) യൂണിവേഴ്സിറ്റിയിൽ പഠനം പൂർത്തിയാക്കിയ ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ് എന്നിവരുടെ ദീർഘകാലത്തെ അദ്ധ്യാപനം മൂലം പഴയ നിയമവും, പുതിയ നിയമവും വ്യാഖ്യാനിക്കുന്നതിൽ വൈദിക സെമിനാരി വിദ്യാർത്ഥികൾ ആധുനികരീതികളും വ്യാഖ്യാന സമ്പ്രദായങ്ങളും സ്വായത്തമാക്കുന്നതിൽ പരിശീലനം നേടി. ഇപ്പോൾ പഴയ നിയമവിഭാഗത്തിൽ ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഫാ. ഡോ. ജേക്കബ് മാത്യു, ഫാ. കെ. വി. ഏലിയാസ്, ഫാ. ഡോ. ഫെലിക്സ് യോഹന്നാൻ എന്നിവരും പുതിയ നിയമവിഭാഗത്തിൽ ഫാ. ഡോ. റജി മാത്യു, ഫാ. ഡോ. റെജി ഗീവറുഗീസ് എന്നിവരും അദ്ധ്യാപകരായി സേവനമനുഷ്ഠിക്കുന്നു.

## 3. വേദപുസ്തക വ്യാഖ്യാനഗ്രന്ഥങ്ങൾ

1984-ൽ പഴയ സെമിനാരിയിൽ അത്മായർക്കുവേണ്ടി ആരംഭിച്ച 'ദിവ്യബോധന പഠനപദ്ധതി' മലങ്കര സഭയുടെ ബോധന ശുശ്രൂഷയിൽ വലിയൊരു നാഴികക്കല്ലാണ് സ്ഥാപിച്ചത്. അതിന്റെ ഭാഗമായി പ്രസിദ്ധീകരിക്കപ്പെട്ട ഗ്രന്ഥങ്ങളിൽ പഴയ നിയമവും, പുതിയ നിയമവും വ്യാഖ്യാനിക്കുമ്പോൾ ശ്രദ്ധിക്കേണ്ട വസ്തുതകളും വിശദമായി പ്രതിപാദിക്കുന്നുണ്ട്.

പഴയ സെമിനാരിയുടെ 175-ാം വാർഷികത്തോടനുബന്ധിച്ച് 1990 -ൽ പ്രസിദ്ധീകരിച്ച 'തിരുവചനഭാഷ്യം' എന്ന ഗ്രന്ഥപരമ്പര പുതിയ നിയമത്തിലെ എല്ലാ ഗ്രന്ഥങ്ങളെപ്പറ്റിയുമുള്ള വ്യാഖ്യാനങ്ങൾ സാധാരണക്കാർക്ക് മനസ്സിലാവുന്ന ഭാഷയിലും, രീതിയിലും ഉള്ളതായിരുന്നു. 200-ാം വാർഷികത്തോടനുബന്ധിച്ച് 2013-ൽ ഇതിന്റെ പുതുക്കിയ പതിപ്പ് രണ്ടു വലിയ വാല്യങ്ങളായി പ്രസിദ്ധീകരിക്കുന്നതിലും പഴയ സെമിനാരിയിലെ അദ്ധ്യാപകസമൂഹം ശ്രദ്ധിച്ചു.

## 4. വേദപുസ്തക സംബന്ധിയായ പ്രസംഗപരിശീലനം

രണ്ട് നൂറ്റാണ്ടുകൾ പിന്നിട്ട പഴയ സെമിനാരിയുടെ വിലപ്പെട്ട സംഭാവനയാണ് ഇന്നത്തെ വൈദികരുടെ പ്രസംഗശൈലി. ആരാധനാമദ്ധ്യേ പ്രസംഗം എന്നൊരു ചടങ്ങില്ലാതിരുന്ന ഒരു കാലഘട്ടത്തിൽ ആയിട്ടുപോലും ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെയും, ഡോ. റ്റി. ജെ. ജോഷ്വാച്ചന്റെയും അശ്രാന്ത പരിശ്രമഫലമായി മലങ്കരയിലെ വൈദികരുടെ പ്രസംഗപാടവം രൂപപ്പെടുത്തിയെടുക്കുന്നതിൽ വിജയിച്ചു എന്നുവേണം പറയുവാൻ. ഇന്ന്

കേരളത്തിലെ എല്ലാ പ്രസംഗവേദികളിലും ശോഭിക്കുന്ന ഒരു സംഘം വൈദികർ മലങ്കരയിൽ ഉണ്ട് എന്നുള്ള വസ്തുതയും, ഞായറാഴ്ചകളിലെ ആരാധനയുടെ മുഖ്യ ശ്രദ്ധാകേന്ദ്രമായി ഏവൻ ഗേല്യോൻ സംബന്ധിച്ച പ്രസംഗം മാറിയെന്ന കാര്യവും പൊതു ജനശ്രദ്ധയിൽ വന്നതാണ്. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഊന്നൽ നൽകിയ വേദപുസ്തകത്തിന്റെ 'സാമൂഹിക വായന'യും, ജോഷ്വാച്ചൻ പ്രതിനിധീകരിച്ച ബൈബിൾ വിശകല നാത്മകമായ പഠന രീതി'യും, പൗലോസ് മാർ ഗ്രിഗോറിയോസ് മുമ്പോട്ടു വച്ച വേദശാസ്ത്രഗന്ധിയായ 'ബൈബിൾ സ്റ്റഡി'യും പഴയ സെമിനാരിയുടെ സംഭാവനകൾ തന്നെ.

## 5. വേദപുസ്തകപരമായ മറ്റു സംഭാവനകൾ

മലങ്കരയിൽ കഴിഞ്ഞ രണ്ടുനൂറ്റാണ്ടുകളിലായി പ്രസിദ്ധീകരിക്കപ്പെട്ട 'ഏവൻഗേലിയോൻ' പുസ്തകങ്ങൾ, 'വേദവായനക്കുറിപ്പുകൾ' എന്നിവകളിൽ പഴയ സെമിനാരി അദ്ധ്യാപകരുടെ നേതൃത്വം സ്തുത്യർഹമായിരുന്നു. മലങ്കര സഭാ മാസികയിലും, മറ്റ് ആനുകാലികങ്ങളിലും പ്രസിദ്ധീകരിക്കപ്പെട്ട നൂറുകണക്കിന് ബൈബിൾ പഠനങ്ങളും, ധ്യാനാത്മകമായ ലേഖനങ്ങളും പഴയ സെമിനാരി അദ്ധ്യാപകരുടെ മുഖ്യമായും നേതൃത്വത്തിലാണ് നടന്നത്. മലങ്കരയിലെ കൺവൻഷൻ പന്തലുകളിൽ എന്നും മുഴങ്ങുന്ന ശബ്ദമാണ് സെമിനാരിയിലെ അദ്ധ്യാപകരുടെത്. വിദ്യാർത്ഥിപ്രസ്ഥാനം പ്രസിദ്ധീകരിക്കുന്ന വി. വേദപുസ്തകത്തിന്റെ പണിപ്പുരയിലും സെമിനാരി അദ്ധ്യാപകർ ഉണ്ട് എന്ന വസ്തുത തള്ളിക്കളയാവുന്നതല്ല.

ആധുനിക ആശയവിനിമയ സങ്കേതങ്ങൾ ഉപയോഗിക്കുന്നതിൽ സെമിനാരിക്ക് പലതും ചെയ്യാനാകും. ദൃശ്യമാധ്യമങ്ങളിലും, ഇന്റനെറ്റിലും, സോഷ്യൽ മീഡിയായിലും വി. വേദപുസ്തകം പഠിപ്പിക്കുന്നതിൽ വിവിധ പദ്ധതികൾ ആവിഷ്ക്കരിക്കുവാൻ സെമിനാരി നേതൃത്വം കൊടുക്കേണ്ടതായിട്ടുണ്ട്.

■

# 18

# മലങ്കര സഭയിലെ പത്രമാധ്യമങ്ങൾ

**ഫാ. ഡോ. ജോൺ തോമസ്, കരിങ്ങാട്ടിൽ**

നവീന വിവരസാങ്കേതികതയുടെ ആവിർഭാവത്തോടെ വിജ്ഞാന, വിനോദ, വിവര വിഭവങ്ങൾക്ക് പ്രകാശവേഗതയായി. ലോകം ചെറുതായി. സംവേദനം ദ്രുതഗതിയിലും. സാമൂഹിക മാധ്യമങ്ങൾ സജീവമായതോടെ എന്തും (Anything), എവിടെയും (Anywhere), എപ്പോഴും (Anytime) ലഭ്യമാകുന്നു. വിവര സാങ്കേതികതയുടെ അനന്തമായ വളർച്ചയാണ് ഇത് യാഥാർത്ഥ്യമാക്കിയത്. *ഗൂഗിൾ* (Google) പോലുള്ള സേർച്ച് സൈറ്റുകൾ വിവര വിജ്ഞാനത്തിന്റെ അതിരുകളില്ലാത്ത ലോകം തുറക്കുന്നു. അതിനാൽ കാലത്തിന്റെ അതിർത്തി നിർണ്ണയിക്കുന്നതിൽ *ഗൂഗിൾകാലം* യാഥാർത്ഥ്യമായി. *ചർച്ച് ഇൻ ദി ഏജ് ഓഫ് ഗൂഗിൾ, ചർച്ച് ആഫ്റ്റർ ഗൂഗിൾ, തിയോളജി ആഫ്റ്റർ ഗൂഗിൾ ഏജ്* തുടങ്ങിയ അന്വേഷണങ്ങൾ സജീവമാണ്. സഭയ്ക്കും സമൂഹത്തിനും *ഗൂഗിൾ* കാലത്ത് പ്രവർത്തനങ്ങൾ എങ്ങനെ പുനർനിർണ്ണയിക്കാം എന്നതാണ് മുഖ്യചിന്ത.

വിവര സാങ്കേതികതയുടെയും നവീന മാധ്യമങ്ങളുടെയും അനന്തസാധ്യതകൾ എങ്ങനെ പ്രയോജനപ്പെടുത്താമെന്നതാണ് വിവര വിജ്ഞാനയുഗത്തിന്റെ അതിശീഘ്ര സംക്രമണത്തിൽ മലങ്കരസഭയുടെ മുമ്പിലുള്ള പ്രധാന ചോദ്യം. ഈ പശ്ചാത്തലത്തിൽ മലങ്കരസഭയിലെ പത്രമാധ്യമങ്ങളുടെ ചരിത്രവും സാധ്യതയും വെല്ലുവിളികളും അർത്ഥപൂർണ്ണമാകുന്നു. മലങ്കരസഭയിലെ പത്ര മാധ്യമ ചരിത്രത്തിന്റെ വിഗഹ വീക്ഷണവും പുനരന്വേഷണവുമാണ് മുഖ്യമായി ഇവിടെ അവതരിപ്പിക്കുന്നത്.

## 1. അക്ഷര നഗരിയ്ക്ക് മാർഗ്ഗം പകർന്ന പഴയ സെമിനാരി

മലങ്കര സഭയിൽ പത്ര മാധ്യമങ്ങൾക്കും അച്ചടിക്കും പ്രധാന ഭൂമിക കോട്ടയം പഴയ സെമിനാരിയാണ്. കോട്ടയത്തെ അക്ഷര നഗരിയാക്കി തീർത്തതിൽ മുഖ്യപങ്ക് പഴയ സെമിനാരിയിൽ ആരംഭിച്ച അക്ഷര വെളിച്ചമാണ്. കേരളത്തിന്റെ സാംസ്ക്കാരിക നവോത്ഥാനത്തിലും മലങ്കരസഭാ ചരിത്രത്തിലും നിർണ്ണായക സ്ഥാനം വഹിക്കുന്ന മഹത്തായ സ്ഥാപനമാണ് പഴയ സെമിനാരി. മലങ്കര സഭയുടെ ജീവിതവും സാക്ഷ്യവും ഉൾക്കൊള്ളുന്ന പുണ്യഭൂമിയാണിത്. സാമൂഹിക നവോത്ഥാനത്തിന് വെളിച്ചം പകർന്ന ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആദ്യാക്ഷരങ്ങൾ കേരളത്തിൽ ആദ്യമായി എഴുതപ്പെട്ടത് 'പഠിത്തവീട്', 'സിറിയൻ സെമിനാരി', 'സിറിയൻ കോളജ്', 'കോട്ടയം കോളജ്' എന്ന് അറിയപ്പെട്ട 'പഴയ സെമിനാരിയിലാണ്.'

'ഇംഗ്ലീഷ് ക്രമമായി അഭ്യസിപ്പിച്ചിരുന്ന കേരളത്തിലെ ആദ്യ സ്ഥാപനം, 'സിറിയൻ കോളജ്' അഥവാ 'കോട്ടയം സെമിനാരിയായിരുന്നുവെന്ന്" കേണൽ വെൽഫ് (1824), *എ സെഞ്ചുറി ഓഫ് ഇംഗ്ലീഷ് എഡ്യുക്കേഷൻ ഇൻ ട്രാവൻകൂർ 1817–1917* എന്ന ഗ്രന്ഥത്തിൽ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രഥമ കേന്ദ്രം ബഹു ഭാഷാ പഠനത്തിന്റെ ആദ്യ ഇടം, മലയാള ഭാഷയുടെ ഏകീകൃതമായ അച്ചടിയുടെ പ്രഭവസ്ഥാനം, പ്രഥമ ഗ്രന്ഥപ്പുരയും പുസ്തക വിതരണവും നടത്തിയ സ്ഥാപനം എന്നിങ്ങനെ വിവിധ വിശേഷണങ്ങളാണ് 'സിറിയൻ സെമിനാരി'ക്ക് അഥവ കോട്ടയം കോളജിനുള്ളത്. കേരളത്തിൽ മലയാളം ആദ്യമായി അച്ചടിച്ചതും ആദ്യത്തെ പുസ്തക ശാലയും പഴയ സെമിനാരിയാണ്. 1820 കളിലെ ബൈബിൾ പരിഭാഷയും സെമിനാരി കേന്ദ്രീകരിച്ചായിരുന്നു.

മലങ്കര മെത്രാപ്പോലീത്തന്മാരുടെ ഭരണസിരാ കേന്ദ്രവും മലങ്കര സഭയുടെ ആസ്ഥാനവുമായി 'പഴയസെമിനാരി'. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമന്റെ ക്രാന്തദർശിത്വമാണ് ജാതി ഐക്യ സംഘവും അതിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ച 'നസ്രാണി ദീപികയും'. 'മലയാള മനോരമ കമ്പനി 1888–ൽ കണ്ടത്തിൽ വർഗീസ് മാപ്പിള ആരംഭിച്ചപ്പോൾ ആദ്യ ഓഹരിക്കാരനാകുകയും പത്രം നടത്തുവാൻ സ്വന്തം ബംഗ്ലാവ് വിട്ടുകൊടുക്കുകയും ചെയ്തു. ദീപിക, മനോരമ തുടങ്ങിയ പത്രങ്ങളുടെ വളർച്ചയും സെന്റ് തോമസ് അച്ചുകൂടവും 'കോട്ടയത്തെ

അക്ഷരനഗരി'യാക്കുവാൻ സഹായിച്ചു. അതിന്റെ ശക്തി സ്രോതസ്സായി തീർന്നത് പഴയ സെമിനാരിയാണ്.

## 2. മലങ്കരസഭയും പത്രപ്രവർത്തനവും

മലങ്കരസഭയിലെ പത്രപ്രവർത്തന ചരിത്രം വിദേശ മിഷനറിമാരോടും മലയാളഭാഷയോടും അഭേദ്യമായി ബന്ധപ്പെട്ടതാണ്. മലയാള സാഹിത്യത്തിലെ നൂതന പ്രവണതകൾക്കും സമീകൃതമായ ഗദ്യശൈലിക്കും മിഷനറിമാരുടെ പത്രപ്രവർത്തനവും ഭാഷാപഠനവും വളരെയധികം സഹായിച്ചു. സംവേദനരംഗത്ത് വിസ്ഫോടനവും സാങ്കേതികരംഗത്ത് കുതിച്ചുചാട്ടവും ഉണ്ടാക്കിയ മിഷനറിമാരുടെ സംവേദന പ്രക്രിയ സാമൂഹിക-മതരംഗത്ത് നിരവധി മാറ്റങ്ങൾ സൃഷ്ടിച്ചു. 1456 ആഗസ്റ്റ് 24-നു മാധ്യമ പ്രചരണത്തിനു യുഗപ്പിറവി കുറിച്ച ഗുട്ടൻബർഗ്ഗിന്റെ 1282 പേജുള്ള ലത്തീൻ ബൈബിൾ പ്രകാശിതമായതോടെ അച്ചടിമാധ്യമ സംസ്ക്കാരത്തിനു തന്നെ നവോന്മേഷവും പുത്തൻ കരുത്തും കൈവന്നു. ഗുട്ടൻബർഗ്ഗിൽ നിന്നുദിച്ച മാധ്യമപ്രകാശം ലോകത്തിന്റെ വിവിധ ഭാഗങ്ങളിലെന്നപോലെ ഭാരതത്തിലും എത്തി. അച്ചടിരംഗത്തും പത്രപ്രവർത്തനരംഗത്തും ക്രൈസ്തവ മിഷനറിമാർ ആധിപത്യം സ്ഥാപിച്ചു. "പാശ്ചാത്യരാജ്യങ്ങളിൽ നിന്ന് ഇന്ത്യയിൽ കൊണ്ടുവന്നു നട്ടുപിടിപ്പിച്ചിട്ടുള്ള ചെടികളിൽ ഒന്നാണ് വൃത്താന്തപത്രം. ദേശസാമ്യകരണത്താൽ ഈ മറുനാടൻ ചെടി ഇന്ത്യൻ മണ്ണിൽ നല്ലവണ്ണം പിടിച്ചു. തഴച്ചു വളരുകയും ചെയ്തിരിക്കുന്നു" എന്ന് പത്രപ്രവർത്തനത്തിനു വിത്തുപാകിയ മിഷനറിമാരുടെ പ്രവർത്തനത്തെക്കുറിച്ച് സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ള അഭിപ്രായപ്പെടുന്നു. ക്രിസ്തുമത പ്രചരണത്തിനും സാമൂഹ്യ പരിഷ്കരണത്തിനും വേണ്ടിയാണ് പാശ്ചാത്യ മിഷനറിമാർ നാട്ടുഭാഷാ പത്രങ്ങൾ ആരംഭിച്ചത്. മതബോധന സംരംഭം പത്രമാസികകൾ വഴി നടത്തിയ മിഷനറിമാർ മുദ്രണാലയങ്ങൾക്കും വിദ്യാലയങ്ങൾക്കും ഒരുപോലെ പ്രാധാന്യം നൽകി. മതസാംസ്കാരിക രംഗത്ത് നൂതനമായ പരിവർത്തനങ്ങൾ സൃഷ്ടിക്കുന്നതിന് പത്രമാധ്യമത്തിന്റെ വളർച്ച സഹായകരമായി.

പത്രപ്രവർത്തനത്തിനുണ്ടായിരുന്ന സാമൂഹിക പ്രതിബദ്ധത എപ്രകാരം സങ്കുചിതവും വാണിജ്യ-വ്യവസായപരവും വ്യക്തിപരവുമായി എന്ന് പത്രചരിത്രത്തിന്റെ വികാസപരിണാമങ്ങൾ വിശകലനം ചെയ്താൽ വ്യക്തമാകും. ഇത് സാമൂഹിക രംഗത്തും സഭാരംഗത്തുമുള്ള പത്രമാധ്യമങ്ങളിൽ പ്രതിഫലിക്കുന്ന യാഥാർത്ഥ്യ

മാണ്. മലങ്കരസഭയിലെ പത്രമാധ്യമ വളർച്ചയെ പ്രധാനമായും നാല് ഘട്ടങ്ങളായി തിരിക്കാം.

### A. പത്തൊമ്പതാം നൂറ്റാണ്ടിലെ പത്രപ്രവർത്തനം (1847-1892)

ഇന്ത്യയിൽ പത്രപ്രവർത്തനത്തിന് പ്രാരംഭം പോർട്ടുഗീസ് മിഷനറിമാരാണ്. അച്ചടിയന്ത്രം 1556-ൽ ഗോവയിൽ സ്ഥാപിച്ച് ധാരാളം മതഗ്രന്ഥങ്ങളും വിജ്ഞാനഗ്രന്ഥങ്ങളും പ്രസിദ്ധീകരിച്ച് ക്രിസ്തീയ സന്ദേശങ്ങൾക്ക് മുഖ്യപ്രാധാന്യം നൽകി. 18-ാം നൂറ്റാണ്ടിന്റെ അന്ത്യത്തിലും 19-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിലും എത്തിയ മിഷനറിമാർ പത്രപ്രവർത്തനത്തിന് നൂതനത്വം നൽകി. ക്രിസ്തുമതപ്രചരണം, സാമൂഹ്യപരിഷ്ക്കരണം, വിജ്ഞാനപ്രബോധനം, അനീതിക്കും ചൂഷണത്തിനും എതിരെയുള്ള പോരാട്ടം, ഭാഷാസേവനം എന്നിവയെല്ലാം മിഷനറി പത്രപ്രവർത്തനത്തിന്റെ മുഖമുദ്രയാണ്. വില്യം കെറി (1761-1834) ആരംഭിച്ച 'സെറാമ്പൂർ ജേർണൽസ്' ഇതിനു തെളിവാണ്.

മലയാളത്തിലെ ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെ ചരിത്രം ആരംഭിക്കുന്നത് 'രാജ്യസമാചാരം' (1847) 'പശ്ചിമോദയം' (1847) 'ജ്ഞാനനിക്ഷേപം' (1848) എന്നിവയിലാണ്. ഇവ മിഷനറിമാരുടെ നേതൃത്വത്തിലുള്ള പ്രസിദ്ധീകരണങ്ങളാണ്. 19-ാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ വ്യക്തികളും സഭകളും ക്രൈസ്തവ പ്രസിദ്ധീകരണങ്ങൾക്ക് തുടക്കമിട്ടു. 'സത്യനാദ കാഹളം' (1876), സി.എം.എസിന്റെ 'മലയാള മിത്രം' (1878), കത്തോലിക്കരുടെ 'നസ്രാണി ദീപിക' (1887), ഓർത്തഡോക്സ് സഭാംഗമായ കണ്ടത്തിൽ വർഗീസ് മാപ്പിളയുടെ 'മലയാള മനോരമ' (1890), പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ 'കേരള പതാക' (1872), സി.എം.എസ്. മിഷന്റെ 'വിദ്യാസംഗ്രഹം' (1890), മലങ്കര ഓർത്തഡോക്സ് സഭയുടെ 'ഇടവകപത്രിക' (1892), മാർത്തോമ്മാ സഭയുടെ 'മലങ്കരസഭാ താരക' (1892) എന്നിവ ആദ്യകാല പ്രസിദ്ധീകരണങ്ങളാണ്. ഇവയിൽ 'നസ്രാണി ദീപിക'യും (ദീപിക), മലയാള മനോരമയും പ്രാരംഭ ദശകങ്ങളിൽ ക്രിസ്തീയ സമൂഹത്തിന്റെ സാമൂഹ്യവും സാംസ്കാരികവും രാഷ്ട്രീയവുമായ വികസനത്തിന് യത്നിച്ചിട്ടുണ്ട്. ഏത് 'ക്രൈസ്തവ പ്രസിദ്ധീകരണങ്ങളെ'ക്കാളും ക്രൈസ്തവ സമൂഹത്തിന് താങ്ങും തണലും പ്രചോദനവുമായി കേന്ദ്രീയ സ്ഥാനത്തു നിൽക്കുന്നതും ഈ രണ്ട് പ്രസിദ്ധീകരണങ്ങൾ ആണ്. ക്രിസ്തീയ സമുദായത്തിനും ഇവ നൽകിയ സേവനവും അളവറ്റതാണ്.

മലയാളത്തിലെ പത്രപ്രവർത്തനത്തിന് അടിസ്ഥാനശിലയിട്ടത് ക്രൈസ്തവരാണ്. വിദേശമിഷനറിമാരുടെ സഹായികളായി പത്ര രംഗത്തെത്തിയ ഇവർ പിന്നീട് പത്രസ്ഥാപനങ്ങൾ തന്നെ ആരം ഭിച്ചു. എന്നാൽ ഓർത്തഡോക്സ് സഭ പത്രപ്രവർത്തനത്തിന്റെ പ്രാധാന്യം മനസ്സിലാക്കിയിരുന്നില്ലെങ്കിലും ഓർത്തഡോക്സ് സഭ യിലെ പ്രബുദ്ധമായ അംഗങ്ങൾ ഇതിന്റെ ഗൗരവം ഗ്രഹിച്ചിരുന്ന തായി ഡോ. കെ. എം. തരകൻ പറയുന്നു (1971:330).

'മലയാള മനോരമ' ദിനപത്രത്തിന്റെ ആവിർഭാവത്തോടെ നിര വധി സമുദായംഗങ്ങൾ പത്രപ്രവർത്തന രംഗത്തേക്ക് എത്തി. കണ്ട ത്തിൽ വർഗീസ് മാപ്പിള 'കേരള മിത്രം' ഏറ്റെടുത്തതോടെ അവ സരങ്ങൾ അനവധിയായി. ഡോ. കെ. എം. തരകൻ എഴുതുന്നു: 'ഒരു കാര്യം സ്പഷ്ടമാണ്. ഓർത്തഡോക്സ് സമൂഹത്തിന്റെ സം സ്കാരത്തെ മനോരമ പ്രതിഫലിപ്പിച്ചു. ഈ സമൂഹത്തിന്റെ ആവ ശ്യങ്ങൾക്കുവേണ്ടി ഇതു ശക്തിപൂർവ്വം നിലകൊണ്ടിട്ടുണ്ട് (തര കൻ-1971:330). 19-ാം നൂറ്റാണ്ടിന്റെ അന്ത്യദശകം വരെ മലങ്കര ഓർത്ത ഡോക്സ് സഭ പ്രസിദ്ധീകരണങ്ങൾക്ക് പ്രാധാന്യം നൽകാഞ്ഞത് അക്കാര്യം 'മനോരമ' നിർവ്വഹിച്ചിരുന്നതിലാണ്.

സുറിയാനി ക്രിസ്ത്യാനികളുടെ ആചാരമര്യാദകളിന്മേൽ നവീ കരണത്തിന്റെ കടന്നുകയറ്റം അതിശക്തമായപ്പോഴാണ് സമുദായ ത്തിന്റെ നേതൃത്വത്തിൽ പത്രമാധ്യമം ആരംഭിക്കണമെന്ന ആവശ്യം ഉണ്ടായത്. അതുവരെ മുഖ്യാധാര പത്രമാധ്യമങ്ങളുമായി ചേർന്നു പ്രവർത്തിക്കുവാനാണ് മലങ്കരസഭാനേതൃത്വം കൂടുതൽ താൽപര്യം കാട്ടിയത്. കണ്ടത്തിൽ വർഗ്ഗീസ് മാപ്പിളയുമായി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനുള്ള വ്യക്തിബന്ധം പത്ര പ്രവർത്തന പശ്ചാത്തലത്തിൽ വളർന്നതാണ്. മലയാള മനോരമ ദിനപത്രത്തിന്റെ പ്രാരംഭത്തിന് പ്രേരിപ്പിച്ചതും സഹായിച്ചതും അദ്ദേഹമാണ്.

മലങ്കരസഭയിലെ ആദ്യകാല പത്രമാധ്യമ ചരിത്രത്തിൽ നിർണ്ണായക പങ്കാളിത്തം വഹിച്ച മഹത്വ്യക്തിത്വമാണ് പുലിക്കോ ട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ. പത്രസാഹിത്യ ചരിത്രത്തിലും അദ്ദേഹത്തിന് സുപ്രധാനസ്ഥാനം നൽകുവാൻ കഴി യും. കേരളം രൂപീകൃതമാകുന്നതിന് മുമ്പ് 'കേരള പതാക' (1872) എന്ന പത്രവും മലങ്കരസഭയുടെ ഔദ്യോഗിക മുഖപത്രമായ 'ഇട വകപത്രികയും' (1892) സുവിശേഷ പ്രവർത്തനങ്ങൾക്ക് 'സുറി യാനി സുവിശേഷകനും' (1907) അദ്ദേഹം ആരംഭിച്ചു. 'കേരള

പതാക' പിന്നീട് 1864-ൽ ആരംഭിച്ചിരുന്ന 'പശ്ചിമതാരക'യിൽ ലയിപ്പിച്ചു. സുറിയാനി ക്രിസ്ത്യാനികളുടെ ശബ്ദമായി ഇവ നിലകൊണ്ടു.

മലയാള മനോരമ കമ്പനിയും 'മലയാളത്തിന്റെ മാർ ദീവന്നാസ്യോസ്' മെത്രാപ്പോലീത്തായും തമ്മിലുള്ള ബന്ധം വർഗ്ഗീസ് മാപ്പിള മനോരമയുടെ ചരിത്രത്തിൽ (1950) സ്മരിക്കുന്നു: 'മനോരമ കമ്പനിയിൽ ഏഴ് ഓഹരികൾ പേരിൽ പതിക്കുകയും തന്റെ വകയായ ബംഗ്ലാവ് കമ്പനിയുടെ വേല നടത്തുന്നതിനായി വിട്ടുതരികയും ചെയ്തിരിക്കുന്ന നിതാന്ത വന്ദ്യ ദിവ്യശ്രീ മലയാളത്തിന്റെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ദയവ് ഈ കമ്പനിയുള്ള കാലത്തോളം മറന്നുകൂടുന്നതല്ല.'

മനോരമയ്ക്ക് (1890) മാത്രമല്ല 1887-ൽ ആരംഭിച്ച നസ്രാണി ദീപികയുടെ പ്രാരംഭത്തിനും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ നേതൃത്വം നൽകി. ജാതൈക്യ സംഘത്തിന്റെ നേതാക്കളിൽ ഒരാൾ എന്ന നിലയിലാണ് അദ്ദേഹത്തിന്റെ നേതൃത്വം ദീപിക പത്രത്തിന്റെ പ്രസിദ്ധീകരണത്തിൽ ഉണ്ടായത്. 19-ാം നൂറ്റാണ്ടിലെ മലയാളത്തിന്റെയും മലങ്കരയുടെയും പത്രപ്രവർത്തന ചരിത്രത്തിൽ അദ്ദേഹത്തിന്റെ സ്ഥാനം അദ്വിതീയമാണ്. 19-ാം നൂറ്റാണ്ടിലെ മലങ്കരസഭയുടെ പത്രപ്രവർത്തന ചരിത്രത്തിൽ സഭാംഗങ്ങളായ നിരവധിപ്പേരുടെ സ്തുത്യർഹമായ സേവനങ്ങൾ ഉണ്ടായിട്ടുണ്ട്. ഇത് മലയാളത്തിലെ പൊതുപത്രമാധ്യമങ്ങൾക്കും സഭാപ്രസിദ്ധീകരണങ്ങൾക്കും ഒരുപോലെ ലഭ്യമായി.

### B. ഇടവകപത്രിക മുതൽ മലങ്കരസഭ വരെ (1892-1946)

19-ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ മലങ്കരസഭയ്ക്ക് സ്വന്തമായി പത്രമാധ്യമങ്ങൾ ഉണ്ടാകണമെന്ന ബോധ്യം ശക്തമായി. വിവിധ പത്രമാധ്യമങ്ങൾ സുറിയാനി സമുദായത്തിന്റെ വിശ്വാസപ്രമാണങ്ങൾ ചോദ്യം ചെയ്ത സാഹചര്യമാണ് പത്രമാധ്യമങ്ങളുടെ ശക്തി സഭ തിരിച്ചറിഞ്ഞത്. സഭയുടെ സ്വത്വത്തെയും വിശ്വാസത്തേയും തകർക്കുവാൻ ഗൂഢശ്രമം പത്രങ്ങൾ വഴി കേന്ദ്രീകൃതമായി നടപ്പാക്കുവാൻ പ്രൊട്ടസ്റ്റന്റ് മിഷനറിമാർ ശ്രമിച്ചപ്പോൾ അതേ സമ്പ്രദായത്തിൽ പ്രതിരോധിക്കുവാൻ മലങ്കരസഭയ്ക്ക് കഴിഞ്ഞത് മലങ്കരസഭയുടെ പത്രചരിത്രത്തിലെ സുപ്രധാന നേട്ടമാണ്.

മലങ്കരസഭയുടെ പവിത്രമായ ആരാധനയ്ക്കും വിശ്വാസപ്രമാണങ്ങൾക്കുമെതിരെ മിഷനറിമാരുടെ പത്രങ്ങൾ രൂപപ്പെട്ടു. നീചമായ ഭാഷയിൽ പലപ്പോഴും മിഷനറിമാർ സുറിയാനി ക്രിസ്ത്യാ

നികളെ അധിക്ഷേപിക്കുവാനായി പത്രമാസികകളും ലഘുലേഖ കളും ഉപയോഗപ്പെടുത്തിയതിനെ തുടർന്ന് വിശ്വാസ ശിഥിലീക രണ പ്രവണത സഭയാകമാനം ആഞ്ഞടിച്ചു.

"മിഷനറി മലയാളമാസികകൾ സുറിയാനി വിശ്വാസാചാരങ്ങളെ അധിക്ഷേപിക്കുന്നതിനും ശീശ്മയുടെ വളർച്ചയെ സഹായിക്കു ന്നതിനും വളരെ ഉപയോഗിച്ചിരുന്നു" എന്ന് ഇ. എം. ഫീലിപ്പോസ് എഴുതിയിട്ടുണ്ട്. 'ജ്ഞാനനിക്ഷേപം', 'മലയാളമിത്രം', 'നസ്രാണി ദീപിക', 'പശ്ചിമോദയം' തുടങ്ങിയ പത്രമാസികകളിൽ പ്രസിദ്ധീ കരിച്ച വേദവിപരീതങ്ങൾക്കെതിരെ പ്രതികരിക്കാൻ സുറിയാനി ക്കാർക്ക് സ്വന്തമായി മാസികയില്ലായിരുന്നു. "എല്ലാ സമുദായ ങ്ങൾക്കും അവരുടെ കാര്യാദികൾ ബഹുജനസമക്ഷം എത്തിക്കു വാൻ ഒരു മാധ്യമം ആവശ്യമാണല്ലോ. എന്നാൽ സുറിയാനി സമു ദായത്തിന് ഇങ്ങനെയൊരു നാവ് വളരെ മുമ്പേ വേണ്ടതായിരു ന്നു." ഇ. എം. ഫീലിപ്പോസ് എഴുതുന്നു: "സി.എം.എസ്. കാരുടെ വകയായി നടത്തിവരുന്ന പത്രങ്ങളും മാസികകളും സുറിയാനി സഭാവിശ്വാസികളെ ആക്ഷേപിക്കുവാൻ തുടങ്ങിയിട്ട് വളരെക്കാ ലമായിട്ടുണ്ട്. അവരോടു എതിർക്കുവാനും തങ്ങളുടെ ശരിയായ നില സ്വന്ത മക്കളെത്തന്നെ ധരിപ്പിക്കുവാനും ഒരു വർത്തമാനപ്പ ത്രവും ഇല്ലാത്ത ഹേതുവിൽ അനേക സുറിയാനിക്കാർ വിശ്വാസ ത്തിൽനിന്ന് തെറ്റിപ്പോയിട്ടുണ്ട്. അതിനാൽ സുറിയാനി സമുദാ യം വകയായി ഒരു പത്രമോ മാസികയോ നടത്തേണ്ട ആവശ്യം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മനസ്സിലാക്കി. ഇതേത്തുടർന്ന് 1892 മകരത്തിൽ 'മലങ്കര ഇട വകപത്രിക' എന്ന മാസികയ്ക്ക് തുടക്കം കുറിക്കപ്പെട്ടു". മല ങ്കരസഭാചരിത്രത്തിലെ അവിസ്മരണീയമായ സംഭവമായിരുന്നു ഇത്. ഇതിന്റെ വളർച്ചയും പ്രചരണവും വിശ്വാസികളിൽ വിജ്ഞാനം പരത്തി. എന്നാൽ സി.എം.എസ്. പ്രസിദ്ധീകരണമാ യിരുന്ന 'മലയാള മിത്ര'ത്തോട് തുടക്കം മുതലേ 'ഇടവകപത്രി ക'യ്ക്ക് മൽപ്പിടുത്തം നടത്തേണ്ടി വന്നു.

'വേദത്തിലോ സഭാചരിത്രത്തിലോ ജ്ഞാനമില്ലാത്ത മൂഢന്മാ രെന്നു ഗണിക്കപ്പെട്ടിരുന്ന സുറിയാനിക്കാരുടെ മാസികയെ തകർത്തുകളയാൻ ഒരു പ്രയാസവുമില്ലെന്നുള്ള നാട്യത്തോടുകൂടി മിത്രം പുറപ്പെട്ടിരുന്നു' എന്ന് ഇ. എം. ഫീലിപ്പോസ് വിമർശിക്കു ന്നുണ്ട്. എന്നാൽ മലങ്കര 'ഇടവകപത്രിക'യുടെ വളർച്ച മിഷനറി ജിഹ്വകളുടെ സ്വരത്തിലും നയത്തിലും ആരേയും അതിശയിപ്പി

ക്കത്തക്കവിധം വ്യത്യാസം വരുത്തി. 'സുറിയാനി സഭാ നാവായ 'ഇടവകപത്രിക' അവരുടെ പ്രമാദത്തെ ചൂണ്ടിക്കാണിച്ചപ്പോൾ 'മലയാളമിത്രം' ക്ഷമ ചോദിക്കുകയോ കുറ്റം സമ്മതിക്കുകയോ ചെയ്യാതെ സാമർത്ഥ്യത്തോടെ മൗനമവലംബിച്ചു' എന്ന് ഇ. എം. ഫീലിപ്പോസ് പറയുന്നു.

സുറിയാനിക്കാരേയും അവരുടെ വിശ്വാസാചാരങ്ങളേയും കൂസൽ കൂടാതെ ആക്ഷേപിക്കുന്നതിൽ തഴമ്പിച്ചിരുന്ന ഇംഗ്ലീഷുകാരും അവരുടെ നാവുകളായിരുന്ന 'ജ്ഞാനനിക്ഷേപം', 'മലയാളമിത്രം' പത്രങ്ങളും വായടച്ചുകൊണ്ട് ഇനി ഞങ്ങൾ സുറിയാനിക്കാരെക്കുറിച്ച് ആക്ഷേപമായി ഒരക്ഷരംപോലും ശബ്ദിക്കയില്ലെന്നു ശപഥം ചെയ്യുകയും അവർക്കുവേണ്ടി 'കെയ്‌ലി പാദ്രി' ക്ഷമാപണം നടത്തുകയും ചെയ്തു (മലങ്കരസഭയുടെ രഹസ്യപേടകം: പേജ് 84). നവീകരണ വിഭാഗത്തിന്റെ പ്രസിദ്ധീകരണമായിരുന്ന 'സഭാതാരകയും' പലതരത്തിലും 'ഇടവകപത്രിക'യ്ക്ക് എതിരായിരുന്നു. എന്നാൽ സുറിയാനി സമുദായത്തിനെതിരായി പ്രവർത്തിച്ച സകലരുടെയും നേർക്ക് അക്ഷരാസ്ത്രം പ്രയോഗിക്കാൻ 'ഇടവകപത്രിക'യ്ക്ക് കഴിഞ്ഞു. സുറിയാനി സമുദായത്തിന് സ്വന്തം നാവുണ്ടായപ്പോൾ മിഷനറിമാർ ആക്ഷേപം നിർത്തി, മിണ്ടടങ്ങി. 'ഇടവകപത്രിക' എല്ലാവശവുമുള്ള സമുദായാഭിവൃദ്ധിയെ മാസംതോറും രേഖപ്പെടുത്തുകയും പട്ടക്കാരേയും അത്മായക്കാരേയും സ്വകൃത്യനിർവ്വഹണ വിഷയത്തിൽ ഉത്സാഹിപ്പിക്കുകയും ചെയ്തു. യാക്കോബായ സഭയുടെ വിശ്വാസാചാരങ്ങൾ കാത്തുസൂക്ഷിക്കുന്നതിൽ 'മലങ്കര ഇടവകപത്രിക' ചെയ്ത സേവനം നിസ്തുലമാണ്.

സുറിയാനി സഭാ പത്രപ്രവർത്തനത്തിനു സുദീർഘമായ കാൽവെയ്പു നൽകിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മെത്രാപ്പോലീത്തായാണ്, സഭയുടെ പത്രപ്രവർത്തന സരണിക്ക് യുഗപ്പിറവി കുറിച്ച മഹാചാര്യൻ. സഭയെ അതീവമായി സ്നേഹിക്കുകയും അതിന്റെ ഭാവിയെക്കുറിച്ച് ദീർഘവീക്ഷണവും ക്രാന്തദർശിത്വവും പകർന്ന അദ്ദേഹം 'ഇടവകപത്രികയുടെ' വളർച്ചയ്ക്കും പ്രചരണത്തിനും മുഖ്യനേതൃത്വം നൽകി.

'പൗരോഹിത്യ ജീവിതത്തിന്റെ വിവിധ സ്ഥാനങ്ങളിലായിരിക്കുമ്പോഴും വിവിധ മാസികകൾക്ക് രൂപം നൽകി പ്രസിദ്ധം ചെയ്തു. മെത്രാൻ സ്ഥാനത്തു മുഴുകി, പ്രാരാബ്ധങ്ങളിൽ മുഴുകിയിരുന്ന കാലത്തും വർത്തമാനപത്രങ്ങൾക്ക് ആരംഭമിട്ട

ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ പത്രപ്രവർത്തന തൃഷ്ണ അതിശ്രേഷ്ഠമാണ്' (പാറേട്ട്, വാല്യം 3:203). പത്രദ്വാരാ യുള്ള വാർത്താ മാധ്യമവും ബോധനവും മനസ്സിലാക്കിയ അദ്ദേഹം 'സഭാ പ്രസിദ്ധീകരണത്തിന്റെയും' യുഗപ്രഭ പരത്തിയ ശിൽപി യാണ്.

'ഇടവകപത്രിക'യുടെ പിൻഗാമികളായി നിരവധി പത്രമാസി കകൾ മലങ്കരസഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നും പ്രസിദ്ധീക രിച്ചു. ചരിത്രത്തിൽ നിന്നും മൺമറയുന്ന സഭാപ്രസിദ്ധീകരണ ങ്ങളുടെ പട്ടിക ചുവടെ ചേർക്കുന്നു:

1. കേരളപതാക (1870), 2. ഇടവകപത്രിക (1892), 3. സുറിയാനി സുവിശേഷകൻ (1902) (ഇവ മൂന്നിന്റെയും സ്ഥാപകൻ പുലിക്കോ ട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ), 4. സഭാകാഹളം (1902: പുലിക്കോട്ടിൽ ജോസഫ് ശെമ്മാശൻ), 5. ജീവനിക്ഷേപം (1905: കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പാ), 6. ആത്മപോഷിണി (1909: ഡീക്കൻ പി. ജോസഫ് കുന്നംകുളം), 7. കാതോലികസഭ (1910: ഫാ. വി. ജെ. മാത്യൂസ് തിരുവനന്തപുരം), 8. വേദാദ്ധ്യാപ കൻ (1910: കോട്ടയം), 9. മലയാള വിനോദിനി (1911: ഇ. എം. ഫീലി പ്പോസ് കോട്ടയം), 10. ബഥനി മാസിക (1921: പുലിക്കോട്ടിൽ യൗസേപ്പ് ശെമ്മാശൻ), 11. കഥാകൗമുദി (പുലിക്കോട്ടിൽ യൗസേപ്പ് ശെമ്മാശൻ), 12. സുറിയാനി സഭാ കാഹളം (1922: പുലിക്കോട്ടിൽ യൗസേപ്പ് ശെമ്മാശൻ), 13. സഭാദാസൻ (1926: കോട്ടയം), 14. സുറി യാനി സഭാമാസിക (1927: കോട്ടയം), 15. വൈദികൻ (1929: ഫാ. കെ. വി. വർഗീസ്), 16. ഓർത്തഡോക്സ് സഭ (1938: കെ. ഒ. ഫിലി പ്പ്, തിരുവല്ല), 17. പൗരപ്രഭ (1938: ഇസഡ്. എം. പാറേട്ട്), 18. The Star of the East (1939: Dr. C. T. Eapen, Sasthamkotta, Kollam), 19. ചർച്ച് വീക്കിലി (1946: എൻ. എം. ഏബ്രഹാം), 20. മലങ്കരസഭാ മാസിക (1946: പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ, കോട്ടയം), 21. പത്രാധി പർ പടിഞ്ഞാറേതലയ്ക്കൽ ജേക്കബ് കുര്യൻ (1949– കേരളാഭിമാ നി) ... (ലിസ്റ്റ് അപൂർണ്ണം).

മലങ്കരസഭയിലെ ആദ്യകാല പത്രമാധ്യമങ്ങളുടെ ചരിത്രം മല യാളവുമായി ബന്ധപ്പെട്ടതാണ്. എന്നാൽ 1860-ൽ കൊച്ചിയിൽ നിന്നു ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ച 'വെസ്റ്റേൺ സ്റ്റാർ' എന്ന പത്ര ത്തിന്റെ പ്രസിദ്ധീകരണത്തിന്റെ മുഖ്യശിൽപികൾ വാക്കർ സായി പ്പ്, മലങ്കര സഭയിലെ അത്മായ ട്രസ്റ്റി അക്കര ഇട്ടൂപ്പ് റൈട്ടർ, ദേവജി ഭീമജി എന്നിവരായിരുന്നു. ഇതാണ് 1864-ൽ 'പശ്ചിമതാര

കയായി' മലയാളത്തിൽ പ്രസിദ്ധീകരിച്ചത്. മലങ്കരസഭയുടെ പത്ര മാധ്യമ ചരിത്രത്തിൽ ഇംഗ്ലീഷും മലയാളവും മാത്രമല്ല, സുറിയാനിയും പ്രാധാന്യം അർഹിക്കുന്നു. പാമ്പാക്കുടയിൽ നിന്നും കോനാട്ട് മാത്തൻ മൽപാൻ (1860-1927) 'സീമത്ഹായേ' എന്ന സുറിയാനി മാസിക 1891-ൽ പ്രസിദ്ധപ്പെടുത്തി. ഇത് ഇന്ത്യയിൽ അച്ചടിച്ച പ്രഥമ സുറിയാനി മാസികയാണ് (കരിങ്ങാട്ടിൽ 2006: 105-106). എന്നാൽ സഭാചരിത്രത്തിലോ പത്രചരിത്രത്തിലോ ഇക്കാര്യം ശ്രദ്ധിക്കപ്പെട്ടിട്ടില്ല.

ആദ്യകാല മലങ്കരസഭയിലെ പ്രസിദ്ധീകരണങ്ങളിൽ പ്രതിഫലിക്കുന്നത് സാമുദായിക പ്രതിബദ്ധതയാണ്. ഇതാണ് ആദ്യകാല സഭാപ്രസിദ്ധീകരണ രംഗത്തെ കർമ്മോന്മുഖമാക്കുവാൻ സഹായിച്ച ഘടകം. സമുദായോത്കർഷത്തിനും വികസനത്തിനും പ്രതിയോഗിയുടെ അക്ഷരക്കുറിപ്പുകൾ തെറിപ്പിക്കുന്നതിനും സുധീരം പോരാടി. കാലഘട്ടത്തിനനുസൃതമായി പത്രമാസികകൾ ആരംഭിക്കുന്നതിനും വിശ്വാസികളെ സ്വാധീനിക്കുന്നതിനും വേദവിപരീതികളെ തളയ്ക്കുന്നതിനും തൂലിക വിനിയോഗിച്ച സഭാപ്രസിദ്ധീകരണങ്ങളുടെ സാമുദായിക പ്രതിബദ്ധത അതുല്യമത്രേ. സി.എം.എസ്. മിഷനറിമാരുടെ കടന്നാക്രമണം കൊണ്ട് സുറിയാനി സഭ ശിഥിലമായിത്തുടങ്ങിയപ്പോൾ വിശ്വാസക്കൂറുള്ളവരെയെങ്കിലും അരക്കിട്ടുറപ്പിക്കണം എന്ന ആഗ്രഹത്തിൻപ്രകാരമാണ് പ്രസിദ്ധീകരണങ്ങൾക്ക് ആരംഭമിട്ടത്. സത്യവിശ്വാസം പഠിപ്പിക്കുന്നതിനും വിശ്വാസ വിപരീതികളോട് എതിർത്തുനിൽക്കുന്നതിനും ശ്രമിച്ച ആദ്യകാല പ്രസിദ്ധീകരണങ്ങൾ പലതും മൺമറഞ്ഞു. ഹ്രസ്വകാലത്തിനുള്ളിൽ ഉദയം ചെയ്ത് ദൗത്യനിർവ്വഹണാനന്തരം വിസ്മൃതപഥത്തിലെത്തിയ അവ ചരിത്രകാരന്മാരുടെ അമൂല്യരത്നങ്ങളാണ്. അക്ഷരങ്ങളുപയോഗിച്ച് എതിരാളികളുടെ നാവിനെ പിഴുതെറിയുവാൻ തക്ക ചങ്കൂറ്റമുള്ള എഴുത്തുകാരും വിമർശകരും ആദ്യകാല സഭാപ്രസിദ്ധീകരണങ്ങളിൽ സ്ഥാനം പിടിച്ചിരുന്നു. വികലമായ ആശയപ്രചരണങ്ങളുമായി സഭാവിരുദ്ധർ പ്രവേശിക്കുമ്പോൾ അവർക്കെതിരെ പടവാളായിത്തന്നെ പത്ര മാധ്യമങ്ങളിൽ തൂലിക ഉപയോഗിച്ചവർ സഭാസ്നേഹികളായിരുന്നു.

വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും തീവ്രമായ ഭക്തിയും കൂറും എല്ലാ മാസികകളും മുറുകെ പിടിക്കുന്നു. വേദവിപരീതികളെ സഭാ പ്രസിദ്ധീകരണങ്ങൾ ശക്തമായി അക്ഷരങ്ങളിലൂടെ നേരിട്ട് വിശ്വാസികളെ സഭാബന്ധത്തിൽ ഉറപ്പിച്ചു. 'ഇടവകപത്രിക'

(1892), 'കാതോലിക സഭ' (1910), 'ഓർത്തഡോക്സ് സഭ' (1938), 'മലങ്കര സഭ' (1946), എന്നിവ സഭയുടെ മുഖപത്രങ്ങളാണ്. ഒരു പ്രത്യേക കാലഘട്ടത്തിൽ ആരംഭിച്ച്, ശക്തിപ്പെട്ട് പിന്നീട് ശിഥില മാകുന്ന പാരമ്പര്യമാണ് മലങ്കര സഭയിലെ ആദ്യകാല പത്രമാധ്യ മങ്ങൾക്കുള്ളത്. ചരിത്രരേഖകൾ ശേഖരിക്കുന്നതിനും സംരക്ഷി ക്കുന്നതിനും വിമുഖത കാട്ടുന്നതിനാൽ ആദ്യകാല പത്രമാധ്യമ ങ്ങൾ എല്ലാംതന്നെ ചരിത്രത്തിൽ നിന്നും മൺമറഞ്ഞു.

### C. മലങ്കര സഭാ മാസിക മുതൽ 20-ാം നൂറ്റാണ്ടിന്റെ അന്ത്യംവരെ (1946-2000)

സമൂഹത്തിൽ മലയാള പത്രമാധ്യമരംഗത്ത് നവോത്ഥാനം ഉണ്ടായ കാലമാണ് ഇന്ത്യയുടെ സ്വാതന്ത്ര്യാനന്തരഘട്ടം. മുദ്രണ രംഗത്തുണ്ടായ മുന്നേറ്റവും ഓഫ്സെറ്റ് അച്ചടിയും പത്രമാധ്യമ ങ്ങളുടെ ഉള്ളടക്കവും അവതരണവും ബഹുവർണ്ണമാക്കി. കമ്പ്യൂ ട്ടർ സങ്കേതങ്ങൾ പത്രമാധ്യമങ്ങളുടെ രൂപഘടനയിൽ നൂതനത്വവും വൈവിധ്യവും സൃഷ്ടിച്ചു. ബഹുജന പ്രസിദ്ധീകരണങ്ങൾ ജന കീയ സർവ്വകലാശാലകളായി. വിജ്ഞാനവിഭവങ്ങൾ പങ്കിടുന്ന പൊതുതാൽപര്യങ്ങളുടെ കലവറയായി അച്ചടിമാധ്യമങ്ങൾ. അച്ച ടിമാധ്യമങ്ങളുടെ കോപ്പികളുടെ ഉൽപാദനവും പ്രചരണവും വർദ്ധി പ്പിച്ച് ബഹുജന മാധ്യമങ്ങളായിത്തീർന്നു. എന്നാൽ മലങ്കര സഭ യിലെ പ്രസിദ്ധീകരണങ്ങൾ അച്ചടിയുടെയും പത്രപ്രവർത്തനത്തി ന്റെയും ആദ്യപാഠങ്ങൾ തിരിച്ചറിയാതെ ശൈശവത്തിൽ തന്നെ സ്ഥിതിചെയ്യുന്ന കാലഘട്ടമാണിത്. രൂക്ഷമായ സാമ്പത്തിക പ്രതി സന്ധി, മാധ്യമ മാനേജ്മെന്റ്, മാർക്കറ്റിംഗ് ടെക്നിക്ക് എന്നിവയി ലുള്ള അകാര്യക്ഷമത, ഉള്ളടക്കത്തിലെ അനാകർഷകത്വം, മാധ്യ മപരിശീലനം നേടിയവരുടെ അഭാവം എന്നിവയെല്ലാം മലങ്കരസ ഭയിലെ പത്രമാധ്യമങ്ങളെ അതിശക്തമായി ബാധിച്ചു. എങ്കിലും നിരവധി മലയാള പത്രമാധ്യമങ്ങൾ മലങ്കര സഭയുടെ വിവിധ തല ങ്ങളിൽ നിന്നും പ്രസിദ്ധീകരിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രസിദ്ധീക രണമായ 'മലങ്കരസഭാ മാസിക' 1946 ആഗസ്റ്റ് 8-ന് പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ആരംഭിച്ചു. ഒരു ലക്കവും മുടങ്ങാതെ മലങ്കരസഭ മാസിക ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നിന്നും പ്രസിദ്ധീകരിക്കുന്നു. ഇക്കാലത്ത് സഭ ഔദ്യോഗികമായി മറ്റ് പ്രസിദ്ധീകരണങ്ങൾ ആരംഭിച്ചെങ്കിലും അധികം താമസി ക്കാതെ നിലച്ചു. ഔദ്യോഗിക വാർത്താപത്രികയായ മലങ്കര

ഓർത്തഡോക്സ് ഹെറാൾഡും (1982) മലങ്കര സഭാ പത്രികയും (2005) അധികനാൾ നിലനിന്നില്ല. എന്നാൽ ഓർത്തഡോക്സ് ഹെറാൾഡ് അമേരിക്കയിൽ നിന്നും വെബ് എഡിഷനായി ഇപ്പോൾ പ്രസിദ്ധീകരിക്കുന്നുണ്ട്.

മലങ്കരസഭയിൽ 1946–2000 കാലഘട്ടത്തിൽ ആരംഭിച്ചതും പ്രസിദ്ധീകരണം നിർത്തിയതുമായ പത്രമാധ്യമങ്ങളുടെ വിവരങ്ങൾ ചുവടെ ചേർക്കുന്നു:

1. സഭാ സംരക്ഷകൻ (1952: ഫാ. കെ. ഫീലിപ്പോസ്, കോട്ടയം). 2. ഇടവകപത്രിക (1954: ഫാ. വി. സി. ജോർജ്). 3. സീയോൻ സന്ദേശം (1953: കൊരട്ടി, സീയോൻ സെമിനാരി). 4. ഓർത്തഡോക്സ് യൂത്ത് (1958: യുവജന-വിദ്യാർത്ഥി പ്രസ്ഥാനം). 5. ഇടവക പ്രബോധിനി (1961: ഫാ. സി. സി. മാത്യൂസ് തിരുവനന്തപുരം). 6. മലങ്കര സുറിയാനി സഭാ സംരക്ഷകൻ (ഇ. ജെ. ജോൺ വക്കീൽ). 7. മലങ്കര സേവകൻ (ഇസ്സഡ്. എം. പാറേട്ട്). 8. മലങ്കര ദീപം (ഫാ. വർഗീസ് ക്ലേറി, പാലാ). 9. സണ്ടേസ്കൂൾ (1972: ദേവലോകം, കോട്ടയം). 10. സഭാചന്ദ്രിക (1979: അങ്കമാലി). 11. The Star of the East (1979-1997: Dr. Paulos Mar Gregorios, Kottayam). 12. മലങ്കര ഓർത്തഡോക്സ് ഹെറാൾഡ് (1982: ദേവലോകം, കോട്ടയം). 13. ഓർത്തഡോക്സ് വോയ്സ് (തിരുവനന്തപുരം). 14. നസ്രാണി (1989–1992: ജോയ്സ് തോട്ടയ്ക്കാട്, കോട്ടയം). 15. യുവബോധി (2002: കരിങ്ങാട്ടിൽ, പന്തളം). 16. മലങ്കര ഓർത്തഡോക്സ് സഭാ പത്രിക (2005: ദേവലോകം, കോട്ടയം) .... (ലിസ്റ്റ് അപൂർണ്ണം).

മലങ്കരസഭയിലെ പത്രമാധ്യമങ്ങളുടെ നടത്തിപ്പിൽ കേന്ദ്രീകൃതമായ നിയന്ത്രണമോ സംവിധാനമോ ഇല്ലാത്തതിനാൽ വ്യത്യസ്ത സ്വഭാവം പുലർത്തുന്ന പത്രമാധ്യമങ്ങൾ വിവിധ സ്ഥലങ്ങളിൽ നിന്ന് ആരംഭിക്കുകയും മുന്നറിയിപ്പില്ലാതെ പ്രസിദ്ധീകരണം നിർത്തുകയും ചെയ്യുന്ന പാരമ്പര്യം ഉണ്ട്. മലങ്കരസഭയിലെ പല പ്രസിദ്ധീകരണങ്ങൾക്കും സർക്കാരിന്റെ രജിസ്ട്രേഷനോ, പോസ്റ്റൽ സൗജന്യമോ ഇല്ല. പലതും സ്വകാര്യ വിതരണത്തിന്റെ സ്വഭാവത്തിലുള്ളതാണ്. ഇരുപതാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ ലഭ്യമായ നൂതന സാങ്കേതികതയും സംവിധാനവും മലങ്കരസഭയുടെ പത്രമാധ്യമങ്ങളിൽ പ്രതിഫലിച്ചില്ല എന്നതു ദൗർഭാഗ്യകരം.

### D. പത്രമാധ്യമങ്ങളുടെ ഉത്തരാധുനിക കാലം (2000–2016)

പത്രമാധ്യമ പ്രവർത്തനങ്ങൾ പ്രകാശവേഗത്തിൽ വിവരവിജ്ഞാനങ്ങൾ പൊതുജനങ്ങളിൽ എത്തിക്കുവാൻ കഴിയുന്ന സാങ്കേ

തികത വളർത്തി. ആഗോളവൽക്കരണവും നവസാങ്കേതികതയും സൃഷ്ടിച്ച പുത്തൻ മാധ്യമസംസ്കാരം സംവേദനപ്രക്രിയയ്ക്ക് പുതിയ വഴിതുറന്നു. ഇന്റർനെറ്റിന്റെ സഹായത്തോടെ തത്സമയം വാർത്തകളും വിഭവങ്ങളും വിരൽതുമ്പിൽ എത്തിച്ചേരുന്ന പത്ര മാധ്യമ സംവിധാനം യാഥാർത്ഥ്യമായി. പത്രമാധ്യമങ്ങൾ ഇന്റർനെറ്റ് എഡിഷനുകളും 7 X 24 തത്സമയ വാർത്തകളുമായി രംഗപ്രവേശം ചെയ്തു. പത്രമാധ്യമങ്ങളുടെ ഉത്തരാധുനികകാലം പ്രദാനം ചെയ്യുന്നത് വാർത്തകളുടെ വേഗതയും ആഗോള പ്രാപ്യതയുമാണ്. മലയാള പത്രങ്ങൾ എല്ലാംതന്നെ മാധ്യമങ്ങളുടെ ഉത്തരാധുനികതയെ സ്വീകരിച്ചു കഴിഞ്ഞു. എന്നാൽ മലങ്കരയിലെ പത്രമാധ്യങ്ങൾ പരമ്പരാഗതമായി ഇപ്പോഴും ഗുട്ടൻബർഗ് യുഗത്തിൽ, അച്ചടിയുടെ ബാലപാഠങ്ങളുടെ അന്വേഷണവുമായി നിലനിൽക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയിലെ 2014-ലെ പത്രമാധ്യമങ്ങളെ നാലു തരത്തിൽ വിഭജിക്കാം.

### 1. മുഖ്യധാരാ പ്രസിദ്ധീകരണം

മലങ്കരസഭ വിവിധകാലത്ത് ഔദ്യോഗികമായി പല പ്രസിദ്ധീകരണങ്ങളും ആരംഭിച്ചെങ്കിലും കഴിഞ്ഞ 70 വർഷമായി മുടങ്ങാതെയുള്ള ഏക പ്രസിദ്ധീകരണം മാത്രമേയുള്ളു. അതാണ് മലങ്കരസഭാ മാസിക. എല്ലാ മാസവും 10-ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നിന്നും പ്രസിദ്ധീകരിക്കുന്ന മലങ്കരസഭാ മാസിക 2014 മുതൽ തത്സമയ വാർത്തകളും വിവരണങ്ങളുമായി ഓൺലൈൻ എഡിഷൻ ആരംഭിച്ചു. കാതോലിക്കേറ്റ് ഓഫീസിന്റെ നിയന്ത്രണത്തിൽ 'കാതോലിക്കേറ്റ് ന്യൂസ്' എന്ന വെബ് പോർട്ടൽ 2013-ൽ പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്ത് പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്.

### 2. ഭദ്രാസന പ്രസിദ്ധീകരണങ്ങൾ

മലങ്കര ഓർത്തഡോക്സ് സഭയിലെ 30 ഭദ്രാസനങ്ങളിൽ 20-ൽ നിന്നും പത്രമാധ്യമങ്ങൾ ആരംഭിച്ചിട്ടുണ്ട്. പലതും ക്രമമായി പ്രസിദ്ധീകരിക്കുന്നതല്ല. അവശ്യ സന്ദർഭങ്ങളിൽ മാത്രം പ്രസിദ്ധീകരിക്കുന്നവയും ഉണ്ട്. ചിലതിന്റെ പ്രവർത്തനം നിലയ്ക്കുന്ന ലക്ഷണങ്ങളും ഉണ്ട്. 2014-ലെ സർവ്വേ പ്രകാരം ഭദ്രാസന പ്രസിദ്ധീകരണങ്ങളുടെ പട്ടിക ചുവടെ ചേർക്കുന്നു:

ഭദ്രദീപം (തിരുവനന്തപുരം), പൗരസ്ത്യതാരം (കൊല്ലം), സ്നേഹദൂതൻ (പുനലൂർ-കൊട്ടാരക്കര), ശലഭങ്ങൾ (അടൂർ-കട

മ്പനാട്), തെയോനാദം (മാവേലിക്കര), ബേസിൽ പത്രിക (തുമ്പമൺ), ബഥേൽ പത്രിക (ചെങ്ങന്നൂർ), നിലയ്ക്കൽ നാദം (നിലയ്ക്കൽ), സഭാമിത്രം (നിരണം), സത്യവിശ്വാസദീപ്തി (കോട്ടയം), ഡയോസിഷൻ ബുള്ളറ്റിൻ (കണ്ടനാട് ഈസ്റ്റ്), പ്രദീപ്തി (കണ്ടനാട് വെസ്റ്റ്), സീയോൻ സന്ദേശം (കൊച്ചി), സഭാ ജ്യോതിസ് (കുന്നംകുളം), ഹെർമ്മോൻ സന്ദേശം (മലബാർ), അഗാപ്പേ (മദ്രാസ്), ഗ്രേറ്റ് വേ (ബോംബെ), ദി ലൈറ്റ് (കൽക്കട്ട), ദി സ്ട്രീം (സൗത്ത് വെസ്റ്റ് അമേരിക്ക), മിനോറ വോയ്സ് (യുകെ-യൂറോപ്പ് -ആഫ്രിക്ക). ഇപ്പോൾ ഇവയിൽ പലതിനും ഇന്റർനെറ്റ് എഡിഷൻ ഉണ്ട്.

## 3. പ്രസ്ഥാന പ്രസിദ്ധീകരണങ്ങൾ

മലങ്കരസഭയിലെ വിവിധ സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും പത്രമാധ്യങ്ങൾ സൗകര്യാർത്ഥം പ്രസിദ്ധീകരിക്കുന്നു. 2014-ലെ സർവ്വേ പ്രകാരമുള്ള പത്രമാധ്യമങ്ങൾ:

ദൂതൻ (1988-മിഷൻ സെന്റർ, മാവേലിക്കര), സ്നേഹലോകം (1991: സുവിശേഷസംഘം, ഹരിപ്പാട്), സ്നേഹിതൻ (യുവജനപ്രസ്ഥാനം, തുമ്പമൺ ഭദ്രാസനം), ദർപ്പൺ (മിഷൻ സെന്റർ, കൽക്കട്ട), പുരോഹിതൻ (വൈദിക സംഘം; കോട്ടയം), യുവജനം (യുവജനപ്രസ്ഥാനം: കോട്ടയം), വനിതാ ദീപ്തി (മർത്തമറിയം വനിതാസമാജം: കോട്ടയം), ശുശ്രൂഷകൻ (ശുശ്രൂഷകസംഘം), കാരുണ്യദീപം (കാരുണ്യ ഗൈഡൻസ് സെന്റർ, തിരുവനന്തപുരം), അത്മായവേദി (അത്മായവേദി, കോട്ടയം), പാമ്പാടി ദയറാ ബുള്ളറ്റിൻ (പാമ്പാടി ദയറാ), സഹയാത്ര (നാഗപ്പൂർ സെമിനാരി), മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സ്റ്റഡീസ് ജേർണർ (2013: ഓർത്തഡോക്സ് സെമിനാരി, കോട്ടയം), ദി സൺഡേസ്കൂൾ (2014. ദേവലോകം, കോട്ടയം)... (ലിസ്റ്റ് അപൂർണ്ണം).

## 4. സ്വതന്ത്ര പ്രസിദ്ധീകരണങ്ങൾ

മലങ്കരസഭയിലെ ട്രസ്റ്റുകൾ, എക്യുമെനിക്കൽ കൂട്ടായ്മകൾ, വ്യക്തികൾ എന്നിവർ നടത്തുന്ന സ്വതന്ത്ര പത്രമാധ്യമങ്ങളുമുണ്ട്. അവയിൽ പ്രധാനമായത്: 1. ചർച്ച് വീക്ക്‌ലി (1990-കൾ വരെ വാരികയായി പ്രസിദ്ധീകരിച്ചിരുന്നു. ഇപ്പോൾ മാസികയായി പ്രസിദ്ധീകരിച്ചു വരുന്നു. 1946: ആലുവാ), 2. ജയധ്വനി (1972: ബാബു അലക്സാണ്ടർ, മുട്ടം, മാവേലിക്കര), 3. മലങ്കരസഭാദീപം (1994: കോട്ടയം), 4. മലങ്കര മിത്രം (2004: കൊച്ചി), 5. ഇടവകപത്രിക (2003:

കുന്നംകുളം), 6. സ്നേഹദർശനം (1998: ഉളനാട്), 7. മലങ്കര വാർത്ത (2013; ശൂരനാട്), 8. സുഖദാ വോയ്സ് (കണ്ടനാട്), 9. ഭാസുര ദീപം (2004: മാർ ഡയനീഷ്യസ് ഫൗണ്ടേഷൻ), 10. ജോർജിയൻ മിറർ (പാലാരിവട്ടം) ... (ലിസ്റ്റ് അപൂർണ്ണം).

## 4. ഇടവക പ്രസിദ്ധീകരണങ്ങൾ

മലങ്കരസഭയിലെ പ്രമുഖ പള്ളികൾ എല്ലാം ഇപ്പോൾ മാസിക, ബുള്ളറ്റിൻ, സപ്ലിമെന്റ് എന്നിവ ആവശ്യാനുസൃതം പ്രസിദ്ധീകരിക്കുന്നുണ്ട്. അതിൽ പ്രധാനപ്പെട്ട ചിലത്: ദി ട്രെംപറ്റ് (നെടുമാവ്), ഗലേദ് (ഇടവങ്കാട്), യുവദീപ്തി (കുടശ്ശനാട്), നുഹറോ (പുത്തൻകാവ്), അജ്ഞേല (അറത്തിൽ മഹായിടവക), യൂത്ത് വോയ്സ് (കോലഞ്ചേരി), യുവബോധി (കട്ടപ്പുറം) തുടങ്ങിയവയാണ്. ഇപ്പോൾ മലങ്കരയിലെ മിക്ക ഇടവകകളും ബുള്ളറ്റിനോ മാസികയോ പ്രസിദ്ധീകരിക്കുന്നുണ്ട് (ക്രമമായി പ്രസിദ്ധീകരിക്കുന്നവയുടെ എണ്ണം പരിമിതമാണ്. മിക്ക പള്ളികളിലും ഇടവകയിലെ ആത്മീയ സംഘടനകളിൽ ഒരെണ്ണത്തിന്റെ ചുമതലയിലാണ് ഇവ പ്രസിദ്ധീകരിച്ചു വരുന്നത്).

മലങ്കരസഭയിൽ പത്രമാധ്യമങ്ങളുടെ നടത്തിപ്പിലും അവതരണത്തിലും ധാരാളിത്തം അനവധിയാണ്. 2016-ലെ കണക്കിൻ പ്രകാരം അറുപതിൽപ്പരം ഔദ്യോഗിക പത്രമാധ്യമങ്ങളാണ് മലങ്കരസഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നും പ്രസിദ്ധീകരിക്കുന്നത്. ഇവയുടെ ഉള്ളടക്ക വിശകലനങ്ങളിലെങ്കിലും കേന്ദ്രീകൃതമായ ഒരു സമീപനം രൂപീകൃതമാകേണ്ടതാണ്. മലങ്കര സഭയുടെ ഔദ്യോഗികമായ നിലപാടുകളും വാർത്താ വിശകലനങ്ങളും ലേഖനങ്ങളും എല്ലാ പത്രമാധ്യമങ്ങളിലും സ്ഥാനം പിടിക്കുവാൻ ഇടയാകണം. എന്നാൽ പ്രാദേശികവും വൈവിധ്യവുമായ ഉള്ളടക്കങ്ങൾ രൂപശിൽപം ചെയ്യുവാനും കഴിയണം.

## 3. മലങ്കരസഭയിലെ പത്രമാധ്യമങ്ങൾ സാമൂഹിക മാധ്യമ സംസ്കാരത്തിൽ

ഇന്ത്യയിലെ പത്രമാധ്യമ സംസ്കാരം വിശകലനം ചെയ്ത റോബിൻ ജെഫ്രി പത്രമാധ്യമ ചരിത്രത്തിന് മൂന്നു കാലഘട്ടങ്ങൾ നിർണ്ണയിക്കുന്നു. 1. ഭൂപ്രഭുക്കളും മതനേതാക്കളും നിയന്ത്രിച്ചിരുന്ന മാധ്യമകാലം, 2. 19-ാം നൂറ്റാണ്ടിൽ അച്ചടിശാലകൾ വളർത്തിയ യഥാർത്ഥ പൊതുമണ്ഡലം, 3. വ്യാപാരാധിഷ്ഠിതവും വൻപ്രചരണ തന്ത്രപരവുമായ ബഹുജനമാധ്യമങ്ങളുടെ വളർച്ച

പൊതുസമ്മതി നിർമ്മിക്കുന്നതിനും ഉപഭോഗ സംസ്കാരം വളർത്തുന്നതിനും ശ്രമിക്കുന്ന കാലം (2004:15-18). ഈ നിരീക്ഷണങ്ങൾ ഇന്ത്യയിലെ പൊതു മാധ്യമങ്ങൾക്കു മാത്രമല്ല സഭാ പ്രസിദ്ധീകരണങ്ങളിലും പ്രകടമാണ്.

പത്ര മാധ്യമങ്ങൾ 'മതനേതാക്കളിൽ' നിന്ന് 'യഥാർത്ഥ പൊതുമണ്ഡലത്തിൽ' നിന്നും വിമോചനം നേടി വ്യവസായ ശൃംഖലകളുടെയും ഉപഭോഗസംസ്കാരത്തിന്റെയും പിടിയിലമർന്നു. ഇവയിൽ നിന്നും മലങ്കരയിലെ പത്രമാധ്യമങ്ങളും മോചിതമല്ല. ഉള്ളടക്കത്തേക്കാൾ ലാഭവും വിപണിയും ഉൾക്കൊള്ളുന്ന പ്രചരണതന്ത്രങ്ങളായി സഭാമാധ്യമങ്ങൾ.

പ്രധാനമായും നാലുതരത്തിലുള്ള മാറ്റം സഭയിലെ പത്രമാധ്യമങ്ങൾക്ക് അനിവാര്യമാണ്.

**1. ഘടനാപരമായ മാറ്റം**

മലങ്കരയിലെ പത്ര മാധ്യമങ്ങൾക്ക് ഘടനാപരമായ മാറ്റം അനിവാര്യമാണ്. എല്ലാ പത്രമാധ്യമങ്ങളുടെയും ഉള്ളടക്ക നിയന്ത്രണം സഭയിലെ ഒരു ക്രീം ആളുകളാണ്. പ്രസിദ്ധീകരണങ്ങളെ നയിക്കുന്നതും നിയന്ത്രിക്കുന്നതുമായ സംവേദന പ്രക്രിയയിലെ ഈ മേൽക്കോയ്മക്കറുതി വരണം. ജനങ്ങൾക്കു പങ്കാളിത്തം ലഭിക്കത്തക്ക ഘടനാ സംവിധാനമുണ്ടാകണം. നിലവിലിരിക്കുന്ന ആധിപത്യ സ്വഭാവമുള്ളതും ഉള്ളടക്കത്തിൽ കൗശല വിദ്യയുള്ളതും അടിച്ചേൽപ്പിക്കുന്നതുമായ രീതി മാറണം. ഏവർക്കും സ്വതന്ത്രമായ ആശയ പ്രവാഹമുള്ള സംവേദന പ്രക്രിയ വേണം. ദൈവശബ്ദത്തോടൊപ്പം ജനങ്ങളുടെ ശബ്ദവും പ്രതിധ്വനിക്കണം. ആന്തരഘടനയിൽ ആധുനിക സാങ്കേതിക സങ്കേതങ്ങൾ ഉപയോഗിച്ച് അച്ചടിയും ലേഔട്ടും ആകർഷകമാക്കണം. പുതിയ തലമുറയുടെ ഭാഷയും ആശയവും ഉൾക്കൊണ്ട് സഭയുടെ വിശ്വാസപ്രമാണങ്ങൾ ലളിതമായി പത്ര ഭാഷയിൽ പങ്കിടുവാൻ കഴിയണം. ഉള്ളടക്ക ഘടന പൂർണ്ണമായും കാലോചിതമായി നവീകരിക്കപ്പെടണം.

**2. പ്രവർത്തന സമ്പ്രദായങ്ങളിലുള്ള മാറ്റം**

മലങ്കയിലെ പത്ര മാധ്യമങ്ങൾ ഫലപ്രദമായ പ്രവർത്തന സംവിധാനങ്ങൾ ആവിഷ്കരിക്കണം. പത്രമാധ്യമ രംഗത്ത് നൈപുണ്യം സിദ്ധിച്ചവരുടെ സേവനം പ്രയോജനപ്പെടുത്തണം. നൂതന മാനേജ്മെന്റ് സംവിധാനങ്ങൾ ആവിഷ്കരിക്കണം. വിവര സാങ്കേതികതയുടെ ഗുണങ്ങൾ പൂർണ്ണമായും ഉൾക്കൊണ്ട് പത്ര മാധ്യമങ്ങൾ

മികവുറ്റതാക്കണം.

സമൂഹത്തിന്റെ നാഡീ സ്പന്ദനം ജനങ്ങളിൽ എത്തിക്കുന്ന ദൗത്യം എല്ലാ പ്രസിദ്ധീകരണങ്ങൾക്കുമുണ്ട്. ക്രൈസ്തവ പ്രസിദ്ധീകരണങ്ങൾ ജനങ്ങളുടെ വേദനകൾ, ദാരിദ്ര്യം, അനീതി, അക്രമം, ചൂഷണം, ദലിത്, സ്ത്രീപീഡനം, പരിസ്ഥിതി പ്രശ്നങ്ങൾ, ഉച്ചനീചത്വങ്ങൾ എന്നിവ വേദപുസ്തകാടിസ്ഥാനത്തിൽ അപഗ്രഥിച്ച് ബഹുജനങ്ങളെ ബോദ്ധ്യപ്പെടുത്തണം. മനുഷ്യവർഗ്ഗത്തിന്റെ നന്മയ്ക്കും അഭിവൃദ്ധിക്കുമുള്ള സമ്പ്രദായങ്ങൾ സ്വീകരിക്കണം. സാഹചര്യങ്ങളുടെ പര്യവേക്ഷണം, സമൂഹങ്ങളുടെ പാരസ്പര്യം, സാമൂഹ്യ പൈതൃകങ്ങളുടെ സംപ്രേഷണം, വിവര, വിജ്ഞാനം, വിനോദം എന്നിവയെല്ലാം ക്രൈസ്തവ പ്രസിദ്ധീകരണങ്ങളിലും ലഭ്യമാകണം. ഭൂമിയിൽ ദൈവരാജ്യം സൃഷ്ടിക്കുവാൻ സാമൂഹ്യ നീതിയിൽ അധിഷ്ഠിതമായ പുരോഗതിയുടെ പാന്ഥാവുകൾ കാണിച്ചുകൊടുക്കണം. മതബഹുല തലത്തിൽ 'നന്മനിറഞ്ഞ മനുഷ്യനായി' ജീവിക്കുവാൻ പഠിപ്പിക്കണം. സമകാലിക വിഷയങ്ങളിൽ ഗവേഷണങ്ങളും സർവ്വേകളും നടത്തി ജനങ്ങളെ ബോധവൽക്കരിക്കണം.

**3. വിപണന ശൈലിയിലുള്ള മാറ്റം**

മലങ്കരയിൽ പത്ര മാധ്യമങ്ങൾ അനവധി ഉണ്ടെങ്കിലും ഓരോന്നിനും ആയിരമോ രണ്ടായിരമോ കോപ്പികൾ മാത്രമേ ഉള്ളു. ഓൺലൈൻ ജേർണലിസം ശക്തിപ്പെട്ടതോടെ വിപണന മാർഗ്ഗങ്ങൾ ആഗോളതലത്തിൽ പ്രചരിച്ചിരിക്കുന്ന സാഹചര്യത്തിലും സഭാപ്രസിദ്ധീകരണങ്ങളുടെ പ്രചരണം വിരലിൽ എണ്ണാവുന്നതു മാത്രം. സഭയുടെ ഔദ്യോഗിക മാസികയായ 'മലങ്കരസഭ'യെങ്കിലും എല്ലാ സഭാംഗങ്ങളുടെയും ഭവനങ്ങളിൽ എത്തുവാനുള്ള സംവിധാനം കേന്ദ്രീകൃതമായി ആവിഷ്ക്കരിക്കണം.

സഭാപ്രസിദ്ധീകരണങ്ങൾ സമ്പൂർണ്ണമായും ബഹുജന മാധ്യമമാകണം. ഇതിന് സംഘടിതമായ വിപണന സമ്പ്രദായ ശൈലി ഉണ്ടാകണം. ക്രിസ്തീയ പ്രസിദ്ധീകരണങ്ങൾക്ക് എത്തിച്ചേരുവാൻ കഴിയാത്ത മേഖലയാണ് മാർക്കറ്റിംഗ്. പ്രസിദ്ധീകരണങ്ങൾ ഓരോന്നും അത് ലക്ഷ്യമിടുന്ന വായനക്കാരിൽ എത്തിക്കുവാനുള്ള സരണികളും ചാനലുകളും കണ്ടെത്തണം. ബഹുജന പങ്കാളിത്തം കൂടുതൽ ലഭ്യമാക്കണം. ജനങ്ങൾക്കുവേണ്ടിയുള്ള പ്രസിദ്ധീകരണങ്ങൾ എന്നതിലുപരി 'ജനങ്ങളുടെ പ്രസിദ്ധീകരണ'മാകണം.

പ്രസിദ്ധീകരണങ്ങളിലെ അധികാരമേൽക്കോയ്മ, സാമ്പത്തിക ഭദ്രതയ്ക്കുവേണ്ടിയുള്ള ആശ്രിതത്വം, മാധ്യമ പ്രവർത്തകരുടെ അഭാവം, സഭയുടെ അതിരുകടന്ന നിയന്ത്രണം, മാധ്യമ നടത്തിപ്പിനെക്കുറിച്ചുള്ള അജ്ഞത, ആധുനിക സാങ്കേതിക മാർഗ്ഗങ്ങളോടുകൂടിയ പ്രിന്റിംഗിന്റെ അഭാവം, സെക്കുലർ മാധ്യമങ്ങളോടുള്ള അലർജി, സഭകൾ തമ്മിലുള്ള ഗ്രൂപ്പിസം എന്നിവയെല്ലാം സഭാപ്രസിദ്ധീകരണങ്ങളുടെ വളർച്ചയെ അതിരൂക്ഷമായി തടസ്സപ്പെടുത്തുന്നു. ഇത്തരം അടിസ്ഥാനപരമായ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്തുകയാണ് പരമപ്രധാനമായ ദൗത്യം.

**4. അവസ്ഥാ ഘടനയിലുള്ള മാറ്റം**

മലങ്കരസഭയിലെ പത്രമാധ്യമങ്ങൾ പ്രതിഫലിപ്പിക്കുന്നത് വരേണ്യ വർഗ്ഗത്തിന്റെയും മധ്യവർഗ്ഗത്തിന്റെയും അവസ്ഥാഘടനയാണ്. പൗരോഹിത്യത്തിന്റെ അതിശക്തമായ മേധാവിത്വം ഉള്ളടക്ക വിവരണങ്ങളിലും വ്യാപകമാകുന്നു. പണവും അധികാരവും പാരമ്പര്യവും വിശ്വാസപാഠങ്ങളും സംക്രമിപ്പിക്കുന്ന സഭാ മാധ്യമങ്ങളിൽ സാധാരണക്കാരന്റെ ജീവിതവും സാക്ഷ്യവും ഉൾക്കൊള്ളുവാൻ കഴിയാതെ പോകുന്നു. സാധാരണ ജനതയുടെ ബോധവിചാര മനസ്സുകളെ സ്പർശിക്കുന്ന തരത്തിലുള്ള ഉള്ളടക്കവും സന്ദേശവും വിസ്മരിക്കപ്പെടുന്നു.

സഭയോടുള്ള ഭക്തിയിലും വിശ്വാസത്തിലും പ്രതിബദ്ധതയിലും അടിയുറച്ചു നിലനിൽക്കുവാൻ ജനങ്ങളെ പ്രബോധിപ്പിക്കുവാൻ സഭയിലെ പത്രമാധ്യമങ്ങൾക്ക് കഴിയണം. എന്നാൽ നീതിനിഷേധങ്ങളെയും തിന്മകളെയും പൊളിച്ചെഴുതുവാനും കഴിയണം. സത്യത്തിന്റെയും നീതിയുടെയും കണ്ണാടിയാകണം സഭയുടെ പത്രമാധ്യമങ്ങൾ. എങ്കിൽ മാത്രമേ അവസ്ഥാഘടനകൾക്ക് വിമോചനത്തിന്റെയും ശക്തീകരണത്തിന്റെ ദർശനങ്ങൾ ഉൾക്കൊള്ളുവാൻ കഴിയൂ. അനുദിനം പത്രമാധ്യമത്തിന്റെയും അവ ലക്ഷ്യമിടുന്ന ജനതയുടെയും ജീവിത അവസ്ഥയെ പരിവർത്തന വിധേയമാക്കുമ്പോഴാണ് സഭയ്ക്കും സമൂഹത്തിനും നീതി നിറഞ്ഞവരെ സൃഷ്ടിക്കുവാൻ സാധിക്കുന്നത്. അതിന് പത്രമാധ്യമങ്ങളിലെ പ്രത്യയ ശാസ്ത്രവും വേദദർശനവും സമീപനവും സ്വീകർത്താക്കൾക്ക് ഉൾക്കൊള്ളുവാൻ കഴിയുംവിധം പുനർനിർണ്ണയിക്കപ്പെടണം.

വിശ്വാസ സമൂഹത്തിന്റെ ജീവിതത്തെയും ദർശനത്തെയും സമഗ്രമായി സ്വാധീനിക്കുവാൻ സഭയിലെ പത്ര മാധ്യമങ്ങൾക്ക് കഴി

യണം. ഇപ്പോൾ വിശ്വാസികൾക്ക് സഭാപ്രസിദ്ധീകരണങ്ങളോടുള്ള സമീപനം സാമൂഹിക അന്തസ്സിന്റെ (Social Status) പ്രതീകം മാത്രമായി തീരുന്നു. ക്രിയാത്മക വായനയും പ്രതികരണവും വേണ്ടത്ര ഇല്ല.

## 4. മലങ്കരയിലെ പത്രമാധ്യമങ്ങൾ പുതിയ സമീപനങ്ങൾ, സാധ്യതകൾ

മലങ്കരസഭയിലെ പത്രമാധ്യമങ്ങൾക്ക് ഒന്നര നൂറ്റാണ്ടിലധികം പാരമ്പര്യമുണ്ട്. ആദ്യകാല പത്രങ്ങൾ സഭയുടെ വിശ്വാസ-പാരമ്പര്യങ്ങൾ സുസ്ഥിരമാക്കുന്നതിന് യത്നിച്ചു. പിന്നീട് സഭാചരിത്രത്തിനും കക്ഷി വഴക്കിനും പ്രാധാന്യം നൽകി, പത്രമാധ്യമങ്ങളുടെ ഉള്ളടക്കം നിറച്ചു. എന്നാൽ പുതിയ തലമുറയിലെ പത്രമാധ്യമങ്ങൾ അധികവും പ്രാദേശിക വിവരങ്ങളുടെ പ്രചരണത്തിനുള്ളതാണ്. മലങ്കര ഓർത്തഡോക്സ് സഭയിൽ ഇപ്പോൾ പ്രസിദ്ധീകരിക്കുന്ന അമ്പതിൽപ്പരം പത്രമാധ്യമങ്ങൾ വിശകലനം ചെയ്താൽ ഇവ പ്രചരിപ്പിക്കുന്നത് സഭയുടെ ദേശീയമോ ഏകമോ ആയ ദർശനമല്ല. പകരം പ്രാദേശികതയെ ശക്തിപ്പെടുത്തുന്ന സമീപനമാണ്. 'മലങ്കരസഭ' എന്ന ദർശനത്തിന് വേണ്ടത്ര ശക്തിയും പ്രചാരവും ലഭ്യമാകാതെ പോകുന്നു. അതിനാലാണ് സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണങ്ങൾ സഭയാകമാനം എത്തിക്കുന്നതിൽ വിമുഖത പല കേന്ദ്രങ്ങളിൽ നിന്നും ഉണ്ടാകുന്നതും ഭദ്രാസന ഇടവക തല പത്രമാധ്യമങ്ങൾ വർദ്ധിക്കുന്നതും.

മലങ്കര സഭയിലെ പല പത്രമാധ്യമങ്ങൾക്കും ഉള്ളടക്ക നിർവ്വഹണത്തിലോ അവതരണമികവിലോ, പൊതുജന സ്വാധീനത്തിലോ വേണ്ടത്ര ശക്തിയും ദർശനവും ഇല്ലാതെ പോകുന്നു. അതിനാൽ കാലത്തിന്റെ വെല്ലുവിളികൾ മനസ്സിലാക്കി വിവരസാങ്കേതികതയുടെയും നവമാധ്യമങ്ങളുടെയും സാധ്യത തിരിച്ചറിഞ്ഞ് ഉള്ളടക്കത്തിലും അവതരണത്തിലും കാലികമായ മാറ്റങ്ങൾ ഉൾക്കൊള്ളുവാൻ കഴിഞ്ഞില്ലെങ്കിൽ മലങ്കര സഭയിലെ പത്രമാധ്യമങ്ങൾ തുടർന്നും ചരിത്രത്തിൽ അപ്രസക്തമായി നിലനിൽക്കും. വിവരസാങ്കേതികതയുടെ പ്രവർത്തനങ്ങൾ ക്രോഡീകരിച്ച് മാധ്യമങ്ങളിലൂടെയുള്ള മിഷൻ ദൗത്യം സുസജ്ജമാക്കുവാൻ ക്രിയാത്മകമായ ഒരു സംഘം തന്നെയുണ്ടാകണം. ഇത് ഒരാൾക്ക് ചെയ്തു തീർക്കുവാൻ കഴിയുന്ന ദൗത്യമല്ല.

പത്ര മാധ്യമരംഗത്ത് പ്രവർത്തിക്കുവാൻ കഴിവുറ്റ ഒരു നേതൃ

ത്വസംഘത്തെ പരിശീലിപ്പിക്കുകയും അവരുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുകയും ചെയ്യണം. 'മാധ്യമപ്രവർത്തനം സഭയുടെ മിഷൻ ദൗത്യം' എന്ന സമീപനം വളർത്തി ആവശ്യമായ സാമ്പത്തികവും സാമൂഹിക പ്രവർത്തന സംവിധാനങ്ങളും കേന്ദ്രതലത്തിൽ രൂപപ്പെടുത്തണം. പത്ര മാധ്യമ രംഗത്തും, ടെലിവിഷൻ ചാനലുകളിലും, സാമൂഹിക മാധ്യമങ്ങളിലും പ്രവർത്തിക്കുവാൻ കരുത്തുറ്റ പ്രതിഭാധനരെ കണ്ടെത്തുക എന്നതാണ് സഭയുടെ പ്രധാനമായ കർത്തവ്യം. പത്രമാധ്യമ രംഗത്തും സാങ്കേതിക രംഗത്തും സർഗ്ഗപ്രതിഭകളെ പരിശീലിപ്പിച്ച് കേന്ദ്രീകൃത രീതിയിൽ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കണം. അനുദിനം അനന്തസാധ്യതകൾ പ്രദാനം ചെയ്യുന്ന നവീന മാധ്യമങ്ങളുടെ അന്വേഷണവും പരിശീലനവും ശാസ്ത്രീയമായി ഉൾക്കൊള്ളുവാൻ സഭയ്ക്ക് കഴിയണം.

## 5. ഉപസംഹാരം

മലങ്കര സഭയിലെ പത്ര മാധ്യമങ്ങൾ നവസാങ്കേതികതയുടെയും മാധ്യമ സിദ്ധാന്തങ്ങളുടെയും അടിസ്ഥാനത്തിൽ പുനർനിർണ്ണയിച്ചെങ്കിൽ മാത്രമേ പൊതുസമൂഹത്തിലും വിശ്വാസ സമൂഹത്തിലും സ്വാധീനം സൃഷ്ടിക്കുവാൻ കഴിയൂ.

*സത്യത്തിന്റെ കാവൽക്കാരാകേണ്ട* മാധ്യമങ്ങൾ യഥാർത്ഥ വസ്തുതയുടെ തമസ്ക്കരണവും വക്രീകരണവും നടത്തുമ്പോൾ സഭാമാധ്യമങ്ങൾ സത്യത്തിനും നീതിക്കും ധാർമ്മികതയ്ക്കും പ്രാധാന്യം നൽകി വേദ-ചരിത്ര വിശകലനങ്ങൾ അവതരിപ്പിക്കണം. മലങ്കരസഭയിലെ പത്രമാധ്യമ നിർവ്വഹണത്തിൽ ഫലപ്രദമായ കാര്യക്ഷമത ഉണ്ടാകുന്നതിനുള്ള ശാസ്ത്രീയമായ അന്വേഷണവും പഠനവും അനിവാര്യമാണ്. മലങ്കരസഭ ചരിത്രത്തിന്റെ കാണാപ്പുറങ്ങളുടെ സാക്ഷ്യപത്രമാണ് പത്രമാധ്യമങ്ങളിൽ പ്രതിഫലിക്കുന്നത്. അതിനാൽ മലങ്കര സഭാചരിത്രത്തിന്റെ വിഭവ സമാഹരണത്തിനുള്ള ഉത്തമ സ്രോതസ്സാണ് പത്രമാധ്യമങ്ങൾ. ഇവയുടെ സംഭരണവും ശേഖരണവും ശാസ്ത്രീയമായി പരിപാലിക്കപ്പെടണം. വൈദഗ്ദ്ധ്യമുള്ള മാധ്യമ പ്രവർത്തകരെ പരിശീലിപ്പിച്ചെടുക്കുവാനും കഴിയണം. സഭയുടെ ഭരണ നിർവ്വഹണത്തിൽ മാധ്യമങ്ങളുടെ കരുത്തും സ്വാധീനവും വളരെയാണ്. എന്നാൽ സഭയിൽ മാധ്യമങ്ങളോടുള്ള സമീപനത്തിൽ ഒരു പുനർ നിർണ്ണയം അനിവാര്യമാണ്.

■

19

# A FEW INDIAN ORTHODOX CONTRIBUTIONS TO CHRISTIAN THEOLOGY

**Fr. Dr. Bijesh Philip**

The united effort of churches and theologians from different ecclesiastical backgrounds to be engaged in mission and theologising is the beauty of Indian Christian Theology. This note on the Orthodox contributions from Indian context to Christian Theology is also prepared for adding beauty to such an ecumenical art work of theology. Continuity with the ancient Christian Church, importance of liturgical experience, sacramental humanism, teachings of ancient Christian writers, ascetic spirituality, deification emphasis, a holistic approach in theology and integrated paradigm etc., are some of the treasured experiences upheld by the Orthodox Churches. In this essay, neither 'Orthodox' nor 'Indian Christian theology' has been taken in the strict sense. This is an attempt to understand the works of a few Orthodox theologians who tried to interpret faith to address various issues the churches, the world as a whole and particularly our nation is facing. The endeavour to describe their contributions will be like that of a child trying to dry up a lake with a bucket.

## 1. A Few Important Theologians and their works

It is not only easy but also a risky affair to prepare a list of the Orthodox theologians who have contributed to Christian Theology due to various reasons. In a strict and limited sense theologising in Malankara is a development in twentieth and

twenty first century. We have to remember with gratitude the contributions of theologians like Dr. Paulos Mar Gregorios, Dr. Geevarghese Mar Osthathios and Fr. Dr. V.C. Samuel concerning theologising. A brief note has been given below regarding these theologians who have completed their race successfully. . Added to this, there are many resourceful leaders of the Church who have contributed meaningfully to theology and is still theologising for the edification of the Church and transformation of society like Dr. Thomas Mar Athanasius, Yuhanon Mar Meletius, Dr. Mathews Mar Severios, Dr. Yakob Mar Irenaios, Dr. Gabriel Mar Gregorios, Dr. Yuhanon Mar Chrisostomos, Dr. Yuhanon Mar Thevodoros, Dr. Joseph Mar Dionysius, Dr. Yuhanon Mar Dioscoros, Dr. Yuhanon Mar Dimitrios, Fr. Dr. K. M. George, Fr. Dr. Jacob Kurian, Fr. Dr. K.P. Eliaz, Fr. Dr. Baby Varghese, Fr. Dr. Mathew Vaidyan, Fr. Dr. O. Thomas, Fr. Dr. Johns Abraham Konattu, and Fr. Dr. Reji Mathew This is also an incomplete list without the names of young bishops, priests and other young faculty members of the seminaries who are enriching the Christian theology from India.

**Paulos Mar Gregorios**

Paulos Mar Gregorios (1922-1996) is a familiar name in the International theological and ecumenical circles. As a versatile genius who excelled as an ecumenist, philosopher, educationist, and theologian, the life and contribution of this exemplary Indian of the 20$^{th}$ century is well known to many educated and spiritual leaders of even other religions. MG University has set up a chair in his name. He was elevated as a bishop and metropolitan of the Diocese of Delhi, of the Indian Orthodox Church. He was the Principal of the Orthodox Theological Seminary, Kottayam for a long time. He served the World Council of Churches in various capacities and was one of its Presidents from 1983 to 1991. He chaired the World Conference on 'Faith, Science, and the Future' in Cambridge, USA in 1979. He was the vice president of the Christian Peace Conference (1970-90). He has also served as the president of the Indian Philosophical Congress. *Enlightenment East and West, A Light Too Bright-*

*The Enlightenment Today* , *Science for Sane Societies, The Secular Ideology An Impotent Remedy for India's Communal Problem* , *Religion and Dialogue* are a few of his important works. Being rooted in ancient Christian wisdom, he relentlessly theologised for the peace, justice and integrity of creation.

**Dr. Geevarghese Mar Osthathios**

Geevarghese Mar Osthathios (1918 – 2012) was a bishop of the Indian Orthodox Church and Metropolitan of the Niranam diocese from 1975–2007. He was a prolific theologian, orator and writer. He was the member of Faith and Order Commission of the World Council of Churches. He was a faculty member of the Orthodox Theological Seminary, Kottayam; President of the Mission Board of the Indian Orthodox Church and the Director of St. Paul's Mission Training Centre, Mavelikara. He is the founder of a good number of charitable institutions and mission centres. His prophetic ministry was in full solidarity with the poor. *Theology of a Classless Society, Sharing God and a sharing world, The sin of being rich in a poor world* are a few of his renowned works.

**Fr. Dr. V. C. Samuel**

Fr. V. C. Samuel (1912–1998), an Indian Christian philosopher, theologian, historian and ecumenical leader was a scholar, a university professor and a priest of the Malankara Orthodox Church. He was the author of many doctrinal books and papers including *The Council of Chalcedon Re-Examined: Historical Theological Survey.* He was a scholar in Christology, Hinduism, Syriac language etc. He was professor of theology at various seminaries like Theological College of the Holy Trinity (1960 – 1963), Haile Selassie I University - Addis Ababa University(1963–1966, 1968–1976) United Theological College, Bangalore, (1966–1968, 78-80) Orthodox Theological Seminary, Kottayam,( 1981–1991). He was a member of the WCC's Faith and Order Commission from 1961 to 1984. *Ramakrishna Movement: The World Mission of Hinduism*, *Christianity and Indigenization*, *The Council of Chalcedon Re-Examined: A Historical Theological Survey*, *The*

*Growing Church: An Introduction to Indian Church History*, are a few of his important works. *The Indian Church and Autonomy; Orthodox Identity in India*, Edited by Fr. M. K. Kuriakose, was published on the occasion of his 75th Birth Day Celebration in 1988.

## A Few Important Themes

### 1. Indian identity of the Churches

Fr. V. C. Samuel was an exponent of the local or inculturated identity of the churches. He used to enlighten the Indian churches especially his own church about the importance of the inculturation with regard to theology, liturgy, canon, the discipline of ecclesiastical administration etc. He strongly accentuated the need of vernacular language for worship. He upheld the view that the Indian church should have its own identity, and not that of any other Eastern or Western church. Commenting on making the Gospel relevant to the Indian context, Fr. V.C. Samuel writes "...they express their understanding of the Christian faith in a language that would communicate the meaning to people from within the Indian setting. Christians have inherited the formulation of the faith and patterns of spirituality from abroad, which has been evolved in life settings and conceptual milieus that are different from those of India."[1] In the same article he writes about the Indian identity of the Church especially its theology thus: "They (some Indian Christian theologians) felt that the form of Christianity which Western Missionaries had brought to India was neither suitable to the conditions of life in the country nor properly communicable to the Indian people. At the same time they were convinced that a broad statement that all religions lead to the same goal could not be considered valid. From their point of view, Christians have the responsibility to relate their faith to the context of India's religious heritage and conceptual frame work. A number of persons put this idea into practice. In fact, the work still continues. What such people have done and are doing may be called 'Indian Christian Theology'."[2]

## 2. Liturgical Theology

Paulos Mar Gregorios emphasizes the need of authentic worship as part of his fight against the negative impact of secularism and a deep concern for the fullness of life. Worship can never be an act of the intellect alone. In fact, over-intellectualization of worship must bear some responsibility for the current conceptual confusion about God. The renewal of worship in the Church has to pay particular attention to this. Unless the poetic consciousness of man and not merely his reasoning faculties are aroused in worship, the apprehension of God can become a growingly frustrating and futile effort, leading to the denial of the reality, not only of worship but also of its object, God.[3] Worship is a special prerogative of the children of God. It is an important mission of the Church, which is the priest of the creation. For him "Prayer is communion or communication with God – opening ourselves to Him and receiving His love. It is by living consciously in this relationship of love that we can be transformed into the image of God. By prayer we become more like God, more loving, more wise, more powerful, more kind and good."[4]

Fr.. Baby Varghese through his work states that liturgy is the source and the expression of the entire spiritual experience of the individual and the community. He writes:"In a liturgical gathering, each individual transcends his 'religious narcissism' and is organically united with others. Liturgy is celebrated or gathered together in view of communion, which means a life in union with God and with others and the entire creation. …Liturgy is a relationship, liberation from individualism and egoism and therefore it is a means of salvation. In fact *ekklesia* is primarily a relationship, a communion, a fellowship in Christ and is constantly revealed in the Church's *leitourgia*. Therefore *ekklesia* and *leitourgia* are synonymous."[5]

Fr. Mathew Vaidyan, former professor of Orthodox Theological Seminary, Kottayam, Kerala and Principal of St. Paul's Mission Training Centre, Mavelikara, Kerala states that 'worship not only transfigures the conscious mind, but

the whole being. Through worship we are transferred to the realm of the religion of experience from that of intellect. What we are is more important than what we know. Renewal of the mind and getting transfigured is the core of Christianity.'[6]

**3. Missiological Insights**

The springboard of Orthodox mission is liturgy and that is why the Orthodox mission is called *liturgy after liturgy.* 'Nothing reveals better the relation between the Church as fullness and the church as mission than the Eucharist, the central act of the Church's *leitouragia*, the sacrament of the Church itself.' In the Eucharistic celebration there are two complimentary movements, the movement of ascension and the movement of return. The Eucharist begins as ascension towards a joyous experience of communion with God. The second movement begins with the return to the world, when the celebrant says 'Let depart in peace' as he leaves the altar and leads the congregation outside the church. Without this bold ascension into the presence of God we would have had nothing to witness to. Now having once more become 'His people and His inheritance', we can do what Christ wants us to do: 'you are witnesses of these things' (Luke 24:8). The Eucharist, transforming 'the Church into what it is,' transforms it into mission." Geevarghese Mar Osthathios in his paper "Confessing Christ Today through Liturgy as a Form and Experience of the fullness of Salvation" cites several examples of the inter-relationship between Liturgy and Mission: "We confess Christ today through the Liturgy in multifarious ways. There is first of all the combination of the pulpit and the altar in Liturgical worship. The sermon is a part and parcel of liturgical worship. The homilies of the Fathers were mostly delivered in the liturgical context. Then, the transformed lives of the faithful who partake of the mysteries regularly are eloquent witnesses to the whole world that Jesus Christ is still the great edifying force on earth. Though there are exceptions, of course, regular communicants manifest their deified lives in the so-called secular vocations of life and they sanctify everything they touch. Thirdly, we confess Christ today to the non-Christians

who attend the Liturgy casually at first. Conversions still take place through the magnetic attraction of the Eucharistic service. The casual visitor slowly becomes a regular attendant and then studies the faith of the Church and asks for baptism."[7]

**4. Re-reading of Doctrinal Themes**

**1. Image of God, Freedom and Humanisation**

Paulos Mar Gregorios endorses the special and unique fashioning of humans. Being created in God's image, human beings can participate in God's nature and manifest Him. For Mar Gregorios divinization is humanization: "the very nature of humanity is to be like God, for that is what it means to be created in the image of God. The more humanity becomes like God, the more it becomes itself. Divinization is humanization. *Theosis* is *anthropesis*."[8] So it is when humanity becomes what it is i.e. when it manifests its true nature as the Image of God that it becomes fully human. Jesus Christ manifested the meaning of being in the image of God because he was the true image of God. Christ is the measure of man's relationship with God and responsibility to serve the world.

From the time of Renaissance onwards, people in the West struggled hard to free themselves from the extreme authority of the church and also from the sovereign God as presented by the western church. In the post-renaissance, secularist phase of human civilization, the centrality of God was ruled out and an anthropocentric worldview was overemphasized. What Paulos Mar Gregorios tried, was to uphold the dignity and freedom of man by rejecting the popular understanding of an authoritarian God who hates human freedom and creativity and highlighting the vision of a God who is basically love and freedom. Modern de-colonization struggles, womancipation movement, liberation struggles etc. endorse this human thirst for freedom. Freedom from personal evil, from socio-economic oppressions, from parochialism, bold access into the presence of God for worship and doing good or shaping a world of justice and peace are expressions of human freedom. [9]

While addressing the issue of the opposition between grace and nature of the western Christian teaching from the time of St. Augustine of fourth century he emphasises the grace in human creation: "In Western Christian anthropology, the distinctive thing about man is that he is a sinner by nature. Nothing good can come from him by nature. Only grace can produce the first movements towards the good. By nature he is not free. Grace coming from outside humanity, outside nature liberates him to will the good and thus restores to him the limited freedom of being able to do good."[10] As a remedy to this he highlights the grace in creation: "It is the double grace – the grace of simple creation by will (of God) and of the second creation after His own image- that constitutes our being as body and soul. Grace is thus not opposed to nature, but is the constituent of nature."[11] This grace in nature or creation is further strengthened by sacramental grace or the grace received through spiritual exercises.

**2. Church as a divine mystery**

Fr. Mathew Vaidyan emphasises that the Church is not merely an organisation, institution or a people's movement. The Church Fathers, speaking about the Church, avoid confusing terminologies but rather emphasize on the Church as a mystery. They present Church as an ontological reality or fellowship beyond time and space that is related to God's divine economy of salvation. This mystery is not subject to objective analysis but revealed through worship, holiness and ethical life.[12]

"The Church is like a tree planted on the earth. It is the planting of the Lord. The seed is Christ Himself-the seed that fell in to the ground and died."[13] This is a very insightful presentation of Mar Gregorios about the nature of the Church in identification with Christ. Jesus Christ's presence in the Church is not a symbol or image but a reality in Gregorian thought. Mar Gregorios explains this mystery thus: "To think of the Church as composed merely of people who hear the Word of God and respond to it in faith-obedience is to deprive the church of its great spiritual richness and mystery. …It is

not just people. It is composed of people incorporated into the Body of the Incarnate, crucified, dead, risen and ascended Christ who has taken us to Himself through the Holy Spirit."[14]

The whole church is supposed to manifest the Christ in it. Paulos Mar Gregorios draws the attention to give adequate priority to the life of the Church rather than a few activities taken up by the Church as mission. "The New Testament standards for a Church are always the depth of faith, the binding quality of love, the steadfastness of its hope, the holiness of its life. …An authentic mission can ensue only from an authentic Christian life of the community."[15]

He repeatedly highlights *koinonia, eucharistia,* and *diakonia* as the three important tasks of the Church. The third one refers to the service to the world. The Church as a whole participates in Christ's ministry to the world. However the Church's ministry in the world is a transforming ministry of a community being transformed in Christ. So the building up of the Church is for the fulfilment of humans in the Church and through the Church. There are various references in Mar Gregorios to the cultivation of human life in the church, which is primarily through the worship and prayer and discipline.[16]

Mar Osthathios says that the church, the redeemed community, the extension of the Incarnation does not exist for itself but for the deification of the faithful and the transformation of the world. So the church must be the best example of justice, equality, and sharing and should be in solidarity with the poor. Work towards the harmony of mankind is an important mission of the church. Ideally the church should become a dynamic presence of Jesus Christ who loved the whole world and became a sacrifice for the salvation of the world. As a prophet Mar Osthathios calls for openness to all: "I should not keep silent about the wrong priorities of the Churches in India. The *kairos* has arrived for a new mutation of NCCI and the churches of India. Our mutation must be from parochialism to ecumenism, from self concern to at least all India concerns, from bourgeoisie

institution to the literacy and health of the slum dwellers and villagers of India, from attacking and ignoring other religions of India to a Trinitarian sharing with all Indians as our brothers and sisters, from depleting the God-given resources to the preservation of energy from materialistic attitude to a spiritual sacramental view of God's creation."[17]

**3. Holy Trinity as Sharing God for a Sharing world**

Trinitarian theology in the writings of Mar Osthathios is like a thread which goes through all the pearls in a chain. He explains the classical Trinitarian theology and gives a practical application for this age old Christian doctrine. Mar Osthathios is one of the greatest theologians of Holy Trinity in the modern period with a missiological orientation. For him Holy Trinity is not merely to be worshipped but also to be emulated. Holy Trinity is eternal love in action and is the highest example for a classless society and sharing world. This is the inspiration for the global ecumenism of religion and also that of the churches. The theme of His major works such as *Sharing God and a Sharing World*, *Theology of a Classless Society* is this practical interpretation of the eternal Triune God. Dean William Ferm's observation about Mar Osthathios' theology is enlightening here:"What I personally find so exhilarating about Mar Osthathios' devotion to the Trinity is how he finds in it the key to the solution to modern day problems. For him the Trinity is not merely an ancient dogma to which Christians should give their allegiance, an abstraction intended to portray a mystery. Quite the contrary, for him the Trinity presents a theology of social justice. Mar Osthathios affirms that the Trinity is the model for the ideal human society, making all of humanity members of one nuclear family."[18]

**4. Unknowable God as Saccidananda and Trinity**

Fr. K.P. Aleaz has made a commendable effort to understand Christian doctrines especially eastern Christian thought in the light of Advaita philosophy of India. The convergence approach is evident in the presentation of apophatic theology and the vision of Holy Trinity in relation to Advaita philosophy: [19]

## 3. Theologizing discerning the signs of the times

### 1. Man as co-creator with a vocation to shape the world

Showing Nyssa's theology as a corrective to the general Christian anthropology, Paulos Mar Gregorios writes about the human calling to be co-creator with God. He gives due importance to the role of human efforts to shape this world which is integral to the human vocation to be the image of God. With science and technology humans have enormous power to recreate this world. While appreciating the positive contributions of them for the welfare of humanity, Mar Gregorios exposes the misuse of them for exploitation and injustice. Humans, being the image of God, are to use these extensions of power to address the enslaving threats of humans. He upholds a pure vision of a "science and technology liberated from the shackles of bondage to war and profit and redeployed for the elimination of poverty, for wiping out ignorance and want, redeployed for helping humans to find meaning and fulfilment through serving each other, so that all of us can live dignified human lives."[20]

### 2. Critique of Secularism

Paulos Mar Gregorios' criticism of secularism was a lifelong commitment. He believes that secular ideology developed in the European Enlightenment in 18th and 19th centuries is an impotent and irrelevant remedy for addressing the issue of religious conflicts or communalism. Inorganic matter, organic life, consciousness and the Transcendent are the different levels of reality and the transcendent is the integrating power. When God is eliminated from this, man and nature will become alone leaving space for uncontrolled environmental exploitation and moral crisis. So Mar Gregorios writes: "God or the transcendent has become an unnecessary hypothesis –in our science/ technology, in our universities and schools, in our political institutions. This is the secular trap from which humanity needs emancipation. It is not simply a question of bringing in God through the window. Philosophical theisms are all too philosophically weak to stand. It is not simply at the intellectual or conceptual level that the transcendent has to be affirmed. The various

religions of the world have honoured and cherished the experience of the transcendent, throughout human history, despite the scathing secular attack. We have done so through our doctrines and practices, through our prayers and rituals, through our mystic quests and experiences, through our compassion for humanity and our devotion to the source and ground of all being."[21]

He believed that worship and inter religious dialogue can be a remedial measure against the onslaught of this dehumanizing vision of secularism. As Fr. K.M. George rightly depicts Mar Gregorios' view of secularism thus:"Gregorios is convinced that the basis of India's unity and integrity can come only from the pluralistic, mutually respectful, democratic cooperation of many religious tradition. In place of the so called secular state, he prefers to speak of a pluralistic state to avoid ideas like a Hindu state or an Islamic state. A pluralistic state is one in which people of all religions and those with no religion can be commonly committed to a single nation and its national goals and purpose. Instead of keeping religions at bay the positive cooperation of the leadership of eight recognised Indian religions needs to be promoted in view of national integration and communal harmony."[22]

**3. Ecumenism of Churches**

Fr.K.M. George who has contributed a lot to ecumenism shares his view of it as healing of the body of Christ: "The Ecumenical Movement issues out of the will and prayer of Jesus Christ for the unity of his disciples or, as understood later, for the oneness of the Church, the Body of Christ. There is an ecumenical imperative built into the very nature of the Church. If the Church is a body, a living organism, it has to be whole and unbroken."[23] Paulos Mar Gregorios highlights Trinitarian unity as the model for ecumenism, the more manifest unity of Christ's Church.[24] He explains three characteristics of this Trinitarian love and relates it to ecumenism. Trinitarian unity is personal unity more than structural unity. Trinitarian unity is based on *kenosis* or self-emptying by all the churches starting with the strongest.

the See of Antioch and then even the See of Constantinople" (Samuel, *The Council of Chalcedon Re-examined,*14). He quoted it from Schwartz, E, *Der Prozess des Eutyches*, 56.

28 Samuel, *The Council of Chalcedon Re-examined,* 70.

29 Samuel, *The Council of Chalcedon Re-examined,* 70.

30 Samuel, *The Council of Chalcedon Re-examined,* 70.

31 Cf. Samuel, *The Council of Chalcedon Re-examined,* 80.

32 The death of emperor Theodosius II in 450 and the coming to power of his elder sister Pulcheria with her husband Marcian helped Rome to assert the papal claims (Samuel, "The Christological Controversy," 143).

33 Samuel, *The Council of Chalcedon Re-examined,* 42.

34 Samuel, *Swanubhavavedhiyil,* 115.

35 Samuel, *The Council of Chalcedon Re-examined,* 80.

36 Samuel, *The Council of Chalcedon Re-examined,* 87.

37 Samuel, *The Council of Chalcedon Re-examined,* 218.

38 Samuel, *The Council of Chalcedon Re-examined,* 237.

39 Samuel, *The Council of Chalcedon Re-examined,* 237.

40 Samuel, *The Council of Chalcedon Re-examined,* 239.

41 Samuel, *The Council of Chalcedon Re-examined,* 245.

42 Samuel, *The Council of Chalcedon Re-examined,* 245.

43 Samuel, "The Christological Controversy," 156.

44 Samuel, *The Council of Chalcedon Re-examined,* 247.

45 Severus argues that the Nestorian school had objected to the *hypostatic* union, because in their view the union was of *hypostases*, who had already come into concrete existence separately, and on the ground that for them the word 'nature' meant a concrete individual (Samuel, *The Council of Chalcedon Re-examined,* 248).

46 Samuel, *The Council of Chalcedon Re-examined,* 249.

47 Severus had maintained that the one *hypostasis* of Jesus Christ is composite, namely the eternally complete and uncreated *hypostasis* of God the Son united with the created *hypostasis* of the human. The human however is not independent, but with its concreteness and personal status it is indivisibly united with the person of God the Son (Samuel, "The Christological Controversy," 162).

48 By 'composite *hypostasis*' or 'composite nature' non-Chalcedonian theology affirms the concurrence of Godhead and manhood in the one Christ. This means that the one person of Jesus Christ had been formed by a union of Godhead and manhood. The Chalcedonian definition affirms that the natures of Godhead and manhood 'concurred into one *prosopon* and one *hypostasis*' (Samuel, *The Council of Chalcedon Re-examined,* 251).

49 Cf. Samuel, *The Council of Chalcedon Re-examined,* 252.

50 Samuel, "The Christian Understanding of the Nature of the Incarnation," 36.

51 Samuel, *The Council of Chalcedon Re-examined,* 182.

52 Samuel, *The Council of Chalcedon Re-examined,* 172.

53 Samuel, *The Council of Chalcedon Re-examined,* 9.

54 This anathema said: 'If anyone assigns to two persons or *hypostases* the words of the evangelistic or apostolic writings, which are spoken either of Christ by the saints or of himself, and applies some to a man considered apart from God, and others as God-befitting, solely to the Word from God the Father, be he anathema' (Samuel, *The Council of Chalcedon Re-examined,* 9).

55 Samuel, *The Council of Chalcedon Re-examined,* 10.

56 Gregorios, "What do you say that I am? Elements for an Ecumenical Christology Today," 118.

57 See Romanides and Verghese, *The Greek Orthodox Theological Review*, 37-51. Apart from this paper there were three other important papers presented by V.C. Samuel. They are: "The Manhood of Jesus Christ in the Tradition of the Syrian Orthodox Church" (Constantelos, and Nissiotis,*The Greek Orthodox Theological Review* (1968), 152 – 164), "

A Brief History of Efforts to Reunite the Chalcedonian and non–Chalcedonian sides from 451-641 AD" (Constantelos, and Tsoumas George J. *The Greek Orthodox Theological Review* (1968), 44-62). He did not attend the Geneva Consultation but Fr. K.C Joseph, on behalf of V.C. Samuel, presented his paper on, "Condemnation of Teachers and Acclamation of Saints" (Constantelos, and Tsoumas George J. *The Greek Orthodox Theological Review* (1971), 236-244).

58 Gregorios, "What do you say that I am? Elements for an Ecumenical Christology Today," 118.

59 First Unofficial Consultation agreed statement exhibits the possibility of unity within Orthodox family: "In our common

study of the Council of Chalcedon, the well known phrase used by our common Father in Christ, St. Cyril of Alexandria, *mia physis* (or *mia hypostasis*) *tou Theou logou sesarkomene* (the one *physis* or *hypostasis* of God's Word incarnate) with its implications, was at the centre of our conversation. On the essence of the Christological dogma we found ourselves in full agreement. Through the different terminologies used by each side, we saw the same truth expressed…

Both sides found themselves fundamentally following the Christological teaching of the one undivided Church as expressed by St. Cyril (Chaillot and Belopopsky, *Towards Unity*, 48).

60 The Christology of St. Cyril of Alexandria was considered as common Christology and schism involves only a different understanding of fourmulas and expressions, which have been accepted as standard and doctrinally binding by one side or the other (Meyendorff, "The Last Steps to Unity," 105).

61 Samuel, "One Incarnate Nature of God the Word," 172. Cf. The Council of Chalcedon: Analysis of a Conflict," 32. Cf. Kulathakkal, "A Short Biography of Rev. V.C. Samuel," 21.

62 Osthathios, "My Elder Brother and My Guru," 493.

■

# 22

# പൗരോഹിത്യ നൽവരദാന ശുശ്രൂഷ

**ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത**

**ദൈ**വത്തിൽ നിന്ന് ലഭിക്കുന്ന അതിശ്രേഷ്ഠ കൃപാദാനമാണ് പൗരോഹിത്യം. ദൈവം തന്റെ പ്രത്യേക ദൗത്യനിർവ്വഹണത്തിന് ഏകപക്ഷീയമായി തെരഞ്ഞെടുത്ത് ഒരാളിനെ വേർതിരിക്കുന്നതിനാൽ അത് ഒരു കൂദാശ ആണ്. സഭയിലെ ഒരു എപ്പിസ്ക്കോപ്പായുടെ കൈവയ്പിലൂടെയാണ് പൗരോഹിത്യശ്രേണിയിലെ വിവിധ പദവികൾക്കും തദനുസൃതമായ ശുശ്രൂഷകൾക്കും പരിശുദ്ധാത്മാവ് ഒരാൾക്ക് ഈ നൽവരം നൽകുന്നത്. ഇത് സഭയിലെ പൗരോഹിത്യമായതിനാൽ തെരഞ്ഞെടുപ്പും പട്ടത്വ ശുശ്രൂഷയുമെല്ലാം സഭയാണ് നിർവ്വഹിക്കുന്നത്. അത് വ്യത്യസ്ത ഓർത്തഡോക്സ് സഭകളിൽ വ്യത്യസ്ത പാരമ്പര്യങ്ങളിലായിരിക്കും എന്നു മാത്രം. 'കൊഹെൻ' എന്ന എബ്രായ പദം പഴയനിയമ പുരോഹിതർക്ക് നൽകിയിരുന്നു. ബലികളും കാഴ്ച്ചകളും അർപ്പിക്കുന്നയാൾ എന്ന് അർത്ഥം. ഇത് പുതിയനിയമത്തിലെ എപ്പിസ്ക്കോപ്പായെ ഉദ്ദേശിച്ചുള്ളതാണ്. സഭയുടെ പ്രാദേശിക ഭരണതലത്തിൽ അപ്പോസ്തോലന്മാർ നിയോഗിച്ച കശീശ അഥവ മൂപ്പൻ സഭയുടെ കാലക്രമത്തിലുള്ള വളർച്ചയിൽ എപ്പിസ്ക്കോപ്പായുടെ നിയോഗപ്രകാരം കൂദാശകളുടെ പരികർമ്മിയായും കൂടി പരിണാമപ്പെട്ടു എന്നാണ് കാണുന്നത്. പുതിയ നിയമ സഭയിൽ കാണുന്ന ശുശ്രൂഷകനും വിവിധ പദവികൾ ഉണ്ടായി. ഇത് മിക്കവാറും എല്ലാ പൗരാണിക പട്ടത്വസഭകളിലും നിലവിലിരിക്കുന്നു.

ദൈവരാജ്യം പ്രസംഗിപ്പാനും രോഗികളെ സുഖപ്പെടുത്തുവാനും ക്രിസ്തു തന്റെ അനുയായികളിൽ ചിലരെ തെരഞ്ഞെ

ടുത്ത് നിയോഗിച്ചയച്ചത് (ലൂക്കോ 6. 13, മത്താ 10, 5-8) ആദ്യ പൗരോഹിത്യ സ്ഥാപനമായി കണക്കാക്കാം. എന്നാൽ അതിന്റെ പൂർത്തീകരണം പാപമോചനത്തിനും, മാമോദീസാ മുക്കി സഭയോടു ജനങ്ങളെ ചേർക്കുന്നതിനും, ക്രിസ്തുവിന്റെ ശരീരരക്തങ്ങൾ വാഴ്ത്തി വിഭജിച്ചു കൊടുക്കുന്നതിനും തൈലാഭിഷേക പ്രക്രിയയിലൂടെ രോഗസൗഖ്യം നൽകുന്നതിനും ഉള്ള അധികാരപ്പെടുത്തലിലും കൂടിയാണ് (മത്താ 18.18; യോഹ 20.22-23; മത്താ 28.19,20; ലൂക്കാ 22.14-20; മർക്കോ 6.13; യാക്കോ, 5.14). ഇപ്രകാരം പൗരോഹിത്യം ലോകരൂപാന്തരീകരണ പ്രക്രിയയിൽ ദൈവത്തിന്റെ ദൗത്യമാധ്യമമെന്ന നിലയിൽ അതിശ്രേഷ്ഠം തന്നെ. ഇതിന് ഒരു ദൈവീക വിളിയും (മർക്കോ 3.13-15) സഭയുടെ തെരഞ്ഞെടുപ്പും (ലൂക്കോ. 6.12,13) നിയമനവും (യോഹ. 15.16; ലൂക്കോ 10.1) കൈവയ്പും, ശുദ്ധീകരണവും ആവശ്യമാണ് (അപ്പോ. 13.2,3; ഗലാ. 1.15,16; യോഹ. 17.19). ദൈവത്തിന്റെ പ്രത്യേക വിളിയില്ലാതെ ആരും പുരോഹിതന്മാരാകുന്നില്ല (എബ്രാ. 5.4-6). എന്നാൽ ദൈവവചനത്തിന്റെ ശുശ്രൂഷാനായകരായിരിക്കുന്ന ഇവരിൽ നിന്ന് ദൈവം തികഞ്ഞ വിശ്വസ്ഥതയും ശ്രേഷ്ഠകാര്യവിചാരകത്വവും പ്രതീക്ഷിക്കുന്നു.

## പൗരോഹിത്യ ശ്രേണികൾ

പ്രധാന ശ്രേണികൾ ശുശ്രൂഷക്കാരൻ (Deacon), പുരാഹിതൻ (Priest), എപ്പിസ്ക്കോപ്പാ (Bishop) എന്നിവയാണ്. ശെമ്മാശനു താഴെയുള്ളവ കീഴ്സ്ഥാനികൾ എന്ന് അറിയപ്പെടുന്നു. മേൽപറഞ്ഞ പൗരോഹിത്യ സ്ഥാനികളുടെയും, കീഴ്സ്ഥാനികളുടെയും പട്ടത്വദാന ശുശ്രൂഷകൾ തമ്മിൽ കാതലായ ചില വ്യത്യാസങ്ങളുണ്ട്.

## ശുശ്രൂഷകപദവിയിലെ കീഴ്സ്ഥാനികൾ

### 1. മ്ഹയ്മനേ- വിശ്വാസി

പഴയനിയമ സഭയിൽ അംഗങ്ങളെല്ലാവരും രാജകീയ പുരോഹിത വർഗ്ഗമായിരുന്നതുപോലെ (പുറ 19:6) പുതിയ നിയമ സഭയിലും ക്രിസ്തുവിനോട് ചേർന്ന് മാമ്മോദീസായേറ്റ എല്ലാ വിശ്വാസികളും ആത്മീകയാഗം (വി.കുർബ്ബാന) കഴിപ്പാൻ തക്ക രാജകീയ പുരോഹിത വർഗ്ഗമാണെന്ന് വി. പത്രോസ് ശ്ലീഹാ സമർത്ഥിക്കുന്നതിന്റെ പശ്ചാത്തലത്തിൽ (1 പത്രോസ്2:4) വി. മാമ്മോദീസാ സമയത്ത് വി. മൂറോൻ അഭിഷേകത്തിൽ കൂടി വിശ്വാസി പൗരോഹിത്യത്തിന്റെ പ്രഥമ പടിയിലായിത്തീരുന്നു.

**2. മൗമ്യോനോ**

ആദിമസഭയിൽ മാമ്മോദീസായ്ക്കു തയ്യാറായി വരുന്ന സ്ഥാനാർത്ഥികളെ (Baptisants) വിശ്വാസം ഏറ്റുപറയിച്ച് പ്രതിജ്ഞയെടുപ്പിക്കുന്നയാൾ എന്നൊരു ശുശ്രൂഷക പദവിയുണ്ടായിരുന്നു. വേദപുസ്തകത്തിൽ ഭൂതോച്ചാടനം ഒരു ദൗത്യമായിരുന്നു. കീഴ്സ്ഥാനികളിൽ രണ്ടാമത്തെതാണിത്. ഈ സ്ഥാനം മത്താ 7:22; ലൂക്കോ 11: 19, 20; അപ്പോ 19 :11-13 കാണുന്നു. ഈ സ്ഥാനത്തെക്കുറിച്ച് പ. യുസ്തിനോസ് നാലു പ്രാവശ്യം രേഖപ്പെടുത്തുന്നു. അന്ത്യോക്യയിലെ തെയോഫിലോസ്, തെർത്തുല്യൻ, ഒറിഗൺ, കുപ്രായാനോസ് എന്നിവരും സാക്ഷ്യപ്പെടുത്തുന്നു. എന്നാൽ ഇവരെ കൽപ്പനമൂലം നിയമിക്കയല്ലാതെ പ്രത്യേക ക്രമം ഉപയോഗിച്ച് പട്ടം കൊടുക്കുന്നില്ല. പിശാചു ബാധിതരിൽ നിന്ന് പിശാചിനെ പുറത്താക്കുന്ന പ്രാർത്ഥനയും (Exorcism) ഇവർ നടത്തിയിരുന്നിരിക്കാം. അപ്രകാരമുള്ള ഒരു പ്രാർത്ഥന നമ്മുടെ വലിയ നമസ്ക്കാര പുസ്തകത്തിൽ (പാമ്പാക്കുട) 422-ാം പേജിൽ കാണുന്നുണ്ട്. ഇവർക്ക് മൗദ്യോനേ (Confessor) എന്ന പേരും ചില രേഖകളിൽ കാണുന്നുണ്ട്.

**3. മ്സമറോനോ (Singer പാട്ടുകാരൻ)**

കോപ്റ്റിക് പാരമ്പര്യത്തിൽ ഇവർ Epsaltos എന്നാണ് വിളിക്കപ്പെടുന്നത്. സങ്കീർത്തനം ചൊല്ലുന്നവർ എന്ന് അർത്ഥം. എന്നാൽ സഭയിലെ ആരാധന ഗീതങ്ങൾ ആലപിക്കുവാൻ പ്രത്യേക പരിശീലവും കൈവെയ്പ്പുമുള്ളവരാണ് ഇവർ. ഓർത്തഡോക്സ് സുറിയാനി പാരമ്പര്യത്തിൽ ഇവരുടെ കൈവയ്പ്പു ശുശ്രൂഷയ്ക്ക് പ്രത്യേകം ക്രമം ഉൾക്കൊള്ളിച്ചിട്ടുണ്ട്. മ്സമറോനോ പട്ടത്വ മുടിവെട്ടും, സ്ഥാനാർ ത്തിയുടെ നെറ്റിയിൽ എപ്പിസ്ക്കോപ്പായുടെ വലതുകൈയും, വലതു തോളിൽ എപ്പിസ്ക്കോപ്പായുടെ ഇടതുകയ്യും വച്ചുകൊണ്ട് സ്ഥാനദാനത്തിന്റെ രഹസ്യ പ്രാർത്ഥനയും ചൊല്ലുന്നുണ്ട്. മറ്റ് പട്ടത്വദാന ശുശ്രൂഷകളിലെ പോലെ തന്നെ കാസാ-പീലാസാകൾ ഈ സമയത്ത് അനാവരണം ചെയ്യുന്നെങ്കിലും ക്രൊയ്ത്തൊദ് റൂഹാ(പരിശുദ്ധാത്മാഹ്വാനം) നടത്തുന്നില്ല. ശുശ്രൂഷകുപ്പായം വാഴ്ത്തി ധരിപ്പിക്കുന്നെങ്കിലും ഊറാറ സ്ഥാന വസ്ത്രമായി കൊടുക്കുന്നില്ല. എങ്കിലും തൊപ്പി വാഴ്ത്താതെ കൊടുക്കുന്ന രീതി നിലവിലുണ്ട്. സ്ഥാനപദവിയുടെ ചിഹ്നമായി നൽകുന്നത് സങ്കീർത്തന പുസ്തകമാണ്. കോപ് റ്റിക് സഭയിൽ ഊറാറ ധരിപ്പിക്കുന്നുണ്ട്.

**4. കോറൂയോ (Reader വായനക്കാരൻ)**

സഭ കൂടിവരുമ്പോൾ വേദപുസ്തക ഭാഗങ്ങൾ വായിക്കുവാൻ നിയമിക്കപ്പെട്ടവരാണ് കോറൂയന്മാർ. വേദപുസ്തക വായനയും പ്രബോധനവും പുതിയ നിയമകാല സഭയിൽ ശക്തമായി ആരംഭിച്ചു (1 തിമോ4: 13; വെളി 1.3). രണ്ടാം നൂറ്റാണ്ടിൽ തന്നെ ആരാധനാ പശ്ചാത്തലത്തിൽ ഇങ്ങനെയൊരു സ്ഥാനം നിലനിന്നതായി പ. യുസ്തീനോസും, തെർത്തുല്യനും സാക്ഷിക്കുന്നു. ഇത് ഒരു പട്ടത്വ ശുശ്രൂഷയായി കുപ്രിയാനോസും സൂചിപ്പിക്കുന്നുണ്ട്. പൗരോഹിത്യ ശുശ്രൂഷയിലേക്ക് വരുന്നവരിൽ സ്ഥാനം ഏറ്റശേഷം വിവാഹം കഴിക്കാൻ മ്സമറോനന്മാരേയും കോറൂയന്മാരെയും അനുവദിച്ചിരുന്നതായി അപ്പോ സ്തോലിക നിയമ സംഹിത (Apostolic Constitutions c.390 AD) എന്ന കൃതിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഈ കീഴ്സ്ഥാനികൾക്ക് മാമ്മോദീസായേൽക്കുവാൻ അധികാരമില്ല എന്നും ഇവിടെ കാണുന്നു. പിൽക്കാലത്ത് ഈ സ്ഥാനശുശ്രൂഷകൂടി ശുശ്രൂഷകൻ നിർവഹിക്കാൻ തുടങ്ങിയതോടെ ഇതിന്റെ പ്രസക്തിയില്ലാതായി. കോറൂയോയ്ക്ക് പൊതു പ്രാർത്ഥനകൾക്ക് ശേഷം ശുശ്രൂഷമദ്ധ്യേ മുടി കത്രിക്കലും, സ്ഥാനാർത്ഥിയുടെ നെറ്റിലും ചെന്നികളിലുമായി എപ്പിസ്ക്കോപ്പായുടെ രണ്ടു കൈകളും പിടിച്ചുകൊണ്ട് രഹസ്യപ്രാർത്ഥനയും നടത്തുന്നു. സ്ഥാനവസ്ത്രങ്ങളായി ശുശ്രൂഷകുപ്പായവും ഊറാറയും വാഴ്ത്തി ധരിപ്പിക്കുകയും സ്ഥാനചിഹ്നമായി പ്രവചന പുസ്തകം കൊടുക്കുകയും ചെയ്യുന്നുണ്ട്. കോപ്റ്റിക് സഭയിൽ മുടി കത്രിക്കൽ കോറൂയോ മുതലേ തുടങ്ങുന്നുള്ളു. സുറിയാനി പാരമ്പര്യത്തിലേതുപോലെ ഊറാറ കുരിശ് രൂപത്തിലാണ് അവരും ധരിപ്പിക്കുന്നത്.

**5. ആവ്പ്പദ്യഖിനോ (Sub-deacon)**

ശെമ്മാശ പദവിക്കു തൊട്ടുപിന്നിലുള്ള ഈ സ്ഥാനം വാതിൽക്കാവൽക്കാരൻ (Porters) എന്ന് പൗരാണികമായി അറിയപ്പെടുന്നു. വേദവിപരീതികളോ ദുരുപദേഷ്ടാക്കന്മാരോ ദേവാലയത്തിൽ കയറാതിരിക്കുവാൻ വാതിക്കൽ കാവൽക്കാരായി ഇവർ നിൽക്കുന്നു. അവരെ തിരിച്ചറിയുവാനുള്ള വിശ്വാസ ദാർഢ്യം ഇവർക്കുണ്ടായിരിക്കണം. ശുശ്രൂഷകരുടെ സഹായി ആയിട്ടാണ് ഇവരുടെ സേവനം. AD 225 മുതൽ ഈ സ്ഥാനം നിലവിലുള്ളതായി വി. കുപ്രിയാനോസിന്, റോമിലെ പുരോഹിതന്മാർക്ക് അയച്ച കത്തിൽ കാണുന്നു. പൗരോഹിത്യ ശുശ്രൂഷയുടെ സഹായി

എന്ന നിലയിൽ വളരെ ഉത്തരവാദപ്പെട്ട സ്ഥാനമാണിത്. പൊതുപ്രാർത്ഥനകൾക്കു ശേഷം മുടികത്രിക്കലും രണ്ടു കോറൂസൂസോ വായനകളുമുണ്ട്. രഹസ്യപരസ്യ പ്രാർത്ഥനകൾക്കു ശേഷം കാസാ പീലാസാകളിന്മേൽ കൈ ആവസിപ്പിക്കൽ കൂടാതെ അനുഗ്രഹം കോരിയെടുത്ത് എപ്പിസ്ക്കോപ്പാ സ്ഥാനാർത്ഥിയുടെ മുഖത്തു പതിപ്പിക്കുകയും തുടർന്ന് നെറ്റിയിൽ കൈകൾ വച്ചു പ്രാർത്ഥിക്കുകയും ചെയ്യുന്നത് ഈ സ്ഥാനത്തിന്റെ ശ്രേഷ്ഠത വെളിപ്പെടുത്തുന്നു. അവ്പ്പദ്യഖിനോ സ്ഥാനലബ്ദിക്കു ശേഷം വിവാഹം കഴിക്കുവാൻ എല്ലാ പരാമ്പര്യത്തിലും അനുവാദമുണ്ട്. സ്ഥാനവസ്ത്രങ്ങളായി വാഴ്ത്തപ്പെട്ട ശുശ്രൂഷക്കുപ്പായവും ഇടത്തെ തോളിൽ വലതു കൈയുടെ കക്ഷത്തിലൂടെ പകർത്തി ഇടുന്ന ഊറാറയും  വാഴ്ത്താതെ തൊപ്പിയും കൊടുക്കുന്നു. പട്ടാഭിഷേക പ്രഖ്യാപനവും ഈ ശുശ്രൂഷയിൽ ഉണ്ട്. മറ്റ് കീഴ്സ്ഥാനികൾക്ക് കാണുന്നില്ല. സ്ഥാനചിഹ്നമായി കത്തിച്ച മെഴുകുതിരി കൊടുത്ത് പ്രതിജ്ഞ ചൊല്ലിക്കുന്നതും ഇവിടെ മാത്രം കാണുന്നു.

## പുരോഹിതസ്ഥാനികൾ

### 1. പൂർണ്ണ ശെമ്മാശൻ (മ്ശംശോനെ - Deacon)

പുരോഹിതനെയും എപ്പിസ്ക്കോപ്പായെയും അവരുടെ പൗരോഹിത്യ ശുശ്രൂഷകളിൽ സഹായിക്കുക: എന്നതാണ് ശെമ്മാശന്റെ പ്രധാന ചുമതല (അപ്പോ 6.2,3). ഇവർ പരിശുദ്ധാത്മാവും ജ്ഞാനവും നിറഞ്ഞവരായിരിക്കണം; ബഹുമാനിക്കപ്പെട്ടവരായിരിക്കണം; ഇരുവാക്കുകാർ ആകരുത്; മദ്യാസക്തിയുള്ളവരാകരുത്; ധനാർത്തിയുള്ളവരാകരുത്;  കുടുംബം നന്നായി നടത്തുന്നവരാകണം. ഈ ശ്രേഷ്ഠസ്ഥാനത്തെക്കുറിച്ച് വി. പൗലോസ് പഠിപ്പിക്കുന്നുണ്ട് (1 തീമോ. 3.10-13). വേദപുസ്തക വിശദീകരണങ്ങൾക്കു പുറമെ പൗരാണിക സഭയിൽ വ്യക്തമായ ശുശ്രൂഷാദൗത്യങ്ങൾ ഈ സ്ഥാനത്തിനുണ്ടായിരുന്നു. ഡിഡാക്കെ, റോമിലെ വി. ക്ലീമ്മീസ്, അന്ത്യോക്യയിലെ വി. ഇഗ്നാത്തിയോസ്, വി. പോളിക്കാർപ്പോസ്, വി. ഐറേനിയോസ്, വി. കുപ്രിയാനോസ്,  അപ്പോസ്തോലിക നിയമങ്ങൾ എന്നീ ക്രിസ്തീയ സഭയിലെ ആദ്യ നാലു നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന പിതാക്കന്മാരുടെ ലിഖിതങ്ങളിലും രേഖകളിലും അവ വിവരിക്കുന്നുണ്ട്.

ഓർത്തഡോക്സ് സുറിയാനി സഭാ പാരമ്പര്യത്തിൽ ഇവരുടെ പൗരോഹിത്യ നൽവര ശുശ്രൂഷയിൽ പുരോഹിതന്മാർക്കു നിർവ്വ

ഹിക്കുന്ന അതേ ക്രമത്തിലുള്ള പരിശുദ്ധാത്മാഹ്വാന കൈആവ സിപ്പിക്കൽ (ക്രൊയിത്തൊദ് റൂഹോ) ഈ പദവിയുടെ ശ്രേഷ്ഠത യെക്കുറിക്കുന്നു. മ്ദക്യോനോ അഥവാ വെടിപ്പാക്കൽ, ഒരുക്കൽ, എന്നി ശുശ്രൂഷയാണ് ശുശ്രൂഷകന്റേത്. ആയതിനാൽ നമ്മുടെ സഭയിൽ പുരോഹിതന്റെ നിയോഗപ്രകാരം വി. കുർബ്ബാനകൊടുക്കു ന്നതിനും വി.ഏവൻഗേലിയോൻ വായിക്കുന്നതിനും പുരോഹിതന്റെ അസാന്നിദ്ധ്യത്തിൽ സ്വന്തമായി ധൂപക്കുറ്റിയിൽ കുന്തിരിക്കമിട്ട് ധൂപ ക്കുറ്റി വീശുന്നതിനും അധികാരമുണ്ട്. സ്ഥാനം ഏറ്റശേഷം വിവാഹം കഴിക്കുവാനനുവാദമില്ല. സ്ഥാന വസ്ത്രങ്ങൾ ശുശ്രൂഷക്കുപ്പായവും, ഇടത്തെ തോളിൽ മാത്രം ഇടുന്ന ഊറാറയും ആകുന്നു. തൊപ്പി വാഴ്ത്താതെ കൊടുക്കുന്നു. സ്ഥാന ചിഹ്നം മറബ്ഹസായാകുന്നു.

**2. അർക്കദിയാക്കോൻ (Archdeacon)**

ഈ ഗ്രീക്ക് പദത്തിന്റെ അർത്ഥം *ശുശ്രൂഷകരുടെ നേതാവ്* എന്നാണ്. സഭയിൽ കാലക്രമത്തിൽ ഉടലെടുത്ത ഒരു സ്ഥാനമാ ണിത്. വി വേദപുസ്തകം, സഭയുടെ ആരാധനക്രമങ്ങൾ, എല്ലാ പദവിയിലുമുള്ള ശുശ്രൂഷകരുടെ ദൗത്യം, ഇവയെക്കുറിച്ച് നല്ല ബോധ്യമുള്ള ആളായിരിക്കണം. പക്വതയും സ്വഭാവഗുണവിശേ ഷങ്ങളുമുള്ള ആളായിരിക്കണം. അദ്ദേഹം തന്റെ കീഴ്സ്ഥാനികളെ എല്ലാം നയിക്കുന്നവനായിരിക്കണം. മെത്രാസന ഇടവകയിലെ അവസ്ഥകളെക്കുറിച്ച് എപ്പിസ്ക്കോപ്പായ്ക്ക് അപ്പോഴപ്പോൾ അറിവു കൊടുക്കുന്ന ആളായിരിക്കണം. അദ്ദേഹം എല്ലാ ശുശ്രൂഷകരു ടെയും പ്രതിനിധിയായും നേതാവായും എപ്പിസ്ക്കോപ്പായുടെ നിർദേശപ്രകാരം പ്രത്യേകമായി ആരാധനയിൽ നേതൃത്വം കൊടുക്കുന്നയാളായിരിക്കണം. പൂർണ്ണശെമ്മാശനെയാണ് അർക്ക ദിയാക്കോൻ ആക്കുന്നത്. പട്ടത്വശുശ്രൂഷയില്ല, സ്ഥാനദാനം മാത്ര മെയുള്ളു. പൂർണ്ണശെമ്മാശന്റെ വേഷത്തിൽ വി. കുർബ്ബാനയിൽ സംബന്ധിക്കണം. പ്രാർത്ഥനകൾക്ക് ശേഷം നെറ്റിയിൽ റൂശ്മാ ചെയ്ത് സ്ഥാനദാന പ്രഖ്യാപനം നടത്തുന്നു. പൂർണ്ണശെമ്മാശന്റെ ഇടത്തെ തോളിൽ കിടക്കുന്ന ഊറാറയുടെ അഗ്രങ്ങൾ വലത്തെ കൈയുടെ അടിയിൽ ബന്ധിച്ചിടുന്നതാണ് സ്ഥാനവസ്ത്രം. സ്ഥാന ചിഹ്നമായി ഒരു വടി കൊടുക്കുന്നു. തുടർന്ന് അർക്കദിയാക്കോൻ പൂർണ്ണശെമ്മാശ്ശനെപോലെ തന്നെ ഏവൻഗേലിയോൻ വായിക്കു ന്നു. ആമുഖ-സമാപന ആശംസകൾ എപ്പിസ്ക്കോപ്പാ ചെയ്യുന്നു. തുടർന്ന് മേൽപ്പട്ടക്കാരനോടൊപ്പം എല്ലാവരും *ഓക്സിയോസ്*( യോഗ്യൻ) മൂന്ന് പ്രാവശ്യം ചൊല്ലി ശുശ്രൂഷകൾ സമാപിക്കുന്നു.

മലങ്കരസഭയിൽ ഈ സ്ഥാനം ഇപ്പോൾ നിലവിലില്ല. പുനർജീവിപ്പിക്കുവാൻ ആലോചിക്കാവുന്നതാണ്.

**3. പുരോഹിതൻ (Presbyter)**

കൊഹനോയുടെയും കാശീശോയുടെയും ബലിയർപ്പണ, ഭരണചുമതലകൾ ഒരുമിച്ചു പുരോഹിതനിൽ നിക്ഷിപ്തമാണ്. വി. പൗലൂസ് ശ്ലീഹാ സമഗ്രമായി പുരോഹിതന്റെ യോഗ്യത, ഉത്തരവാദിത്വം ഇവ വിശദമാക്കുന്നു.(1 തിമൊത്തി 4:16,5:17; തീത്തോ 1:5). പുരോഹിതന്മാരെ ബഹുമാനിക്കുകയും ആദരിക്കുകയും

ചെയ്യണമെന്ന് റോമിലെ വി. ക്ലീമ്മിസിന്റെ ലേഖനത്തിലേതാണ് സഭാചരിത്രത്തിലെ ആദ്യപരാമർശം. പൗരാണിക പിതാക്കന്മാരിൽ പുരോഹിതസ്ഥാനം അപ്പോസ്തോലന്മാരുടെ സ്ഥാനമായി വിശദീകരണം നൽകുന്നത് അന്ത്യോക്ക്യയിലെ വി.ഇഗ്നാത്തിയോസ് ആണ്. എപ്പിസ്ക്കോപ്പാ, പുരോഹിതൻ, ശുശ്രൂഷകൻ എന്നി മൂന്ന് വ്യതിരിക്ത സ്ഥാനങ്ങൾ സഭയിൽ നിലനിൽക്കുന്നതായി അദ്ദേഹം സമർത്ഥിക്കുന്നു. ആദിമ സഭാ ഉപദേഷ്ടാക്കന്മാരായ പോളിക്കർപ്പോസ്, ഹെർമാസ്, ഐറേനിയോസ്, അലക്സാന്ത്രിയയിലെ ക്ലീമ്മിസ്,

തെർത്തുല്ല്യൻ, ഒറിഗൺ, കുപ്രിയാനോസ്, അലക്സാന്ത്രിയയിലെ ദീവന്നാസിയോസ്, അപ്പോസ്തോലിക പ്രമാണങ്ങൾ എന്നീ രേഖകളിലാണ് പുരോഹിതന്റെ യോഗ്യതകളും ദൗത്യങ്ങളും കൂടുതൽ വിശദീകരിച്ചിട്ടുള്ളത്. പൗരോഹിത്യക്രമങ്ങളിലെ പ്രഥമവും പ്രധാനവുമായ ഉന്നത പദവിയാണിത്.

മ്ദഖിയോനോ (വെടിപ്പാക്കുന്നവൻ) മനഹ്റോ്നോ (പ്രകാശിപ്പിക്കുന്നവൻ) എന്ന രണ്ടു പദവികൾ പുരോഹിതനുള്ളതായി സുറിയാനിസഭാ പാരമ്പര്യം അനുശാസിക്കുന്നു. പഠിപ്പിക്കലുകളും കൂദാശകളിലൂടെയുള്ള ശുദ്ധീകരണവും പ്രകാശിപ്പിക്കലുമാണ് ഇവിടെ ഉദ്ദേശിക്കുന്നത് (മലാഖി. 2:7 ; 1 തെസ്സ. 3: 8). പട്ടത്വദാന ശുശ്രൂഷയും പള്ളികൂദാശയും മൂറോൻകൂദാശയും സൈത്തുകൂദാശയും ഒഴിച്ചുള്ള എല്ലാ കൂദാശകളും നിർവഹിക്കുവാനുള്ള അവകാശവും അധികാരവുമാണ് അദ്ദേഹത്തിന്റെ നൽവരത്തിൽ ഉൾപ്പെടുന്നത്. പരിശുദ്ധാത്മാഹ്വാന പ്രാർത്ഥനയിലും മറ്റ് പ്രാർത്ഥനകളിലും ഇത് അടങ്ങിരിക്കുന്നു. അമാലോഗിയയിൽ തദനുസൃതമായ നിർദ്ദേശങ്ങൾ ഉണ്ട്. പുരോഹിത സ്ഥാനികൾക്കു മാത്രമെ ഏവൻഗേലിയോൻ അദ്ദേഹത്തിന്റെ കഴുത്തിൽ വച്ചുവായിക്കുമ്പോൾ എപ്പിസ്കോപ്പാ അദ്ദേഹത്തിന്റെ തലയിൽ ഊതുന്നുള്ളു. സ്ഥാന വസ്ത്ര

ങ്ങൾ പൗരോഹിത്യ പൂർണ്ണതയുള്ള വസ്ത്രങ്ങളാണ്. തൊപ്പിയുൾപ്പെടെ എല്ലാം വാഴ്ത്തി ധരിപ്പിക്കുന്നു. സ്ഥാനചിഹ്നം ധൂപകുറ്റിയാണ്. ആയതിനാൽ സ്ഥാനമേറ്റാൽ ആദ്യം അദ്ദേഹം സ്വന്തമായി ധൂപകുറ്റിയിൽ കുന്തുരുക്കമിട്ട് ധൂപം വീശുന്നു. മാത്രമല്ല സ്വയമായി വി. കുർബ്ബാന അർപ്പിക്കുവാനും അനുഭവിക്കുവാനുമുള്ള അർഹത ലഭ്യമായതിനെ കാണിക്കുവാനായി കർത്താവിന്റെ തിരുശരീരരക്തങ്ങൾ സ്വയം കാസായിൽ നിന്നും എടുത്ത് ആദ്യമായി അനുഭവിക്കുന്നു. പൗരോഹിത്യ നൽവരം ദാനം ചെയ്ത സഭയുടെ അദ്ധ്യക്ഷനായ എപ്പിസ്കോപ്പായെ പ്രതിനിധികരിക്കാൻ സഭയിലെ ഏക സ്ഥാനി പുരോഹിതനായതിനാലാണ് സ്ഥാനലബ്ധിക്കു ശേഷം അദ്ദേഹം എപ്പിസ്കോപ്പായുടെ അംശവടി പിടിച്ചുകൊണ്ട് വി. കുർബ്ബാനയുടെ ശേഷമുള്ള ഭാഗങ്ങളിൽ സംബന്ധിക്കുന്നത്.

**4. കോറെപ്പിസ്കോപ്പാ**

ഗ്രാമങ്ങളിലുള്ള പള്ളികൾ സന്ദർശിക്കുവാനും എപ്പിസ്കോപ്പായുടെ നിർദ്ദേശപ്രകാരം ആവശ്യമായ ഭരണക്രമീകരണങ്ങൾ നൽകുവാനും സഭയുടെ വികസനകാലത്ത് മൂന്നാം നൂറ്റാണ്ടു മുതൽ രൂപപ്പെട്ട ഒരു സ്ഥാനമാണ് കോറെപ്പിസ്കോപ്പ. എ. ഡി. 325 ലെ നിഖ്യാസുന്നഹദോസിൽ 15 കോറെപ്പിസ്കോപ്പാമാർ സംബന്ധിച്ചതായി പറയുന്നുണ്ട്. അവരുടെ അധികാര പരിധികൾ ഓരോ ഗ്രാമത്തെ അടിസ്ഥാനമാക്കി ആയിരുന്നു. ആൻസിറാ സുന്നഹദോസിന്റെ (314 എ. ഡി.) 13-ാം കാനോനിലും അന്ത്യോക്ക്യൻ സുന്നഹദോസിന്റെ (341) 10-ാം കാനോനായിലും ഇവരുടെ അധികാരങ്ങൾ നിജപ്പെടുത്തി. അതനുസരിച്ച് ഇവർക്ക് എപ്പിസ്കോപ്പയുടെ അനുവാദത്തോടെ പൂർണശെമ്മാശന്റെ കീഴ് സ്ഥാനികൾക്ക് കൈവയ്പ്പ് കൊടുക്കുവാൻ അധികാരമുണ്ട്. എന്നാൽ ലവുദൂക്യ സുന്നഹദോസിൽ (4-ാം നൂറ്റാണ്ട്) 57-ാം കാനോനിൽ കൂടുതൽ കോറെപ്പിസ്കോപ്പാമാരുടെ നിയമനം നിരോധിച്ചതായും കാണുന്നുണ്ട്. എ. ഡി. 451 ലെ കൽക്കദോൻ സുന്നഹദോസിൽ ഇവരുടെ എണ്ണം വളരെ പരിമിതമായിരുന്നു. അർക്കിദിയാക്കോന്മാരുടെ സ്ഥാനം സഭയിൽ പിൽക്കാലത്ത് നിലവിൽവന്നതോടെ ഈ സ്ഥാനം നിഷ്പ്രഭമായിതീർന്നു. മലങ്കര സഭയിൽ പ്രഗത്ഭരായ വൈദീകരുടെ ഇടവകശുശ്രൂഷയുടെ ബഹുമാനാർത്ഥം ഈ സ്ഥാനം നിലവിലുണ്ട്. ആരംഭത്തിൽ തലയിൽനിന്ന് തൊപ്പിമാറ്റി ശോശപ്പാകൊണ്ട് തല മൂടുന്നു. ഏവൻഗേലിയോൻ വായനാസമയത്തു തലയിലിട്ടിരിക്കുന്ന ശോശാപ്പാ നീക്കുന്നു. എപ്പിസ്കോ

പ്പാ സ്ഥാനാർത്ഥിയുടെ തലയിൽ കൈവച്ച് പ്രാർത്ഥിച്ച് പട്ടാഭിക്ഷകപ്രഖ്യാപനം നടത്തുന്നു. കാപ്പായോടൊപ്പം ചെറുകാപ്പാ (തോൾവസ്ത്രം - അൽമത്തി) ധരിപ്പിക്കുകയും ഓക്സിയോസ് ചൊല്ലുകയും ചെയ്യുന്നു. സ്ഥാന ചിഹ്നമായി ഒരു അംശവടി നൽകുന്നുണ്ട്. സാധാരണവേഷത്തിൽ നടക്കുമ്പോൾ ചുവന്നകുപ്പായമോ ചുവന്ന ഇടക്കെട്ടോ ധരിക്കാം. കുരിശുമാലയും ധരിക്കാം. എന്നാൽ അവയൊന്നും പട്ടത്വദാനത്തിന്റെ ഭാഗമല്ലാത്തതിനാൽ വി. കുർബ്ബാനയിൽ ധരിക്കേണ്ടതില്ല. മറ്റെല്ലാ വൈദീകരെയും പോലെ ഹയ്മനീക്കാ ധരിച്ചുകൊണ്ട് മാത്രമെ മദ്ബഹായിൽ കയറുകയോ വി. കുർബ്ബാന അനുഭവിക്കുയോ ചെയ്യാൻ പാടുള്ളു.

**ഉപസംഹാരം**

കോറെപ്പിസ്ക്കോപ്പ, പുരോഹിതൻ, ശെമ്മാശൻ, കീഴ്സ്ഥാനികൾ, തൽസംബന്ധങ്ങളായ മറ്റ് സ്ഥാനികൾ എന്നിവരുടെ സ്ഥാനദാനം മാത്രമെ ഈ ലേഖനത്തിൽ ന്ൽകുന്നുള്ളു. സഭയുടെ ശ്രേഷ്ഠരായ പിതാക്കന്മാർ ചിട്ടപ്പെടുത്തിയ പ്രതീകങ്ങൾക്കനുസൃതമായാണ് ഈ ക്രമങ്ങൾ ഓരോന്നും നടത്തപ്പെടുന്നത്.

■

23

# സഭയിൽ ദൈവജനപങ്കാളിത്തം

ഫാ. സി. സി. ചെറിയാൻ

ഇസ്രായേൽ ജനത 'ദൈവജന'മായി അറിയപ്പെട്ടു. തെരഞ്ഞെടുപ്പും വിടുതലും ഉടമ്പടിയും അവരുടെ പ്രത്യേക അവകാശവാദങ്ങളായിരുന്നു. യഹോവയുടെ സ്വന്തജനവും വിശുദ്ധ വംശവുമായി യഹൂദമതം സ്വയം കരുതി. ലോകപ്രകാരമുള്ള ഒരു വിമോചനമെന്നു ദൈവിക വിടുതലിനെ തെറ്റിദ്ധരിച്ചതിനു പുറമെ, അവർ മാത്രം അതിന് അർഹരെന്നു കരുതി അഹങ്കരിച്ചതിനാൽ ദൈവം അവരെ ഉപേക്ഷിച്ച് പുതിയ ഇസ്രായേലാകുന്ന സഭയെ തെരഞ്ഞെടുത്തു. ഇന്ന് ക്രൈസ്തവസഭ ദൈവജനമായി അറിയപ്പെടുന്നു. യേശുക്രിസ്തു ലോകത്തിൽ സമാരംഭിച്ച രക്ഷണ്യവേല തുടർന്നു നടത്തുവാൻ – തന്റെ മനുഷ്യാവതാരത്തിന്റെ പിൻതുടർച്ചയായി പ്രവർത്തിക്കുവാൻ – ദൈവം പ്രത്യേകം വിളിച്ച് വേർതിരിച്ച് നിയമിച്ചാക്കിയവരാണു ക്രിസ്ത്യാനികൾ. ക്രിസ്തുവിന്റെ ദൃശ്യശരീരമായി സഭ ലോകത്തിൽ നിലകൊള്ളുന്നു. ശരീരത്തിൽ വിവിധ അവയവങ്ങൾ വിവിധ രീതിയിൽ വിവിധങ്ങളായ സ്ഥാനങ്ങളിൽ, യേശുക്രിസ്തുവാകുന്ന 'ശിരസ്സിൽ' നിന്നുള്ള നിർദ്ദേശങ്ങൾക്കനുസരിച്ച്, ഒരേ ലക്ഷ്യത്തിലേക്ക് ഒന്നിച്ച് സഹകരിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ദൈവജനമാകുന്ന സഭയിൽ ദൈവം കല്പിച്ചാക്കിയ അപ്പോസ്തോലിക പിൻതുടർച്ചയുള്ള വൈദികസ്ഥാനികൾ, സഭാഗാത്രത്തിന്റെ പ്രവർത്തനങ്ങൾക്കു മേൽനോട്ടം വഹിച്ച് അവയെ നിയന്ത്രിച്ചുവരുന്ന ക്രമീകരണം ആരംഭം മുതല്ക്കേ ഉണ്ട്. ആ മേൽനോട്ടത്തിനു വിധേയമായി വിവിധ നിലകളിൽ പ്രവർത്തിക്കുന്ന അവൈ

ദികരുമുണ്ട്. ശരീരത്തിന്റെ പ്രവർത്തനങ്ങളെ നാഡീവ്യൂഹം എപ്രകാരം നിയന്ത്രിക്കുന്നുവോ അപ്രകാരമുള്ള ഒരു പ്രവർത്തനശൈലിയാണു സഭയിൽ വൈദികർക്കുള്ളത്. ശരീരത്തിലെ എല്ലാ അവയവങ്ങളും ശരീരത്തിന്റെ സുഖവും ദുഃഖവും ജീവനും ഒരുപോലെ അനുഭവിക്കുന്നു. എന്നാൽ എല്ലാ അവയവങ്ങളുടേയും പ്രവർത്തനത്തെ സജീവമാക്കി നിയന്ത്രിക്കുന്ന നാഡീവ്യൂഹം പ്രവർത്തനക്ഷമമല്ലെങ്കിൽ ശരീരത്തിൽ ജീവനുണ്ടെങ്കിലും പ്രവർത്തനം നിലച്ചുപോകും. ലോകത്തിൽ വിവിധ ജീവിത തുറകളിൽ പ്രവർത്തിക്കുന്ന അവൈദികർക്ക് അവരുടെ നിലകളിൽ ക്രിസ്തീയമായി പ്രവർത്തിക്കാനുള്ള പരിജ്ഞാനവും സന്നദ്ധതയും പരിശീലനവും സഭയിലൂടെ നൽകുക എന്നത് വൈദികരുടെ പ്രധാന കർത്തവ്യമാണ്.

സഭയിൽ അത്മായർ (laity) എന്നൊരു പദം അവൈദികർക്കു മാത്രമായും പുരോഹിതർ (clergy) എന്ന പദം വൈദികർക്കു മാത്രമായും ഉപയോഗിക്കുന്ന രീതി അത്ര ശരിയല്ല. 'ഒൽമൊ' എന്ന സുറിയാനി വാക്കിന്റെ അർത്ഥം 'ലോകം' എന്നാണ്. 'അത്മായർ' എന്നാൽ 'ലൗകികർ' എന്നും. ഒരു ക്രിസ്ത്യാനിയും ലൗകികനല്ല. വി. മാമ്മോദീസാ ഏറ്റ എല്ലാവരും ഒരുപോലെ സ്വർഗീയരാണ്; സ്വർഗത്തിൽ സ്ഥിരപൗരത്വം ഉള്ളവരാണ്. എന്നാൽ ലോകത്തിലാണ് സഭ പ്രവർത്തിക്കുന്നത്. ആയതിനാൽ ആ അർത്ഥത്തിൽ സഭയിലെ എല്ലാവരും അത്മായരാണ്. അതുകൊണ്ട് 'അത്മായർ' എന്നു പേരിട്ട് കുറെ ആളുകളെ രണ്ടാംകിട പൗരന്മാരായി ചിത്രീകരിക്കാനുള്ള ശ്രമം ക്രിസ്തീയസഭയുടെ പാരമ്പര്യത്തിന് നിരക്കുന്നതല്ല. വൈദികർ അല്ലാത്തവർ എന്ന അർത്ഥത്തിൽ അവൈദികർ എന്നു വിളിക്കുന്നു എങ്കിലും 'വേദം അറിയാത്തവർ' എന്ന വിധത്തിൽ ആ പദത്തിന് വ്യാഖ്യാനം നൽകരുത്. Laos എന്ന ഗ്രീക്കു പദത്തിൽ നിന്നാണ് 'laity' എന്ന ഇംഗ്ലീഷ് പദം ഉണ്ടായത്. Laos എന്ന പദത്തിന് 'ജനം' എന്ന പൊതു അർത്ഥമാണുള്ളത്. ഭരണകർത്താക്കളും (rulers) ജനങ്ങളും എന്ന വ്യത്യാസം കാണിക്കാൻ ലാവോസ് എന്ന പദം ഉപയോഗിച്ചിരുന്നു. എന്നാൽ പഴയനിയമം നോക്കുമ്പോൾ 'ദൈവജനം' എന്ന വിപുലമായ അർത്ഥമാണ് അതിനുള്ളത്. ആ 'ദൈവജനത്തിൽ' വൈദികരും അവൈദികരും ഉൾപ്പെടുന്നുണ്ട്. അതുകൊണ്ട് കുറെപ്പേരെ മാത്രം 'lay men' എന്നു പറയുന്നതും ശരിയല്ല. ഏതെങ്കിലും ഒരു മണ്ഡലത്തിൽ വേണ്ടത്ര സാങ്കേതിക പരിജ്ഞാനമില്ലാത്ത

വൻ എന്ന അർത്ഥത്തിലും 'lay man' എന്ന പദം സാധാരണ ഉപയോഗിക്കാറുണ്ട്. ആ അർത്ഥത്തിൽ വൈദികരും അവൈദികരും പല മണ്ഡലങ്ങളിലും 'lay man' ആണ്. സഭയുടെ മണ്ഡലത്തിൽ വേണ്ടത്ര പരിജ്ഞാനമില്ലാത്ത ഒരു കൂട്ടമായി അവൈദികർ നില കൊള്ളാൻ പാടില്ല. സഭാമണ്ഡലത്തിൽ അവൈദികരും വൈദികരും ഒരുപോലെ അറിവും, അവകാശവും ചുമതലയും ഉള്ളവരാകേണ്ടതാണ്. അതിനുള്ള പരിശീലനം വൈദികർ അവൈദികർക്ക് നൽകേണ്ടിയിരിക്കുന്നു. അവരാണ് ലോകത്തിൽ യഥാർത്ഥ ക്രിസ്തീയ ദൗത്യം നിറവേറ്റേണ്ടവർ. ആയതിന് അവരെ ഒരുക്കുക എന്നതാണ് സഭയിൽ വൈദികരുടെ പ്രത്യേക ചുമതല. വിശ്വാസികൾ എന്നർത്ഥമുള്ള 'ഹയ്മ്നെ' എന്ന സുറിയാനി പദം ലോപിച്ചുണ്ടായ 'അയ്മേനി' എന്ന പദം സുറിയാനിസഭയിൽ നിലവിലുണ്ട്. ആ പദത്തിനു പകരം റോമൻ കത്തോലിക്കാസഭയിലെ secular & Sacred എന്ന തരംതിരിവ് പ്രകാരം ലൗകികർ എന്നർത്ഥം വരുന്ന 'അത്മായക്കാർ' എന്ന പദം ഓർത്തഡോക്സ് സഭയിൽ ഉപയോഗിക്കുന്ന പതിവ് തെറ്റായി ഉണ്ടായതാണ്.

അതുപോലെതന്നെ 'വൈദികർ' എന്നർത്ഥം വരുന്ന Clergy എന്ന ഇംഗ്ലീഷ് പദവും Cleros എന്ന ഗ്രീക്കുവാക്കിൽ നിന്ന് ഉണ്ടായതാണ്. Inheritance of God, heritage of God's lot എന്നൊക്കെയാണ് ആ പദത്തിന്റെയർത്ഥം. ദൈവരാജ്യത്തിന്റെ അവകാശം വൈദികർക്കു മാത്രം എന്ന് പഴയനിയമ പൗരോഹിത്യവൃന്ദം അവകാശപ്പെട്ടിരുന്നിരിക്കാം. എന്നാൽ പുതിയനിയമ പൗരോഹിത്യം യേശുക്രിസ്തുവിന്റെ പൗരോഹിത്യമാണ്. മാമോദീസായിൽക്കൂടി ഓരോ വ്യക്തിയും ആ പൗരോഹിത്യത്തിൽ പങ്കുകാരാകുന്നു. അങ്ങനെ ദൈവരാജ്യത്തിന്റെ അവകാശികളായി അഥവാ clergy ആയിത്തീരുന്നു. ആയതിനാൽ ചില വ്യക്തികൾ മാത്രമേ clergy അഥവാ പുരോഹിതസ്ഥാനത്തിന് അർഹരാകൂ എന്ന വാദത്തിന് ക്രിസ്തീയ വീക്ഷണത്തിൽ വലിയ പ്രസക്തിയില്ല. സഭയിൽ എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശൻ എന്നിങ്ങനെ മൂന്നു സ്ഥാനങ്ങളെ കാണുന്നുള്ളു. യഹൂദ പൗരോഹിത്യക്രമത്തിലെ സ്ഥാനങ്ങളൊന്നും ക്രിസ്തീയ സഭയുടെ പ്രാരംഭത്തിൽ സ്വീകരിച്ചുകാണുന്നില്ല. ഈ സ്ഥാനങ്ങൾ യഹൂദസഭയിലെ ഭരണ കർത്തൃത്വം നടത്തിയിരുന്ന വ്യക്തികൾ ('Elders'- മൂപ്പന്മാർ) എന്ന അർത്ഥത്തിലാണ് സഭയിൽ നിലവിൽ വന്നത്. പുതിയനിയമസഭയിൽ പ്രത്യേകം ചില വ്യക്തികൾക്ക് വി. മാമോദീസായിലൂടെ ലഭിക്കുന്ന

പൊതു പൗരോഹിത്യത്തിനു പുറമേ യഹൂദ മാതൃകയിലുള്ള പ്രത്യേക പൗരോഹിത്യം ‘Priesthood’ (കൊഹനൂസോ) ലഭിക്കുന്നു എന്ന റോമൻ കത്തോലിക്കാ വാദത്തിന് വേദപുസ്തകാടിസ്ഥാനമില്ല. എന്നാൽ യേശുക്രിസ്തുവാകുന്ന മഹാപുരോഹിതനെ സഭയിൽ പ്രതിനിധാനം ചെയ്യുന്ന വ്യക്തി എന്ന അർത്ഥത്തിലാണ് പുരോഹിതൻ എന്ന പദം ക്രിസ്തീയ സഭയിൽ പിന്നീട് സ്വീകാര്യമായത്.

സഭയിൽ എല്ലാവരും പുരോഹിതരാണ്, ആയതിനാൽ പ്രത്യേക വൈദികസ്ഥാനികൾ ആവശ്യമില്ല എന്നു വാദിക്കുന്ന പ്രോട്ടസ്റ്റന്റ് വിഭാഗക്കാർ ക്രിസ്തീയ പാരമ്പര്യം തെറ്റായി പഠിപ്പിക്കുകയാണ്. മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ എന്നീ പട്ടത്വസ്ഥാനികൾ സഭയുടെ പ്രാരംഭകാലം മുതൽ തന്നെ അപ്പോസ്തോലന്മാരാൽ നിയമിക്കപ്പെട്ട അധികാരത്തോടെ സഭയിൽ പ്രവർത്തിച്ചുവന്നുവെന്നതും അപ്രകാരമുള്ള സ്ഥാനികളില്ലാതെ ക്രൈസ്തവ സമൂഹം സഭ എന്ന് അറിയപ്പെടുന്നില്ലെന്നതും പ്രത്യേകം ഊന്നിപ്പറയേണ്ട കാര്യമാണ്. എന്നാൽ വൈദികർക്കു മാത്രമായോ, അവൈദികർക്കു മാത്രമായോ സഭയിൽ യാതൊരു പൊതുക്കാര്യങ്ങളുമില്ല. കർത്താവിന്റെ ശരീരമാകുന്ന സഭയിലെ എല്ലാ പ്രവർത്തനങ്ങളും വൈദികരും അവൈദികരും ഒന്നിച്ചു പ്രവർത്തിക്കുന്ന രീതിയാണ് സഭയിൽ ആദിമുതൽ തന്നെ കണ്ടുവരുന്നത്. വിശ്വാസം സ്വീകരിക്കുന്നതിലും, അതിനെ പിന്തുടരുന്നതിലും, ആചരണങ്ങളിലും കൂദാശാനുഭവങ്ങളിലും വൈദികരും അവൈദികരും ഒരുപോലെ തുല്യ പങ്കാളികളും അനുഭവക്കാരുമാണ്. എന്നാൽ സഭാഭരണകാര്യത്തിൽ വൈദികസ്ഥാനികളെ ദൈവം തന്നെ സഭയിൽ നിയമിച്ചാക്കി എന്ന കാര്യം നവീകരണസഭകൾ വേണ്ടത്ര അംഗീകരിക്കുന്നില്ല. അവൈദികർ തെരഞ്ഞെടുത്തു നിയമിക്കുന്ന വൈദികർ താല്ക്കാലിക സ്ഥാനികളാണെന്നും അവരുടെ കാലാവധി തീരുന്നതുവരെയോ തൽസ്ഥാനത്തുനിന്നു നീക്കപ്പെടുന്നതുവരെയോ മാത്രമേ അവരുടെ വൈദിക സ്ഥാനങ്ങൾക്കു നിലനില്പുള്ളു എന്നും ചില നവീകരണവിഭാഗങ്ങൾ പഠിപ്പിക്കുന്നു. റോമൻ കത്തോലിക്കാ നിലപാടിനെ എതിർത്തു വാദിച്ചു വന്നതിനാലാണ് നവീകരണസഭക്കാർ വൈദികരോടുള്ള അവഗണന കാണിക്കുന്നത്. ദൈവജനമായ സഭയുടെ തെരഞ്ഞെടുപ്പോ അംഗീകാരമോ, സ്വീകരണമോ ഒന്നുമില്ലെങ്കിലും അപ്പോസ്തോലികാധികാരിയായി പത്രോസിന്റെ പിൻഗാമിയായ പാപ്പയുടെ അംഗീ

കാരത്തിൽ നൽകപ്പെടുന്ന കൈവെയ്പിലൂടെ മാത്രം ചിലർ സഭയിൽ പുരോഹിതന്മാരായി (clergy) ത്തീരുന്നു എന്ന റോമാ വാദത്തിന് ഒരു തിരിച്ചടിയെന്നോണമാണു നവീകരണ വിഭാഗക്കാർ വൈദികസ്ഥാനത്തെ അവഗണിച്ചത്. റോമാവാദം നോക്കുമ്പോൾ ദൈവജനം വെറും ജനമായും അത്മായരായും അവഗണിക്കപ്പെട്ടു. വൈദികർ ദൈവികരും ആയിത്തീർന്നു. രണ്ടാം വത്തിക്കാൻ സുന്നഹദോസ് (1964) പ്രമാണരേഖകളിൽ അത്മായർക്ക് സഭയുടെ പൗരോഹിത്യത്തിലും അധികാരത്തിലും (ഹയറാർക്കി) പങ്കു നല്കുന്നില്ലെങ്കിലും പ്രേഷിത പ്രവർത്തനത്തിൽ വളരെ പങ്കുണ്ടെന്ന് ഊന്നിപ്പറഞ്ഞു ജനത്തെ തൃപ്തരാക്കി.

ഓർത്തഡോക്സ് സഭകളിലെല്ലാം തന്നെ വൈദിക - അവൈദിക ബന്ധം അഭംഗുരം കാത്തു സംരക്ഷിക്കപ്പെട്ടു വരുന്നതിനാൽ നവീകരണത്തിനും റോമൻവാദത്തിനും സ്ഥാനം ലഭിക്കുന്നില്ല. സഭയാകുന്ന ദൈവജനത്തിൽ വൈദികരും അവൈദികരും എന്ന രണ്ടു വിഭാഗങ്ങളുണ്ടെങ്കിലും അവർക്ക് രണ്ടു ദൗത്യങ്ങളില്ല. സഭയുടെ ഒരു ദൗത്യമേയുള്ളു. വൈദികസ്ഥാനികളെ തെരഞ്ഞെടുക്കുന്നതും സ്വീകരിക്കുന്നതും സഭയാണ്. എന്നാൽ തെരഞ്ഞെടുപ്പിലൂടെ മാത്രം വൈദികരാകുന്നില്ല. സഭയാൽ തെരഞ്ഞെടുക്കപ്പെട്ട ശേഷം അപ്പോസ്തോല പിൻതുടർച്ചയുള്ള വൈദിക മേലദ്ധ്യക്ഷന്മാരുടെ കൈവെപ്പിലൂടെ പട്ടം നല്കപ്പെടുന്ന പട്ടത്വസ്ഥാനികൾ സ്ഥിരമായി ആ സ്ഥാനത്തേക്ക് അവരോധിക്കപ്പെടുന്നവരാണെന്നും അവർക്ക് ലഭിക്കുന്ന പട്ടത്വനൽവരത്തിന്റെ പരിപാലനാധികാരം ജനം നൽകുന്നതല്ലെന്നും ജനത്തിന്റെ തീരുമാനപ്രകാരം നീക്കം ചെയ്യാവുന്ന താത്കാലിക സ്ഥാനികളല്ലെന്നും അവരെ സഭ സ്വീകരിക്കുന്നിടത്തോളം അവരുടെ ചുമതലകൾ അയ്മേനികളുടെ പ്രവർത്തനങ്ങളെ നയിക്കാനുള്ള സ്ഥിരസ്വഭാവത്തോടു കൂടിയതാണെന്നും ഓർത്തഡോക്സ് സഭകളെല്ലാം പഠിപ്പിക്കുന്നു. ആയതിനാൽ വൈദിക - അവൈദിക പങ്കാളിത്തമാണ് ഓർത്തഡോക്സ് സഭകളുടെ മുഖമുദ്ര.

നിർഭാഗ്യവശാൽ, ഭാരത ഓർത്തഡോക്സ് സഭയിൽ 16-ാം നൂറ്റാണ്ടിനു ശേഷമുണ്ടായ വിദേശബന്ധങ്ങളിലൂടെ പുരോഹിത മേധാവിത്വ മനഃസ്ഥിതിയുള്ള വൈദികസ്ഥാനികളും അവൈദിക മേധാവിത്വ മനഃസ്ഥിതിയുള്ള അവൈദിക നേതാക്കന്മാരും വൈദിക - അവൈദിക ബന്ധത്തെ വളരെയേറെ ശിഥിലമാക്കിയിട്ടുണ്ട്. പരസ്പരം അകറ്റിയിട്ടുണ്ട്. തന്മൂലം ഭാരതത്തിലെ യഥാർത്ഥ ഓർത്ത

ഡോക്സ് പാരമ്പര്യം വീണ്ടെടുക്കുവാൻ വൈദിക - അവൈദിക ബന്ധത്തെ വേദപുസ്തകാടിസ്ഥാനത്തിലും, സഭാചരിത്ര പശ്ചാത്തലത്തിലും ഓർത്തഡോക്സ് സമീപനത്തിലും 16-ാം നൂറ്റാണ്ടിനു മുൻപുള്ള സെന്റ് തോമസ് ക്രിസ്ത്യാനികളുടെ ജീവിതരീതിയിലും വിലയിരുത്തി മനസ്സിലാക്കിയെങ്കിലേ സഭ യഥാർത്ഥ വളർച്ചയും ലക്ഷ്യവും പ്രാപിക്കുകയുള്ളു.

ഈ ഗ്രന്ഥത്തിൽ മേൽപ്പറഞ്ഞ ലക്ഷ്യം മനസ്സിൽ വച്ചുകൊണ്ടാണു വിഷയം അവതരിപ്പിക്കുന്നത്. ഒന്നാം നൂറ്റാണ്ടിലെ സഭ ഏതെല്ലാം തരത്തിൽ വൈദിക - അവൈദിക ബന്ധത്തിലൂടെ സഭയുടെ പ്രവർത്തനങ്ങൾ നടത്തിയിരുന്നു എന്നു വേദപുസ്തകവെളിച്ചത്തിൽ പരിശോധിക്കുകയാണ് ഒന്നാമത്തെ യൂണിറ്റിൽ. സഭ വിഭജിക്കപ്പെടുന്നതിനു മുമ്പ് ആദിമ സഭാജീവിതത്തിൽ എപ്രകാരം ഈ പങ്കാളിത്വം സഭയ്ക്കു ജീവൻ പകർന്നു എന്നു രണ്ടാമത്തെ യൂണിറ്റിൽ വിശകലനം ചെയ്യുന്നു. മൂന്നാമത്തേതിൽ, ഭാരതസഭയിൽ എപ്രകാരം വൈദിക - അവൈദിക കൂട്ടുത്തരവാദിത്വ വ്യവസ്ഥിതി സഭയെ ധന്യമാക്കി, വിദേശബന്ധത്തിലൂടെ എങ്ങനെ അതു ശിഥിലമായി എന്നീ കാര്യങ്ങൾ അവതരിപ്പിക്കുന്നു. നാലാമത്തെ യൂണിറ്റിൽ ദൈവജന പങ്കാളിത്തത്തിലേക്കു നയിക്കുന്ന ആധുനിക പ്രവണതകളും സമീപനങ്ങളും വിലയിരുത്തുകയാണ്.

## അയ്മേനികളുടെ പരിശീലനം

ഏതൊരു രംഗമെന്നപോലെ, സഭാജീവിതത്തിലും വേണ്ടത്ര പരിശീലനം അവൈദികർക്കും ലഭിച്ചെങ്കിൽ മാത്രമേ സഭയുടെ ദൗത്യം കാര്യക്ഷമമായി നടപ്പാക്കാൻ സാധിക്കൂ. സഭയുടെ മുഴുവനുമായുള്ള കൂട്ടായ ദൗത്യത്തിൽ വൈദികരും അവൈദികരും ഒത്തൊരുമിച്ചു പ്രവർത്തിക്കാനുള്ള ചുമതലയാണുള്ളത്. ആയതിനു തക്കതായ വിജ്ഞാനവും പരിശീലനവുമാണ് നാം ലക്ഷ്യമാക്കേണ്ടത്. സഭയുടെ ദൗത്യം ലോകത്തിൽ നിറവേറ്റുന്നതിൽ വൈദികരേക്കാൾ കൂടുതൽ അവസരങ്ങൾ അവൈദികർക്കു ലഭിക്കുന്നുണ്ട്. ആയതിനാൽ അവൈദികരെ വേണ്ടവിധത്തിൽ പരിപോഷിപ്പിക്കുന്നതിനും പരിശീലിപ്പിക്കുന്നതിനും വൈദികർ നേതൃത്വം നൽകേണ്ടത് വൈദികശുശ്രൂഷയുടെ ഒരു പ്രധാന ഭാഗമാണ്. ആയതിനുള്ള പരിശീലനവും, വൈദിക സെമിനാരിയിൽക്കൂടി വൈദികർക്കു പ്രത്യേകം നൽകേണ്ടതുണ്ട്.

സഭ പഠിപ്പിക്കുന്ന കാര്യങ്ങൾ ലോകത്തിൽ പ്രയോഗിക്കുവാൻ അവൈദികർക്കു ചുമതലയുണ്ട്. ഓരോ ഇടവകയും ഓരോ

'അവൈദിക സെമിനാരി'യായി പരിഗണിച്ചു, ലോകജീവിതത്തിന്നാവശ്യമായ പരിശീലനം സഭയുടെ സൂക്ഷ്മരൂപമായ ഇടവകതലത്തിൽ നൽകേണ്ടിയിരിക്കുന്നു. ഇക്കാര്യത്തിൽ വൈദികനേതൃത്വം പ്രസക്തമാണ്.

**1. പരിശീലന ലക്ഷ്യം**

മാനവരാശിയെ മുഴുവനായി ദൈവാനുരൂപിയാക്കിത്തീർക്കാനുള്ള സഭയുടെ ദൗത്യനിർവഹണത്തിൽ പങ്കുചേരുവാനും, അതിനാവശ്യമായ സ്നേഹം, കരുണ, ക്ഷമ തുടങ്ങിയ ദൈവിക നൽവരങ്ങൾ പ്രാപിക്കുന്നതിനും, പൊതുവായി സഭയുടെ പ്രേഷിത പ്രവർത്തനത്തിലും വിവിധ ജീവിതരംഗങ്ങളിലും പ്രവർത്തിക്കുന്നവരെ ഒരുക്കുന്നതിനും ലക്ഷ്യമിട്ടു കൊണ്ടായിരിക്കണം സഭാപരിശീലനം ക്രമീകരിക്കേണ്ടത്.

1. ക്രിസ്തീയ സഭയുടെ പൊതുവിശ്വാസം, അടിസ്ഥാനപ്രമാണങ്ങൾ, ചരിത്രം എന്നിവയിൽ ആവശ്യമായ പരിജ്ഞാനം നൽകുക. 2. ക്രിസ്തീയ ജീവിതത്തിനുതകുന്ന പരിശീലനവും പ്രബോധനവും നൽകുക. 3. കുഞ്ഞുങ്ങളെ യഥാർത്ഥ ക്രിസ്തീയമാർഗത്തിൽ വളർത്തുന്നതിനു മുതിർന്നവരെയും മാതാപിതാക്കളെയും പരിശീലിപ്പിക്കുക. 4. സഭയിലെ ആത്മീയ പ്രസ്ഥാനങ്ങളിൽ ഉത്തരവാദിത്വത്തോടെ നേതൃത്വം നൽകാൻ കഴിയുന്നവരെ കണ്ടുപിടിച്ചു പരിശീലിപ്പിക്കുക. 5. ക്രിസ്തീയ സാക്ഷ്യവും സമൂഹത്തോടുള്ള കടമകളും ശരിയായി നിറവേറ്റുന്നതിന് അവൈദികരെ ഒരുക്കുക. 6. സത്യവിശ്വാസത്തിനെതിരായി വരുന്ന വെല്ലുവിളികളെ നേരിടുന്നതിനും, സത്യവിശ്വാസത്തിലുറപ്പിക്കുന്നതിനും സഭാംഗങ്ങളെ പ്രാപ്തരാക്കുക. 7. സാമൂഹ്യ, രാഷ്ട്രീയ, സാമ്പത്തിക, സാംസ്കാരിക ഇതര മതസാമുദായിക മണ്ഡലങ്ങളിൽ ക്രൈസ്തവ വീക്ഷണത്തോടെ പെരുമാറുന്നതിനു സഭാംഗങ്ങളെ തയ്യാറാക്കുക.

**2. പരിശീലനം - ചില തത്ത്വങ്ങൾ**

1. വി. മാമോദീസായുടെ പ്രാധാന്യം, അതിൽ ഒരു വിശ്വാസിക്കു ലഭിക്കുന്ന പദവി, ഉത്തരവാദിത്വം എന്നിവയെക്കുറിച്ചു ശരിയായ ധാരണ പകർന്നുകൊടുക്കണം. അലക്ഷ്യമായി വി. മാമോദീസാ നടത്തപ്പെടുന്ന സാഹചര്യങ്ങൾ തീരെ ഒഴിവാക്കണം. സഭയുടെ പൊതുശുശ്രൂഷയായി വി. മാമോദീസായിൽ എല്ലാവരും പങ്കെടുക്കത്തക്കവിധം നിർവ്വഹിക്കണം (വർഷത്തിൽ 4 പ്രാവശ്യമായി ഓരോ നോമ്പു തീർന്നുവരുന്ന ഞായറാഴ്ചകളിൽ വി. കുർബാന പരസ്യമായി ആരംഭിക്കുന്നതിനു മുൻപായി പൊതുവിൽ വി.

മാമോദീസാ ഭക്തിനിർഭരമായി ഇടവകയിലെ എല്ലാവരും ചേർന്നു പങ്കെടുക്കത്തക്കവിധം നടത്തുക). സഭയിലേക്കു ചേർക്കപ്പെടുന്ന കൂദാശയാകുന്ന വി. മാമോദീസാ രഹസ്യമായി രണ്ടോ മൂന്നോ പേർ മാത്രമായി നടത്തുന്നത് ആ കൂദാശയോടുള്ള അവഗണന യാണ്.

2. വി. കുർബാനാനുഭവം ദൈവത്തോടും സൃഷ്ടി മുഴുവനോടു മുള്ള മനുഷ്യന്റെ 'പൗരോഹിത്യ' മദ്ധ്യവർത്തിത്വ സ്വഭാവത്തിന് ഊന്നൽ കൊടുത്ത് അവതരിപ്പിക്കണം. വി. കുർബാനാനുഭവ ത്തിലെ സജീവ പങ്കാളിത്തം ഉറപ്പുവരുത്താൻ പരിശീലനം പര്യാപ്തമാകണം.

3. ദൈവം, മനുഷ്യൻ, ലോകം എന്നിവ തമ്മിലുള്ള ബന്ധവും മനുഷ്യനിലൂടെ ദൈവം ലോകത്തേയും സൃഷ്ടി മുഴുവനേയും രക്ഷിച്ചു പരിപാലിക്കാൻ ആഗ്രഹിക്കുന്നു എന്ന യാഥാർത്ഥ്യവും, ആ പ്രവർത്തനത്തിൽ ദൈവത്തോടു സഹകരിച്ചു പ്രവർത്തിക്കാ നുള്ള ഉത്തരവാദിത്തബോധവും കരുപ്പിടിപ്പിക്കുവാൻ പരിശീലനം കൊണ്ടു സാധിക്കണം.

4. ജീവിതത്തിന്റെ വിവിധതുറകളിൽ ജീവിക്കുകയും പ്രവർ ത്തിക്കുകയും ചെയ്യുന്നവർക്കും, അവരവരുടെ നിലകളിൽ തന്നെ പ്രവർത്തിക്കുവാൻ 'ദൈവവിളി' ലഭിച്ചവരാണെന്ന ബോധം ഉളവാക്കുകയും മനുഷ്യനന്മയ്ക്കുവേണ്ടിയുള്ള ഒരു ജോലിയിലും ദൈവത്തെ മാറ്റി നിർത്തേണ്ടതില്ലെന്നും, അവരവർക്കു നൽകിയി രിക്കുന്ന സ്ഥാനങ്ങളിൽ ലൗകിക മണ്ഡലങ്ങളിലും, ദൈവം അവരെ ആക്കി വച്ചിരിക്കുകയാണെന്ന പ്രേഷിതബോധ്യത്തോടെ പ്രവർ ത്തിക്കാൻ കടപ്പെട്ടവരാണെന്നും അവൈദികരെ ബോധ്യപ്പെടുത്താ ൻ പരിശീലനം കൊണ്ടു സാധിക്കണം.

5. രൂപാന്തരം പ്രാപിച്ച സമൂഹത്തിനും വ്യക്തികൾക്കും ലോക ത്തെ രൂപാന്തരപ്പെടുത്താൻ സാധിക്കൂ എന്നതിനാൽ വ്യക്തിക ളേയും, തദ്വാര, സമൂഹത്തേയും ക്രിസ്തീയ രൂപാന്തരത്തിലേക്കു നയിക്കുവാൻ പര്യാപ്തമായവയായിരിക്കണം പരിശീലനപദ്ധ തികൾ. വെറും പഠനം കൊണ്ടോ, കോൺഫറൻസുകൾ, കൺവൻ ഷനുകൾ എന്നിവ നടത്തിയതുകൊണ്ടോ മാത്രം തൃപ്തിപ്പെടാ നാവില്ല. യഥാർത്ഥ ക്രിസ്തീയ രൂപാന്തരമാണ് ലക്ഷ്യമിടേണ്ടത്.

6. കുടുംബം സഭയുടേയും സമൂഹത്തിന്റെയും ഏറ്റവും ചെറിയ ഒരുഘടകമായി കാണണം. 'വ്യക്തി'യേക്കാൾ കുടുംബത്തിനും കുടുംബത്തേക്കാൾ സമൂഹത്തിനും പ്രാധാന്യം കല്പിക്കുന്ന ഒരു

സാമൂഹ്യ അവബോധം സൃഷ്ടിക്കുവാൻ പരിശീലനം മൂലം സാധിക്കണം. കുടുംബത്തിന്റെ പൊതുതാല്പര്യത്തിന് വഴിമാറിക്കൊടുക്കുന്ന വ്യക്തി താല്പര്യവും, സമൂഹത്തിന്റെ പൊതുതാല്പര്യങ്ങളും മാത്രം വച്ചുപുലർത്തുന്ന സംവിധാനത്തിനു പ്രത്യേക പ്രാധാന്യം കൊടുക്കണം.

7. ഇടവകതലത്തിലും, ഭദ്രാസനതലത്തിലും, സഭാതലത്തിലും ഓരോ ക്രിസ്ത്യാനിക്കും അവനവൻ ആയിരിക്കുന്ന സാഹചര്യത്തിൽ ക്രിസ്തീയ ചൈതന്യം പരത്തുന്നതിനു സഹായകമായ പരിശീലനം സിദ്ധിക്കണം. സഭയിലെ പ്രവർത്തനങ്ങളിൽ മാത്രം ഒതുങ്ങിക്കൂടി നിർവൃതിയടയാതെ, ലഭിച്ചിരിക്കുന്ന ആത്മീകമൂല്യങ്ങൾ അനുദിന ജീവിതത്തിൽ പ്രയോഗിക്കത്തക്ക പരിശീലനം സഭയിലൂടെ ലഭിക്കണം.

8. സമൂഹത്തിൽ കണ്ടുവരുന്ന വിവിധ പ്രത്യയശാസ്ത്രങ്ങളോടും (Ideologies) ദാരിദ്ര്യം, അഴിമതി, അക്രമം തുടങ്ങിയ തിന്മകളോടും ക്രിസ്തീയമായി പ്രതികരിക്കാനും, സന്ദർഭം ആവശ്യപ്പെടുമ്പോൾ അവയ്ക്കെതിരെ തയ്യാറാകാൻ പരിശീലനം മൂലം കഴിയണം.

9. സിനിമ, റേഡിയോ, മാസികകൾ, പത്രങ്ങൾ എന്നീ മാധ്യമങ്ങൾ ഈ കാര്യത്തിൽ ഉപയോഗിക്കുവാൻ സഭ മുൻകൈ എടുക്കണം. സഭ വകയായി സിനിമ, സംഗീതം, കല, സാഹിത്യം എന്നീ രംഗങ്ങളിൽ ഫലപ്രദമായി പ്രവർത്തിക്കാനുള്ള സംവിധാനങ്ങൾ ഏർപ്പെടുത്തി പൊതുജനങ്ങൾക്കു ക്രിസ്തീയ പരിശീലനം നൽകണം. ഓരോ മണ്ഡലത്തിൽ കഴിവുള്ള വ്യക്തികളെ സഹകരിപ്പിച്ച് ഇക്കാര്യം നിർവ്വഹിക്കുവാൻ ശ്രമിക്കണം. ഈ മണ്ഡലങ്ങളിൽ 'കച്ചവടം' നടത്തുന്ന സ്വകാര്യവ്യക്തികളെ ക്രിസ്തീയ സ്വാധീനത്തിൽ കൊണ്ടുവരികയും, നഷ്ടം സഹിച്ചും ഈ സംരംഭത്തിലൂടെ മാനുഷിക മൂല്യങ്ങളെ ഉയർത്തിക്കാണിച്ചു ശരിയായി വഴി നയിക്കാൻ 'സഭകൾ' ഒന്നിച്ചു പരിശ്രമിക്കുകയും വേണം.

10. പ്രതിസന്ധികളിലും, കഷ്ടതകളിലും, നിസ്സഹായവസ്ഥയിലും അടിപതറാതെ ജീവിതത്തെ യഥാർത്ഥ മൂല്യബോധത്തോടെ വിലയിരുത്തി മുന്നേറുവാൻ അഭ്യസിപ്പിക്കണം.

11. സമൂഹത്തിൽ 'അയ്മേനി സംഘടന'കളിലൂടെ വിവിധ രംഗങ്ങളിൽ പ്രവർത്തിക്കുവാൻ, ഓരോരോ ഗ്രൂപ്പുകളായി പരിശീലിപ്പിക്കപ്പെടണം. പ്രായം, സാമൂഹ്യ - സാമ്പത്തിക ഔദ്യോഗിക നിലവാരം, തൊഴിൽരംഗം എന്നിവയെല്ലാം പരിഗണിച്ചു ഗ്രൂപ്പുകൾ

തിരിഞ്ഞ് പ്രവർത്തനം ഊർജ്ജിതമാക്കാവുന്നതാണ്.

12. സഭാപ്രവർത്തനത്തിൽ വൈദിക - അയ്മേനിബന്ധം കൂടുതൽ ശക്തമാകേണ്ടിയിരിക്കുന്നു. സഭയിൽ, വൈദികർ മാത്രമായോ, അവൈദികർ മാത്രമായോ സഭാകാര്യങ്ങൾ പ്രവർത്തിക്കുന്ന പ്രവണതകളും നിരുത്സാഹപ്പെടുത്തണം. വൈദികരുടെ സ്ഥാനത്തെപ്പറ്റി അയ്മേനികളും അയ്മേനികളുടെ സ്ഥാനത്തെപ്പറ്റി വൈദികരും കൂടുതൽ മനസ്സിലാക്കി പ്രവർത്തിക്കേണ്ടതാണ്. വിദേശമെത്രാന്മാരോടുണ്ടായിരുന്ന അകൽച്ച സ്വദേശ മെത്രാന്മാരോടും വൈദികരോടും അയ്മേനികൾക്കുണ്ടാകരുത്. സഭയെ ഒന്നായിക്കാണുന്നതിനു വ്യക്തികൾ, കുടുംബങ്ങൾ, ഇടവകകൾ ഭദ്രാസനങ്ങൾ എന്നിവയെല്ലാം സഭയുടെ മേല്പട്ടക്കാരുടെ നേതൃത്വം പൂർണമായി അംഗീകരിച്ചു ശക്തിപ്പെടുത്തണം. ആദിമ സഭയിലും, ഭാരതസഭയിലും ദേശീയ വൈദിക നേതൃത്വത്തോടും പൂർണമായി സഹകരിച്ചു പ്രവർത്തിച്ചിരുന്ന മനോഭാവം സഭയിൽ കൂടുതലായി വളർത്തുകയും, വൈദികനേതൃത്വത്തെ അവഗണിക്കുന്ന പ്രവണതയെ നിരുത്സാഹപ്പെടുത്തുകയും വേണം. ആ നിലയിലുള്ള പരിശീലനം സഭയിലുണ്ടാകണം.

**3. പരിശീലന രീതികൾ, മാധ്യമങ്ങൾ**

**1. വിദഗ്ധാഭിപ്രായം, നേടുക:** പരിശീലന രീതികൾ ഏർപ്പെടുത്തുമ്പോൾ തത്സംബന്ധമായി വിദഗ്ദാഭിപ്രായം ആരായേണ്ടതാവശ്യമാണ്. വിദ്യാഭ്യാസപ്രവർത്തകർ, മനഃശാസ്ത്രവിദഗ്ദർ, മറ്റു മതത്തിലും സമുദായ വിഭാഗങ്ങളിലും മതപരിശീലനരംഗത്തും പ്രവർത്തിക്കുന്നവർ എന്നിവരിൽ നിന്ന് അഭിപ്രായങ്ങൾ ആരായേണ്ടതാണ്.

**2. സാഹചര്യ പരിഗണന:** ഓരോ സാഹചര്യത്തിന് അനുയോജ്യമായ പരിശീലനം നൽകണം. അമ്മമാർ, വിവിധ തൊഴിലുകളിലേർപ്പെട്ടിരിക്കുന്നവർ, സാമൂഹ്യ, രാഷ്ട്രീയ പ്രവർത്തകർ, കലാസാഹിത്യരംഗങ്ങളിൽ പ്രവർത്തിക്കുന്നവർ, കച്ചവടം, കൃഷി എന്നിവയിൽ വ്യാപൃതരായവർ, ആത്മീയ സംഘടനാ ഭാരവാഹികൾ, സുവിശേഷകന്മാർ, ഭരണനേതൃത്വം വഹിക്കുന്നവർ, ആശ്രമാംഗങ്ങൾ എന്നിവർക്കൊക്കെ, അവരുടെ സാഹചര്യം കണക്കിലെടുത്ത് അനുയോജ്യമായ പരിശീലനം നൽകുവാൻ ശ്രമിക്കുമ്പോൾ അവരുടെ അഭിപ്രായവും കഴിയുന്നിടത്തോളം പരിഗണിക്കണം. എല്ലാവർക്കും ഒരേരീതിയിലുള്ള പരിശീലനം വിജയിക്കുകയില്ല.

**4. ഭാരതീയ പഠനപദ്ധതികൾ**

ഭാരതീയ മതരീതികളും ചിന്താധാരകളും പകർന്നുകൊടുക്കാനും ഭാരതീയരെ ആകർഷിക്കുവാനും പര്യാപ്തമായ ആശയങ്ങൾ ഉൾക്കൊള്ളുന്ന ദേശീയഗ്രന്ഥങ്ങൾ കൂടുതലായി ഉണ്ടാകണം. വിദേശ നിർമ്മിതമായതെന്തും അപ്പാടെ സ്വീകരിക്കാൻ തയ്യാറാകുന്ന മനോഭാവമുള്ളതിനാൽ വിദേശത്തുനിന്നും ഇറക്കുമതി ചെയ്ത മതഗ്രന്ഥങ്ങളുടെ അതിപ്രസരം മൂലം ദേശീയമായി ചിന്തിക്കുവാൻ പോലും സാധ്യമാകാത്ത അടിമത്ത ചിന്താഗതിയിലേക്ക് ഭാരത ക്രിസ്ത്യാനികൾ ഇനിയും വീണുപോകാതിരിക്കണമെങ്കിൽ ഭാരതീയ ശൈലിയിൽ ക്രിസ്തീയതത്ത്വങ്ങൾ അവതരിപ്പിക്കുന്ന നിരവധി ഗ്രന്ഥങ്ങൾ മാതൃഭാഷയിലുണ്ടാകണം. ഓരോ ഇടവകയിലും ഓരോ ഗ്രന്ഥശാല സംഘടിപ്പിച്ച് മറ്റു വിജ്ഞാനശാഖകളോടൊപ്പം മതപരിശീലനവും ജനങ്ങൾക്ക് ലഭിക്കുവാൻ കൂടുതൽ അവസരങ്ങൾ ഉണ്ടാകണം. ദിവ്യബോധനം പഠനപദ്ധതി എല്ലായിടവകകളിലും നിർബന്ധമായി ഏർപ്പെടുത്തണം. കോളജുകൾ, സ്കൂളുകൾ എന്നിവയിലും മതപരിശീലന ക്ലാസ്സുകളിലേർപ്പെടുത്തുകയും അവർക്ക് അനുയോജ്യമായ ഗ്രന്ഥാവലി രൂപകല്പന ചെയ്തു നടപ്പാക്കുകയും ചെയ്യണം.

**5. അയ്മേനികളുടെ വേദശാസ്ത്രം (Theology of the laity)**

അയ്മേനികളുടെ പ്രസക്തി ഉയർത്തിക്കാണിക്കുന്ന വേദശാസ്ത്ര സമീപനം ഉണ്ടാകണം. മറ്റു ഓർത്തഡോക്സ് സഭകളിലെന്ന പോലെ നമ്മുടെ സഭയിലും വേദശാസ്ത്ര പണ്ഡിതന്മാരായ അയ്മേനികൾ ധാരാളമായിട്ടുണ്ടാകണം. റോമാസഭയിലും നവീകരണസഭകളിലും അവർ ധാരാളമുണ്ട്. അവൈദികർ ദൈവത്തിന്റെ കൃപാവരം സ്വീകരിക്കുവാനും അതിനനുയോജ്യമായ ക്രിസ്തീയ ജീവിതം നയിക്കുവാനും വിശുദ്ധി പ്രാപിക്കുവാനും ലോകത്തിൽ ക്രിസ്തുവിന്റെ ദൗത്യനിർവഹണത്തിൽ കാര്യക്ഷമമായി പങ്കെടുക്കുവാനും ക്രിസ്തുവിന്റെ രാജ്യത്വം, പ്രവാചകത്വം, പൗരോഹിത്യം എന്നീ നിലകളിൽ സജീവമായി പ്രവർത്തിക്കുവാനും യോഗ്യതയുള്ളവരാണെന്ന് അയ്മേനികളും വൈദികരും ഒരുപോലെ മനസ്സിലാകത്തക്ക വേദശാസ്ത്ര സമീപനവും അഭ്യസനവും സഭയിൽ കൂടുതലായി ഉണ്ടാകണം.

വേദപുസ്തകത്തിൽ കാണുന്ന അപ്പോസ്തോലിക വേദശാസ്ത്രവും പിതാക്കന്മാരുടെ കാലഘട്ടത്തിൽ ആദിമസഭയിൽ കാണുന്ന എപ്പിസ്കോപ്പൽ വേദശാസ്ത്രവും, പൗരസ്ത്യ പാര

മ്പര്യത്തിൽ വളർന്നുവന്ന സന്യാസ വേദശാസ്ത്രവും, പാശ്ചാത്യ പാരമ്പര്യത്തിൽ പുഷ്ടിപ്രാപിച്ച കാനോനിക വേദശാസ്ത്രവും, 19-ാം നൂറ്റാണ്ടിൽ രൂപം കൊണ്ട സെമിനാരി വേദശാസ്ത്രവും വേദശാസ്ത്രരംഗത്ത് സഭ സ്വീകരിച്ചിട്ടുള്ള വിവിധ സമീപനങ്ങളാണ്. ഇവയെല്ലാം 20-ാം നൂറ്റാണ്ടിലെ അയ്മേനികളുടെ വേദശാസ്ത്രത്തിന് വഴിമാറി കൊടുക്കുന്ന ഒരു പ്രവണത എല്ലാ സഭാവിഭാഗങ്ങളിലും കണ്ടുവരുന്നുണ്ട്. ലോകത്തിൽ ജീവിച്ചു പ്രവർത്തിച്ച അയ്മേനികളെ ശരിയായ ക്രിസ്തീയ ദൗത്യനിർവഹണത്തിന് പ്രാപ്തരാകുന്നതിന് അനുയോജ്യമായ വേദശാസ്ത്ര വീക്ഷണം വളർത്തിയെടുക്കേണ്ടത് ഇന്നത്തെ വളരെ പ്രധാനപ്പെട്ട ആവശ്യമാണ്. എന്നാൽ വേദശാസ്ത്രം വെറുമൊരു പഠനവസ്തുവായി മാറാതെ യഥാർത്ഥ ക്രിസ്തീയ വിശ്വാസപരിശീലനവും അനുദിന ജീവിതശൈലിയുമായി രൂപപ്പെടുത്തുവാൻ ദൈവജനം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

**6. പരിശീലന രംഗങ്ങൾ**

കുടുംബം, ഇടവക, സമൂഹം, ഓഫീസുകൾ, ഫാക്ടറികൾ എന്നിവിടങ്ങളിലെല്ലാം അനുയോജ്യമായ പരിശീലനങ്ങൾ ഏർപ്പെടുത്താം. പരിശീലനമില്ലാതെ സഭയിൽ ആരെങ്കിലും നേതൃത്വം കൊടുക്കുന്നെങ്കിൽ അത് ഗുണത്തെക്കാളേറെ ദോഷം ചെയ്യും. സൺഡേസ്കൂൾ അദ്ധ്യാപകർ, സുവിശേഷപ്രവർത്തകർ, കൺവൻഷൻ പ്രസംഗകർ, ഉപദേശികൾ, കന്യാസ്ത്രീകൾ, ആശ്രമാംഗങ്ങൾ എന്നിവരൊക്കെ സഭ നിശ്ചയിക്കുന്ന പഠനപദ്ധതികൾ പൂർത്തിയാക്കി സഭയുടെ പ്രത്യേക അനുവാദത്തോടെ മാത്രം ദൈവജനത്തെ പഠിപ്പിക്കുവാനും പരിശീലിപ്പിക്കുവാനും ഇടയാക്കണം. ആർക്കും കയറി പ്രസംഗിച്ച് ആദായമുണ്ടാക്കാവുന്ന ഇന്നത്തെ രീതി വളരെയേറെ ദോഷം ചെയ്യും. വൈദികരെപ്പോലെ തന്നെ തികഞ്ഞ പരിശീലനം പ്രാപിച്ച ഒരു അയ്മേനി നേതൃത്വനിര സഭയിലുണ്ടാകണം. ഓരോ ഇടവകയിലും വൈദികനോട് ചേർന്ന് ആത്മീയ കാര്യങ്ങൾക്ക് നേതൃത്വം നൽകുന്നതിന് പരിശീലനം സിദ്ധിച്ച ഒരു കൂട്ടം അയ്മേനികൾ ഉണ്ടെങ്കിൽ ഓരോ ഇടവകയും വേഗം ആത്മീകപുരോഗതി കൈവരിക്കും. അപ്രകാരം ദൈവജനത്തിന്റെ പൂർണ്ണപങ്കാളിത്തത്തോടെ സഭയുടെ ദൗത്യം വിജയകരമായി നിർവഹിക്കാൻ പരിശുദ്ധാത്മാവ് തുടർന്നും സഭയെ നയിക്കട്ടെ എന്നു നമുക്ക് പ്രാർത്ഥിക്കാം.

■

24

# OLD SEMINARY LIBRARY, A CACHE OF EPISTEME

**Fr. Mathews John**

The Seminary library, the prized house of knowledge of the Malankara Orthodox church holds a history of two hundred years, assuming or attributed by different names, paditha veedu, 'Syrian College', 'the Kottayam College' or 'Pazhaya seminary'. In a book published in 1917 "A century of English education in Travancore 1817-1917," it is stated that "the early school in this state where English was regularly taught was that started in the Syrian collage or seminary at Kottayam ….the course of studies besides English, Greek, Latin, Hebrew, Syriac Sanskrit, Higher mathematics and Natural Philosophy". The book continues "the following extracts from the Reminiscences of Colonel Welsh who visited Kottayam in 1824 will give some idea of the high standard of education given in the seminary in those early days" " On the second storey of the seminary is a library containing 2250 elegantly bound volumes on Theology , Astrology , Mathematics, History and in short every other sciences in the English , French, Latin, Greek, Syriac, Hebrew, Malayalam, Persian, Arabic and German Languages ……. of the best quality".

This observation on the Seminary Library itself shows the quality it has maintained from the very early stage. Now the seminary library grown in volume and it is categorized into various wings for convenience and easy access, keeping the

Referral, General, Archives, Syriac, other Languages, Periodicals and Digital sections separately. All sections are working in an automated system. The library comprises of nearly 60000 volumes in the main library, and the rest of the sections hold about another 15000 numbers in hard copy and 15000 numbers in soft copy. Each section is, named after the founding fathers and architects of the church who have devoted their life for the seminary and Library. The main library is dedicated in the name of the renowned versatile genius, Ecumenical leader and former principal Dr. Paulose Mar Gregorios Metropolitan. The Archives is named after the saint, Dionysius of Pazhaya seminary (Vattasseril Geevarghese Mar Dionysius VI). The Syrian section is named after H.H. Augen I Catholicose of the east and former principal. The Digital library, inaugurated along with the bicentenary celebrations is named after H.B Pulikkottil Joseph Mar Dionysus II, the founder of the seminary. The history Museum is named after the H.B Pulikkottil Joseph Mar Dionysius V.

The Archives is a mine of knowledge and learning for historians in the form of manuscripts, books, ola (writings on palm leaves), ancient document on copper plates endowed by rulers of the time and other antique artifacts related to the church. The main section contains books in English and Indian languages. Syriac and other languages section are arranged separately in stacks.

### 1. Main Section

Books are exhibited in the D.D.C scheme here. Main section contains books on all disciplines mainly of the 19$^{th}$ century and up to the first half of the 20$^{th}$ century. The souvenirs of the parishes, Dioceses, church and other important publications (of various organisations and institutions within the Church) are preserved with the Archives. This includes rare books in church history, Bible, worship and sacraments, theology, and secular history etc.

#### 1.1 Bible

Many first editions, age old copies, rare and out of print books are kept in this section. Copies of the first ever,

Malayalam Bible published known as "Ramban Bible" of 1811 are adornments to the library. Besides, the Bible portions readily translated by the Malankara Orthodox Church up to 1930's are exhibited here. The history of the Bible translation in Malayalam started as a joint venture of the Malankara Orthodox Church and CMS missionaries. Colonel Buchanan helped to print it at the Bombay Currier press in 1811. Afterwards a church committee was appointed by the Malankara Metropolitan for the purpose of completing the translation of the whole Bible. The expenses for the work were paid by the church missionaries. Copies of the Bible published in the years 1860, 1866, 1884 & 1906 are available in the library

The Bible Archives hold whole Bibles in the Tamil language of the 19th century (1860, 1880, and 1892), English Bibles of Scotland (1807), Claude's (1836), GK (1854), Polyglot (1866), Cook (1881), Oxford (1888) and New Testament (1582) Spck (1897) and Bible concordance of 1737, 1857, 1859 and the later periods, as well as Books on Bible Commentaries from 1802 onwards.

### 1.2 Theology

A Good collection on Doctrinal studies of 1828, 1836, 1852, 1874, 1888, 1895, 1896, and 1898 onwards, Sermon and Hermeneutics collection of 1836, 1850, and 1872, Liturgical books of 1717, 1841, 1859, 1871, 1877, 1899, and onwards, Patristic studies of 1875, 1884, 1885, 1892, 1894 and 1899 are available here. The 19th century collections are footings to the library among others.

### 1.3 Church history

In the history section, large collections like 'Christian researchers and the history' from 1814, 1818,1819, 1822, 1839, 1840,1847,1848, 1861,1862, 1869, 1870, 1871, 1872 ,1873, 1874, 1875, 1877, 1880, 1881, 1884,

1886, 1892, 1894, and missionary history of 1821, 1845, 1872 1886, 1891,1892, are available here.

The 'Memoir of Dr. Kerr's on Malabar Christians' 1908 is valuable addition to the library. The history of the litigations in Malankara Orthodox church and their verdicts from 1879, 1888, 1890, 1905, 1917, 1938, 1952, 1978, 1990, to the latest 1995 are a source for researchers. Books on general history of India and Travancore and Cochin written in 1870, 1880, 1883, 1891, 1911 and 1887 find a prominent place in the Collection.

### 1.4 Directories

The early status of the Christian church and the church leaders are depicted in books like Logan's Malabar of 1887, Madras state Directory of 1929, Malabar Christian Historical Directory 1939, and Kerala Directory 1956. These and other related books are worth mentioning.

### 1.5. Worship and Sacraments

Among them include the "Qurbana Kramam" (the Eucharistic order) of the Malayalam translations from 1869, 1872, 1875, 1888, 1889, 1902, 1903, 1918, 1921, 1923, 1947, and onwards.

### 1.6 Manuscripts

Manuscripts preserved here include the Diaries; Petitions received by the late Lamented Metropolitans of the church from the first half of the 19th centuries are preserved here. Among them Nazranikal Okakyum Ariyendunna Samkshepa vadhartham (1772) and Niranam Gandhavari (1808), Kunnamkulam Grandhavari etc. are of historical importance.

## 2. Syriac Collections

A tremendous wealth of manuscripts (translated works) and printed books on various theological branches are of special mention and source materials for researchers. Of this,

a manuscript of the $14^{th}$ century kept in the library is of special value. There are manuscripts of the liturgical books that hold the chronograph and stamped as 'Marthoma metran Vaka', which dates back to the $17^{th}$ and $18^{th}$ century. In addition the library keeps the Bible of various versions, church history, Lexicons, Canons, Ekkara (church music), Lent, Lectionary, Penkeesa Sheema , and Taksa, Aneetha, Sacramental worship, Syriac Grammar & Dictionary and prayer books for various special occasions . These books or manuscripts are all in east and west, Karsooni and Sureb Languages.

### 3. Other Foreign languages library

Foreign language books in French, German, Italian, and Hebrew are among the collection. Amidst, the Source chrisom,Tome, are worth mentioning.

### Digital Library

As the seminary is entering the fag end of her bi-centenary year, the dream project of the digital library, which has been inaugurated in 2014 February is nearing its completion and going to be commissioned as fully functional in a short time span. About 85000 pages of literature and 200 Manuscript documents are being documented and digitalized to be made available online. The digitalized version includes all the books in different languages, such as Patrolgia Syriac, Orientalia & Greek, 42 types of ekkara (church Musics), most of the books up to the third half of the $20^{th}$ century. In the gallery, photographs of various occasions pertaining to church and church dignitaries are mounted elegantly and exhibited.

### Vision

The vision of the seminary is to make the Library and its Archives a focal point of learning especially in all disciplines of theology and church history. The library has the potential to provide resource materials in areas, ranging from Kerala history, sociology of the Nazranis, colonial infiltration, importation of Roman Catholicism and Protestantism, social justice and ethics, as well as ecology and Christian ethics, apart from theology. In this context, it is appealed to the

public to submit any document in any form, pertaining to Nazranis regarding their socio-economic-religious conditions, whether ancient or contemporary to the Seminary library and (they shall be properly mentioned). The seminary takes this opportunity to welcome those who are with creditable documents related to church, Christianity, culture, language, and any other socio –religious factors and request them to hand over the same to the library or share the content with the library and also extend their patronage.

**Conclusion**

The seminary library is a treasure house of knowledge and learning. It holds one of the largest collections of books and manuscripts, not only on various branches of theology, but also on orthodoxy both eastern and oriental, Church history, liturgy and liturgical developments, ecumenism, contemporary Christianity, Ecclesiology, Ecology and Christian Values and so on and so forth. In addition, the Library has subscribed to a number of international journals on Christianity, religion and praxis. In other words the library comprises of old and current writings in all disciplines to cater to the general and referral needs of candidates for various pursuits. At this point it is a matter of satisfaction to announce that the seminaryhas been elevated to the status of research centre for Doctoral and post Doctoral studies by the University of Serampore.

With permission, the library is opened to all for serious studies and research. The Seminary Library has grown in to the present state on the basis of committed and dedicated struggle of many a champions since its beginning two hundred years ago. This is another moment for the seminary to remember them with gratitude. The Seminary Library is one of the greatest endowments, that the Malankara Orthodox Church has made to her posterity and can rightly be called a Repository of Knowledge.

■

# 25

# വേദശാസ്ത്ര ബോധന സമ്പ്രദായങ്ങൾ

**ഫാ. ഡോ. ജേക്കബ് മാത്യു, കാരിച്ചാൽ**

മല്പാൻ പാഠശാലകളിലൂടെ ഗുരുകുലാടിസ്ഥിതമായി മലങ്കര യിൽ പുരോഗമിച്ചു വന്ന വൈദിക പഠന രീതികളിൽ നിന്ന് കുറ ച്ചൊക്കെ ക്രമീകൃതമായ പാതയിലേക്കുള്ള ചുവടുമാറ്റമാണ് സെമിനാരി സ്ഥാപനത്തിലൂടെ നേടിയെടുത്തത് എന്ന് പൊതുവെ നിരീക്ഷിക്കാം. അങ്ങനെ തുടർന്നു വന്ന വൈദിക വിദ്യാഭ്യാസ ത്തിൽ, കോളജ് വിദ്യാഭ്യാസത്തിന്റെ കൃത്യതയ്ക്കും സഭാബന്ധ ത്തിലുള്ള നിഷ്ഠകൾക്കും ഒപ്പം യൂണിവേഴ്സിറ്റി ബന്ധത്തിൽ പാലിക്കേണ്ട നിബന്ധനകളോടുകൂടിയ പഠന-പരീക്ഷാ സമയക്ര മീകരണവും വേദവ്യഖ്യാനത്തിൽ പരക്കെ അംഗീകരണത്തിലുള്ള സിലബസ്സ് കരിക്കുലം ബന്ധിതാവസ്ഥയും സെറാംപൂർ സർവക ലാശാലാ ബന്ധത്തിൽ (1965 മുതൽ) ഗുണകരമായി വന്നിട്ടുണ്ട് എന്ന് കാണുന്നു.

മലങ്കര ഓർത്തഡോക്സ് സഭാ ഭരണഘടനയ്ക്കും അതിന്റെ വൈദിക നേതൃത്വത്തിനും ജനാധിപത്യ സമ്പ്രദായത്തിലുള്ള ഭര ണക്രമീകരണത്തിനും വിധേയമായും സഭയ്ക്കുവേണ്ടി പ്രവർത്തി ക്കേണ്ട ദൈവശാസ്ത്ര ബോധന കേന്ദ്രമായാണ് വൈദിക സെമി നാരിയെക്കുറിച്ച് വിഭാവന ചെയ്തിരിക്കുന്നത്. മറ്റ് പല പൊതു ദൈവശാസ്ത്ര പഠനകേന്ദ്രങ്ങളും സ്വതന്ത്ര ബൈബിൾ കോളജു കളും സഭേതരമായോ, നേരിട്ട് സഭകളുടെ നിയന്ത്രണത്തിൽ അല്ലാ തെയോ പ്രവർത്തിക്കുന്നുണ്ട്. എന്നാൽ ഓർത്തഡോക്സ് സഭ യുടെ പള്ളികളിൽ വൈദികരായും സഭ നിർദ്ദേശിക്കുന്ന ഇടവ കേതര പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് നേതൃത്വം കൊടുക്കുവാനു

മുള്ളവരെ വാർത്തെടുക്കുകയാണ് പഴയ സെമിനാരിയുടെ സ്ഥാപ നോദ്ദേശം. താദൃശ മേഖലയിൽ സെറാംപൂർ അഫിലിയേഷനി ലൂടെ പ്രവർത്തിക്കുമ്പോൾ വേദശാസ്ത്രബോധനം എങ്ങനെ എന്നതാണ് ഈ ലേഖനം കൊണ്ടുദ്ദേശിക്കുന്നത്.

## വേദശാസ്ത്ര ബോധനം

വേദശാസ്ത്ര ബോധന സമ്പ്രദായങ്ങളും സെറാംപൂർ കോളജും എന്നത് അന്വേഷണ വിധേയമാക്കുമ്പോൾ, വേദശാസ്ത്ര വ്യാഖ്യാ നവും അതിന്റെ പ്രബോധന ശുശ്രൂഷയും എത്രമാത്രം അനിവാ ര്യമെന്ന് ബോധ്യപ്പെടേണ്ടതുണ്ട്. ലേഖകൻ ഒരു വേദപുസ്തക പഠിതാവാണ്. അതുകൊണ്ടുതന്നെ ദൈവശാസ്ത്രമേഖലയെക്കു റിച്ച് പൊതുവായി പരാമർശിക്കുക മാത്രം ചെയ്ത്, പ്രധാനമായി വേദപുസ്തക പഠനസമ്പ്രദായങ്ങളെക്കുറിച്ച് അന്വേഷിക്കുന്നതി നാവും ഈ ലേഖനത്തിൽ ഊന്നൽ നല്കുക.

യേശു ക്രിസ്തുവിന് ഏതാണ്ട് ആയിരത്തിഅഞ്ഞൂറോളം വർഷ ങ്ങൾക്കു മുൻപു മുതലും യേശുക്രിസ്തുവിന്റെ രക്ഷികവ്യാപാര ത്തിന് ഒരു നൂറ്റാണ്ടെങ്കിലും ശേഷവും ഉള്ള സുദീർഘകാലഘട്ട ത്തിന്റെ സൃഷ്ടിയും, ആ സ്വാധീനത്തിലുമുള്ളതാണ് പഴയ-പുതിയ നിയമ തിരുവചനം. ഏതാണ്ട് മൂവായിരത്തോളം വർഷങ്ങളായി വായിച്ച് വ്യാഖ്യാനിച്ചു വരുന്ന ഒരു 'പുരാതന ഗ്രന്ഥ'ത്തിന് ഇനി ഗവേഷണം ആവശ്യമുണ്ടോ? ഇരുപതാം നൂറ്റാണ്ടിന്റെ മധ്യത്തിൽ കണ്ടെത്തിയ "കുംറാൻ ചുരുളുകൾ," വേദസ്ഥലങ്ങളെക്കുറിച്ചുള്ള പുരാവസ്തു ഗവേഷണ കണ്ടെത്തലുകൾ, അവയുടെ രണ്ടിന്റെയും വെളിച്ചത്തിലുള്ള അന്വേഷണങ്ങൾ എന്നിവയ്ക്ക് പ്രധാന്യമുണ്ട് എന്നത് നിസ്തർക്കമാണ്. ഒപ്പം തന്നെ ഓരോ കാലഘട്ടത്തിലും കാലസൂചനകൾക്കും താല്പര്യങ്ങൾക്കും ആവശ്യകതയ്ക്കും അനുസരിച്ച് വേദസന്ദേശങ്ങൾ മനസ്സിലാക്കപ്പെടേണ്ടതും ആവ ശ്യമാണ് എന്നത് വ്യഖ്യാനത്തിന്റെ പ്രസക്തി വർദ്ധിപ്പിക്കുന്നു. 'ആരും പൊരുൾ തിരിച്ചു തരാതെ എങ്ങനെ ഗ്രഹിക്കും' (അപ്പോ. 8:31) എന്നത് വേദവ്യാഖ്യാന പ്രസക്തി വിളിച്ചോതുന്നു.

## വേദശാസ്ത്ര ബോധന ക്രമീകരണം

സെറാംപൂർ പഠനസമ്പ്രദായത്തോടുള്ള ബന്ധത്തിൽ പ്രധാന മായും ആറ് വിഭാഗങ്ങളായാണ് കരിക്കുലം ക്രമീകരിച്ച് ദൈവ ശാസ്ത്ര ബോധനം നിർവഹിച്ചു വരുന്നത്. വേദപുസ്തകം, ദൈവ ശാസ്ത്രം, ഇതര മതഗ്രന്ഥങ്ങൾ, സഭാചരിത്രവും മിഷനും, ഇടയ

പരിപാലനവും മനഃശാസ്ത്രവും, സമഗ്ര-സംയോജിതവും (Integrated) വിജ്ഞാനശാഖാന്തരവും (Inter-discliplinary) എന്നീ വിഭാഗങ്ങൾ അതിലുൾപ്പെടുന്നു.

**1. ദൈവശാസ്ത്രമേഖല**

ഈ മേഖല പുരാതന ദൈവശാസ്ത്ര അന്വേഷണങ്ങൾക്കൊപ്പം കാലങ്ങൾക്കൊണ്ട് ഉരുത്തിരിഞ്ഞു വന്നതും കാലഘട്ടത്തിന്റെ പ്രത്യേകതകൾ ഉള്ളതുമായ ദൈവശാസ്ത്ര പഠനങ്ങളുടെ സവിശേഷ വഴിയാണ്. ഇതിൽ, പ്രാന്തവൽകൃതരുടെ (marginalised) ശബ്ദങ്ങളും അന്വേഷണങ്ങളും, പ്രാദേശിക പ്രത്യേകതകളുടെ കയ്യൊപ്പു വീണിട്ടുള്ള ദൈവശാസ്ത്ര ഊന്നലുകളും, പുരാതന ദൈവശാസ്ത്ര അന്വേഷണ താല്പര്യങ്ങൾക്കും സമ്പ്രദായങ്ങൾക്കുമൊപ്പം ഇടം കണ്ടെത്തുന്നു. ഉദാഹരണമായി, ഫെമിനിസം, ദലിത, ട്രൈബൽ, ആദിവാസി ദൈവശാസ്ത്രമേഖലകളും പരമ്പരാഗത ദൈവശാസ്ത്ര പഠനത്തിനൊപ്പം സ്ഥാനം പിടിക്കുന്നു.

**2. ഇതരമതങ്ങളെക്കുറിച്ചുള്ള അന്വേഷണങ്ങൾ**

കരിക്കുലത്തിലെ ഇതര മതവിഭാഗം ക്രിസ്തുമതത്തിനും വിശ്വാസാചാരങ്ങൾക്കും പ്രചാരണ ഉപാധി എന്ന നിലയിലല്ല, ഇതരമതങ്ങളും സാംസ്കാരിക പ്രത്യേകതകളും അതായിത്തന്നെയും ബഹുമാനത്തൊടെയും മനസ്സിലാക്കാനുദ്ദേശിച്ചുള്ളവയാണ്. ഉദാഹരണമായി, 'ഹിന്ദുമതത്തിലെ അറിയപ്പെടാത്ത ക്രിസ്തു'വിനെയല്ല (റെയ്മൺഡ് പണിക്കരുടെ The Unknown Christ of Hinduism എന്ന കൃതി പരാമർശിതം) ദൈവാന്വേണത്തിന്റെ അറിയാപ്പെടാത്തതും ഇനി അന്വേഷിക്കപ്പെടേണ്ടതുമായ തലങ്ങളാണ് ഇവിടെ ആദരിക്കപ്പെടുന്നത്.

**3. സഭാചരിത്രം (Church History)**

സഭാചരിത്രം തീർത്തും ചരിത്രം മാത്രമല്ല ഇന്ന്. പുതിയ നിയമത്തിലെ സഭയെക്കുറിച്ചും അതിന്റെ വളർച്ചയെക്കുറിച്ചുമുള്ള ആഖ്യാനവും അതിന്റെ വ്യാഖ്യാനവുംപോലെ (അപ്പോ. പ്രവർത്തികൾ), ക്രിസ്തുവിനോടു ചേർന്ന സഭയുടെ (അപ്പോ. 2:47) വളർച്ചയിലെ വെല്ലുവിളികളും നേരിട്ട വിധികളും അതിന്റെ ആധുനിക അനുരണനങ്ങളും ആണ് സഭാചരിത്രത്തിന്റെ പ്രതിപാദനവിഷയം. 'സഭാചരിത്ര' വിഭാഗത്തിന്റെ ഭാഗമായി സിലബസിൽ ക്രമീകരിച്ചിട്ടുള്ള "മിഷൻ" പരിചിന്തനത്തിനു വിഷയമാകേണ്ടതുണ്ട്.

**4. പ്രേഷിതപ്രവർത്തനങ്ങൾ**

ദൈവത്തെക്കുറിച്ച് മുഴുവനും ഗ്രഹിച്ച് 'അറിവില്ലാത്ത ജാതികൾക്ക്' പകർന്നുകൊടുക്കുന്നവരായോ മതപരിവർത്തന പ്രവർത്തനങ്ങളായോ അല്ല സഭയുടെ പ്രേഷിത പ്രവർത്തനങ്ങളെ സംബന്ധിച്ച് (Mission) ഇന്ന് പ്രധാനമായും കണക്കാക്കപ്പെടുക. ക്രിസ്തു സാന്നിധ്യത്തിന്റെ സുഗന്ധവാഹികളാകുക എന്നതാണ് ഇന്ന് പ്രേഷിത ദൗത്യത്തിന്റെ അന്തർധാര. പ്രേഷിതത്വം സംബന്ധിച്ച് ഓർത്തഡോക്സ് സഭകൾക്കുള്ള കാഴ്ചപ്പാടുകളിൽ ഒരു പ്രധാന ദർശനമാണിത്. ബലിപീഠയാഗം ജീവിതത്തിലൂടെ തുടരുക എന്ന കാഴ്ചപ്പാട് (Liturgy after the liturgy) പുരാതന സഭാപിതാക്കന്മാരുടെ പഠിപ്പിക്കലുകൾക്കൊപ്പം 1965–75 കാലഘട്ടങ്ങളിൽ WCC യുടെ ആഭിമുഖ്യത്തിൽ നടന്ന പ്രത്യേക പഠനങ്ങളും ഈദൃശ ചിന്താഗതികൾക്ക് പ്രചാരം നല്കിയിട്ടുണ്ട്. (ലോക ക്രൈസ്തവ സഭാ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ 'confessing Christ through the Liturgical life of the Church today' എന്ന വിഷയത്തിൽ, 1975-ൽ അർമീനിയയിൽ വച്ച് നടന്ന പഠനശിബിരം അവിടെ നേതൃത്വം നല്കിയ അൽബിനിയയുടെ ആർച്ച് ബിഷപ്പ് അനാസ്റ്റാസിയോസ്, ഉരുത്തിരിഞ്ഞ ആശയങ്ങൾക്ക് പുസ്തകരൂപം നല്കിയ ഫാ. ഇയോൻ ബ്രിയ എന്നിവരുടെ പ്രത്യേക സംഭാവനകൾ എന്നിവ ഇവിടെ സ്മരണീയമാകുന്നു).

**5. മിനിസ്ട്രിയും കൗൺസിലിംഗും**

ഈ വിഭാഗത്തെക്കുറിച്ചും മുന്നെഴുതിയ പോലുള്ള വേറിട്ട മനസിലാക്കലുകൾ ആധുനിക കാലഘട്ടത്തിന്റെയും സെറാംപൂർ ബന്ധത്തിലുള്ള ദൈവശാസ്ത്ര ബോധന പ്രക്രിയയുടെയും പ്രത്യേകതകളാണ്. ഉപദേശം നല്കി, വഴി നേരെയാക്കിക്കൊടുക്കുന്നവരായി ഇടയപരിപാലകർ തങ്ങളെക്കുറിച്ച് കരുതുന്നതിൽ നിന്നു വ്യത്യസ്തമായി, സാഹചര്യങ്ങളെയും സമ്മർദ്ദങ്ങളെയും അതിജീവിക്കുവാൻ വിദ്യാർത്ഥികളെയും അതുവഴി സമൂഹത്തെയും സജ്ജമാക്കുന്നതാണ് (Helping to help oneself) കൗൺസലിംഗ് കോഴ്സിന്റെ ലക്ഷ്യത്തിലുള്ളത്.

**6. സംയോജിതവും വിജ്ഞാനശാഖാന്തരവുമായ പാഠ്യവിഷയം (Integrated & Interdisciplinary)**

ഒരു വിഷയത്തെ വ്യത്യസ്ത വീക്ഷാഗതികളോടെയും വ്യത്യസ്ത പഠനശാഖകളുടെ രീതിശാസ്ത്രങ്ങളോടെയും പരിക

ല്പനകളോടെയും സമീപിക്കുന്നതും, എന്നാൽ അവയുടെ പാര സ്പര്യത്തിലും ആകെത്തുകയിലും അവയെ വിലയിരുത്തന്നതു മാണ് ഈ വിഭാഗത്തിൽ വരുന്നത്. അതനുസരിച്ച്, ദൈവശാസ്ത്രം, വേദശാസ്ത്രം, ഇതരമതങ്ങൾ എന്നിവയുടെ പഠനത്തിൽ അവ ലംബിക്കുന്ന രീതികളോടും ഊന്നലുകളോടെയും ക്രിസ്തീയ ഇട യപരിപാലന ശുശ്രൂഷയെ (ഉദാഹരണമായെടുത്ത്) സമീപിച്ച് പഠനം നടത്താനാവും. സൃഷ്ടിയിലെ പാരസ്പര്യം (Interrelation-ship) എന്ന ആശയത്തിലൂന്നി വേദപുസ്തക കാഴ്ചപ്പാടുകളെ സൃഷ്ടി സമഗ്രത, സമത്വം എന്നീ ആശയങ്ങളിലെത്തിച്ചേർക്കുന്ന തരത്തിൽ വ്യത്യസ്ത പഠനശാഖകളുടെയും രീതിശാസ്ത്രങ്ങളു ടെയും വഴികളിലൂടെ സഞ്ചരിക്കുവാനാണ് സെനറ്റ് ഓഫ് സെറാം പൂറും അനുബന്ധിച്ചിട്ടുള്ള (affiliated) ദൈവശാസ്ത്ര പഠനകേന്ദ്ര ങ്ങളും ശ്രമിക്കുന്നത്.

## സെറാംപൂർ ബന്ധത്തിൽ വേദപുസ്തക പഠന സമ്പ്രദായങ്ങൾ

വേദശാസ്ത്ര ബോധന സമ്പ്രദായങ്ങളെക്കുറിച്ച് മുന്നെഴുതിയ പൊതുവായ കാര്യങ്ങൾക്കൊപ്പം, വേദപുസ്തക പഠനത്തിൽ അവ ലംബിച്ചു കാണുന്നതും സെറാംപൂർ സർവ്വകലാശാലയോടനുബ ന്ധിച്ച് നിലക്കൊള്ളുന്ന ദൈവശാസ്ത്ര പഠനകേന്ദ്രങ്ങളിൽ പിന്തു ടർന്നു വരുന്നതുമായ പ്രത്യേക സമ്പ്രദായങ്ങളെക്കുറിച്ച് ഇനി കുറി ക്കുന്നു.

വേദഗ്രന്ഥത്തെ സമീപിക്കേണ്ടത് എങ്ങനെയാണ്? കാലങ്ങ ളായി പിന്തുടർന്നു പോരുന്ന വേദപഠന സമ്പ്രദായങ്ങൾ വെളിവാ ക്കുന്ന സമീപനങ്ങൾ എന്തെല്ലാം? പ്രധാനമായും ത്രിവിധ സമീപ നങ്ങളും (ചരിത്രം, ദൈവവചനം, സാഹിത്യം) അതിന്റെ സമ്മേള നമായുള്ള സാമൂഹിക പരിതോവസ്ഥാ സമീപനം (Contextual theo-logical track) എന്നിവ വേദപുസ്തക സമീപനങ്ങൾ ആയി കണ ക്കാക്കാം. നാലു വേദ സമീപനങ്ങൾ.

1. വേദഗ്രന്ഥം ദൈവ വചനമാണ്. 2. വേദഗ്രന്ഥം ഒരു ചരിത്ര ഗ്രന്ഥം. 3. വേദഗ്രന്ഥം ഒരു സാഹിത്യ ഗ്രന്ഥമാണ്. 4. സാമൂഹിക വിമർശന ശാഖ

### 1. വേദഗ്രന്ഥം തിരുവചനമാണ്

വിശ്വാസികൾ വേദഗ്രന്ഥത്തെ സമീപിക്കുന്നത് ഈ കാഴ്ചപ്പാ ടോടെ മാത്രമാണ്. വേദഗ്രന്ഥത്തിൽ, ദൈവത്തിന്റെ വചനവും അരു ളപ്പാടും ഉള്ളടങ്ങിയിരിക്കണം എന്നും ദൈവത്തോട് സംവദി

ക്കേണ്ടുന്ന വ്യക്തി അത് വായിക്കണമെന്നും പരിശുദ്ധാത്മാവാണ് വചനരഹസ്യത്തെ വെളിവാക്കിത്തരുന്നത് എന്നും ഈ സമീപനം കണക്കാക്കുന്നു. "എല്ലാ തിരുവെഴുത്തും ദൈവശ്വാസീയമാകയാൽ ദൈവത്തിന്റെ മനുഷ്യൻ സകല സൽപ്രവൃത്തിക്കും വകപ്രാപിച്ചു തികഞ്ഞവൻ ആകേണ്ടതിന്ന്, ഉപദേശത്തിനും ശാസനത്തിനും ഗുണീകരണത്തിനും നീതിയിലെ അഭ്യാസത്തിനും പ്രയോജനമുള്ളത് ആകുന്നു" (2 തിമോ. 3:16-17). ദൈവഹിതം അന്വേഷിക്കേണ്ടുന്നവർ തിരുവചനം വായിക്കണമെന്നും അത് വിശുദ്ധീകരണത്തിന് ഉതകുമെന്നും വി. പൗലൂസ് (1 തിമോ. 4:15) രേഖപ്പെടുത്തിയത് പൂർണ്ണമായും സ്വീകരിക്കുന്ന സമീപനമാണിത്.

**2. വേദഗ്രന്ഥം ഒരു ചരിത്രഗ്രന്ഥം**

ചരിത്രകുതുകികൾ വേദപുസ്തകത്തെ സമീപിക്കുന്ന കാഴ്ചപ്പാടാണിത്. വേദഗ്രന്ഥത്തിൽ ചരിത്രപരാമർശങ്ങൾ ഉൾക്കൊണ്ടിട്ടുണ്ട് എന്ന് അംഗീകരിക്കുന്നതും വേദഗ്രന്ഥം ചരിത്രഗ്രന്ഥം മാത്രമാണ് എന്ന് കരുതുന്നതും വ്യത്യസ്തമാണല്ലോ[1]. അബ്രഹാം മുതലായ പുരാതന പിതാക്കന്മാരുടെ (മാതാക്കളുടെയും) വിവരണത്തിലും (ഉല്പ. 12-50). പുറപ്പാട് വിവരണത്തിലും, മരുഭൂ പ്രയാണം ചേർത്തിട്ടുള്ള വേദവിവരണത്തിലും (സംഖ്യാ പുസ്തകം) ചരിത്രാംശങ്ങൾ ഉണ്ട് എന്നതിന് രണ്ടു പക്ഷമില്ല. എന്നാൽ, അവർ ചരിത്രപുരുഷന്മാർ ആയിരുന്നു എന്നു ചിന്തിക്കുന്നതിലും അപ്പുറം, പരാമർശിതരുടെ ജീവിതത്തിന്റെ ആദിമധ്യാന്തങ്ങൾ എല്ലാം തന്നെ ചരിത്രവിവരണത്തിന്റെ നിയാമക തത്വങ്ങളിൻ പ്രകാരം താരതമ്യം ചെയ്യുവാൻ സാധിക്കുമെന്ന് ചിന്തിക്കുക അല്പം കടന്നതു തന്നെ. ചരിത്രാംശത്തെ നിഷേധിക്കുവാനല്ല ഇപ്രകാരം കുറിച്ചത്. മറിച്ച് വേദചരിത്രരചനയിൽ ദൈവാംശത്തിന് നല്കിയിട്ടുള്ള ഇടം തിരിച്ചറിയപ്പെടേണ്ടതു തന്നെ എന്നതുകൊണ്ടുമാത്രമാണ്.

ഏതൊരു ചരിത്രഗ്രന്ഥവും അതിൽ ചരിത്രാഖ്യായിക ഉൾക്കൊണ്ടിരിക്കുന്നതു കൊണ്ടാണ് അങ്ങനെ അറിയപ്പെടുക. യിസ്രായേലിനെക്കുറിച്ചോ പുതിയനിയമസഭയെക്കുറിച്ചോ ചിന്തിക്കുമ്പോൾ,

---

1. വേദഗ്രന്ഥത്തിലെ വിവരണങ്ങളിൽ ചരിത്രാംശം തീർത്തും വിരളമാണ് എന്ന് നിരീക്ഷിക്കുന്നവരെ മിനിമലിസ്റ്റ് (Minimalists) എന്നും ചരിത്രാംശം മുന്തിനില്ക്കുന്നു എന്നു നിരീക്ഷിക്കുന്ന ചിന്തകരെ മാക്സിമലിസ്റ്റ്സ് (Maximalists) എന്നും കരുതുന്നു.

അതിന്റെ ചരിത്രപരമായ വളർച്ചയുടെ വഴികൾ നാഴികക്കല്ലുകൾ എന്നിവ വിവരിക്കുന്ന ഒരു തുടർവിവരണം (Continuous narrative) അതിൽ ഉണ്ടാകുകതന്നെ വേണം. പഴയ-പുതിയ നിയമ പുസ്തകങ്ങളിൽ മുന്നെഴുതിയവ ഉണ്ട് എന്ന് നമുക്ക് അനുമാനിക്കാം. എന്നാൽ ആ വിവരണത്തിൽ, ലഭ്യമായ ചരിത്ര സൂചികകളോ പുരാവസ്തുക്കളോ ബന്ധിപ്പിച്ച് നല്കുന്ന ചരിത്രം മാത്രമെ അതിന്റെ സ്വീകാര്യതയ്ക്ക് അടിസ്ഥാനമാകൂ എന്ന് കരുതാമോ? എന്തായാലും, വിശുദ്ധ ഗ്രന്ഥത്തെ ചരിത്രവസ്തുതകൾ മനസ്സിലാക്കുവാൻ മാത്രമായിട്ടല്ല വായനക്കാരൻ സമീപിക്കേണ്ടത്. ഉദാഹരണം കുറിച്ചാൽ, വേദപുസ്തകത്തിൽ പരാമർശിക്കുന്ന കനാനിലേക്കുള്ള അബ്രഹാമിന്റെ യാത്ര വിശ്വാസയോഗ്യമാകണമെങ്കിൽ മോറിയായിൽ അദ്ദേഹത്തിന്റേതായ കൽക്കുന്നോ അബിമേലെക്കിനോടു ബന്ധിപ്പിച്ച കിണറോ നശിച്ചുപോയ സോദോ പട്ടണത്തിന്റെ അവശിഷ്ടങ്ങളിൽ നിന്ന് അബ്രഹാമിനെയോ ലോത്തിനെയേ ബന്ധിപ്പിച്ചെടുക്കാവുന്ന പുരാവസ്തുക്കളോ കണ്ടെത്തിയാലേ സാധിക്കൂ എന്നില്ല.

എന്നാൽ, ചരിത്രപരമായ വിവരണങ്ങൾക്ക് ആവശ്യമായ അംശങ്ങളെ ബന്ധിപ്പിക്കാനോ പുരാവസ്തു പര്യവേഷണങ്ങളുടെ പശ്ചാത്തലത്തിൽ വേദവിവരണങ്ങളെ വിശകലനം ചെയ്യാനോ സാധിക്കുമെങ്കിൽ അത് എത്രയും സ്വീകാര്യമാകും. വേദപുസ്തകത്തിന്റെ ഏറ്റം പുരാതനമായ കയ്യെഴുത്തുപ്രതികളിലേക്കും പാഠത്തിലേക്കും ചെന്നെത്തുവാനാകുന്നത് വലിയകാര്യം തന്നെ. പാഠവിമർശനം (Text Criticism), ചരിത്ര-പാരമ്പര്യ വിമർശനം (Traditio-Historical Criticism), രൂപ വിമർശനം (Form Criticism) സാമൂഹികവും ചരിത്രപരവുമായ പഠനം (Socio-historical criticism) എന്നീ പഠന സമ്പ്രദായങ്ങളെ മറ്റു വിമർശന രീതി ശാസ്ത്രശാഖകളും ചരിത്രപുസ്തകമായി വേദഗ്രന്ഥത്തെ കണക്കാക്കുന്നതിന്റെ ഭാഗമായുള്ളവയാണ്. ഈദൃശ പഠനശാഖകളുടെ വിശകലന രീതികൾ സെറാംപൂർ ബന്ധത്തിൽ ഉപയോഗിച്ചുവന്നു. എന്നാൽ 1990-കൾ മുതൽ സെറാംപൂർ കരിക്കുലത്തിൽ ഉണ്ടായ മാറ്റങ്ങൾ അവലംബിച്ച് വേദഗ്രന്ഥത്തോടുള്ള സമീപനത്തിലും പഠന സമ്പ്രദായത്തിലും മാറ്റങ്ങൾ ഉണ്ടായി. അത് പ്രധാനമായും വേദഗ്രന്ഥത്തെ ഒരു സാഹിത്യസൃഷ്ടിയായി കണക്കാക്കുന്ന തരത്തിലാണ്.

**3. വേദഗ്രന്ഥം ഒരു സാഹിത്യസൃഷ്ടിയാണ്**

വി. ഗ്രന്ഥത്തെ സമീപിക്കുന്നതിൽ, അതൊരു സാഹിത്യ സൃഷ്ടി

യാണ് എന്ന കാഴ്ചപ്പാട് പ്രാധാന്യമുള്ളതു തന്നെയാണ്. 'ദൈവ ശ്വാസീയമാണ് തിരുവെഴുത്ത്' എന്ന് അറിയിക്കുമ്പോൾ (2 തിമോ. 3: 16–17) അത് പൂർണ്ണമായും ദൈവകരങ്ങളാൽ എഴുതിയത് എന്നോ എഴുതി പൂർത്തിയാക്കി ദൈവം തന്നെ ഇറക്കിക്കൊടുത്തു എന്നോ അർത്ഥമാകുന്നില്ല. അതുകൊണ്ടു തന്നെ, ദൈവാത്മാവിൽ പ്രേരി തരും ദൈവഭക്തരുമായ എഴുത്തുകാർ ദൈവിക ആലോചനയിൽ എഴുതിയ കൃതി എന്നു വരുന്നു. സ്വഭാവികമായും എഴുത്തുകാ രന്റെ കാലഘട്ടം, അദ്ദേഹം പ്രതിനിധീകരിക്കുന്ന സംസ്കാരവും താല്പര്യങ്ങളും, എഴുതുന്ന ഭാഷയുടെ പ്രത്യേകതകൾ, മൂല്യസ ങ്കല്പങ്ങൾ എന്നിവയുടെ ആകെത്തുകയിലാകും ചമയ്ക്കപ്പെടുന്ന ഗ്രന്ഥത്തിലെ വിവരണങ്ങൾ. ദൈവാത്മാവിന്റെ പ്രേരിണയിലെ ങ്കിലും സർഗ്ഗശക്തിയുടെ പ്രകാശനത്തിൽ ഗ്രന്ഥകാരന്റെ പങ്ക് പ്രാധാന്യവത്തായി വരും. സുവിശേഷങ്ങൾ രചിക്കപ്പെട്ട സാഹ ചര്യത്തിൽ 'തങ്ങൾ കണ്ടതും തൊട്ടതുമായ അനുഭവ വിവരണ മാണ്' അത് എന്ന് അംഗീകരിക്കുകയും (1 യോഹ. 1:1–2), തങ്ങൾക്ക് വെളിപ്പെട്ട ബോധ്യത്തിലും ലക്ഷ്യത്തിലും ആണ് അതിന്റെ ക്രോഡീകരണം എന്നും സുവിശേഷകനായ യോഹന്നാൻ രേഖ പ്പെടുത്തിയിരിക്കുന്നു: "എന്നാൽ യേശു ദൈവപുത്രനായ ക്രിസ്തു എന്നു നിങ്ങൾ വിശ്വസിക്കേണ്ടതിനും വിശ്വസിച്ചിട്ടു അവന്റെ നാമ ത്തിൽ നിങ്ങൾക്കു ജീവൻ ഉണ്ടാകേണ്ടതിനും ഇതു എഴുതിയിരി ക്കുന്നു" (യോഹ. 20:31). സുവിശേഷ രചനയിൽ ഗ്രന്ഥകർത്താ വിന്റെ പങ്ക് അംഗീകരിച്ചുറപ്പിക്കുന്ന തരത്തിലാണ് വി. ലൂക്കോസ് തന്റെ കാഴ്ചപ്പാടിലുള്ള സുവിശേഷ രചന നിർവഹിച്ചിരിക്കുന്നത്: "... നമ്മുടെ ഇടയിൽ പൂർണ്ണമായി പ്രമാണിച്ചു വരുന്ന കാര്യങ്ങളെ വിവരിക്കുന്ന ഒരു ചരിത്രം ചമെപ്പാൻ പലരും തുനിഞ്ഞിരിക്കകൊ ണ്ടു, ... അതു ക്രമമായി എഴുതുന്നതു നന്നെന്ന് ആദി മുതൽ സക ലവും സൂക്ഷ്മമായി പരിശോധിച്ചിട്ട് എനിക്കും തോന്നിയിരി ക്കുന്നു" (ലൂക്കാ. 1:1–4).

ഒരു സാഹിത്യ സൃഷ്ടിയായി മാത്രം കരുതേണ്ടതാണോ തിരു വചനഗ്രന്ഥം? അല്ലതന്നെ. എന്നാൽ, തിരുവചനഗ്രന്ഥത്തെ ഒരു സാഹിത്യ സൃഷ്ടിയായി ഗണിച്ച് അതിന്റെ പ്രത്യേകതകളോടെ അന്വേഷിക്കുന്നതിന് അതിന്റേതായ പ്രാധാന്യവും ഗുണവും ഉണ്ട്. പൊതു സമൂഹത്തിന്റെ ശ്രദ്ധയും അന്വേഷണവും ഗ്രന്ഥത്തിനു ണ്ടാകും എന്നു മാത്രമല്ല വിശ്വാസിയെന്നോ പൊതുവായനക്കാര നെന്നോ വ്യത്യാസമില്ലാതെ വേദഗ്രന്ഥവിവരണത്തെ താല്പര്യ

പൂർവം സമീപിക്കാനുമാകും. താദൃശാനുഭവങ്ങളോടെ വി. ഗ്രന്ഥത്തെ സമീപിക്കുമ്പോൾ, ഉദാഹരണമായി രാജത്വം സംബന്ധിച്ചുള്ള യോഥാമിന്റെ സാങ്കല്പിക കഥ വായിക്കുന്ന ഒരാൾക്ക് (Fable of Jotham, ന്യായാ. അ. 9) തങ്ങൾക്കു രാജാവിനെ അവരോധിക്കുവാൻ വൃക്ഷങ്ങൾ ആഗ്രഹിക്കുമ്പോൾ, ഫലവൃക്ഷങ്ങൾ ആയ ഒലീവ്, അത്തി, മുന്തിരി വള്ളി എന്നിവയെല്ലാം തങ്ങളുടെ ഫലദായകത്വം നഷ്ടമാകുമെന്നതിനാൽ രാജത്വത്തിലേക്കു വരാതെ ഒഴിഞ്ഞുമാറുന്ന സാഹചര്യത്തിൽ, രാജാവാകുവാനുള്ള അവസരം മുൾപ്പടർപ്പിന് ലഭിക്കുകയും രാജ്യ താല്പര്യത്തെക്കാൾ സ്വാർത്ഥ താല്പര്യം മാത്രം നടക്കുകയും ചെയ്യും എന്നു വരും. ഫലദായകവും മനുഷ്യരെ പോഷിപ്പിക്കുന്നതും ആനന്ദിപ്പിക്കുന്നതും ആയ വിശിഷ്ടഗുണമുള്ള വൃക്ഷങ്ങളുണ്ടെങ്കിലും നേതൃത്വത്തിലേക്ക് മുൾപ്പടർപ്പിനെ ലഭിക്കുന്ന ദുഃസ്ഥിതി സംബന്ധിച്ചുള്ള പരിദേവനം ആക്ഷേപഹാസ്യമായി അവതരിപ്പിക്കുന്നത് ഗ്രന്ഥകാരന്റെ ഭാവനാവിലാസമാണ്.

പുതിയ നിയമത്തിൽ നിന്നുള്ള ഒരു ഉദാഹരണം കുറിച്ചാൽ, 'യേശു എങ്ങനെയുള്ളവൻ' എന്നു കാണ്മാൻ ആഗ്രഹിച്ച്, യേശു പോകുന്ന വഴിയിൽ 'മുമ്പോട്ട് ഓടി' ഇലകൾകൊണ്ട് സമൃദ്ധവും ഇടതൂർന്നതുമായ കാട്ടത്തി വൃക്ഷത്തിൽ കയറി താഴേക്ക് നോക്കി കൗതുകത്തോടെ ഇരിക്കുന്നത് വിവരിക്കുന്ന ഭാഗവും ഭാവനാസമ്പന്നമായ സാഹിത്യവിവരണത്തിന് ഉദാഹരണമായെടുക്കാം (ലൂക്കോ. അ. 19). പുരുഷാരത്തിനൊപ്പം മുന്നോട്ടു സഞ്ചരിച്ചെത്തുന്ന യേശു, സഖായി ഉള്ളതായ വൃക്ഷത്തിന്റെ ചുവട്ടിൽ എത്തി മുകളിലേക്കു നോക്കി 'വേഗം ഇറങ്ങി വാ, ഞാൻ ഇന്നു നിന്റെ വീട്ടിൽ പാർക്കേണ്ടതാകുന്നു' എന്നു പറയുന്നതും അയാൾ ഇറങ്ങി ചെല്ലുന്നതും അത്തി മരച്ചുവട്ടിൽ നടക്കുന്ന കാര്യങ്ങൾ ആയി വിവരിക്കുന്നു. തുടർന്നുള്ള കാര്യങ്ങൾ നടക്കുന്നത് സഖായിയുടെ ഭവനാങ്കണത്തിലാണ്. സഖായി സന്തോഷത്തോടെ അദ്ദേഹത്തെ സ്വീകരിച്ചതും തന്റെ വസ്തുക്കളിൽ പകുതി ദരിദ്രർക്ക് കൊടുക്കുവാനും അപഹരിച്ചെടുത്തത് (ചുങ്കക്കാരനായിരുന്നു സഖായി) പ്രായശ്ചിത്ത ധനത്തോടൊപ്പം തിരിച്ചു കൊടുക്കുവാൻ അറിയിച്ചതും സ്വഭവനത്തിൽ യേശുവിന്റെ സാന്നിദ്ധ്യം അനുഭവിക്കുമ്പോഴാണ്. വിവരണം ലളിതമായിരിക്കുമ്പോൾ തന്നെ സാഹിത്യ വിവരണത്തിലെ കഥാരചനയുടെ ഭാവനാ വിലാസവും രസം ഒളിപ്പിച്ചു വയ്ക്കുന്ന വിവരണ തികവും അതിൽ വെളിവാ

കുന്നു. സഖായിയുടെ വിവരണത്തിൽ, 'ഇന്നീ ഭവനത്തിന് രക്ഷ യുണ്ടായി' എന്ന ഭാഗം മാത്രമല്ല, അതിന്റെ സാഹിത്യ പരിതോവസ്ഥയുടെ ആഖ്യാനം വായനക്കാരനു നല്കുവാനാകുന്ന സൗകുമാര്യം അനുഭവിച്ചറിയുവാനാകണം. അത്, സ്ഥിരം വായനക്കാരായ വിശ്വാസികളെയും സെക്കുലർ വായനാകുതുകികളെയും വേദവായനയുടെ മരുശാദ്വലങ്ങളിലേക്ക് ആകർഷിക്കും.

**4. വേദഗ്രന്ഥം സാമൂഹിക പരിതോവസ്ഥാ ഗ്രന്ഥം**

തിരുവചനമെന്നോ ചരിത്രമെന്നോ സാഹിത്യമെന്നോ ഒക്കെയുള്ള പരികല്പങ്ങൾക്കൊപ്പം ആധുനിക കാലത്ത് വേദപുസ്തകത്തെക്കുറിച്ച് ഉയർന്നു വന്ന സങ്കല്പമാണിത്: സാമൂഹിക പരിതോവസ്ഥയുടെ പരിച്ഛേദത്തിന്റെ (Cross section) നിരീക്ഷണത്തിനും രൂപാന്തരത്തിനുമുതകുന്ന ഗ്രന്ഥമാണ് വേദപുസ്തകം. ഭാരതത്തിന്റെ കിഴക്കും പടിഞ്ഞാറും മധ്യസംസ്ഥാനങ്ങളും മാത്രമല്ല ഗോത്രവർഗ്ഗ സ്വത്വത്തിൽ മാത്രം അറിയപ്പെടുന്ന വടക്കുകിഴക്കൻ സംസ്ഥാനങ്ങളിൽ നിന്നും പരിവർത്തിത സമൂഹങ്ങളിൽ നിന്നുള്ള വലിയൊരു വിഭാഗം ദൈവശാസ്ത്ര അഭ്യസനത്തിൽ പങ്കാളികളാകുന്ന സെറാംപൂർ കുടുംബത്തിൽ, സ്വാഭാവികമായും ഈ ദൈശാസ്ത്രശാഖ വേരുറയ്ക്കുകയുണ്ടായി. അങ്ങനെ ഓർത്തഡോക്സ് സെമിനാരിയിലും തദനുസൃതമായ കോഴ്സുകൾ പഠിപ്പിക്കുന്നുണ്ട്.

1960–കളിൽ ലാറ്റിൻ അമേരിക്കൻ സാഹചര്യങ്ങളിൽ ഉടലെടുക്കുകയും തുടർന്നുള്ള ദശാബ്ദങ്ങളിൽ ലോകമെമ്പാടുമുള്ള ക്രിസ്തീയ വേദവ്യഖ്യാന രീതികളെ പരുവപ്പെടുത്തുകയും ചെയ്ത വിമോചന ദൈവശാസ്ത്രത്തിന്റെ (Liberation Theology) ചുവടു പിടിച്ചും കാലദേശ പ്രത്യേകതകളോട് പ്രതികരിച്ചും ഉടലെടുത്തതാണ് സാമൂഹിക പരിതോവസ്ഥാ വേദശാസ്ത്രശാഖ (Contextual theological track). വേദപുസ്തകം, ദൈവശാസ്ത്രം എന്നിവയുടെ വ്യാഖ്യാനത്തിൽ പുരാതനവും പ്രാമാണികവുമായ വ്യാഖ്യാനത്തിനൊപ്പമോ അത് വിട്ടോ, പാർശ്വവൽക്കരിക്കപ്പെട്ട സമൂഹവിഭാഗങ്ങളോടും ജീവിത സാഹചര്യങ്ങളിൽ അവഗണിക്കപ്പെട്ടിരുന്ന അംശങ്ങളോടും താദാത്മ്യപ്പെട്ടുള്ള വ്യാഖ്യാനമാണ് ഇതിലെ ഊന്നൽ. ഈദൃശമായ സാമൂഹിക കാഴ്ചപ്പാടിന് സെറാംപൂർ സർവ്വകലാശാലയുടെ തലത്തിൽ നല്കിവരുന്ന പ്രാധാന്യം അതിന്റെ പാഠ്യക്രമത്തിൽ വെളിവാക്കപ്പെടുന്നു. അങ്ങനെയാണ് ദളിതർ, സ്ത്രീകൾ, ആദിവാസികളും ഗോത്രവർഗ്ഗക്കാരും,

എയ്ഡ്സ് ബാധിതർ, മൂന്നാംലിംഗക്കാർ (transgender) എന്നിവരോട് ആഭിമുഖ്യം പുലർത്തുന്ന വ്യാഖ്യാനശാഖകൾക്ക് സെനറ്റ് ഓഫ് സെറാംപൂറിനോട് അഫിലിയേറ്റ് ചെയ്തിട്ടുള്ള ദൈവശാസ്ത്രപഠന കേന്ദ്രങ്ങളിൽ പ്രാധാന്യം കൈവന്നത്.

## കോഴ്സ് പരിഷ്ക്കരണവും പൈതൃക വിഷയങ്ങളും

പഠനവിഷയങ്ങളിലും കരിക്കുലം പരീക്ഷാ ക്രമീകരണങ്ങളിലും 1970, 1990-91, 2009-10, 2012-13 വർഷങ്ങളിൽ സെറാംപൂർ സർവ്വകലാശാല വരുത്തിയ പരിഷ്കാരങ്ങളിൽ മുന്നെഴുതിയ ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ട്. എന്നാൽ അതേ സമയം സെറാംപൂറിനോട് അഫിലിയേറ്റ് ചെയ്തിട്ടുള്ള പുരാതന സെമിനാരികൾക്ക് അവരുടെതായ ദൈവശാസ്ത്ര ആരാധനാ പൈതൃകങ്ങളിൽ നിന്നുള്ള കോഴ്സുകൾ പഠിപ്പിക്കുന്നതിനും അതിന്റെ അടിസ്ഥാനത്തിൽ ചോദ്യപേപ്പറുകൾ തയ്യാറാക്കുന്നതിനും സ്വാതന്ത്ര്യമുണ്ട് എന്നത് ശ്രദ്ധേയമാണ്. താദൃശ സ്വാതന്ത്ര്യത്തിൽ 1965-നു ശേഷവും ഓർത്തഡോക്സ് സെമിനാരികളിൽ സുറിയാനി ഭാഷ, സുറിയാനി ആരാധന, പിതാക്കന്മാരുടെ ദൈവശാസ്ത്ര വ്യാഖ്യാനം, ഓർത്തഡോക്സ് ദൈവശാസ്ത്ര വ്യാഖ്യാനങ്ങൾ, ഭാരതത്തിന്റെ പ്രത്യേക പശ്ചാത്തലത്തിലുള്ള ക്രിസ്തുശാസ്ത്ര വ്യാഖ്യാനം, ഇതര മതങ്ങൾ, സംസ്കാരങ്ങൾ, തത്വശാസ്ത്രങ്ങൾ, കൗൺസിലിംഗ്, മാധ്യമവും സംവേദനവും (media & communication), എക്യുമെനിക്കൽ എന്നീ പഠന ശാഖകളെ സമന്വയിപ്പിക്കുന്ന പഠന ക്രമീകരണമാണ് തുടർന്നു വരുന്നത്.

Contextual ദൈവശാസ്ത്ര ശാഖയിലൂടെ സെമിനാരി കോഴ്സിന്റെ ഭാഗമായി വിദ്യാർത്ഥികൾ പഠിക്കുന്ന ഒരു വിഷയം ഉദാഹരിച്ച് ചില കാര്യങ്ങൾ കൂടി ഇവിടെ കുറിക്കുന്നു. വേദപഠനത്തിന്റെ സ്ത്രീ, ദളിത, ആദിവാസി, ഗോത്ര കാഴ്ചപ്പാടുകൾ (Reading Bible in the feminist, the Dalit, the Tribal and the Adivasy Perspectives) എന്ന പേരിൽ 2010 മുതൽ ഈ വിഷയം സെമിനാരികളിൽ പഠനവിധേയമാക്കിയിട്ടുണ്ട്. ആകെയുള്ള നൂറു മാർക്കിൽ അറുപത് പരീക്ഷയ്ക്കും നാല്പത് ക്ലാസ്സ് പ്രവർത്തികൾക്കും പ്രബന്ധ സമർപ്പണത്തിനുമായി മാറ്റി വച്ചിരിക്കുന്ന ഈ കോഴ്സ് പഠിക്കണമെങ്കിൽ ദൈവശാസ്ത്ര മേഖലയിൽ പുരാതനമായുള്ളതും പിതാക്കന്മാരുടെയും കാഴ്ചപ്പാടുകളും (ancient & patristic perpectives) ഓർത്തഡോക്സ് കാഴ്ചപ്പാടും അത്യാവശ്യം അറിഞ്ഞിരിക്കേണ്ടതുണ്ട്. കൂടാതെ മലങ്കരയിൽ സാമൂഹിക ബന്ധത്തിൽ വേദകാ

ഴ്ചപ്പാടുകൾ സൃഷ്ടിക്കുന്നതിൽ ഏറെ പങ്കുവഹിച്ചിട്ടുള്ള പരുമല മാർ ഗ്രിഗോറിയോസ്, പത്രോസ് ഒസ്താത്തിയോസ്, ഗീവർഗീസ് ഒസ്താത്തിയോസ്, പൗലോസ് ഗ്രിഗോറിയോസ്, റവ. ഫാ. വി. സി. ശാമുവേൽ എന്നീ പരിണത പ്രജ്ഞരുടെയും ആധുനിക വ്യാഖ്യാതാക്കളായ ബഹു. ടി. ജെ. ജോഷ്വാച്ചൻ, ബഹു. കെ. എം. ജോർജ്ജച്ചൻ, ബഹു. ജേക്കബ് കുര്യനച്ചൻ എന്നിവരുടെ കാഴ്ചപ്പാടുകൾ അവതരിപ്പിക്കുവാനും ഈ കോഴ്സിൽ സ്വാതന്ത്ര്യം എടുക്കാവുന്നതാണ്.

പഠനവിഷയത്തിൽ ആദ്യം പേരെടുത്തു പറഞ്ഞിട്ടുള്ള സ്ത്രീപക്ഷ വേദവ്യാഖ്യാന ശാഖയുടെ കാര്യമെടുത്താൽ, ഈ കോഴ്സിന്റെ പഠന സാധ്യതകൾ ഏറെയാണ് എന്ന് ബോധ്യപ്പെടും. സാമൂഹിക സാഹചര്യത്തിൽ നിലനില്ക്കുന്ന ചൂഷണവും അസമത്വവും പഠനസാഹചര്യമായെടുക്കുന്ന സ്ത്രീപക്ഷ കാഴ്ചപ്പാട്, സമൂഹത്തെ അതിന്റെ ചങ്ങലകളിൽ നിന്ന് മോചിപ്പിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതുതന്നെ. വേദപുസ്തകം വ്യാഖ്യാനിക്കുമ്പോൾ അതിൽ ചുവടുറപ്പിച്ചിട്ടുള്ള എല്ലാ തരത്തിലുമുള്ള സ്ത്രീവിരുദ്ധ ചിന്താഗതികളും തിരുത്തപ്പെടേണ്ടതുണ്ട് എന്ന ആഹ്വാനമാണ് അത് നല്കുന്നത്. സ്ത്രീപക്ഷ വേദവ്യാഖ്യാനത്തിന് ഇതര contextual വേദശാഖകളെപ്പോലെ തനതായ വ്യാഖ്യാന രീതികളും വേദസമീപനങ്ങളുമുണ്ട്. അതിൽ സംശയം, നിശ്ശബ്ദത, ആഘോഷം, ഓർമ്മ എന്നീ വേദവ്യാഖ്യാനരീതികൾ (Hermeneutic of suspicion, silence, celebration, remembrance) പരിചയപ്പെടേണ്ടവ തന്നെ.

ഒരു വേദഭാഗം വായിച്ച് ധ്യാനിച്ച് വ്യാഖ്യാനിക്കുമ്പോൾ, ആ വേദഭാഗം എന്തുകൊണ്ട് അങ്ങനെയായിരിക്കുന്നു എന്ന് ക്രിയാത്മക സംശയത്തോടെ വീക്ഷിക്കുന്നതാണ് Hermeneutic of suspicion (സംശയ വ്യാഖ്യാന മാതൃക). വേദവിവരണത്തിൽ എന്തുകൊണ്ട് സ്ത്രീ കഥാപാത്രങ്ങളുടെ (ഉദാ. അബ്രഹാം മുതലായവരുടെ കഥകളിൽ സാറാ, റാഹേൽ എന്നിവരും സുവിശേഷഭാഗങ്ങളിൽ യേശുവിനെ അനുഗമിച്ച സ്ത്രീകളുടെയോ (ഉദാ. യേശുവിന്റെ മാതാവിന്റെയോ ശമര്യായിലെ മിഷനറി വനിതയുടെയോ (യോഹ. അ. നാല്) സംഭാവനകളെക്കുറിച്ച് വേദഭാഗം നിശ്ശബ്ദത (silence) പാലിക്കുന്നു). യേശുവിന്റെ പാദം കണ്ണീർകൊണ്ട് കഴുകിത്തുടച്ച് സുഗന്ധലേപനം നടത്തിയ സ്ത്രീയുടെയും മറ്റു സ്ത്രീ കഥാപാത്രങ്ങളുടെയും 'ഓർമ്മിക്കൽ', അവരുടെ പങ്കാളിത്തത്തിന്റെ

'ആഘോഷം' എന്നിവ പ്രോത്സാഹിപ്പിക്കപ്പെടണം എന്നീ ഉദ്ദേശ നിർവഹണത്തിൽ വേദവിവരണങ്ങളെ സമീപിക്കുന്നത് എല്ലാം സ്ത്രീപക്ഷ വായനയുടെ വ്യാഖ്യാന രീതികളുടെ പ്രമാണത്തിലാണ്. മുന്നെഴുതിയ വ്യഖ്യാനരീതികളുടെ അടിസ്ഥാനത്തിൽ വേദപുസ്തകത്തിൽ സ്ത്രീവിരുദ്ധ ചിന്താഗതിയിൽ മാത്രം രചിക്കപ്പെട്ടത് എന്ന് കരുതാവുന്ന ചില ഭാഗങ്ങൾ (ഉദാ. സ്ത്രീത്വത്തെ അപമാനിക്കുന്നവ, എന്തും സഹിക്കുവാനായി സ്ത്രീയെ വിട്ടുകൊടുക്കുവാനൊരുങ്ങുന്നവ) നിരാകരിക്കുകയോ (rejectionist), തിരുത്തൽ നിർദ്ദേശിക്കുകയോ (revisionist) ചെയ്യുക, ചില വേദഭാഗങ്ങൾ സ്വാതന്ത്ര്യത്തോടെ വ്യാഖ്യാനിക്കുക (liberationist) എന്നീ മനോഭാവങ്ങളും വേദഭാഗം ദൈവനിശ്വാസിതമാകയാൽ സംശയം കൂടാതെ കൂറുപ്രഖ്യാപിക്കുകയോ (loyalist) ചെയ്യുന്നത് സ്ത്രീപക്ഷ ചിന്താഗതിയിൽ എടുക്കുന്ന വേദസമീപനങ്ങൾ ആണ്. ആധുനിക കാലത്ത് ദൈവശാസ്ത്ര-സാമൂഹികശാസ്ത്ര പഠനമേഖലകളിൽ ഉയർന്നുവന്നിട്ടുള്ള ഈദൃശ വേദവ്യാഖ്യാന ശാഖകളും സമീപനങ്ങളും വേദശാസ്ത്ര വിദ്യാർത്ഥികൾക്ക് പരിചയപ്പെടുവാൻ അവസരം ലഭിക്കുന്നത് ഈ കോഴ്സിലൂടെയാണ്. അത് പരിചയിക്കുന്നതിലൂടെ വേദവ്യാഖ്യാനങ്ങളുടെ ആധുനികോത്തര മേഖലകളുടെ സമ്പന്നതയിൽ വേദവ്യാഖ്യാനവും സമ്പന്നമാകും, പ്രായോഗികതയും വിവേകവും വളരുകയും ചെയ്യും.

## ഉപസംഹാരം

വേദപുസ്തകം, മറ്റ് ആത്മിക പൈതൃകാംശങ്ങൾ, വ്യാഖ്യാനാനുഭവങ്ങൾ, വേദശാസ്ത്ര വീക്ഷണങ്ങൾ വിശ്വാസ ആചരണങ്ങൾ എന്നിവയിൽ അടിസ്ഥാനപ്പെട്ടും കാലദേശ പ്രത്യേകതകളോടെയും സാമൂഹിക യാഥാർത്ഥ്യങ്ങളോടുള്ള ക്രിയാത്മക ബന്ധത്തിലും ദൈവശാസ്ത്രം ബോധ്യപ്പെടേണ്ടതുണ്ട്. വേദപുസ്തക വ്യാഖ്യാനത്തിലും വേദശാസ്ത്ര വിശകലനങ്ങളിലും കഴിഞ്ഞ അരനൂറ്റാണ്ടായി പ്രത്യേകിച്ചും (1965 മുതൽ) രണ്ടു ശതകങ്ങളിലായി പൊതുവെയും സ്വാധീനം ചെലുത്തുവാനും തലമുറകൾക്ക് ആത്മിക നേതൃത്വത്തിനുള്ളവരെ രൂപപ്പെടുത്തിയും പരുവപ്പെടുത്തിയും മുന്നേറുന്ന അമ്മയായ സെമിനാരിയുടെ ഭാഗമാകുക, പ്രാർത്ഥന വയ്ക്കുക, പങ്കുചേരുക, പ്രചോദിപ്പിക്കുക, ഇവയെല്ലാം സ്വപ്നതുല്യമായതും അത്യപൂർവ്വ ദൈവിക നൽവരത്തിലുൾപ്പെടുന്നതുമാണ്.

■

# 26

# സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വം (1815 – 2015)

**ഫാ. സജി വർഗ്ഗീസ് അമയിൽ**

മാർത്തോമ്മാ ശ്ലീഹായുടെ പ്രേക്ഷിത ദൗത്യത്തിൽ നിന്നു പിറവിയെടുത്ത സുറിയാനി ക്രിസ്ത്യാനികൾ സാമൂഹിക സ്വത്വം രൂപീകരിച്ചത് ചുറ്റുപാടുകളുടെ മത സാംസ്കാരിക ഭാവങ്ങൾ ഉൾക്കൊണ്ടുകൊണ്ടായിരുന്നു. തോമാശ്ലീഹാ പരിചയപ്പെടുത്തിയ ക്രിസ്തുമാർഗ്ഗത്തിന്റെ ഫലപ്രദമായ പങ്കുവെക്കലുകൾക്ക് നാട്ടാചാരങ്ങളെയും സംസ്കൃതികളെയും ഉപയോഗിക്കുന്ന രീതിശാസ്ത്രമായിരുന്നു അവർക്കുണ്ടായിരുന്നത്. 19-ാം നൂറ്റാണ്ടിലെ മിഷനറി വിരോധങ്ങൾക്ക് കാരണമായിത്തീർന്നതും സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ ഉണ്ടായിരുന്ന തദ്ദേശീയ സംസ്കാരങ്ങളുടെ സാന്നിദ്ധ്യമായിരുന്നു. സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ മണ്ണിന്റെ ആത്മാവുമായി ഇഴപിരിയാതെ വളർത്തിയെടുക്കുവാൻ ആഗ്രഹിച്ച സാമൂഹിക തനിമയെ ‘കലർപ്പുകൾ’, ‘അനാചാരങ്ങൾ’, ‘അപരിഷ്കൃത’, ‘അക്രൈസ്തവം’ എന്നൊക്കെ ചിത്രീകരിച്ച് എതിർക്കുവാൻ കൊളോണിയൽ ശക്തികൾ ശ്രമിച്ചിട്ടുണ്ട്.

ക്രിസ്തു വഴികളുടെ പാലസ്തീൻ വൽക്കരണം തോമാശ്ലീഹായുടെ പ്രേക്ഷിത ദൗത്യത്തിന്റെ ഭാഗമായിരുന്നില്ല. തോമാ പാരമ്പര്യവുമായി ബന്ധപ്പെട്ടു കിടക്കുന്ന നാടൻ കലകളും കഥകളും, വാസ്തുശാസ്ത്ര രീതിശാസ്ത്രവും ആദിമുതലേ ഭാരതീയ സംസ്കൃതികളുമായി ചേർന്നുനിന്നുകൊണ്ടുള്ള ക്രിസ്തുമാർഗ്ഗത്തിന്റെ പങ്കുവെക്കലുകൾക്ക് തെളിവാണ്. തോമാശ്ലീഹായുടെ മാർഗ്ഗവും വഴിപാടും അടിസ്ഥാനമാക്കിയാണ് സുറിയാനി

ക്രിസ്ത്യാനികൾ സാമൂഹിക സ്വത്വം രൂപീകരിച്ചത്. വിവിധ പ്രാദേശിക പാരമ്പര്യങ്ങളുമായി ചേർന്ന് ചിതറിക്കിടന്ന സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വാവബോധത്തെ ക്രോഢീകരിക്കുവാനും വിശദീകരിക്കുവാനുമുള്ള ശ്രമമാണ് 1815ലെ പഠിത്ത വീടിന്റെ സ്ഥാപനത്തിലേക്ക് നയിച്ചത്. പഠിത്തവീടിന്റെ സാദ്ധ്യതകളെ സ്ഥാപകശില്പി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും, പ്രധാന പ്രചോദന മായിരുന്ന കേണൽ മൺറോയും ചേർന്നാണ് സ്വപ്നം കണ്ടത്. അവരുടെ ആഗ്രഹങ്ങൾ രണ്ട് വ്യത്യസ്ത വഴികളായിരുന്നുവെന്നു മാത്രം. സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വത്തിന്റെ ദൃഢീകരണവും, സംഘബോധവും കാലത്തിനനുയോജ്യമായ വിദ്യാഭ്യാസവും ഇട്ടൂപ്പ് റമ്പാൻ സ്വപ്നം കണ്ടപ്പോൾ സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വത്തിന്റെ ഉടച്ചുവാർക്കലും അതുവഴി എളുപ്പത്തിൽ സാധിച്ചെടുക്കാൻ കഴിയുന്ന പ്രൊട്ടസ്റ്റന്റ് വൽക്കരണവുമായിരുന്നു കേണൽ മൺറോയുടെ സ്വപ്നം.

## സാമൂഹിക സ്വത്വം

പ്രസക്തമായ ഒരു കൂട്ടത്തിലെ അംഗത്വത്തിൽ നിന്ന് വ്യക്തി ആർജ്ജിച്ചെടുക്കുന്ന സ്വയാവബോധത്തിന്റെ സാദ്ധ്യതകളാണ് സാമൂഹിക സ്വത്വം[1]. പരസ്പര സഹകരണത്തോടെ ഒരു വ്യക്തിയിലേക്കോ കൂട്ടങ്ങളിലേക്കോ സന്നിവേശിക്കപ്പെടുന്ന സ്വഭാവഘടനകളെയാണ് സാമൂഹിക സ്വത്വം. സമാനതകളും വ്യത്യസ്തകളും സാമൂഹിക സ്വത്വത്തിന്റെ ക്രിയാത്മക വളർച്ചയ്ക്ക് സഹായകകരമായി തീരാറുണ്ട്. ഒരു വ്യക്തിയുടെയോ ഗ്രൂപ്പിന്റെയോ വ്യക്തിപരവും പൊതുവായുമുള്ള സഞ്ചാരപഥങ്ങൾ, ക്രീയാത്മകത, മത്സരാത്മകത തുടങ്ങിയവയൊക്കെ സാമൂഹ്യ സ്വത്വത്തെ സ്വാധീനിക്കും.

സുറിയാനി ക്രിസ്ത്യാനികളുടെ ജീവിതക്രമങ്ങളിൽ അവർ ആർജ്ജിച്ചെടുത്ത സ്വയാവബോധമാണ് ചിലതിനെ സ്വീകരിക്കുവാനും മറ്റുചിലതിനെ പ്രതിരോധിക്കുവാനും പ്രേരണ ആയത്. 'സുറിയാനി' എന്നപ്രയോഗം വൈദേശിക സ്വത്വത്തെ ധ്വനിപ്പിക്കുന്നുണ്ടെങ്കിലും അവരുടെ സ്വത്വം രൂപീകരിക്കപ്പെട്ടത്, ആരാധനാ ദൈവശാസ്ത്രത്തെ മാറ്റിനിർത്തിയാൽ ചുറ്റുപാടുകളുമായുള്ള നിരന്തര സമ്പർക്കത്തിലൂടെയാണ്. ആരാധനയും ദൗത്യവും വിശ്വാസവും അതിരുകൾക്കുള്ളിൽ നിന്ന് നിർവ്വചിക്കാൻ കഴിയാത്തത് അവയുടെ വിശ്വമാനവികത മൂലമാണ്. എന്നാൽ സുറിയാനി

ക്രിസ്ത്യാനികളുടെ വേഷം, ഭാഷ, സംസ്കാരം, ശീലങ്ങൾ, ശൈലികൾ തുടങ്ങിയവയിൽ വൈദേശിക സംസ്കാരത്തെക്കാൾ കൂടുതലായി പ്രാദേശിക സംസ്കാരങ്ങളാണ് സ്വാധീനം ചെലുത്തിയിട്ടുള്ളത്. അവരുടെ ജീവിതശൈലികളെ മണ്ണിന്റെ സംസ്കൃതിയിൽ നിന്ന് പൂർണ്ണമായി അടർത്തിമാറ്റി നവീകരിക്കാനുള്ള കൊളോണിയൽ ശ്രമങ്ങളെ സുറിയാനി ക്രിസ്ത്യാനികൾ പ്രതിരോധിക്കുന്നതും സ്വത്വാവബോധം മൂലമാണ്.

## 19, 20 നൂറ്റാണ്ടുകളിലെ കേരളം

ജന്മിത്വ സമ്പ്രദായത്തിന് അന്ത്യം കുറിച്ച് തിരുവിതാംകൂറിലും കൊച്ചിയിലും നാടുവാഴി ഭരണം ആരംഭിച്ചകാലമാണ് 19-ാം നൂറ്റാണ്ടിന്റെ ആദ്യപാദം[2]. യൂറോപ്യൻ ശക്തികളുടെ ആവിർഭാവം കുരുമുളക്, ഏലം, ഇഞ്ചി, കറുവാപ്പട്ട തുടങ്ങിയ സുഗന്ധ ദ്രവ്യങ്ങൾക്ക് വിദേശ വിപണികളിൽ ഉണ്ടായ പ്രചാരം സുറിയാനി ക്രിസ്ത്യാനികളിൽ കച്ചവടമേൽക്കോയ്മയ്ക്ക് പ്രചാരം വർദ്ധിപ്പിച്ച കാലമായിരുന്നു 19-ാം നൂറ്റാണ്ടുവരെ ഉണ്ടായിരുന്നത്. 19-ാം നൂറ്റാണ്ടിലെ ബ്രിട്ടീഷ് ആധിപത്യം വനവിഭവങ്ങൾ, തേയിലത്തോട്ടങ്ങൾ, തേക്ക് പരുത്തി തുടങ്ങിയ മേഖലകളിലേക്ക് വഴിതിരിഞ്ഞപ്പോൾ കേരളം പുതിയ കച്ചവട സംസ്കൃതിയ്ക്ക് കീഴ്പ്പെടുകയായിരുന്നു[(3)]. പാശ്ചാത്യ വിദ്യാഭ്യാസത്തിന്റെ പ്രചുരപ്രചാരം, അടിമത്ത സമ്പ്രദായത്തിന്റെ നിരോധനം, നീതിന്യായക്കോടതികളുടെ സ്ഥാപനം, കരം പിരിവിന്റെ ശാസ്ത്രീയ രീതികൾ, സർക്കാർ ജോലികൾ തുടങ്ങിയ മാറ്റങ്ങൾക്ക് 19-ാം നൂറ്റാണ്ട് സാക്ഷ്യം വഹിച്ചു.

ഭരണസിരാകേന്ദ്രങ്ങളിലെ ബ്രാഹ്മണ ആധിപത്യത്തിനും ജാതി ഉച്ചനീചത്വങ്ങൾക്കും അറുതി വന്നത് ഇടത്തരക്കാരുടെ മുന്നേറ്റത്തിന് കാരണമായി. ഈ സാദ്ധ്യത സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹ്യ സ്വത്വാവബോധത്തെ സ്വാധീനിച്ചിട്ടുണ്ട്. ഇത്തരം മുന്നേറ്റങ്ങൾ അവർക്ക് വിദ്യാഭ്യാസ കച്ചവട മേഖലയിൽ ശ്രദ്ധേയ സാന്നിദ്ധ്യം ഉറപ്പാക്കി. മലയാളി മെമ്മോറിയൽ പോലുള്ള പരിഷ്ക്കരണ പോരാട്ടങ്ങളിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ സാന്നിദ്ധ്യം മേൽസൂചിപ്പിക്കപ്പെട്ട പരാമർശങ്ങൾക്ക് മതിയായ തെളിവാണ്. സാമൂഹിക സമത്വം, ജനാധിപത്യാവകാശം, സാമൂഹികവും മതപരവുമായ പരിഷ്ക്കാരങ്ങൾ തുടങ്ങിയവയോടൊപ്പം സാമുദായിക സംഘടനകളുടെ ഉയിർത്തെഴുന്നേല്പിനും 19-ാം നൂറ്റാണ്ട് സാക്ഷിയായി. ശ്രീനാരായണ ധർമ്മ പരിപാലന യോഗവും നായർ സർവ്വീസ് സൊസൈറ്റിയുമൊക്കെ

ഈ ഉയിർത്തെഴുന്നേൽപ്പിന്റെ അനന്തരങ്ങളാണ്. സുറിയാനി ക്രിസ്ത്യാനികളുടെ വ്യാപാര ബന്ധങ്ങളോടുള്ള ദൃഢ ബന്ധമാണ് അവരുടെ സാമൂഹിക സ്വത്വത്തിന്റെ പ്രധാന പ്രേരകശക്തി. "കേരളീയർ ഇന്ന് പരിഷ്കൃത സമൂഹമായി മാറിയിട്ടുണ്ടെങ്കിൽ അതിന് നാം ഒരു പരിധിവരെ കടപ്പെട്ടിരിക്കുന്നത് വ്യാപാര ബന്ധങ്ങളെയാണ്"[4]. സുറിയാനി ക്രിസ്ത്യാനികൾ അവരുടെ ആത്മീയ മേലദ്ധ്യക്ഷന്റെ നാമധേയമായ കാതോലിക്കോസ് എന്ന പദം പരിചയപ്പെടുന്നതുമുതൽ തുടങ്ങുന്നു വ്യാപാര ബന്ധങ്ങളിലൂടെ അവരിലേക്ക് സന്നിവേശിക്കപ്പെട്ട സാമൂഹിക സ്വത്വത്തിന്റെ ചരിത്രം. ഗൃഹനിർമ്മാണം, ദേവാലയ നിർമ്മാണം, അഭിരുചികൾ തുടങ്ങി നിരവധി മേഖലകളിൽ ഈ ബന്ധം നിർണ്ണായക സ്വത്വ നിർമ്മിതി നടത്തിയിട്ടുണ്ട്.

കേരളീയ നവോത്ഥാനത്തിന് ശക്തമായ മുന്നേറ്റമുണ്ടായ 19, 20 നൂറ്റാണ്ടുകളിൽ സാംസ്കാരിക, സാഹിത്യ, മത, രാഷ്ട്രീയ രംഗത്ത് നിർണ്ണായക മാറ്റങ്ങളുണ്ടായി. കേരളത്തിൽ ഇന്നു കാണുന്ന എല്ലാ പുരോഗതിക്കും തുടക്കം കുറിച്ചത് സാമുദായിക സംഘടനകളുടെയും നേതാക്കന്മാരുടെയും പ്രവർത്തനത്തിലൂടെയാണ്[5]. കേരളീയ സമൂഹം തന്നെ നവോത്ഥാന ആശയം ഉൾക്കൊണ്ടുകൊണ്ട് തങ്ങളുടെ സ്വതനിർമ്മിതിയിൽ പുതിയ മാനം കണ്ടെത്തിയ 19, 20 നൂറ്റാണ്ടുകളിൽ സുറിയാനി ക്രിസ്ത്യാനികളുടെ സ്വത്വനിർമ്മിതിയിൽ നിർണ്ണായക ഗതിമാറ്റം ഉണ്ടായി.

## കൊളോണിയൽ സ്വാധീനം

കൊളോണിയൽ സ്വാധീനം 19, 20 നൂറ്റാണ്ടുകൾ ഭാരതത്തിൽ നിലനിന്നിരുന്ന സാമൂഹ്യ ബന്ധങ്ങളെയും കാഴ്ചപ്പാടുകളെയും മാറ്റിമറിച്ചു. കൊളോണിയൽ ശക്തികൾക്ക് കൃത്യമായി ഉണ്ടായിരുന്ന മതതാല്പര്യങ്ങൾ പ്രധാനമായും ഉന്നം വച്ചത് സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വാവബോധത്തിലായിരുന്നു. പ്രാദേശികമായി നിലനിന്നിരുന്ന രീതികൾക്കും ശൈലികൾക്കും ഏകരൂപം കൈവരിക്കേണ്ട ആവശ്യകതയിലേക്ക് കൊളോണിയലിസം സ്വാധീനം ചെലുത്തി. റോഡുകളുടെയും റെയിൽവേയുടേയും അച്ചടിയുടെയും നൂതനമായ ആശയവിനിമയ വിദ്യയിലൂടെയും സാന്നിദ്ധ്യം പ്രാദേശികമായി നിലനിന്നിരുന്ന സുറിയാനി ക്രിസ്ത്യാനികളുടെ പൗരോഹിത്യ ശീലങ്ങൾക്ക് ഏകരൂപം കൈവരിക്കേണ്ടി വന്നു. കുടുംബങ്ങളിൽ ഉള്ളിൽ ഒതുങ്ങിനിന്നിരുന്ന ബന്ധങ്ങൾ കുടിയേറ്റത്തിന്റെ സാദ്ധ്യതകളെ തേടിയതും ഗ്രാമീണ

തയിൽ നിന്ന് വ്യവസായ മേഖലയിലേക്ക് ഗതിമാറിയ തൊഴിൽ സംസ്കാരവും, സ്വത്തിന്റെ ദായക സമ്പ്രദായത്തിൽ വന്ന മാറ്റങ്ങളും, ജാതി സമ്പ്രദായത്തിലുണ്ടായ ഉടച്ചുവാർക്കലുകളും, ജന്മിത്വത്തിന്റെ തകർച്ചയും, പരമ്പരാഗത വ്യവസായങ്ങളുടെ തകർച്ചയും, വ്യവസായിക മൂലധനത്തിന്റെ ഉദയവും, വിദ്യാഭ്യാസത്തിന്റെ ഗുണനിലവാര വർദ്ധനവും, സർക്കാർ ജോലികളുടെ സാദ്ധ്യതയും നായർ സമുദായത്തിന് ഭൂമിയിന്മേലുള്ള അവകാശത്തിന്റെ ശക്തിക്ഷയവും, നീണ്ട വ്യവഹാരങ്ങളും, ജാതീയതയ്ക്കെതിരെയുള്ള പ്രക്ഷോഭങ്ങളും, സുറിയാനി ക്രിസ്ത്യാനികൾക്ക് ഭൂമിയിന്മേലുള്ള അധികാര വർദ്ധനവും താഴെതട്ടിലുള്ള മതപരിവർത്തനവും, കൊളോണിയൽ സ്വാധീനം ഭാരതീയ സമൂഹത്തിൽ ചെലുത്തിയ സാമൂഹ്യ മാറ്റങ്ങളാണ്[6].

പകലോമറ്റം കുടുംബത്തിന്റെ തായ്വേരുകളിലൂടെ നിലനിന്നിരുന്ന ഭരണക്രമീകരണത്തിന്റെ ഉടച്ചുവാർക്കൽ, കൃത്യമായ ഭരണ അധികാര നിർവ്വചനങ്ങൾ, ഇടവക പട്ടത്വത്തിന്റെ ശക്തിക്ഷയം തുടങ്ങിയ നിരവധി മാറ്റങ്ങൾക്ക് ഈ നൂറ്റാണ്ടുകളിൽ സുറിയാനി ക്രിസ്ത്യാനികളും വിധേയരായി. ജനാധിപത്യവും എപ്പിസ്ക്കോപ്പസിയും സമന്വയിക്കുന്ന ഭരണ ക്രമീകരണത്തെപ്പറ്റിയുള്ള അന്വേഷണങ്ങൾ ശക്തമായി. സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്ര സാമൂഹ്യ സ്വത്വ നിർമ്മിതിയിൽ ഏകപാരമ്പര്യത്തെക്കാൾ വിവിധ പാരമ്പര്യ സ്വാധീനങ്ങളാണ് ഉള്ളത്. കാനോനികവും നാട്ടാചാര പരവുമായ ആഘോഷങ്ങളും വിശ്വാസങ്ങളും അവരുടെ ആരാധനാപരമായ സ്വത്വത്തിൽ ഏകരൂപത്തേക്കാൾ വൈവിധ്യരൂപം നൽകുന്നു[7].

## തോമാ അവബോധം

സംഘടിതമായ സമുദായ ശക്തിയോ സാമ്പത്തിക ഭദ്രതയോ ഇല്ലാത്ത കാലങ്ങളിൽ പോലും സുറിയാനി ക്രിസ്ത്യാനികൾക്ക് കൊളോണിയൽ ശക്തികൾക്കെതിരെ ധീരമായി ചെറുത്തുനിൽക്കാൻ കഴിഞ്ഞത് അവരുടെ തോമാ അവബോധം മൂലമാണ്. ജാതീയത അടക്കിവാണ സമൂഹത്തിൽ പരശുരാമനെ കേന്ദ്രീകരിച്ച് ബ്രാഹ്മണർ അവരുടെ പിന്തുടർച്ചയ്ക്ക് രീതിശാസ്ത്രം ചമച്ചപ്പോൾ സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ സ്വത്വബോധ നിർമ്മിതിയിൽ തോമായുടെ വഴിപാടിനും മാർഗ്ഗത്തിനും കേന്ദ്ര ബിന്ദു സ്ഥാനം നൽകി[8]. തോമസ് അപ്പോസ്തോലനുമായുള്ള വൈകാരിക ബന്ധത്തിന്റെ പ്രതീകം എന്നനിലയിൽ മാത്രമല്ല സ്വത

ന്ത്രമായ ദൈവശാസ്ത്ര സഭാഭരണ സാദ്ധ്യതകളെ ഉയർത്തിപ്പിടിക്കാൻ കൂടിയാണ് തോമാ അവബോധം സുറിയാനി ക്രിസ്ത്യാനികൾ ഉപയോഗിച്ചത്. ഉദയംപേരൂർ സുന്നഹദോസിൽ കുറഞ്ഞത് രണ്ട് തവണ എങ്കിലും മാർത്തോമായുടെ വഴിപാടിനെയും മാർഗ്ഗത്തെപ്പറ്റിയും അതിന്റെ സ്വാധീനത്തെപ്പറ്റിയും പരാമർശിക്കുന്നുണ്ട്[9]. 16-ാം നൂറ്റാണ്ടിൽ ഉദയംപേരൂർ സുന്നഹദോസിലൂടെ പോർട്ടുഗീസുകാരും 19, 20 നൂറ്റാണ്ടുകളിൽ ബ്രിട്ടീഷുകാരും അന്ത്യോഖ്യൻ അധിനിവേശ ശക്തികളും കിണഞ്ഞ് പരിശ്രമിച്ചത് സുറിയാനി ക്രിസ്ത്യാനികളുടെ തോമാ അവബോധത്തിന്റെ തച്ചുടക്കലായിരുന്നു. തോമാ അവബോധം സുറിയാനി ക്രിസ്ത്യാനികളിൽ നിലനിൽക്കും കാലം മറ്റൊരു മാർഗ്ഗം അവരിൽ അടിച്ചേൽപ്പിക്കുക ദുഷ്ക്കരമെന്ന തിരിച്ചറിവായിരുന്നു ഈ സംഘടിത നീക്കങ്ങൾക്കു പിന്നിൽ.

## ജാതീയത

19, 20 നൂറ്റാണ്ടുകളിലെ ബ്രിട്ടീഷ് ബന്ധം കേരളത്തിൽ വളർന്ന സാമുദായിക നവോത്ഥാന പ്രസ്ഥാനങ്ങളുടെ സ്വാധീനം മൂലം ജാതീയതയ്ക്ക് തകർച്ച ഉണ്ടായെങ്കിലും സുറിയാനി ക്രിസ്ത്യാനികളുടെ സ്വത്വബോധ നിർമ്മിതിയിൽ നിന്ന് ജാതീയതയെ മാറ്റി നിർത്താൻ കഴിയില്ല. കുലധർമ്മവും ബ്രാഹ്മണ മേധാവിത്വവും കൊടുത്തിവാണ സമൂഹത്തിന് കടൽ കടന്നുള്ള വ്യാപാരത്തിൽ അഗ്രഗണ്യരായ സുറിയാനി ക്രിസ്ത്യാനി തങ്ങളുടെ സാമൂഹിക സ്വത്വം സുരക്ഷിതമായി കൊണ്ടുനടന്നു. കടൽ കടക്കുന്നത് പാപമെന്നുള്ള ജാതീയതയുടെ കാർക്കശ്യം മുതലെടുത്തുകൊണ്ടാണ് ക്ഷേത്രങ്ങളിലെ പൂജാദ്രവ്യങ്ങൾ ഉൾപ്പെടെയുള്ള വ്യാപാര വിപണനത്തിൽ നസ്രാണി എന്നറിയപ്പെട്ട സുറിയാനി ക്രിസ്ത്യാനി നിർണ്ണായക ശക്തിയായത്. എണ്ണ തൊട്ടുകൊടുക്കൽ എന്ന ശുദ്ധീകരണ പ്രക്രീയ[10], പ്രത്യേക അധികാര അവകാശങ്ങൾ ഉറപ്പുവരുത്തുന്ന ചെപ്പേടുകൾ[11], മണിഗ്രാമം എന്നറിയപ്പെടുന്ന കച്ചവടസമൂഹത്തിന്റെ നേതൃത്വം[12], ആയോധനവിദ്യയിലും സൈന്യത്തിലുമുള്ള പങ്കാളിത്തം[13], പ്രത്യേക കുടുംബപ്പേരുകളുടെ സ്വന്തമാക്കൽ[(14)]തുടങ്ങി നിരവധി നേട്ടങ്ങൾ സുറിയാനി ക്രിസ്ത്യാനികൾ ജാതീയതയിൽ നേടിയെടുത്തു. സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ മാർഗ്ഗത്തിലേക്ക് കൂട്ടമായി ആളുകളെ പരിവർത്തനം ചെയ്യാതിരുന്നതും ജാതീയതയുടെ സ്വാധീനം മൂലമാകാം. ജാതീയത അതിന്റെ പഴയ പ്രതാപത്തോടെ നിലനിൽക്കുന്നില്ലാ എങ്കിലും

സുറിയാനി ക്രിസ്ത്യാനികളുടെ ജീവിതവീക്ഷണത്തിലും സ്വത്വ നിർമ്മിതിയിലും അതിന് നിർണ്ണായക സ്വാധീനമുണ്ട്.

## കൃഷിയും കച്ചവടവും

നിരണം ഗ്രന്ഥാവരി സുറിയാനി ക്രിസ്ത്യാനികൾക്ക് കൃഷിയോടും കച്ചവടത്തോടും ഉണ്ടായിരുന്ന അഭിനിവേശം വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്[15]. ടിപ്പുസുൽത്താന്റെ ആഗമനം മൂലം തിരുവിതാംകൂറിലെയും കൊച്ചിയിലെയും സുറിയാനി ക്രിസ്ത്യാനികൾക്ക് ഈ മേഖലയിൽ ഉള്ള സ്വാധീനം കുറച്ചുവെങ്കിലും 19, 20 നൂറ്റാണ്ടുകളിൽ കൃഷിയും കച്ചവടവും സുറിയാനി ക്രിസ്ത്യാനികളുടെ സ്വത്വ നിർമ്മിതിയുടെ ഭാഗം തന്നെയായിരുന്നു. കുരുമുളക് വ്യാപാരത്തിൽ നിന്ന് ഇഞ്ചി, കരിമ്പ്, കാപ്പി തുടങ്ങിയവയുടെ വ്യാപാരത്തിലേക്കുള്ള മാറ്റം ബ്രിട്ടീഷ് സ്വാധീനത്താൽ സുറിയാനി ക്രിസ്ത്യാനികൾക്കുണ്ടായി[16]. കാർഷിക വിളകളിൽ നിന്നുള്ള വരുമാനം മാത്രം ചരിത്രപ്രസിദ്ധമായ പുത്തൻകാവ് പള്ളി പണിതു എന്ന നിരണം ഗ്രന്ഥാവരി പരാമർശം ഈ മേഖലയിൽ സുറിയാനി ക്രിസ്ത്യാനികളുടെ സ്വാധീനം വ്യക്തമാക്കുന്നു.

കച്ചവടത്തിലുള്ള സുറിയാനി ക്രിസ്ത്യാനികളുടെ അപ്രമാദിത്വത്തിന് തിരുവിതാംകൂറിന്റെ സ്ഥാപനത്തോടെ തിരിച്ചടിയുണ്ടായി[17]. പുതിയ കച്ചവട ശൃംഖലകളുടെ ആവിർഭാവം പരമ്പരാഗത നസ്രാണി മേൽക്കോയ്മയുള്ള കച്ചവട വിതരണ ശൃംഖലയുടെ തകർച്ചയ്ക്ക് കാരണമായി. മൈസൂർ ആക്രമണങ്ങളുടെ പശ്ചാത്തലത്തിൽ ഏർപ്പെടുത്തിയ യുദ്ധ നികുതി, ഭീമമായ നികുതി വർദ്ധനവുകൾ, തമിഴ് ബ്രാഹ്മണന്മാരുടെ സാന്നിദ്ധ്യം, തുടർച്ചായി ഉണ്ടായ കച്ചവട സ്വഭാവ മാറ്റങ്ങൾ[18] തുടങ്ങിയവ സുറിയാനി ക്രിസ്ത്യാനികളുടെ കച്ചവട സ്വാധീനം നഷ്ടപ്പെടുത്തി. എന്നാൽ നായർ സമുദായത്തിന് ഭൂമിയിന്മേലുള്ള അധികാര വിലപേശൽ ശക്തി ഈ നൂറ്റാണ്ടുകളിൽ നഷ്ടപ്പെട്ടത് സുറിയാനി ക്രിസ്ത്യാനികൾക്ക് ഗുണകരമായും തീർന്നു.

## അധികാരവും ഭരണ ക്രമീകരണങ്ങളും

സഭാ ഭരണത്തിലുള്ള ഏകനായകത്വത്തിന് അന്ത്യം കുറിച്ച് സിനഡൽ ഭരണ സമ്പ്രദായത്തിലേക്ക് 19, 20 നൂറ്റാണ്ടുകളിൽ സുറിയാനി ക്രിസ്ത്യാനികൾ പ്രവേശിച്ചു. വൈദികർ നേതൃത്വം നൽകുന്ന ഇടവക യോഗങ്ങളും മെത്രാപ്പോലീത്ത നേതൃത്വം നൽകുന്ന മലങ്കര പള്ളിയോഗങ്ങളും എന്ന ദ്വിമുഖ ഭരണസംവി

ധാനം ആണ് അവർക്കുണ്ടായിരുന്നത്. 8-ാം മാർത്തോമായുടെ വിയോഗത്തോടുകൂടി മലങ്കര സഭയുടെ നേതൃത്വത്തിലേക്ക് സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ കടന്നുവരവ്[19] സുറിയാനി ക്രിസ്ത്യാനികളുടെ ഭരണ സ്വത്വാവബോധത്തിന് വഴിത്തിരിവായി. പകലോമറ്റം കുടുംബത്തിൽ നിന്ന് ജനകീയ മുഖത്തേക്ക് മലങ്കരസഭയുടെ അധികാര വികേന്ദ്രീകരണം അവിടം മുതൽ ആരംഭിച്ചു. 1809 ലെ കണ്ടനാട് പടിയോല സഭയുടെ ഭരണം കൂടുതൽ കാര്യക്ഷമമാക്കാനുള്ള മാർഗ്ഗരേഖയായി കാണാം[20]. 1934 ലെ ഭരണ ഘടനയിലേക്കുള്ള വളർച്ചയുടെ ആരംഭം കൂടിയാണ്. ലോകരാഷ്ട്രങ്ങളായ ബ്രിട്ടനും അമേരിക്കയും ഒഴികെ മറ്റാരും തന്നെ നിയതമായ ഭരണഘടനയെപ്പറ്റി സ്വപ്നം കാണാൻ തുടങ്ങുന്നതിന് മുമ്പുതന്നെ സുറിയാനി ക്രിസ്ത്യാനികൾ ഭരണഘടനയുടെ പ്രാഗ് രൂപം തയ്യാറാക്കി എന്നുള്ളത് ജനാധിപത്യ ഭരണ സംവിധാനം അവരുടെ സ്വത്വാവബോധത്തിന്റെ ഭാഗമായിരുന്നതുകൊണ്ടാണ്.

## പരിഷ്ക്കരിക്കപ്പെട്ട വൈദിക പരിശീലനം

അത്മായ പൗരോഹിത്യ സന്തുലനാവസ്ഥ സുറിയാനി ക്രിസ്ത്യാനികളുടെ ആരാധനാ ദൈവശാസ്ത്രത്തിന്റെ കാതലാണെങ്കിലും പുരോഹിതനിൽ കേന്ദ്രീകൃതമായ സഭാജീവിതമാണ് അവരുടെ ഇടയിൽ ശക്തിയാർജ്ജിച്ചത്. മൽപ്പാൻ പാഠശാലയിൽ നിന്ന് സെമിനാരി പഠനത്തിലേക്കുള്ള നിർണ്ണായക മാറ്റമാണ് 19, 20 നൂറ്റാണ്ടുകളിൽ സംഭവിച്ചത്. കുടുംബ-പാരമ്പര്യ-ഇടവക കേന്ദ്രീകൃതമായ പൗരോഹിത്യ തിരഞ്ഞെടുപ്പുകളായിരുന്നു സെമിനാരി സ്ഥാപനത്തിന് മുമ്പ് നിലനിന്നിരുന്നത്[21]. കത്തനാർ എന്നവിളിപ്പേര് ആയിരുന്നു 19-ാം നൂറ്റാണ്ടുവരെ പുരോഹിതന്റെ സാമൂഹിക സ്വത്വത്തെ ധ്വനിപ്പിച്ചിരുന്നത്. കേരള ചരിത്രകാരനായ പത്മനാഭ മേനോൻ അജ്ഞതയും ഉയർന്ന സംസ്കാര ശീലങ്ങളുടെ അഭാവവും മതിയായ വിദ്യാഭ്യാസത്തിന്റെ കുറവും അർത്ഥം മനസ്സിലാക്കാതെയുള്ള പ്രാർത്ഥനയുടെ ഉരുവിടലും 19-ാം നൂറ്റാണ്ടിനു മുമ്പ് സുറിയാനി ക്രിസ്ത്യാനികളുടെ പൗരോഹിത്യ സ്ഥാനികളെ ബാധിച്ചിരുന്നു എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്[21]. നിർബന്ധിത വൈദിക ബ്രഹ്മചര്യം, പോർട്ടുഗീസുകാരുടെ സ്വാധീനം മൂലം സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ ഉണ്ടായി എങ്കിലും 19, 20 നൂറ്റാണ്ടിലെ ബ്രിട്ടീഷ് സാന്നിദ്ധ്യം നിർബന്ധിത വൈദിക ബ്രഹ്മചര്യം ഇല്ലാതെയാക്കി. പ്രത്യേക സമ്മാനങ്ങൾ നൽകി കേണൽ മൺറോയെ

പ്പോലെയുള്ളവർ വൈദിക വിവാഹത്തെ പ്രോത്സാഹിപ്പിച്ചു[22]. വൈദിക വിദ്യാർത്ഥികളുടെ അഭ്യസന രീതി കേരളത്തിൽ ഒന്നാമത് ഇംഗ്ലീഷ് പാഠശാല, മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക ആസ്ഥാനം, സഭാകേന്ദ്രീകൃത സെക്രട്ടറിയേറ്റ്, സന്യാസാശ്രമം എന്നീ വിവിധ ഉദ്ദേശ്യങ്ങൾക്കുവേണ്ടിയായിരുന്നു പഠിത്ത വീടിന്റെ നിർമ്മിതി എന്ന് ഇട്ടൂപ്പ് റൈറ്റർ വിശദീകരിക്കുന്നു[23].

പള്ളിക്രമങ്ങൾ മാത്രം അഭ്യസിച്ച് മൽപ്പാൻ പഠനം അവസാനിപ്പിക്കുന്ന രീതിയിൽ നിന്ന് കാലോചിതമായ അറിവുകൾ സമ്പാദിച്ച് ദർശന ശേഷിയുള്ള ഭാഷാ നൈപുണ്യമുള്ള വൈദികർ എന്ന സ്വപ്നത്തിലേക്ക് സഞ്ചരിക്കുവാൻ പഠിത്തവീട് സുറിയാനി ക്രിസ്ത്യാനികളെ സഹായിച്ചു[(24)]. ഇടവക പട്ടത്വത്തിൽ നിന്ന് ശമ്പള വ്യവസ്ഥിതിയും സഭയുടെ പൂർണ്ണ നിയന്ത്രണവുമുള്ള പൗരോഹിത്യ വ്യവസ്ഥിതിയിലേക്ക് സുറിയാനി ക്രിസ്ത്യാനികളുടെ പൗരോഹിത്യം 19, 20 നൂറ്റാണ്ടുകളിൽ മാറി. ഇടവക മാത്രം കേന്ദ്രീകൃതമായ പൗരോഹിത്യ ശൈലികൾക്ക് മാറ്റങ്ങളുണ്ടായി. ഇടവക എന്ന വികാരത്തോടൊപ്പം തന്നെ സഭയെന്ന പൊതുവികാരവും തെക്കുവടക്ക് വിഭജനത്തെ അതിജീവിക്കാനുള്ള സാദ്ധ്യതകളും പുതിയ പൗരോഹിത്യ പരിശീലനം മൂലം ഉണ്ടായി.

## സ്വയം ഭരണവും സ്വയം ശീർഷകത്വവും

സ്വയം ഭരണത്തെയും സ്വയം ശീർഷകത്വത്തെയും പറ്റിയുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ഉറച്ച നിലപാടുകൾ അവരുടെ സ്വത്വ അവബോധത്തിന്റെ ഭാഗമാണ്. ഇവ രണ്ടും ചോദ്യം ചെയ്യപ്പെട്ട ഘട്ടങ്ങളിലെല്ലാം വിട്ടുവീഴ്ചയില്ലാത്ത പ്രതിരോധം സുറിയാനി ക്രിസ്ത്യാനികൾ തീർത്തിട്ടുണ്ട്. 19, 20 നൂറ്റാണ്ടുകളിൽ സുറിയാനികളുടെ സ്വയംഭരണവും സ്വയം ശീർഷകത്വവും നിരവധി തവണ ചോദ്യം ചെയ്യപ്പെട്ടു. ഈ ചോദ്യം ചെയ്യലോടുള്ള പ്രതിരോധമാണ് നീണ്ട വ്യവഹാരങ്ങൾ. സ്വതന്ത്ര സഭ എന്നനിലയിൽ തങ്ങളുടെ സ്വത്വം സംരക്ഷിക്കുവാൻ സാദ്ധ്യമായ എല്ലാ ശ്രമങ്ങളും അന്വേഷിച്ച സുറിയാനി ക്രിസ്ത്യാനികൾ മലങ്കര മെത്രാപ്പോലീത്ത, കാതോലിക്കാ എന്നീസ്ഥാനങ്ങൾ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായിട്ടാണ് സംരക്ഷിച്ചത്. സുറിയാനി ക്രിസ്ത്യാനികളുടെ സ്വത്വ നിർമ്മിതി തുടക്കം മുതലേ കാതോലിക്കാ സ്ഥാനത്തിന് സ്വാധീനമുണ്ട്[(25)]. ജാതിക്കു കർത്തവ്യൻ എന്നതിൽ നിന്ന് വികാസം പ്രാപിച്ച മലങ്കര മെത്രാപ്പോലീത്ത സ്ഥാനവും സ്വയംഭരണ സ്വയം

ശീർഷകത്വ സ്വത്വാവബോധത്തിന്റെ പ്രതീകമാണ്. പേർഷ്യൻ സഭാബന്ധത്തോട് സുറിയാനി ക്രിസ്ത്യാനികൾ പരിചയപ്പെട്ട കാതോലിക്കോസ് എന്നസ്ഥാന നാമം തികച്ചും സ്വതന്ത്രമായിരുന്നു. എന്നാൽ 19, 20 നൂറ്റാണ്ടുകളിൽ അന്ത്യോഖ്യൻ പാരമ്പര്യവുമായി ബന്ധപ്പെട്ട് കാതോലിക്കാ സ്ഥാനം നിർവ്വചിക്കപ്പെടുമ്പോൾ അതിന് ഒരു കീഴ്സ്ഥാനിയുടെ പരിവേഷമുണ്ട്. കീഴ്സ്ഥാന സ്വഭാവമുള്ള മഫ്രിയാനേറ്റും സ്വയം ശീർഷകത്വമുള്ള കാതോലിക്കാ സ്ഥാനവും തമ്മിലുള്ള സംഘർഷം 19, 20 നൂറ്റാണ്ടുകളെ വ്യവഹാരം പൂർണ്ണമാക്കി. 1653ലെ കൂനൻ കുരിശ് സത്യത്തിനുശേഷം തദ്ദേശീയ മെത്രാനെ വാഴിച്ചു സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ സ്വയം ശീർഷകത്വം തെളിയിച്ചു[26]. പാത്രിക്കീസ് സ്ഥാനത്തിന്റെ കടന്നുകയറ്റം അധികാരം പിടിച്ചടക്കൽ, ഭദ്രാസന വിഭജനം, മേൽപട്ട വാഴ്ചകൾ എന്നിവ സ്വഹിതപ്രകാരം നടത്തി സുറിയാനി ക്രിസ്ത്യാനികളുടെ സ്വതന്ത്ര സ്വത്വബോധത്തെ തകർക്കുവാൻ ആവോളം ശ്രമിച്ചു. 1912ലെ കാതോലിക്കാ സ്ഥാനത്തിന്റെ ശക്തീകരണത്തോടെ ഇത്തരം കടന്നുകയറ്റങ്ങളെ പ്രതിരോധിക്കുകയും സ്വതന്ത്ര സ്വത്വാവബോധം സംശയരഹിതമായി നിലനിർത്തകും ചെയ്തു. ആഗോള ക്രൈസ്തവ കൂട്ടായ്മയുടെ അനിവാര്യതയും സാഹോദര്യബന്ധത്തിന്റെ തുടർച്ചയും നിയമക്കുരുക്കുകളുടെ ഒഴിവാക്കലും ലക്ഷ്യമിട്ട് പാത്രിക്കീസ് മലങ്കര ബന്ധത്തിന് പൂർണ്ണമായി വിരാമമിട്ടില്ലെങ്കിലും 1934ലെ ഭരണഘടന രൂപീകരണത്തിലൂടെ സ്വയംഭരണ സ്വത്വം നേടിയെടുക്കുകതന്നെ ചെയ്തു.

## നിയമ പോരാട്ടങ്ങളും സ്വത്വബോധ സംരക്ഷണവും

സ്വതന്ത്ര സ്വത്വം സംരക്ഷിക്കുവാൻ നീതിന്യായ കോടതികളെ സുറിയാനി ക്രിസ്ത്യാനികൾക്ക് നിരന്തരം സമീപിക്കേണ്ടിവന്നു. നീണ്ട വ്യവഹാരങ്ങൾ ഒരു സ്വതന്ത്ര സഭ എന്നതിലേക്ക് വളരുവാൻ അവരെ സഹായിച്ചിട്ടുണ്ട്. എന്നാൽ നീതിന്യായ കോടതികളിൽ സ്വാഭാവികമായി ഉണ്ടാകുവാൻ കാലതാമസവും നിയമക്കുരുക്കുകളും വിട്ടൊഴിയാത്ത വ്യവഹാര കാലഘട്ടം സൃഷ്ടിച്ചതുമൂലം ചില വിഭജനങ്ങളും കൊഴിഞ്ഞുപോക്കലും ഉണ്ടായി. നീതിക്കായി സഹനത്തോടെ കാത്തിരിക്കുക എന്ന തത്വമാണ് സുറിയാനി ക്രിസ്ത്യാനികൾ സ്വീകരിച്ചത്. നിയമപോരാട്ടങ്ങളുടെ പേരിൽ വിമർശനങ്ങൾക്ക് വിധേയമാകുമ്പോഴും സ്വതന്ത്ര സാമൂഹ്യ സ്വത്വം നിലനിർത്തുവാൻ ഇതല്ലാതെ മറ്റ് മാർഗ്ഗമില്ല എന്ന നിലപാടാണ് സുറിയാനി ക്രിസ്ത്യാനികൾ സ്വീകരിച്ചത്.

ഇന്ത്യൻ പരമോന്നത നീതിപീഠങ്ങൾ ഉൾപ്പെടെ പലവട്ടം സുറിയാനി ക്രിസ്ത്യാനികളുടെ സ്വയം ശീർഷകത്വത്തെ അംഗീകരിച്ച് വിധികൾ പുറപ്പെടുവിച്ചിട്ടുണ്ട്[27].

## സ്വതന്ത്ര സാമ്പത്തിക സ്വത്വാവബോധം

കേരളത്തിലെ ക്രൈസ്തവ സഭകൾ പലതും വിദേശ പണത്താൽ നിയന്ത്രിക്കപ്പെടുന്നു എന്നാരോപണം ശക്തിയാർജ്ജിക്കുമ്പോൾ സുറിയാനി ക്രിസ്ത്യാനികൾ അവരുടെ സാമ്പത്തിക സ്രോതസ്സുകൾ തദ്ദേശീയമായി വളർത്തിയെടുക്കുവാനാണ് ആഗ്രഹിച്ചത്. റിശീശാ, കൈമുത്ത്, പതാരം[28] എന്നീ മാർഗ്ഗങ്ങളിലൂടെ അവർ സ്വതന്ത്ര സാമ്പത്തിക സ്വത്വാവബോധം വളർത്തിയെടുത്തു. സാമ്പത്തിക സ്വാതന്ത്ര്യമാണ് യഥാർത്ഥ സ്വാതന്ത്ര്യത്തിന്റെ ലക്ഷണമെന്ന ഗാന്ധിയൻ സ്വദേശി സിദ്ധാന്തം സുറിയാനി ക്രിസ്ത്യാനികളുടെ സാമ്പത്തിക സ്വത്വാവബോധത്തിൽ നിഴലിട്ടുകാണാം. കാതോലിക്കാ ദിനപ്പിരിവ് കേന്ദ്രീകൃതമാക്കുവാനും ജനകീയമാക്കുവാനും അതുവഴി സ്വദേശത്തും വിദേശത്തുമുള്ള സഭാമക്കളിൽ നിന്ന് സഭയുടെ വളർച്ചയ്ക്കാവശ്യമായ മൂലധനം കണ്ടെത്തുന്നതിലും അവർ വിജയിച്ചിട്ടുണ്ട്.

## മിഷൻ സ്വത്വാവബോധം

ഭാരതത്തിലെ ക്രൈസ്തവ മിഷൻ യൂറോപ്യനിസത്തിന്റെ അതിപ്രസരത്താൽ കുറ്റാരോപിതമാണ്. 19-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ പരുമല തിരുമേനിയും തുടർന്ന് പത്രോസ് മാർ ഒസ്താത്തിയോസും അൽവാറീസ് മാർ യൂലിയോസും ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസും സ്തേഫാനോസ് മാർ തേവോദോസ്യോസും ഏറ്റെടുത്ത മിഷൻ സ്വത്വാവബോധം തികച്ചും തദ്ദേശീയമായിരുന്നു. സാമൂഹ്യ പരിഷ്ക്കരണത്തിനും മനപ്പരിവർത്തനത്തിനുമാണ് മുഖ്യ ഊന്നൽ നൽകിയത്. പരുമല തിരുമേനി നിരണം ഭദ്രാസനത്തിലെ പള്ളികൾക്കയച്ച 513-ാം നമ്പർ കൽപ്പന സുറിയാനി ക്രിസ്ത്യാനികളുടെ മിഷൻ സ്വത്വാവബോധത്തിന്റെ മാഗ്നാകാർട്ടാ ആണ്. 'ദൈവം നമുക്ക് കാണിച്ചുതന്നിട്ടുള്ള പുലയർ, പറയർ, കുറവർ മുതലായ ഹിന്ദുക്കളെ വേദം പഠിപ്പിച്ച് ദൈവത്തിനുള്ളവരാക്കി തീർക്കേണ്ടതിനും അവരോടും പ്രത്യേകം അവരുടെ രക്ഷാധിപന്മാരായി നമ്മിൽ തന്നെയുള്ള ജനത്തോടും ഉപദേശിക്കുകയും വേണം'[29]. പണത്തിന്റെ അതിപ്രസരമോ നിർബന്ധിത മതപരിവർത്തനമോ ഇല്ലാതെ സഭയുടെ മിഷൻ സ്വത്വം രൂപീകരിക്കപ്പെ

ട്ടു. കുഷ്ഠരോഗികൾ, എയിഡ്സ് രോഗികൾ, സ്വാന്തന പരിപാല നം തുടങ്ങിയ കാലത്തിനനുയോജ്യമായ മിഷൻ പ്രവർത്തനങ്ങൾ അവർ ഏറ്റെടുത്തു. വിദേശ ഫണ്ടിംഗ് ഏജൻസികളെ തികച്ചും ഒഴിവാക്കി സഭാമക്കളുടെ സഹകരണത്തോടു കൂടിയ സ്വതന്ത്ര മിഷൻ പ്രവർത്തനങ്ങൾ ആണ് സുറിയാനി ക്രിസ്ത്യാനികളുടെ മിഷൻ സ്വത്വാവബോധത്തിന്റെ കാതൽ.

## വേദശാസ്ത്ര സ്വത്വാവബോധം

സുറിയാനി ക്രിസ്ത്യാനികളുടെ വേദശാസ്ത്രം മലങ്കര സഭ യുടെ ചരിത്രവുമായി ചേർന്ന് രൂപപ്പെട്ട് വികാസം പ്രാപിച്ചതാണ്. പേർഷ്യൻ സഭയുടെ അന്ത്യോഖ്യൻ വേദശാസ്ത്രം (നെസ്തോ റിയൻ പാരമ്പര്യം) അഞ്ചാം നൂറ്റാണ്ടിൽ മലങ്കരയിൽ പൂർണ്ണമായും നടപ്പിലാക്കപ്പെട്ടു എന്നത് ശരിയല്ല. പ്രത്യേകിച്ച് നെസ്തോറിയൻ വിരുദ്ധതയ്ക്ക് മുൻപ് തന്നെ ഉണ്ടായിരുന്ന പേർഷ്യൻ ബന്ധം മൂലം നിഖ്യായിലും കുസ്തന്തീനോപോലീസിലും വച്ചുണ്ടായ വിശ്വാസ പ്രമാണങ്ങൾ ഇവിടെ എത്തി. എന്നാൽ ക്രിസ്തുവിന്റെ സ്വഭാവത്തെ സംബന്ധിച്ചുണ്ടായ തർക്കവിതർക്കങ്ങളെ തുടർന്നു ണ്ടായ കോലാഹലങ്ങളും മലങ്കരസഭ അറിഞ്ഞുവോ എന്നത് തന്നെയും സംശയമാണ്[30]. 16-ാം നൂറ്റാണ്ടിൽ മലങ്കരയിൽ ഉണ്ടായ റോമൻ അധിനിവേശം പാശ്ചാത്യ വിശ്വാസം ഇവിടെ അടിച്ചേൽപ്പി ക്കാൻ ഉള്ള കാരണമായിത്തീർന്നു. എന്നാൽ മലങ്കരസഭയിലുണ്ടായ ചെറുത്തിനിൽപ്പുകൾ മലങ്കര അന്ത്യോഖ്യൻ ബന്ധത്തിലേക്കും അത് അലക്സാന്ത്ര്യൻ വേദശാസ്ത്ര സ്വീകരണത്തിലേക്കും ചെന്ന് ചേർന്നു. നിഖ്യായിലും കുസ്തന്തീനോസിലും അധിഷ്ഠിതമായി പിന്തുടർന്നുവന്ന വിശ്വാസം എഫേസൂസ് വിശ്വാസം കൂടി അംഗീ കരിച്ച 1686 ലെ ചെങ്ങന്നൂർ സുന്നഹദോസ് മലങ്കരസഭയിൽ ഓറി യന്റൽ ഓർത്തഡോക്സ് വിശ്വാസത്തിന്റെ വളർച്ചയ്ക്ക് മുഖാന്തര മായി[31]

പൗരസ്ത്യ വേദശാസ്ത്രത്തിന്റെ ആഴവും പരപ്പും അതിലധി ഷ്ഠിതമായ തങ്ങളുടെ വിശ്വാസവും പ്രചരിപ്പിക്കുവാനും വിശദീ കരിക്കുവാനുമുള്ള ശ്രമങ്ങൾ 19, 20 നൂറ്റാണ്ടുകളിൽ സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ ശക്തമായി. സൂര്യൻ അസ്തമിക്കാത്ത റോമൻ സ്വാധീനത്തിന്റെ വെളിയിൽ പടർന്നു പന്തലിച്ച ദൈവ ശാസ്ത്രമാണ് സുറിയാനി ക്രിസ്ത്യാനികളുടെ ദൈവശാസ്ത്ര സ്വത്വം[32]. 1964 കളിൽ മലങ്കര സഭയുടെ നിലപാടുകളെ വ്യക്ത മായി വിശദീകരിച്ച ഫാ. ഡോ. വി. സി. ശാമുവേലിനെപ്പോലെയു

ള്ളവർ ഓറിയന്റൽ ഓർത്തഡോക്സ് ബന്ധം ശക്തമാക്കി. വിഭജനത്തേക്കാൾ ഏറെ സഹകരണത്തിന്റെ മേഖലകൾ ചൂണ്ടിക്കാണിക്കപ്പെട്ടതോടെ സുറിയാനി ക്രിസ്ത്യാനികളുടെ ഓറിയന്റൽ സ്വത്വാവബോധം ശക്തമായി. പൗലോസ് മാർ ഗ്രീഗോറിയോസ് പോലെയുള്ള വേദശാസ്ത്രജ്ഞന്മാർ തുടർന്ന് ലോകവേദികളിൽ സുറിയാനി ക്രിസ്ത്യാനികളുടെ പൗരസ്ത്യ വേദശാസ്ത്ര സ്വത്വത്തിന് പ്രചരണം നൽകി. പാശ്ചാത്യ സ്വാധീനങ്ങൾ ഏറെയുണ്ടായ സുറിയാനി ക്രിസ്ത്യാനികളുടെ ജീവിതത്തിൽ അവർ നിലനിർത്തിയത് പൗരസ്ത്യ വേദശാസ്ത്ര സ്വത്വാവബോധമാണ്.

## എക്യുമെനിക്കൽ സ്വത്വാവബോധം

1937 ലെ എഡിൻബറോ കോൺഫറൻസിൽ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ നേതൃത്വത്തിലുള്ള പ്രതിനിധി സംഘത്തിന്റെ പങ്കാളിത്തം മുതൽ സുറിയാനി ക്രിസ്ത്യാനികളുടെ എക്യുമെനിക്കൽ സ്വത്വബോധം ആരംഭിച്ചു. ഐക്യകാഹളത്തെ സ്വാഗതം ചെയ്യുകയും ഓർത്തഡോക്സ് തനിമ നിലനിർത്തുകയും ചെയ്യുക എന്ന സമീപനമായിരുന്നു സുറിയാനി ക്രിസ്ത്യാനികൾ എഡിൻബറോയിൽ തുടങ്ങിവച്ച്[33]. പൗരസ്ത്യ പാരമ്പര്യത്തിന്റെ സംരക്ഷണം എന്ന വിട്ടുവീഴ്ചയില്ലാത്ത നിലപാടുകളുമായി ലോകവേദികളിൽ മലങ്കര സഭയെ പരിചയപ്പെടുത്തുവാനും ഭാരതീയ സഭ എന്ന അംഗീകാരം നേടുവാനും മലങ്കരസഭയുടെ എക്യുമെനിക്കൽ ദർശനങ്ങൾ മൂലം സാധിക്കുന്നു. റോമൻ പോപ്പുപോലും മലങ്കരസഭയുടെ തലവനെ സമശീർഷകനായി കരുതി സ്വീകരിക്കുന്ന തലത്തിലേക്ക് മലങ്കരസഭയുടെ എക്യുമെനിക്കൽ സ്വത്വാവബോധം വളർന്നിട്ടുണ്ട്.

## രാഷ്ട്രീയ സാമുദായിക സ്വത്വാവബോധം

സുറിയാനി ക്രിസ്ത്യാനികൾ അവരുടെ സാമുദായിക ശക്തി ആർജ്ജിക്കുന്നതിൽ വിജയിച്ചിട്ടുണ്ട്. ഈ വിജയം അവരെ തകർക്കുവാനുള്ള നരവധി ശ്രമങ്ങൾക്കും വഴി തുറന്നിട്ടുണ്ട്. സുറിയാനി ക്രിസ്ത്യാനികളുടെ മാർത്തോമ്മൻ പാരമ്പര്യങ്ങളും സ്ഥാനനാമങ്ങളും അനുകരിക്കപ്പെടുന്നത് ഒരു സാമുദായിക ശക്തി എന്ന നിലയിൽ അവരുടെ വളർച്ച ചോദ്യം ചെയ്യപ്പെടാൻ കഴിയാത്തത് മൂലമാണ്. രാഷ്ട്രീയ രംഗത്തും സുറിയാനി ക്രിസ്ത്യാനികളുടെ പങ്കാളിത്തം പലപ്പോഴും നിർണ്ണായകമായി ഉണ്ടായി എങ്കിലും വ്യക്തമായ രാഷ്ട്രീയ സ്വത്വബോധം അവർ വളർത്തിയെടുത്തി

ട്ടില്ല. വലതുപക്ഷ സ്വാധീനം സുറിയാനി ക്രിസ്ത്യാനികളുടെ രാഷ്ട്രീയ സ്വത്വാവബോധത്തിൽ ഉണ്ട് എങ്കിലും അതിൽ ചില മാറ്റങ്ങൾ എപ്പോഴും ഉണ്ടാകാറുണ്ട്. സ്ഥിരം വോട്ടു ബാങ്ക് എന്ന ചിന്തയിൽ നിന്ന് പുറത്തുവരാനുള്ള ശ്രമവും പരമാവധി എല്ലാവരെയും ഉൾക്കൊള്ളുന്ന രാഷ്ട്രീയ സ്വത്വാവബോധവും ഇനിയും നിർമ്മിക്കേണ്ടിയിരിക്കുന്നു.

## ഭാരതീയ സ്വത്വം എന്ന സ്വപ്നം

ആഗോളവൽക്കരണത്തിലൂന്നിയുള്ള നിയോ ലിബറൽ സമീപനങ്ങൾ പാരമ്പര്യങ്ങൾക്കെല്ലാം ഏകശിലാ രൂപങ്ങളും വരേണ്യതയും നിർബന്ധിച്ച് അടിച്ചേൽപ്പിക്കുവാൻ ശ്രമിക്കുമ്പോൾ സുറിയാനി ക്രിസ്ത്യാനികളുടെ സ്വത്വാവബോധ അന്വേഷണങ്ങൾക്ക് പൂർണ്ണത കൈവരുന്നത് തോമാ പാരമ്പര്യമുള്ള ഭാരതീയ സഭയായി രൂപാന്തരപ്പെടുമ്പോഴാണ്. വ്യവഹാര സംബന്ധമായ നൂലാമാലകളും വൈകാരികപരമായ സമീപനങ്ങളും വൈദേശികമായ വേഷവിധാനങ്ങളും നമ്മുടെ ഭാരതീയ സ്വത്വബോധ ലക്ഷ്യപ്രാപ്തിക്ക് തടസ്സങ്ങളാണ്. ഒരു സ്വപ്നം സാക്ഷാത്ക്കരിക്കുവാൻ ചിലതൊക്കെ ഉപേക്ഷിക്കുകയും ചിലതൊക്കെ കൂട്ടിച്ചേർക്കുകയും ചെയ്യുക സാധാരണ തത്വമാണ്. ഇതര ഓറിയന്റൽ സഭകളെപ്പോലെ തങ്ങൾ ജീവിക്കുന്ന മണ്ണിന്റെ സംസ്കാരത്തോട് ഇഴുകിച്ചേരുക നമ്മുടെ നിയോഗമാണ്. ഈ നിയോഗത്തിന്റെ പൂർത്തീകരണത്തിൽ നാം നേടിയെടുക്കുന്നതാണ് മലങ്കര സഭയുടെ ഭാരതീയ സ്വത്വം.

## ഉപസംഹാരം

സ്വാതന്ത്ര്യം, തദ്ദേശീയത എന്നീ ദ്വിമുഖ ആശയങ്ങളിൽ ഊന്നിയാണ് സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ സാമൂഹിക സ്വത്വം നിർമ്മിക്കുവാൻ ആഗ്രഹിച്ചത്. തന്മൂലമാണ് മണ്ണിന്റെ ബന്ധമുള്ള ആഘോഷങ്ങളും ആചാരങ്ങളും ജീവിതചര്യകളും അവർ സ്വീകരിച്ചത്. സമ്പർക്കം സംസ്കാരങ്ങളിൽ സന്നിവേശിക്കും എന്ന തത്വം മൂലം കത്തോലിക്കാ-ആംഗ്ലിക്കൻ-അന്ത്യോഖ്യൻ സ്വാധീനങ്ങൾ സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹിക സ്വത്വ നിർമ്മിതിയിൽ ഇടം പിടിച്ചിട്ടുണ്ട്. ശുദ്ധിയുള്ള ഭാരതീയ സ്വത്വം സുറിയാനി ക്രിസ്ത്യാനികൾക്ക് നേടിയെടുക്കാൻ കഴിഞ്ഞില്ലാ എന്ന വാദം നിലനിൽക്കുമ്പോൾ തന്നെ 1815 മുതൽ 2015 വരെയുള്ള 200 വർഷം ഒരു ഭാരതീയ സഭയായി നിലനിൽക്കണമെന്ന ആശയ

ത്തിലൂന്നി പ്രവർത്തിക്കയും, സാമ്പത്തിക ഭരണ മേഖലകളിലെ ങ്കിലും സ്വതന്ത്രമായ സാമൂഹിക സ്വത്വം രൂപീകരിക്കുകയും ചെയ്തിട്ടുണ്ട്.

## End Notes


1. Tumer, Joh, Oakes, Penny, *The Significance of the Social Identity Concept for Social Psychology with reference to individualism, interactionaism and social influence*, British Journal of Social Psychology, 25 (3), 1986, p.237.
2. Sreedharamenon A, *Kerala Samskaram (Mal),* DC Books, 2013, p.206
3. Sreedharamenon A, *Opcit., p. 207*
4. Panickkassery, Velayudhan, *Kerala Charithrathinte Ullarakalileekku (Mal),* Current Books, 2012, p.106
5. Panickkassery, Velayudhan, *Charithrathinte Adiverukal (Mal),* DC Books, 2012, p.75
6. Viswanathan, Susan, *Structure and Transformation theory and society in India*, Oxford University Press, 2001, pp.33-55
7. Viswanathan, Susan, *The Christians of Kerala, history belief and ritual among Yakoba*, Oxford University Press, 2003, p.262
8. Thomas, Kurian M, *The Indian Way of Christianity,* Lap Lambert Accademy Publishing Co., Germany, p.41.
9. Zachariah, Skariah, *The Acts and decrees of the Synod of Diamper,* Edamattom Indian Institute of Christian Studies, 1994, pp.120-133
10. Rajeendran P. G, *Kshethra Vinjanakosham (Mal),* Kottayam, DC Books, 2000, p.43
11. Daniel K. N, *The Copper Plates of St. Thomas Christians,* Bombay, 1925, pp.17-30
12. Brown Leslie, *The Indian Christians of St. Thomas*, BI Publications Pvt. Ltd., 1980, pp.78-79
13. Ayyer L.K, Ananthakrishna, *Anthropology of Syrian Christians*, Ernakulam, 1924, pp.54-55
14. Cherian P, *The Malabar Syrians and Church Missionary Society,* Kottayam, CMS Press, 1935, p.380
15. Thomas Kurian M, *Niranam Grandavari (Mal),* Kottayam, Sophia Books, 2000, pp 98-118
16. Cherian, *Malabar Syrian,* Opcit, pp.373-374
17. Thomas Kurian M, *The Indian Way....* Opcit p 267

18. Sivasankaran Nair K, *Marthandavarma muthal Munro Vare (Mal),* DC Books, Kottayam, 1988, pp 97-202
19. Cheeran Joseph, *Indian Orthodox Sabha Charithram AD 52-2007,* Kottackal Publisher, 2007, p.183
20. Cheeran Dr. Joseph, *Kandanad Grandavari,* Sophia Publications, Kottayam
21. Ferroli, SJD, *The Jesuits in Malabar Vol. I,* Malabar, Bangalore, 1939, p.156
22. Cherian, P, *Malabar Syrian.....,* Opcit, p.98
23. Joseph, Itoop Pukudiyil, *Suriyani Sabha Charithram,* 1906, p.88
24. Philip, E. M, *Marthoma Sleehayude Indian Sabha,* 1951, p.195
25. Joseph, Ittoop, *Syriyani Sabha.....,* p.56
26. Thomas, Kurian M, *The Indian Way.....,* p.280
27. Supreme Court Judgement of Malankara Sabha Case, 1995
28. Cheeran, Joseph, *Indian Orthodox Sabhayum Canon Samhithakalum,* MJD Publication House, 2015, p.268
29. Chandanappally, Dr. Samuel, *Malankara Sabha Pithakanmar (Mal),* 1986, p.66
30. Thisarath, Cardial, *Indiayile Pawrasthya Christhavarude Katha,* Kottayam, p.90
31. Thomas, Kurian M, *Nazrani Margam (Mal),Sophia Books*, Kottayam, p.926.
32. Bondi R.C, *"The Spirituality of the Syrian Speaking Christians in Mcginn and other"*, Ed: Christian Spirituality Origins of 12th Century, Newyork, 1988, p.152.
33. Thomas, Dr. Kurian M, *Kurichi Bavayude Moonu Paradesa Yathrakal (Mal),* MOC Publications, 2015, p.302.

■

27

# വേദവ്യാഖ്യാനങ്ങളിൽ പഴയനിയമം

**ഫാ. കെ. വി. ഏലിയാസ്**

വേദവ്യാഖ്യാനത്തിന്റെ വഴികളിൽ പഴയനിയമത്തിന്റെ പ്രാധാന്യം മനസ്സിലാക്കുവാൻ ആദ്യം പഴയ നിയമവും പുതിയ നിയമവും തമ്മിലുള്ള ബന്ധമെന്തെന്ന് അറിയണം. പഴയത്, പുതിയത് എന്നിങ്ങനെ വേദപുസ്തകത്തെ രണ്ടായി തിരിക്കുന്നത് ക്രിസ്തു'മത' രൂപീകരണനാന്തരസംഭവമാണ്. യേശുക്രിസ്തുവിന്റെ ജനന-പരസ്യ ശുശ്രൂഷ-മരണകാലഘട്ടത്തിലും അപ്പസ്തോലിക കാലങ്ങളിലും ഉണ്ടായിരുന്നത് എബ്രായ തിരുവെഴുത്തുകൾ മാത്രമാണ്. ന്യായപ്രമാണവും പ്രവാചകന്മാരും, സങ്കീർത്തനങ്ങളും എല്ലാം യേശുക്രിസ്തുവും അംഗീകരിച്ചിരുന്നു (ലൂക്കോ. 24:27). പള്ളിയിൽ ചെല്ലുമ്പോൾ യേശു പ്രസംഗിച്ചിരുന്നത് ഈ ഗ്രന്ഥങ്ങളിൽ നിന്നാണ് (ലൂക്കൊ.4:16-17, മർക്കൊ. 4:16-17, 1:21, 6:2). അപ്പസ്തോലന്മാരുടെ പ്രബോധനങ്ങളും എബ്രായവേദപുസ്തകം അടിസ്ഥാനമാക്കിത്തന്നെയായിരുന്നു (അ. പ്ര. 2:17-21, 3:22-23, റോമ. 9-11). ഫിലിപ്പോസ് എത്യോപ്യക്കാരൻ ഷണ്ഡനെക്കണ്ടുമുട്ടുമ്പോൾ പഠിപ്പിക്കുന്നത് യശയ്യാ പ്രവചനമാണല്ലോ (അ. പ്ര. 8: 26-35). ആകയാൽ വി. വേദ പുസ്തകത്തിന്റെ പഴയനിയമം, പുതിയത് മനസിലാക്കുവാൻ അത്യാന്താപേക്ഷിതം തന്നെ.

### പഴയനിയമ-പുതിയ നിയമബന്ധം

1. യഹൂദ മതത്തിന്റെ തുടർച്ചയായി, അവരുടെ പ്രതീക്ഷയായ മ്ശിഹായേക്കുറിച്ചാണ് പുതിയ നിയമം സാക്ഷിക്കുന്നത്. ആകയാൽ രക്ഷകനേക്കുറിച്ചുള്ള പ്രതീക്ഷയും, അത് സാക്ഷാത്ക്കരിക്കുന്ന ദൈവത്തിന്റെ 'രക്ഷാപദ്ധതി'യും യഥാവിധി മനസിലാക്ക

ണമെങ്കിൽ പഴയനിയമം അറിഞ്ഞേ പറ്റൂ. യേശു 'എന്റെ പിതാവ്' എന്നു സംബോധന ചെയ്യുന്ന ദൈവം തന്നെയാണ് പഴയ നിയമത്തിലെ അബ്രഹാമിന്റെയും യിസ്ഹാക്കിന്റെയും. യാക്കോബിന്റെയും (സാറായുടെയും റിബേക്കായുടെയും റാഹേലിന്റെയും) ദൈവമായ യഹോവ. ഇരു ഭാഗങ്ങളും ഒരേ ദൈവത്തെക്കുറിച്ചു പറയുന്നു എന്നതാണ് ഇവ തമ്മിലുള്ള ഒന്നാമത്തെ ബന്ധം.

2. പ്രപഞ്ചോൽപ്പത്തിയുടെയും മനുഷ്യന്റെ സൃഷ്ടി-വീഴ്ചാകഥനങ്ങളുടെയും ശേഷം ദൈവം രക്ഷാപദ്ധതി അബ്രഹാമിനെ വിളിക്കുന്നതിലൂടെ ഉദ്ഘാടനം ചെയ്യുന്നു. ഏകനായി വിളിച്ച് ഒരു ജനതയായി വളർത്തി (യശ. 51:2). തെരഞ്ഞെടുത്ത ചരിത്രമാണ് പഴയ നിയമം. പുതിയ നിയമം ക്രിസ്തുവിന്റെ പാപപരിഹാരദായകമായ മരണത്തിലൂടെ ഉയിർപ്പിന്റെ സന്തോഷത്തിലേയ്ക്കു വിളിച്ചു ചേർക്കപ്പെട്ട രക്ഷിതഗണമായ സഭയെക്കുറിച്ചും. ഇത് ഇവ തമ്മിലുള്ള ബന്ധത്തിന്റെ രണ്ടാം സൂചന.

3. കർത്താവും അപ്പസ്തോലന്മാരും എബ്രായ തിരുവെഴുത്തുകളെ വ്യാഖാനിക്കുന്നതായി പുതിയ നിയമത്തിൽ കാണുന്ന ഭാഗങ്ങൾ എല്ലാം തന്നെ പഴയ നിയമ പുസ്തകങ്ങൾ ക്രിസ്തുവിലേയ്ക്കു നയിക്കുന്നവയാണെന്ന് സാക്ഷിക്കുന്നു. നസ്രേത്ത് പ്രഖ്യാപനം (ലൂക്കൊ. 4:16–17) എമ്മവുസിലെക്ക് പോയ ശിഷ്യരോടുള്ള കൂട്ടുയാത്രക്കാരന്റെ (ഉയിർത്തെഴുന്നേറ്റ കർത്താവ്) വിവരണം (ലൂക്കൊ. 24:27) ഫിലിപ്പൊസിന്റെ പ്രവചനവ്യാഖ്യാനം (അ. പ്ര. 8:26 മു). ന്യായപ്രമാണം സംബന്ധിച്ച വി. പൗലോസിന്റെ പഠിപ്പിക്കലുകൾ (റോ. 9–11) ക്രിസ്തുവിന്റെ പൗരോഹിത്യവും കഷ്ടാനുഭവവും സംബന്ധിച്ച എബ്രായലേഖന കർത്താവിന്റെ പരാമർശങ്ങൾ (എബ്രാ. 7–9, 11) ഇവയെല്ലാം പുതിയ നിയമവും പഴയനിയമവും തമ്മിലുള്ള ബന്ധം ഒന്നുകൂടെ ബോധ്യപ്പെടുത്തുന്നു.

4. പഴയനിയമ പെരുന്നാളുകൾ ക്രിസ്തുവും ശിഷ്യന്മാരും അനുഷ്ഠിച്ചിരുന്നതായി സുവിശേഷങ്ങളിൽ നമുക്ക് വായിക്കാം. ക്രിസ്തുമതം വളർച്ച പ്രാപിച്ചപ്പോൾ, ഇതേ പെരുന്നാളുകൾ തന്നെ പുതിയ അർത്ഥത്തിലും ഭാവത്തിലും നമ്മുടെ, അഥവാ, പുതിയനിയമ സഭയുടെ പെരുന്നാളുകളായി, പുതിയനിയമ സഭയുടെ ആരാധനാനുഷ്ഠാനങ്ങളെല്ലാം പഴയനിയമത്തിന്റെ തുടർച്ചയോ, അതിൽനിന്ന് രൂപം പ്രാപിച്ചു വളർന്നതോ ആണ്.

5. പഴയനിയമത്തിൽ പറയപ്പെട്ടിട്ടുള്ളവയുടെ പൂർത്തീകരണം പുതിയ നിയമത്തിലുണ്ടായി എന്ന പഠിപ്പിക്കലും, പഴയനിയമ സംഭവങ്ങൾ പലതും ക്രിസ്തുവിന്റെ സഹനത്തിന്റെ, ത്യാഗത്തിന്റെ മുൻകുറികളും പ്രതീകങ്ങളും ആയി വ്യാഖ്യാനിക്കപ്പെടുന്നു എന്നതും ഈ അനുപൂരകബന്ധത്തെ ദൃഢമാക്കുന്നു.

ഒരേ തീർത്ഥാടക സമൂഹത്തിലെ വ്യത്യസ്തയിടങ്ങളിൽ യാത്രയവസാനിപ്പിച്ച് വാസമാരംഭിച്ച രണ്ടു സമൂഹങ്ങൾ, അവരുടെ ഏകപൈതൃകത്തിന്റെ ഭാഗമായി പഴയനിയമത്തെ കാണുന്നു. ഈ പാരസ്പര്യം തന്നെയാണ് വേദവ്യാഖ്യാനത്തിൽ പഴയനിയമത്തിന് പ്രധാനമായ സ്ഥാനം നൽകുന്നത്.

## വ്യാഖ്യാനരീതികൾ: ചരിത്രവഴികളിലൂടെ

മനുഷ്യ സമൂഹം അന്യോന്യം സംവേദനമാരംഭിച്ച കാലം മുതലേ വ്യാഖ്യാനവുമുണ്ട്. ആദ്യ മനുഷ്യനെ സൃഷ്ടിച്ച കഥ വി. വേദപുസ്തകം വിവരിക്കുമ്പോൾ, ദൈവകല്പനയെ പാമ്പ് വ്യാഖ്യാനിക്കുന്നതായി നാം വായിക്കുന്നുണ്ട് (ഉല്പ. 3). ഇതിന്റെ ഫലമാണ് 'വീഴ്ച'യെന്ന് വേദശാസ്ത്രം വ്യാഖ്യാനിക്കുന്നു. ദൈവം തുടക്കം കുറിച്ച രക്ഷാപദ്ധതി, പിന്നെ പ്രമാണങ്ങളായി, ഉടമ്പടിയായി ചരിത്രവഴികളിൽ പിൽക്കാലത്ത് രേഖപ്പെടുത്തുന്നു. പ്രവാചകന്മാർ 'തെരഞ്ഞെടുക്കപ്പെട്ട' ജനത്തേയും അവരുടെ നായകരെയും ഈ ഉടമ്പടിയും പ്രമാണങ്ങളും അടിസ്ഥാനമാക്കി, അവയെ വ്യാഖ്യാനിച്ചുകൊണ്ടാണ് ശരി-തെറ്റുകളേക്കുറിച്ച് ബോധ്യപ്പെടുത്തുന്നത്. കഥകളും (2 ശമു. 12), പ്രതീകാത്മപ്രതികരണങ്ങളും (ന്യായാ. 19: ഹോശേ. 3 യിരെ. 13 മു.) പ്രതീകങ്ങളും (യെഹ. 37) അവരിതിനായി ഉപയോഗിച്ചിട്ടുണ്ട്. കാവ്യാത്മകമായ വർണ്ണനകൾ (യെശ. 44) കടംകഥകൾ എന്നിവയും സാഹചര്യങ്ങൾക്ക് മാറ്റം വരുത്തുവാനുള്ള ആഹ്വാനങ്ങൾക്കായി ഉപയോഗപ്പെടുത്തുന്നുണ്ട്.

ക്രി. മു. 4-ാം നൂറ്റാണ്ടിലാരംഭിച്ച യവനസംസ്ക്കാരത്തിന്റെ സന്തതിയായ 'Allegory' ഗ്രന്ഥങ്ങൾക്ക് വ്യത്യസ്ത തലങ്ങളിൽ അർത്ഥം കല്പിക്കുന്നു. ഫിലോ പറയുന്നത് വാക്യാർത്ഥം അപക്വമാണ് Allegory ആണ് അർത്ഥപൂർണം എന്നാണ്. സഭാപിതാക്കന്മാരിൽ പലരും (ഉദാ. അഗസ്റ്റിൻ) ആ സങ്കേതം ഉപയോഗിക്കുന്നുണ്ട്. 'Typology' സുറിയാനി സഭാപിതാക്കന്മാർ (ഉദാ. മാർ അപ്രേം, സെരൂഗിലെ മാർ യാക്കോബ്) അവലംബിച്ച വ്യാഖ്യാന രീതിയാണ്.

കർത്താവും ശിഷ്യന്മാരും വേദപുസ്തകത്തെ (എബ്രായവേദപുസ്തകം = പഴയനിയമം) ചരിത്രമെന്ന നിലയിൽ തന്നെയാണ്

മനസിലാക്കിയത്. അതുകൊണ്ട് അവർ എബ്രായവേദ പുസ്തകത്തെ ആക്ഷരികമായി വ്യാഖ്യാനിച്ചു. പെഷാത് എന്നാണീ വ്യാഖ്യാനത്തെ എബ്രായ റബ്ബിമാർ വിളിച്ചത്. ഹാബേൽ, നോഹ, യോനാ പ്രവാചകൻ, അബ്രഹാം എന്നിവരെല്ലാം ചരിത്രമനുഷ്യർ തന്നെയെന്ന് വ്യാഖ്യാനിക്കപ്പെട്ടു. മറ്റൊരു പ്രത്യേകത പഴയനിയമ സംഭവങ്ങളും വ്യക്തികളും ന്യായപ്രമാണവും ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെടുന്നുവെന്ന വിധത്തിലുള്ള അവതരണമാണ്. അബ്രാഹാമിലാരംഭിച്ച് ക്രിസ്തുവിലെത്തുന്നതും (വി. മത്താ. 1:1-17) ക്രിസ്തുവിൽ നിന്ന് പിന്നിലേയ്ക്ക് ആദാമിലെത്തുന്നതും (ലൂക്കൊ. 3:23-38) ആയ വംശാവലി പഴയതിന്റെ തുടർച്ചയായ ഒരു പുതിയ നിയമത്തിലേയ്ക്കുള്ള ചരിത്രയാത്രയെയാണ് സൂചിപ്പിക്കുന്നത്.

മനുഷ്യചരിത്രം പുതുസാഹചര്യങ്ങളിലൂടെ കടന്നുപോകുമ്പോൾ വ്യാഖ്യാനരീതികളും തദനുസൃതമായി മാറിക്കൊണ്ടിരിക്കും. 'വിശ്വാസവിപരീത'ങ്ങളുടെ കാലത്ത് അതിനോടു പ്രതികരിച്ച സഭാപിതാക്കന്മാർ വിശ്വാസപ്രഖ്യാപനങ്ങൾ നടത്തി, പ്രമാണങ്ങൾ ക്രോഡീകരിച്ച് അതിനെ സ്ഥാപിക്കുവാനുള്ള അടിസ്ഥാന ഗ്രന്ഥമായി വേദപുസ്തകത്തെ (പഴയ-പുതിയ നിയമങ്ങളെ) ഉപയോഗപ്പെടുത്തി. വലിയ മാർബസ്സേലിയോസിന്റെ (d. AD 379) യൗനോമിയോസിനെതിരെയുള്ള മൂന്നു പുസ്തകങ്ങൾ, മോപ്പുസ്ത്യായിലെ തിയോഡോറിന്റെ (d. 428 AD) അപ്പലോനാറിയസിനെതിരെയുള്ള നാലുഗ്രന്ഥങ്ങൾ, ഐറേനിയസിന്റെ (d. 202 AD) ജ്ഞാനവാദത്തിനെതിരെയുള്ള പഠിപ്പിക്കലുകൾ, നിഖ്യാ, കുസ്തന്തീനോപ്പൊലീസ് (AD 325, 381) സുന്നഹദോസുകളും തീരുമാനങ്ങളുമെല്ലാം ഇത്തരം 'വിശ്വാസാധിഷ്ഠിത' വ്യാഖ്യാനത്തിന് സാധുത നൽകിയ സംഭവങ്ങളാണ്.

പൗരസ്ത്യമായിരുന്ന ക്രിസ്തുമതം റോമിലൂടെ യൂറോപ്പിലെത്തി പാശ്ചാത്യവേഷമണിഞ്ഞ്, പീഢിതകാലം വിട്ട് ദേശീയമതമായതും, പാശ്ചാത്യലോകം 'വികസന'ത്തിന്റെ വഴികളിലൂടെ മുന്നേറിയതും വേദവ്യാഖ്യാനത്തെ സാരമായിതന്നെ ബാധിച്ചു. ഒരു വശത്ത് വേദവിപരീതം, മറുവശത്ത് വിശ്വാസാധിഷ്ഠിതവും, ആരാധനാ കേന്ദ്രീകൃതവും, പാരമ്പര്യത്തിലൂന്നിയുമുള്ള വേദപഠനം. നവീകരണ കാലഘട്ടമായപ്പോഴേക്കും വിമർശനാത്മകമായ ഒരു പുതിയ സമീപനം; ചരിത്രവും പാരമ്പര്യവും, അനുഷ്ഠാനവും വിട്ടിട്ട് 'വേദപുസ്തകത്തിലേക്ക് തിരിയുക' എന്ന മുദ്രാവാക്യം.

കുറേക്കൂടി മുന്നോട്ടുപോകുമ്പോൾ ചരിത്രവിമർശന പഠനവും സാഹിത്യ വിമർശനപഠനവും ഒരു 'വിശുദ്ധഗ്രന്ഥം' എന്നതിനപ്പുറമായി ഒരു സാഹിത്യ സൃഷ്ടിയെന്ന നിലയിലെ സമീപനം. ഈ വഴി ഭാഷാസാഹിത്യത്തിലെ സാങ്കേതികങ്ങളായ ഘടനാവാദം, ഉത്തരഘടനാവാദം, അപനിർമ്മാണം എന്നിവയിലൂടെ മുന്നേറിയപ്പോൾ, മറ്റൊരു ദിശയിൽ, മനുഷ്യജീവിത സാഹചര്യങ്ങളോട് ബന്ധിച്ച് വ്യത്യസ്തങ്ങളായ വ്യാഖ്യാനരീതി ശാസ്ത്രങ്ങൾ. 20-ാം നൂറ്റാണ്ട് കണ്ടുപോന്ന ഈ വഴികളിൽ ചിലതാണ് വിമോചന ദൈവശാസ്ത്രവുമായി ചേർന്നു നില്ക്കുന്ന സ്ത്രീപക്ഷ-ദലിത-ഗോത്ര-അടിയാളപക്ഷ വായനകളും വ്യാഖ്യാനങ്ങളും. ഈ വ്യാഖ്യാന വഴികളിൽ മനുഷ്യകേന്ദ്രിതമായി മാത്രം സഞ്ചരിച്ചിക്കുന്നിടത്തു നിന്ന് സൃഷ്ടിയെ മുഴുവനും ഉൾക്കൊള്ളുന്ന വായനകളിലേക്കും ഈ കാലഘട്ടം നീങ്ങുന്നുണ്ട്. ഹരിതവായനകൾ (Eco-Theology & Eco-Feminism) ഉദാഹരണം.

ഇവയെല്ലാം പുതിയനിയമത്തിലെ വീണ്ടെടുപ്പും രക്ഷയും നൽകുന്ന ദൈവപുത്രനായ ക്രിസ്തുവിനെ മാതൃകയാക്കുമ്പോഴും, ഈ ക്രിസ്തുവിനെ മനസിലാക്കുവാൻ, പഴയനിയമകഥകളും സംഭവങ്ങളും അടിസ്ഥാനമാക്കുന്നുണ്ട്. പൗലോസ് ഗ്രിഗോറിയോസ് തിരുമേനിയുടെ The Human Presence: An Orthodox view of Nature, ഗുസ്താവോ ഗുട്ടിയെറെസിന്റെ A Theology of Liberation, ഹ്യുൻ ക്യുംഗ് ചുംഗിന്റെ Struggle to be the Sun Again, സുഗിർതരാജായുടെ Post Colonial Criticism and Biblical Interpretation, എ. പി. നിർമലിന്റെ A Reader in Dalit Theology എന്നിവ ഈ വഴിയിലെ ചില ഉദാഹരണങ്ങൾ മാത്രം.

## പഴയനിയമത്തിന്റെ സാംഗത്യം വേദവ്യാഖ്യാനങ്ങളിൽ

പഴയനിയമവും പുതിയനിയമവും തമ്മിലുള്ള ബന്ധവും, വേദവ്യാഖ്യാനരീതികളും അതിലെ വ്യത്യസ്തതകളും നാം കണ്ടുകഴിഞ്ഞു. ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് വേദവ്യാഖ്യാനങ്ങളിൽ പഴയനിയമത്തിന്റെ പ്രാധാന്യം എന്തെന്ന് ചില കാര്യങ്ങളെ ചർച്ചചെയ്യാം.

1. ക്രിസ്തുമതത്തെ യഹൂദമതത്തിന്റെ തുടർച്ചയായിട്ടാണല്ലോ ചിത്രീകരിക്കുന്നത്. അത് നൽകുന്ന പാഠം ക്രിസ്തുമതത്തെ യഥാവിധി മനസിലാക്കുവാൻ യഹൂദമതത്തെ അറിഞ്ഞിരിക്കണം എന്നാണ്. യഹൂദജനത അഥവാ യിസ്രായേൽ ജനം ലോക ജന

തകളിൽ അത്ര വലിയ ഒരു സമൂഹമല്ല. പുരാതന യിസ്രായേൽ രാജ്യം വിസ്തൃതിയിൽ വളരെ ചെറിയ ഒരു സ്ഥലം. പുരാതന പശ്ചിമേഷ്യയിലെ വൻശക്തികളെന്നറിയപ്പെടുന്ന മിസ്രയീം, അശൂർ, ബാബേൽ മുതലായവയുമായി താരതമ്യം ചെയ്താൽ വളരെ ചെറിയ രാജ്യം. അടിമത്തം വിടർത്തി ഒരു ദേശത്ത് വന്ന് പാർത്ത് (കനാനിൽ) ഒരു നാട്ടുരാജ്യം സ്ഥാപിച്ച്, അന്യോന്യം കലഹിച്ച് വിഭജിക്കപ്പെട്ട് ഒടുവിൽ പ്രവാസത്തിലേയ്ക്ക് പോയ ഒരു ചെറിയ സമൂഹം. ഒരു രാജ്യമെന്ന നിലയിൽ നാലരനൂറ്റാണ്ടു മാത്രം നില നിൽപ്പ്. ജനസംഖ്യയുടെ കാര്യത്തിൽ വളരെ ചെറിയ സമൂഹം. എന്നാൽ അവരേക്കാൾ ശ്രേഷ്ഠരും ശക്തരുമായവർ എന്നേയ്ക്കു മായി ഭൂമുഖത്തു നിന്ന് നീക്കപ്പെട്ടപ്പോഴും, ഒരു ഗ്രന്ഥത്തിന്റെ സംസ്കൃതിയാലും ദൈവത്തിന്റെ ഇടപെടൽ കൊണ്ടും നാമാവ ശേഷമാകാതെ ശേഷിക്കുന്ന, ഇന്നും നിലനിൽക്കുന്ന ഒരു ജനം. അവരുടെ ഈ സാസ്കാരികതയും ദൈവാശ്രയവും വ്യക്തമാ ക്കുന്ന വേദഗ്രന്ഥം അവരുടെ തുടർച്ച അവകാശപ്പെടുന്ന, തീർത്ഥാ ടകസമൂഹമായ ക്രിസ്ത്യാനിയുടെയും വി. ഗ്രന്ഥമാണ്. അതു കൊണ്ട് ക്രിസ്ത്യാനിയെ മനസിലാക്കുവാൻ പഴയനിയമം അത്യ ന്താപേക്ഷിതം തന്നെ.

2. പഴയനിയമം യഹൂദമതത്തിന്റെ വിശുദ്ധഗ്രന്ഥമാണ്. അത് ദൈവം ഒരു ജനതയുമായി ഉടമ്പടിയിലേർപ്പെട്ടതിന്റെ രേഖയാ ണ്. ഇത് ആ ജനതയ്ക്ക് നല്കുന്ന ഉറപ്പും പ്രത്യാശയും ആ ജന തയുടെ വീണ്ടെടുപ്പാണ്. മനുഷ്യചരിത്രത്തിലെ ദൈവത്തിന്റെ ഇട പെടലുകളോട് മനുഷ്യന്റെ പ്രതികരണമാണ് ഈ പുസ്തകം. ഇവിടെ ദൈവവും, ദൈവജനവും, അന്യോന്യബന്ധത്തിൽ ചരി ത്രത്തിലൂടെ യാത്ര ചെയ്യുന്നു; ഒരു തീർത്ഥയാത്ര. വേദനിക്കുന്ന, അടിമത്തമനുഭവിക്കുന്ന, കഷ്ടപ്പെടുന്ന ജനത്തോടുകൂടെ യാത്ര ചെയ്ത്, അവരുടെ വേദനകളിൽ ആശ്വാസമായി, അവർക്ക് കഷ്ട തകളിൽ നിന്ന് വിടുതൽ നല്കുന്ന ദൈവം. ശോഭനമായൊരു ഭാവി - പാലും തേനും ഒഴുകുന്ന കനാൻ - വാഗ്ദാനം നൽകുന്ന ദൈവം. ഈ വാഗ്ദാനത്തിന്റെ തുടർച്ചയാണ്, പൂർണ്ണതയാണ് ക്രിസ്തു (വി. യോഹ. 3:16). പ്രവാസകാല സമൂഹത്തിന്റെ ഭാവി യുടെ പ്രതീക്ഷയായ മ്ശിഹാ - വീണ്ടെടുപ്പുകാരനായ അഭിഷി ക്തൻ, കഷ്ടപ്പെടുന്ന ദാസൻ - ക്രിസ്തുവാണ്. അത് വേണ്ടവിധം മനസിലാക്കണമെങ്കിൽ പഴയനിയമം യഥാവിധി വ്യാഖ്യാനിച്ചേ മതിയാകൂ. അതാണ് സഭാപിതാവായ അഗിസ്തിനോസ് പറയു

ന്നത്: പുതിയ നിയമം പഴയനിയമത്തിൽ മറഞ്ഞു കിടക്കുന്നു; പഴയത് പ്രകാശിതമാകുന്നത് പുതിയനിയമത്തിലും. 'രക്തസാക്ഷിയായ' യൂസ്തിനോസ് ട്രിഫോയുമായുള്ള സംവാദത്തിൽ പറയുന്നത് യേശുക്രിസ്തുവിൽ ദൈവം ഒരു പുതിയ ഉടമ്പടിയുണ്ടാക്കിയിരിക്കുന്നുവെന്നാണ്. അബ്രാഹാമിലുള്ള ഉടമ്പടി അവനെ വിശ്വാസികളുടെ പിതാവാക്കിയെങ്കിൽ, ക്രൂശിക്കപ്പെട്ട ക്രിസ്തുവിലൂടെ പുത്രത്വം സകല ജാതികൾക്കും ദൈവം നൽകുന്നു എന്ന് അദ്ദേഹം ഓർമ്മിപ്പിക്കുന്നു. നിഴലായ അബ്രാഹാമ്യ ഉടമ്പടി പ്രകാശിതമാകുന്നത് ക്രിസ്തുവിലുള്ള പുതിയ ഉടമ്പടിയിലൂടെയാണ്.

3. ക്രിസ്തു ജനിച്ചത് യഹൂദഗോത്രത്തിൽ (വി. മത്താ. 1:2-3) യഹൂദനായി തന്നെ ജീവിതം തുടർന്നതും. ശാബതുതോറും അവൻ ദേവാലയത്തിൽ പോകുകയും ന്യായപ്രമാണവും പ്രവചനവും വായിക്കുകയും ജനത്തെ അവ വ്യാഖ്യാനിച്ച് പഠിപ്പിക്കുകയും ചെയ്യുമായിരുന്നു. ദേവാലയത്തിൽ ന്യായശാസ്ത്രിമാരുമായി തർക്കിക്കുവാനുള്ളത്ര ന്യായപ്രമാണബോധ്യം യേശുവിനുണ്ടായിരുന്നു (ലൂക്കൊ. 2:46-47, 10:25-28, 13:10-17). ശിഷ്യന്മാർക്കും തന്നെ പിന്തുടർന്ന ജനത്തിനും ഈ ന്യായപ്രമാണത്തിന്റെ 'ആത്മാവിനെ' നൽകുവാനുള്ളത്ര ജ്ഞാനിയായാണ് യേശു തന്റെ പരസ്യ ശുശ്രൂഷ നിർവഹിച്ചത്. അതുകൊണ്ട് യേശുവിന്റെ വാക്കുകളും പ്രവൃത്തികളും വേണ്ടുംവണ്ണം മനസിലാക്കണമെങ്കിൽ, യേശു ജീവിച്ച സാമൂഹ്യ-സാംസ്കാരിക പശ്ചാത്തലവും മതജീവിതവും നാമറിയണം. യേശു ഉപയോഗിച്ച തിരുവെഴുത്ത്, യഹൂദന്മാരുടെ വി. ഗ്രന്ഥം ആയിരുന്നു. അതാണ് നമ്മുടെ പഴയനിയമം. ക്രിസ്തുവിനെ അറിയുവാൻ, ആകയാൽ പഴയനിയമം അറിയണം, വ്യാഖ്യാനിച്ച് മനസിലാക്കണം.

ഭാഷ വേദവ്യാഖ്യാനത്തിലെ പ്രധാന സാധ്യതയും പ്രതിസന്ധിയുമാണ്. യഹൂദന്റെ ഭാഷ എബ്രായ ഭാഷയാണ്. പഴയ നിയമം എഴുതിയത് എബ്രായ ഭാഷയിലാണ്. പിന്നീട് യഹൂദ തിരുവെഴുത്തുകൾ യവന ഭാഷയിലേയ്ക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. തുടർന്ന് ലത്തീൻ ഭാഷയിലേയ്ക്കും തിരുവെഴുത്തുകൾ മൊഴിമാറ്റം നടത്തി.

4. തുടർച്ച അരാമ്യഭാഷയായി വ്യാവഹാരിക മേഖലകളിൽ തുടരുന്നുമുണ്ടായിരുന്നു. ഈവിധ സാംസ്കാരികബഹുല സാഹചര്യമാണ് യേശുവിന്റെ മനുഷ്യാവതാര സംഭവത്തിന്റെ പശ്ചാത്തലം. കർത്താവിന്റെ പരസ്യ ശുശ്രൂഷാകാലത്തെ യഹൂദദേവാലയ

ങ്ങളിൽ (Synagogue) യവനഭാഷയിലെ തിരുവെഴുത്തുകളായിരുന്നുവത്രെ വായിച്ചിരുന്നത്. എബ്രായയിൽ നിന്ന് യവനഭാഷയിലേയ്ക്ക് കൈമാറ്റം ചെയ്യപ്പെട്ട സംസ്കൃതിയുടെ പശ്ചാത്തലമാണ് – ഉള്ളടക്കം, ഘടന എന്നിവയിൽ എബ്രായവും ഭാഷയിൽ യവനവും – യേശുവിന്റെ പരസ്യശുശ്രൂഷ. കൂടെ ശേമ്യകുലത്തിലെ അരാമ്യഭാഷ (ഇന്നത്തെ സുറിയാനിയുടെ പൂർവ്വരൂപം) യുടെ ഉപയോഗവും. അതുകൊണ്ട് യേശുക്രിസ്തുവിന്റെ വാക്കുകൾ, ശൈലികൾ എന്നിവ തിരിച്ചറിയുവാൻ അവയുടെ സന്ദേശം ഉൾക്കൊള്ളുവാൻ ഈ ഭാഷ–സംസ്കാരങ്ങൾ അറിയേണ്ടത് ആവശ്യമാണ്. പഴയനിയമ ഗ്രന്ഥങ്ങളുടെ പഠന–വ്യാഖ്യാനങ്ങൾ യഹൂദാ റബിമാർ തയ്യാറാക്കിയിരിക്കുന്നത് (മിഷ്നാ) ഈ സാംസ്കാരിക സാഹചര്യം കൂറേക്കൂടി മനസിലാക്കുവാൻ സഹായിക്കും. എബ്രായാ–യവന ഭാഷകളിലൂടെയുള്ള പഠനം കർത്താവായ ക്രിസ്തുവിനെ പിൻപറ്റുവാൻ വളരെ സഹായകമെന്നത് പഴയനിയമ വ്യാഖ്യാനത്തിന്റെ പ്രാധാന്യം വ്യക്തമാക്കുന്നു.

**ഉപസംഹാരം**

ഇതുവരെയുള്ള നമ്മുടെ വായനകളിൽ നിന്ന് ബോധ്യമായ കാര്യം പലവിധ കാരണങ്ങളാൽ പുതിയനിയമ സഭയേയും ക്രിസ്തുവിനെയും മനസിലാക്കണമെങ്കിൽ ക്രിസ്തു ജീവിച്ചതും, ഇടപ്പെട്ടതുമായ മതസാംസ്കാരിക സാഹചര്യം മനസിലാക്കണമെന്നാണ്. ഭാഷ ചരിത്രപരമാണ്, അതുപോലെ വ്യക്തിയും. ചരിത്രത്തിന്റെ പരിമിതിക്കുള്ളിലാണ്. ഭാഷയിൽനിന്നും, ചരിത്രത്തിൽനിന്നും, സംസ്കാരത്തിൽ നിന്നും അന്യമായി മനുഷ്യന് നിലനില്പില്ല. അഥവാ മനുഷ്യൻ ഒരു സാമൂഹ്യസൃഷ്ടിയാണ്. നരജന്മമെടുത്ത ചരിത്രപുരുഷനായ ക്രിസ്തുവും ഈ യാഥാർത്ഥ്യത്തിനുള്ളിലാണ്. അതുകൊണ്ട് ക്രിസ്തുവിനെ അറിയുവാൻ ക്രിസ്ത്യാനിയെ മനസിലാക്കുവാൻ പുതിയ നിയമം മാത്രം മതിയാകില്ല. ക്രിസ്തുവിന് ജന്മം നൽകിയ, വളർത്തിയ മത–സാംസ്കാരിക–ഭാഷാ പശ്ചാത്തലം അറിയണം. അതു നൽകുന്നത് യഹൂദന്റെ വേദഗ്രന്ഥമായ എബ്രായവേദപുസ്തകമാണ്; നമ്മുടെ പഴയനിയമമാണ്. ആകയാൽ പഴയനിയമം വ്യാഖ്യാനിച്ചു മനസിലാക്കേണ്ടത് ക്രിസ്ത്യാനിയുടെ വേദവ്യാഖ്യാനത്തിൽ വളരെ പ്രാധാന്യമുള്ളതു തന്നെ.

■

28

# മലങ്കരസഭയിലെ അത്മായ നേതാക്കൾ

**ഡോ. പോൾ മണലിൽ**

മലങ്കര ഓർത്തഡോക്സ് സഭയിൽ ഏറ്റവും ഗണനീയരായ ഒരു വിഭാഗമാണ് അത്മായർ. 'ഒൽമോ' എന്ന സുറിയാനി പദത്തിന്റെ ഭാഷാഭേദമാണ് മലയാളത്തിൽ അത്മായർ. 'ഒൽമോ' എന്നാൽ ലോകം എന്നാണ് മലയാളത്തിൽ അർത്ഥമാക്കുന്നത്. അത്മായർ എന്നാൽ ലോകജീവിതം നയിക്കുന്നവർ എന്നാണർത്ഥം. ലൗകികജീവിതം നയിക്കുന്ന ഈ അത്മായരാണ് സഭയുടെ ശക്തി. ഇവർ യഥാർത്ഥത്തിൽ വിശ്വാസിസമൂഹം തന്നെയാണ്. സുറിയാനിയിൽ 'ഹൈമ്നെ' എന്നൊരു പദമുണ്ട്. വിശ്വാസം എന്നാണ് ഇതിനർത്ഥം. 'ഹൈമ്നെ' ലോപിച്ചു 'അയ്മേനി' എന്ന മലയാളഭാഷാഭേദമായി. അയ്മേനി, അല്മേനി എന്നീ മലയാളപദങ്ങൾ അർത്ഥമാക്കുന്നതു വിശ്വാസികൾ എന്നാകുന്നു. എന്തായാലും അത്മായർ, അയ്മേനി എന്നീ പദങ്ങൾ ഇന്നു സൂചിപ്പിക്കുന്നതു ലോകരായി ജീവിക്കുന്ന സാധാരണ സഭാവിശ്വാസികളെയാണ്. വിശ്വാസികൾ ഇല്ലാതെ സഭയില്ല. ലൗകീകരായി ജീവിക്കുന്നവരാണെങ്കിലും സഭയുടെ പ്രമാണങ്ങൾ പാലിച്ചു ജീവിക്കുന്നവരാണിവർ. അത്മായരുടെ ആത്മീയമായ ആവശ്യങ്ങൾ നടത്താൻവേണ്ടി സഭയിൽ പട്ടക്കാരും മേല്പട്ടക്കാരും ഉള്ളതിനാൽ അത്മായർ ഭരിക്കപ്പെടുന്നവരാണ്. എന്നാൽ ഭരണപരമായ കാര്യങ്ങളിൽ അത്മായർക്കു മലങ്കരസഭയിൽ സജീവമായ പങ്കാളിത്തമുണ്ട്. ദേവാലയങ്ങളുടെ നടത്തിപ്പു മുതൽ മെത്രാന്മാരെ തെരഞ്ഞെടുക്കുന്നതു വരെ മാത്രമല്ല, സഭയുടെ ദൈനംദിന ഭരണപ്രക്രിയയിലും അത്മായപങ്കാളിത്തം പ്രബലമാണ്.

സഭയിൽ അത്മായ പങ്കാളിത്തം ഇതുകൊണ്ടു മാത്രം അവസാനിക്കുന്നില്ല. സഭയുടെ സമഗ്രമായ വളർച്ചയ്ക്കും വികസനത്തിനും വേണ്ടി സഭയ്ക്കുള്ളിൽ നിന്നു മാത്രമല്ല പൊതുസമൂഹത്തിൽ നിന്നുകൊണ്ടും പ്രവർത്തിക്കുന്ന ഒരു അത്മായനേതൃത്വം മലങ്കരസഭയിലുണ്ട്. സഭയുടെ വിശ്വാസസംബന്ധമായ കാര്യങ്ങളിലും ഭരണപരമായ കാര്യങ്ങളിലും മാത്രമല്ല അത്മായർ നേതൃത്വം നൽകി പ്രവർത്തിക്കുന്നത്. സഭയുടെ പ്രേഷിതപ്രവർത്തകർ എന്ന നിലയിൽ ഒട്ടേറെ അത്മായർ മറ്റു രംഗങ്ങളിലും മാതൃകാപരമായി പ്രവർത്തിക്കുന്നുണ്ട്. കല, സാഹിത്യം, സംസ്കാരം, രാഷ്ട്രീയം, ആതുരസേവനം, ജുഡീഷ്യറി, പത്രപ്രവർത്തനം, മിഷൻപ്രവർത്തനം, ഭരണസംവിധാനം, വിദ്യാഭ്യാസം എന്നിങ്ങനെ പൊതുസമൂഹത്തിൽ പല രംഗങ്ങളിലും ക്രൈസ്തവസാക്ഷ്യത്തോടെയും സഭയുടെ വിശ്വാസവും പാരമ്പര്യവും ആചാരവും മറ്റും മുറുകെപ്പിടിച്ചും നിലകൊള്ളുന്ന ഒട്ടേറെ പ്രഗത്ഭരായ അത്മായരെക്കൊണ്ട് സമ്പന്നമാണ് മലങ്കരസഭ. സഭ ഇവരെച്ചൊല്ലി എക്കാലവും അഭിമാനിക്കുന്നു. സഭയിൽ നിന്നു ലഭിച്ച ഊർജ്ജവും വെളിച്ചവും ഈ അത്മായർ പൊതുസമൂഹത്തിൽ പങ്കുവയ്ക്കുന്നു. പൊതുരംഗത്തു പ്രവർത്തിക്കുമ്പോഴും സഭയുടെ ദൈനംദിന പ്രവർത്തനങ്ങളിലും പങ്കാളികളാകുന്ന അത്മായർ സഭയ്ക്കു പുതിയൊരു ദർശനവും കാഴ്ചപ്പാടും പകർന്നുകൊണ്ട് സഭാസപര്യ തുടർന്നുകൊണ്ടിരിക്കുന്നു. എന്നാൽ എപ്പിസ്ക്കോപ്പൽ ഭരണവ്യവസ്ഥിതിയിൽ ഇപ്പോൾ അത്മായരുടെ പങ്കാളിത്തം പലരംഗങ്ങളിലും സഭയിൽ ഉറപ്പാക്കാനുള്ള ഇച്ഛാശക്തി ദുർബലപ്പെടുന്ന കാഴ്ചയും കണ്ടുവരുന്നുണ്ട്.

മലങ്കരസഭയുടെ ചരിത്രത്തിൽ അത്മായപ്രമുഖർ വഹിച്ചിട്ടുള്ള പങ്കിനെപ്പറ്റി സമഗ്രമായി രേഖപ്പെടുത്തിയിട്ടില്ല. സഭയോട് കൂറും വിശ്വാസവും പുലർത്തിക്കൊണ്ട് പ്രവർത്തിച്ചിട്ടുള്ള അത്മായനേതാക്കളുടെ ചരിത്രം ഏവരെയും ത്രസിപ്പിക്കും. മലങ്കരസഭ പ്രതിസന്ധികളിലൂടെ കടന്നുപോയപ്പോൾ അത്മായനേതൃത്വത്തിന്റെ ശക്തമായ സാന്നിദ്ധ്യം സഭയ്ക്കു കരുത്തു പകർന്നിട്ടുണ്ട്. ശക്തമായ അത്മായനേതൃത്വത്തിന്റെ അഭാവം സഭയെ പലപ്പോഴും ദുർബലപ്പെടുത്തിയിട്ടുണ്ട്. എപ്പിസ്ക്കോപ്പൽ നേതൃത്വവും അത്മായനേതൃത്വവും ഒന്നിച്ചു പ്രവർത്തിക്കുമ്പോൾ മാത്രമെ സഭയിൽ വികസനവും സമാധാനവും ഉണ്ടാകൂ. സഭാസ്നേഹമുള്ള പുതിയ അത്മായനേതൃത്വം വളർന്നുവരാൻ എപ്പിസ്ക്കോപ്പൽ നേതൃത്വം വഴിയൊ

രുക്കുകയും അവസരം പ്രദാനം ചെയ്യുകയും വേണം. ചാത്തം ഉണ്ണാനും കൊടിപിടിക്കാനും മാത്രമല്ല വിശ്വാസിസമൂഹത്തെ വളർത്തേണ്ടതെന്ന ദർശനം സഭയ്ക്കു ഉണ്ടായെങ്കിൽ മാത്രമെ ഉത്തമ അത്മായനേതൃത്വം വളർന്നുവരികയുള്ളു. പെറ്റമ്മയെക്കാൾ സഭയെ സ്നേഹിച്ച അത്മായനേതൃത്വം നമുക്കുണ്ടായിരുന്നു. എന്നാൽ സഭാമാതാവിനെ സ്വന്തം താല്പര്യങ്ങൾ സംരക്ഷിക്കാനും സ്വന്തം നേട്ടങ്ങൾക്കു വേണ്ടിയും ഉപയോഗിക്കുന്ന പുതിയൊരു അത്മായനേതൃത്വം വളർന്നുവരുന്നുണ്ട്. അതിനെ സഭ ഒരിക്കലും പ്രോത്സാഹിപ്പിക്കരുത്. അത്മായനേതൃത്വം ഒരു അലങ്കാരമല്ല; അതു ഒരു ജീവിതരീതിയായിരിക്കണം. അത്മായരുടെ കർമ്മവും ബുദ്ധിയും ചിന്തയുമാണ് സഭാഗാത്രത്തെ ശക്തിപ്പെടുത്തുന്നത്. പ്രതിസന്ധികളിൽ ഒത്തൊരുമിച്ച് നിൽക്കാൻ സന്മനസ്സും ധീരതയും ഉള്ള അത്മായനേതാക്കന്മാരെ സഭ കാത്തിരിക്കുന്നു.

'മലങ്കര സഭാജ്വാലകൾ' എന്ന പേരിൽ ഡോ. വർഗീസ് പേരയിൽ എഴുതിയ ഗ്രന്ഥം സഭയിലെ പത്ത് അത്മായനേതാക്കന്മാരെപ്പറ്റിയാണ്. പി. സി. കോരുത്, ഡോ. സാമുവൽ ചന്ദനപ്പള്ളി, ജോസഫ് കെ. അലക്സാണ്ടർ, കെ. വി. മാമ്മൻ, അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, തോമസ് നീലാർമഠം തുടങ്ങിയവർ അത്മായനേതാക്കന്മാരെപ്പറ്റി പുസ്തകങ്ങളും ലേഖനങ്ങളും എഴുതിയിട്ടുണ്ട്. ചില അത്മായനേതാക്കന്മാരുടെ വേദശാസ്ത്രം അവതരിപ്പിച്ചുകൊണ്ട് എം. കുര്യൻ നടത്തിയ പഠനങ്ങളെയും വിസ്മരിക്കുന്നില്ല. എങ്കിലും സഭയിലെ അത്മായനേതാക്കന്മാരെപ്പറ്റി സമഗ്രമായ പഠനങ്ങൾ ഇനിയും ഉണ്ടായിട്ടില്ല.

ഓർത്തഡോക്സ് സഭയ്ക്കു ശക്തമായ ഒരു അത്മായനേതൃത്വമാണ് ഇപ്പോൾ ഉള്ളത്. 2007 മുതൽ അത്മായട്രസ്റ്റിയായ എം. ജി. ജോർജ് മുത്തൂറ്റും സഭാ സെക്രട്ടറിയായ ഡോ. ജോർജ് ജോസഫും ചടുലമായ പ്രവർത്തനമാണ് കാഴ്ച വച്ചുകൊണ്ടിരിക്കുന്നത്. ഇവർക്ക് മുമ്പ് പ്രവർത്തിച്ച ധീരരായ ഒട്ടേറെ അത്മായ നേതാക്കന്മാരുണ്ട്. ഔദ്യോഗിക സ്ഥാനങ്ങളിൽ പ്രവർത്തിക്കാതെ സഭയെ നയിച്ച അനേകരുണ്ട്. അവരിൽ ഭൂരിഭാഗം അത്മായരെ ഈ കുറിപ്പിൽ ഉൾപ്പെടുത്താൻ കഴിഞ്ഞിട്ടില്ല.

## കണ്ടത്തിൽ വറുഗീസ് മാപ്പിള

മലയാള മനോരമ പത്രത്തിന്റെ സ്ഥാപക പത്രാധിപരായിരുന്ന കണ്ടത്തിൽ വറുഗീസ് മാപ്പിള മലങ്കര സഭ സംഭാവന ചെയ്ത

അതുല്യ പ്രതിഭാശാലിയാണ്. പരിശുദ്ധ പരുമല തിരുമേനിയെ ദർശിക്കുന്നതിനും ആ പുണ്യപിതാവിന്റെ രചനകൾ വായിക്കുന്ന തിനും സൗഭാഗ്യം ലഭിച്ചിട്ടുള്ള വറുഗീസ് മാപ്പിള സഭയുടെ ആരാ ധനാസാഹിത്യത്തിനു നൽകിയിട്ടുള്ള സംഭാവനകൾ അനർഘ മാണ്. സുറിയാനി ഭാഷയിൽ നിന്നു കാനോൻ നിയമങ്ങൾ കോനാട്ട് മാത്തൻ മല്പാനെക്കൊണ്ട് വിവർത്തനം ചെയ്ത് അദ്ദേഹം മനോ രമയിൽ പ്രസിദ്ധീകരിച്ചു. നസ്രാണി ജാതൈക്യസഭയുടെ സ്ഥാപ കരിൽ ഒരാളായ ഇദ്ദേഹം 1882-ൽ കണ്ടത്തിൽ കുടുംബയോഗം സ്ഥാപിച്ചു. മലങ്കരസഭയിലെ വിവിധ കുടുംബങ്ങൾ പിന്നീട് ഈ മാതൃകയിൽ കുടുംബയോഗങ്ങൾ തുടങ്ങിയതു സഭയിൽ കുടും ബമൈത്രിയുടെ സന്ദേശം പരത്താൻ ഇടയാക്കി.

## ഇ. ജെ. ജോൺ

മലങ്കരസഭയുടെ അഭിമാനമായിരുന്നു ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീൽ. തിരുവിതാംകൂറിൽ പൗരവകാശപ്രസ്ഥാനം, നിവർത്തനപ്രസ്ഥാനം തുടങ്ങിയ ജനകീയപ്രക്ഷോഭങ്ങൾക്കു നേതൃത്വം നൽകിയ ഇ. ജെ. ജോൺ വക്കീൽ വട്ടിപ്പണക്കേസിൽ വാദിഭാഗത്തിന്റെ ആറാം സാക്ഷിയായിരുന്നു. തിരുവനന്തപുരത്തു ഹൈക്കോടതി ബാറിൽ പ്രശസ്തനായ അഭിഭാഷകനായിരുന്ന ഇദ്ദേഹം തിരുവനന്തപുരം ലോ കോളേജിലെ ഓണററി ലക്ച്ചററു മായിരുന്നു. സമുദായക്കേസിന്റെ കാലത്തു വട്ടശ്ശേരിൽ മാർ ദീവ ന്നാസ്യോസിന്റെ വലംകൈ ആയി പ്രവർത്തിച്ച ജോൺ വക്കീൽ അന്ത്യോഖ്യായിൽ നിന്നെത്തിയ അബ്ദുള പാത്രിയർക്കീസിനോട് നേരിട്ട് പറഞ്ഞ വാക്കുകൾ വിഖ്യാതമാണ്: "മാർ ദീവന്നാസ്യോ സിനെ മുടക്കി മലങ്കരയിൽ നാശത്തിന്റെ വിത്ത് വിതയ്ക്കരുത്. ചുണ ഉണ്ടെങ്കിൽ എന്നെ മുടക്കുക. ആ മുടക്ക് ഞാൻ പുല്ലുപോലെ തട്ടിത്തെറിപ്പിച്ചു കാണിച്ചുതരാം." മലങ്കരയിലെ ഈ അത്മായ നേതാവിന്റെ ഈ താക്കീത് കേട്ടിട്ട് അബ്ദുള പാത്രിയർക്കീസ് പതറിപ്പോയതായി ഇസഡ്. എം. പാറേട്ട് എഴുതിയിട്ടുണ്ട്.

വട്ടിപ്പണക്കേസ്സിൽ 1917-ൽ ഇ. ജെ. ജോൺ വക്കീൽ നൽകിയ മൊഴി ഇപ്രകാരമാണ്: "ഞാൻ മലങ്കര സുറിയാനി സഭയിലെ ഒരം ഗമാണ്. ഞാൻ ആ സഭയിലെ മാനേജിംഗ് കമ്മിറ്റി മെമ്പറന്മാരിൽ ഒരാളുമാണ്. ഞാൻ കമ്മിറ്റി മെമ്പറായിട്ട് 25, 30 കൊല്ലത്തോളമാ യിക്കാണും. ഞാൻ മെമ്പറാകുന്നതിനു മുമ്പ് എന്റെ ചിറ്റപ്പൻ പെരു മാൾ മെമ്പറായിരുന്നു. അതിനുമുമ്പ് എന്റെ അപ്പൻ ചാക്കോ മെമ്പ റായിരുന്നു. മലങ്കരസഭാ സംബന്ധമായ കാര്യങ്ങൾ എനിക്കു

സാമാന്യം നല്ലപോലെ അറിയാം. ഇപ്പോൾ ഉണ്ടായിരിക്കുന്ന തർക്കത്തിന്റെ ആരംഭം മുതൽക്ക് നല്ലവണ്ണം അറിയാം. ഇപ്പോൾ നടക്കുന്ന തർക്കത്തിൽ ഞാൻ ഒരു അഭിപ്രായം സ്വീകരിച്ചിട്ടുണ്ട്. ആരെയെങ്കിലും ഒരു ഭാഗക്കാരെ സഹായിക്കണമെന്ന് വച്ചല്ല ഞാൻ ഈ അഭിപ്രായം സ്വീകരിച്ചിരിക്കുന്നത്. ഇപ്പോൾ നടക്കുന്ന വാദ വിഷയത്തെ സംബന്ധിച്ച് ഞാൻ സന്ധിയാലോചന നടത്തിയിട്ടുണ്ട്. പാത്രിയർക്കീസിനോട് നേരിട്ട് ആലോചിച്ചിട്ടുണ്ട്. ആറാംപ്രതി കുര്യനോടും അഞ്ചാംപ്രതി മല്പാനോടും ആലോചിച്ചിട്ടുണ്ട്." വട്ടിപ്പണക്കേസിൽ മാത്രമല്ല സമുദായകാര്യത്തിൽ ജോൺ വക്കീലിന്റെ പങ്കാളിത്തം വ്യക്തമാക്കുന്നതാണ് ഈ വാക്കുകൾ.

അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മുഖത്തുനോക്കി, അദ്ദേഹത്തിന്റെ മുടക്ക് നടപടി പൈശാചികമാണെന്നു തുറന്നടിച്ച ഇ. ജെ. ജോണിന്റെ ധീരതയെപ്പറ്റി ഇസഡ്. എം. പാറേട്ട് പറഞ്ഞത്, ഗർജ്ജിച്ചു ചാടിവന്ന സിംഹത്തിന്റെ മീശ പിഴുതെറിയുന്നതിനു അദ്ദേഹം തയ്യാറായി എന്നാണ്. 1911-ൽ നടന്ന മലങ്കര സുറിയാനി മഹാജനങ്ങളുടെ പൊതുയോഗത്തിന്റെ രണ്ടാംഘട്ടത്തിൽ അദ്ധ്യക്ഷത വഹിച്ചതു ഇ. ജെ. ജോണായിരുന്നു. ഇ. ജെ. ജോൺ പ്രസിഡന്റായ ഒരു കമ്മിറ്റിയാണ് തുടർന്നുള്ള കാര്യങ്ങൾക്കായി പ്രവർത്തിച്ചത്. വട്ടശ്ശേരിൽ തിരുമേനിയുടെ വലംകൈ ആയി പ്രവർത്തിച്ചുകൊണ്ട് തുടർന്നു. 1912-ൽ നിരണത്തു വച്ച് നടന്ന ഒന്നാം കാതോലിക്കായുടെ സ്ഥാനാഭിഷേകത്തിനും കാതോലിക്കേറ്റിന്റെ സ്ഥാപനത്തിനും ചുക്കാൻ പിടിച്ചു. 1934-ൽ പാസ്സാക്കിയ സഭാഭരണഘടനയുടെ ആലോചനകൾക്കും അദ്ദേഹം നേതൃത്വം നൽകി.

തിരുവിതാംകൂർ-കൊച്ചി ക്രൈസ്തവ മഹാജനസഭയുടെ സ്ഥാപക പ്രസിഡന്റായും ഇ. ജെ. ജോൺ വക്കീൽ പ്രവർത്തിച്ചു. സ്റ്റേറ്റ് കോൺഗ്രസിന്റെ സ്ഥാപക നേതാവായ ഇദ്ദേഹത്തിന്റെ പ്രവർത്തനഫലമായാണ് തിരുവിതാംകൂറിൽ ജനകീയ ഭരണത്തിനു വഴി തുറന്നത്. ആശ്രമപ്രസ്ഥാനം തുടങ്ങാൻ 1920-ൽ റാന്നി പെരുന്നാട്ടിൽ സഭയ്ക്കു 100 ഏക്കർ സ്ഥലം നൽകിയതു ഇ. ജെ. ജോണായിരുന്നു. ഇവിടെയാണ് ബഥനി സന്യാസപ്രസ്ഥാനം തുടങ്ങിയത്.

## ഇ. എം. ഫിലിപ്പോസ്

മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ സെക്രട്ടറിയായും മലങ്കര അസോ

സിയേഷൻ മാനേജിംഗ് കമ്മിറ്റി സെക്രട്ടറിയായും പ്രവർത്തിച്ച ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് പ്രമുഖ അത്മായ നേതാവാണ്. സെമിനാരിക്കേസിന്റെ മുഖ്യനടത്തിപ്പുകാരനും പഴയ സെമി നാരിയിൽ നിന്നും പുറത്തിറക്കിയ ഇടവകപത്രികയുടെ പത്രാധി പരും ആയിരുന്നു. മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻസഭ, മല ങ്കര സഭയുടെ രഹസ്യപേടകം എന്നീ കൃതികൾ രചിച്ചു.

## അക്കര കുര്യൻ റൈട്ടർ

നവീകരണക്കാർക്ക് എതിരേയുള്ള വ്യവഹാരങ്ങൾക്കു നേതൃത്വം നൽകിയ അത്മായരിൽ ഒരാളാണ് അക്കര കുര്യൻ റൈട്ടർ. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ്, മല ങ്കര മെത്രാപ്പോലിത്ത ആയി പ്രവർത്തിക്കുമ്പോൾ പുലിക്കോട്ടിൽ രണ്ടാമനെ അന്ത്യോഖ്യയിൽ അയച്ചു മേല്പട്ടസ്ഥാനം ഏൽക്കാൻ പ്രോത്സാഹിപ്പിച്ചതു കുര്യൻ റൈട്ടർ ആയിരുന്നു. ദീർഘകാലം സഭയുടെ അത്മായ ട്രസ്റ്റിയായിരുന്നു. ഇദ്ദേഹത്തിന്റെ സഹോദ രന്റെ പുത്രനാണ് പുലിക്കോട്ടിൽ തിരുമേനിയുടെയും വട്ടശ്ശേരിൽ തിരുമേനിയുടെയും കാലത്ത് അത്മായ ട്രസ്റ്റിയായിരുന്ന സി. ജെ. കുര്യൻ. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഒപ്പം നിന്ന വട്ടശ്ശേ രിൽ തിരുമേനിയെ മുടക്കുന്നതിനും സഭയിൽ കലഹം വളർത്തു ന്നതിനും ഇദ്ദേഹം തുനിഞ്ഞത് സഭാചരിത്രത്തിലെ ഒരു കറുത്ത അദ്ധ്യായമാണ്.

## ഒ. എം. ചെറിയാൻ

മലങ്കരസഭയുടെ ഏറ്റവും പ്രധാനപ്പെട്ട വിഭവ സമാഹരണയ ത്നമായ കാതോലിക്കാദിന പിരിവിന്റെ ഉപജ്ഞാതാവാണ് റാവു സാഹിബ് ഒ. എം. ചെറിയാൻ. സമുദായത്തിന്റെ സുസ്ഥിതിക്കു വേണ്ടി ധനം സമാഹരിക്കാൻ 1974-ൽ ഒ. എം. ചെറിയാൻ കൺവീ നറായി ഒരു കമ്മിറ്റി രൂപീകരിച്ചു. അന്ന് ആരംഭിച്ച 'കാതോലി ക്കേറ്റ് വ്യവസ്ഥാപിത നിധി'യാണ് സഭാദിനമായി ആചരിക്കുന്നത്. വലിയനോമ്പിലെ 36-ാം ഞായറാഴ്ച ശേഖരിക്കുന്ന ഇന്നത്തെ കാതോലിക്കാദിനപ്പിരിവ് ഒരു ലക്ഷം വീടുകളിൽ നിന്നു ഒരു രൂപ വീതം ശേഖരിക്കുന്ന പദ്ധതിയാണ് പുതുപ്പള്ളി ഒറ്റപ്ലാക്കൽ ഒ. എം. ചെറിയാൻ ആവിഷ്ക്കരിച്ചത്. കാതോലിക്കേറ്റിന്റെ പ്രതി ഷ്ഠയ്ക്കും രക്ഷയ്ക്കും വർദ്ധിത പുരോഗമനത്തിനും വേണ്ടിയാണ് ഈ നിധി വിഭാവനം ചെയ്യുന്നതെന്നും ഒ. എം. ചെറിയാൻ പറ ഞ്ഞു. സഭയുടെ ഭരണഘടന ഉണ്ടാക്കുന്ന കമ്മിറ്റിയുടെ കൺവീന

റായും ഒ. എം. ചെറിയാൻ പ്രവർത്തിച്ചു. കാതോലിക്കാ സിംഹാസന ചരിത്രം, ക്രൈസ്തവ ധർമ്മ നവനീതം തുടങ്ങിയ കൃതികൾ രചിച്ചിട്ടുണ്ട്.

## എം. എ. ചാക്കോ

അയ്യമ്പിള്ളി മഴുവഞ്ചേരി പറമ്പത്ത് എം. എ. ചാക്കോ 'മലങ്കര നസ്രാണി സിംഹം' എന്ന പേരിൽ അറിയപ്പെടുന്നു. കൊച്ചി രാജ്യത്തെ നായർ പട്ടാളത്തിന്റെ കമാൻണ്ടറും പൊലീസ് കമ്മീഷണറും എക്സൈസ് വിഭാഗം തലവനുമായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ കീഴിൽ അടിയുറച്ചു നിന്നുകൊണ്ട് സഭയെ നയിച്ച അത്മായ പൗരുഷമായിരുന്നു എം. എ. ചാക്കോ. എറണാകുളം, തൃശൂർ, വടക്കാഞ്ചേരി പള്ളികൾ സ്ഥാപിക്കുന്നതിനു നേതൃത്വം നൽകിയ ഇദ്ദേഹം സമുദായക്കേസിൽ സാക്ഷി പറയാൻ പഴയ സെമിനാരിയിൽ താമസിക്കുമ്പോഴാണ് അന്തരിച്ചത്. ലോകസഭാ കൗൺസിൽ പ്രസിഡന്റ് ആയിരുന്ന സാറാ ചാക്കോ ഇദ്ദേഹത്തിന്റെ പുത്രിയും ആതുര സേവനരംഗത്തു പ്രവർത്തിച്ച ഡോ. ചാക്കോ ജോർജ് പുത്രനുമാണ്.

## ഡോ. ചീരൻ വർഗീസ്

റാവു സാഹിബ് ഡോ. ചീരൻ വർഗീസ് ചെന്നൈയിലെ ഓർത്തഡോക്സ് പള്ളിയുടെ സ്ഥാപകരിൽ പ്രമുഖനാണ്. ഒരു നൂറ്റാണ്ട് മുമ്പ് ചെന്നൈയിൽ സമാരംഭിച്ച സിറിയൻ വിദ്യാർത്ഥി കോൺഫ്രൻസിന്റെ മുഖ്യ സംഘാടകനാണ്. ഈ പ്രസ്ഥാനമാണ് പിൽക്കാലത്ത് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനമായി മാറിയത്.

## ഇ. ജോൺ ഫിലിപ്പോസ്

തിരുവിതാംകൂറിൽ സ്റ്റേറ്റ് കോൺഗ്രസ് പ്രക്ഷോഭങ്ങളിലൂടെ സ്വാതന്ത്ര്യസമരത്തിൽ പ്രവർത്തിച്ച ഇ. ജോൺ ഫിലിപ്പോസ് ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീലിന്റെ പുത്രനാണ്. തിരു-കൊച്ചിയിൽ പറവൂർ ടി. കെ. നാരായണപിള്ളയുടെ മന്ത്രിസഭയിൽ അംഗമായിരുന്നു. 'കേരള നെഹ്റു' എന്നറിയപ്പെട്ടിരുന്ന ഇദ്ദേഹം ഇംഗ്ലണ്ടിൽ ബാരിസ്റ്റർ പഠനം കഴിഞ്ഞ് കേരളത്തിലെത്തി ഗാന്ധിജിയുടെ ആഹ്വാനപ്രകാരം സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു. 1938-ൽ ചെങ്ങന്നൂരിൽ സ്റ്റേറ്റ് കോൺഗ്രസ് സമ്മേളനത്തിൽ വച്ച് ദിവാൻ

സി. പി. രാമസ്വാമി അയ്യരുടെ ഗുണ്ടകൾ ഇ. ജോൺ ഫിലിപ്പോസിനെ ചെരുപ്പുകൊണ്ട് അടിച്ചതും തുടർന്നു പൊലീസ് പ്രക്ഷോഭകരെ മർദ്ദിച്ചതും കുപ്രസിദ്ധമാണ്. പത്തനംതിട്ടയിൽ കാതോലിക്കേറ്റ് കോളജ് സ്ഥാപിക്കുന്നതിനു നേതൃത്വം നൽകിയ ഇ. ജോൺ ഫിലിപ്പോസ് അഭിവന്ദ്യ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ കൂടെ കോളജ് സ്ഥാപന കമ്മിറ്റിയുടെ വൈസ് ചെയർമാനായി പ്രവർത്തിച്ചു. ഇ. ജോൺ ഫിലിപ്പോസിന്റെ പുത്രനാണ് ദീർഘകാലം മലങ്കരസഭയുടെ മാനേജിംഗ് കമ്മിറ്റിയിലും വർക്കിംഗ് കമ്മിറ്റിയിലും പ്രവർത്തിച്ച ജഗൻ ഫിലിപ്പോസ്.

## കെ. സി. മാമ്മൻമാപ്പിള

മലങ്കരസഭയുടെ പ്രതിസന്ധിഘട്ടങ്ങളിൽ മലങ്കര മെത്രാപ്പോലീത്തായ്ക്കും കാതോലിക്കായ്ക്കും അചഞ്ചലമായ പിന്തുണ നൽകിയ അത്മായ പ്രമുഖനാണ് മലയാള മനോരമയുടെ പത്രാധിപരായിരുന്ന കെ. സി. മാമ്മൻ മാപ്പിള. കോട്ടയം എം. ഡി. സെമിനാരി ഹൈസ്കൂളിന്റെ ഹെഡ്മാസ്റ്ററായിരുന്ന കെ. സി. മാമ്മൻ മാപ്പിളയെ ആ സ്ഥാനത്തുനിന്നു മാറ്റി പകരം പി. ടി. ഗീവറുഗീസ് ശെമ്മാശനെ (പിൽക്കാലത്തു റീത്ത് സഭാ സ്ഥാപകൻ) ആ സ്ഥാനത്തു വട്ടശ്ശേരിൽ തിരുമേനി നിയമിച്ചെങ്കിലും അതിലൊന്നും സഭയോട് നീരസം വച്ചു പുലർത്താതെ സഭയുടെ പ്രതിസന്ധിഘട്ടങ്ങളിൽ മാമ്മൻ മാപ്പിള വട്ടശ്ശേരിൽ തിരുമേനിയുടെ കൂടെ നിന്ന ചരിത്രമാണുള്ളത്. പുലിക്കോട്ടിൽ തിരുമേനി കാലംചെയ്തപ്പോൾ മലങ്കര മെത്രാപ്പോലീത്ത ആയ വട്ടശ്ശേരിൽ തിരുമേനിയെ അന്ത്യോഖ്യ പാത്രിയർക്കീസ് മുടക്കിയ സാഹചര്യത്തിൽ മാമ്മൻ മാപ്പിളയായിരുന്നു മലങ്കര മെത്രാപ്പോലിത്തായെ താങ്ങിനിർത്തിയത്. മലങ്കരസഭയുടെ അധികാരം പിടിച്ചെടുക്കാൻ അന്ത്യോഖ്യ പാത്രിയർക്കീസ് കോട്ടയത്തു പള്ളിപ്രതിനിധികളെ കണ്ടപ്പോൾ നിരണത്തിന്റെ പ്രതിനിധിയായി കെ. സി. മാമ്മൻ മാപ്പിളയാണ് ആദ്യം പാത്രിയർക്കീസിനെ കണ്ടത്. പാത്രിയർക്കീസുമായി ഉടമ്പടി സാധ്യമല്ല എന്ന നിലപാടായിരുന്നു മാമ്മൻ മാപ്പിളയുടെത്. പാത്രിയർക്കീസിന്റെ ഒന്നാം നമ്പർ ശത്രു വട്ടശ്ശേരിൽ തിരുമേനിയും രണ്ടാം നമ്പർ ശത്രു മാമ്മൻ മാപ്പിളയുമായിരുന്നു.

മനോരമയുടെ താളുകളിലൂടെ മലങ്കര മെത്രാപ്പോലീത്തായുടെ നിലപാടുകളെ പിന്തുണച്ചതിനാണ് മാമ്മൻ മാപ്പിളയെ ശത്രുവായി പാത്രിയർക്കീസ് കണ്ടത്. വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതിനെതിരേ മാമ്മൻ മാപ്പിള മനോരമയിൽ മുഖപ്രസംഗങ്ങൾ എഴു

തി. പാത്രിയർക്കീസിന്റെ നിലപാടുകൾ ശരിയല്ലെന്നു കേരളത്തിലെ എല്ലാ ജനങ്ങൾക്കും ബോധ്യമായതു അങ്ങനെയാണ്. ഇതേ പോലെ വട്ടിപ്പണക്കേസിൽ സഭയ്ക്കു എതിരായി ഹൈക്കോടതി വിധി ഉണ്ടായപ്പോൾ ജഡ്ജി ധീരരാഘവ അയ്യങ്കാരുടെ വിധി പ്രസ്താവനയെ 'പീലാത്തോസിന്റെ വിധി'യെന്ന് മാമ്മൻ മാപ്പിള ഒരു മുഖപ്രസംഗത്തിൽ വിശേഷിപ്പിച്ചിട്ടുണ്ട്. പരുമലത്തിരുമേനി യോടുള്ള ഭക്ത്യാദരവുകൾ സ്വന്തം ജീവിതത്തിലും സമുദായ ത്തിലും ഉറപ്പിക്കാൻ കെ. സി. മാമ്മൻ മാപ്പിളക്ക് കഴിഞ്ഞു. പരുമല തിരുമേനിയുടെ അനുഗ്രഹം നേരിട്ട് വാങ്ങാനുള്ള ഭാഗ്യവും കെ. സി. മാമ്മൻ മാപ്പിളക്ക് കഴിഞ്ഞിട്ടുണ്ട്. തിരുവിതാംകൂർ ദിവാൻ സി. പി. രാമസ്വാമി അയ്യരുടെ അപ്രീതി മാമ്മൻ മാപ്പിള ഏറ്റുവാ ങ്ങിയത്, അദ്ദേഹം മലങ്കര മെത്രാപ്പോലിത്തായുടെ കൂടെ നിന്നതുകൊണ്ടായിരുന്നു. സഭാക്കേസ് വാദിക്കാൻ പാത്രി യർക്കീസ് പക്ഷക്കാർ സി. പി. രാമസ്വാമി അയ്യരെ കേരളത്തിൽ കൊണ്ടുവന്നപ്പോൾ സി. പി. പരാജയപ്പെട്ടതു എതിർചേരിയിൽ മാമ്മൻ മാപ്പിള ഉള്ളതുകൊണ്ടായിരുന്നു.

1951–ൽ സഭാക്കേസിൽ ഓർത്തഡോക്സ് വിഭാഗം തോറ്റപ്പോൾ പരിശുദ്ധ കാതോലിക്കാ ബാവായുടെ സന്ദേശം മനോരമ ഒന്നാം പേജിൽ പ്രസിദ്ധീകരിച്ചതു സഭാംഗങ്ങളുടെ ആത്മധൈര്യം ഉണർത്താൻ പര്യാപ്തമായി. അതു മാത്രമല്ല, മനോരമ പത്രത്തിൽ സ്വന്തം പേരുവച്ച് അദ്ദേഹം ലേഖനം എഴുതുകയും ചെയ്തു. സഭാ ക്കേസിൽ പരാജയപ്പെട്ടപ്പോൾ കാതേലിക്കാ ബാവായെ അടൂരിൽ നിന്നും ആനയിച്ചുകൊണ്ടുവന്ന് കോട്ടയത്തു മഹാസമ്മേളനം കൂടി യപ്പോൾ മാമ്മൻ മാപ്പിളയും പ്രസംഗിക്കുകയുണ്ടായി. പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുമായി ഒരേ മന സ്സോടെ പ്രവർത്തിക്കാൻ മാമ്മൻ മാപ്പിളയ്ക്കു കഴിഞ്ഞു.

കെ. സി. മാമ്മൻ മാപ്പിളയുടെ പാരമ്പര്യം അദ്ദേഹത്തിന്റെ പുത്രൻ മനോരമയുടെ പത്രാധിപരായിരുന്ന കെ. എം. മാത്യു അനു വർത്തിച്ചിട്ടുണ്ട്. സഭാകേസിന്റെ വിജയത്തിനും സഭയുടെ സമഗ്ര മായ പുരോഗതിക്കു വേണ്ടിയും നടത്തിയ പ്രവർത്തനങ്ങൾ എടുത്തു പറയാൻ ഏറെയുണ്ട്. അദ്ദേഹം ദീർഘകാലം മാനേജിംഗ് കമ്മിറ്റിയിലും വർക്കിംഗ് കമ്മിറ്റിയിലും അംഗമായിരുന്നു.

## സി. എം. സ്റ്റീഫൻ

കേന്ദ്ര മന്ത്രിസഭയിൽ അംഗമായിരുന്ന സി. എം. സ്റ്റീഫൻ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിലൂടെയാണ് സഭയിലും

പൊതുരംഗത്തും കടന്നുവരുന്നത്. ലോക്സഭയിൽ കോൺഗ്രസ് പാർലമെന്ററി പാർട്ടി നേതാവായി സ്റ്റീഫൻ നടത്തിയിട്ടുള്ള ഉജ്ജ്വല പ്രഭാഷണങ്ങൾ വിഖ്യാതമാണ്. ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വേദികളിൽ പ്രസംഗിച്ചുതുടങ്ങിയ സി. എം. സ്റ്റീഫൻ പ്രസംഗകലയിൽ അദ്വിതീയനായിരുന്നു. കാതോലിക്കേറ്റ് സപ്തതിയും ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലിയും കോട്ടയത്തു നടത്തിയപ്പോൾ സി. എം. സ്റ്റീഫൻ നടത്തിയ പ്രഭാഷണങ്ങൾ ചരിത്രപ്രസിദ്ധമാണ്. മലങ്കര സഭയുടെ വിശ്വാസവും പാരമ്പര്യവും പ്രഭാഷണകലയിലൂടെ അദ്ദേഹം അവതരിപ്പിച്ചു. മാവേലിക്കര ചെമ്പകശ്ശേരി കുടുംബ ത്തിൽ 1918-ൽ ജനിച്ച സ്റ്റീഫൻ പുതിയകാവ് പള്ളി ഇടവകാംഗമാ യിരുന്നു. കോൺഗ്രസ് പ്രസ്ഥാനത്തിലൂടെ പൊതുരംഗത്തു പ്രവർത്തിച്ച സ്റ്റീഫൻ ഉത്തരവാദിത്വപ്രക്ഷോഭത്തിലും ക്വിറ്റിന്ത്യാ സമരത്തിലും പങ്കെടുത്തു. അഖിലേന്ത്യാ ട്രേഡ് യൂണിയൻ കോൺഗ്രസിന്റെ സംസ്ഥാന പ്രസിഡന്റ് ആയും അഖിലേന്ത്യാ കോൺഗ്രസ് കമ്മിറ്റിയുടെ ജനറൽ സെക്രട്ടറിയുമായിരുന്നു. നിയ മപഠനം പൂർത്തിയാക്കിയതിനുശേഷം ഹൈദരാബാദ് ബുള്ളറ്റിൻ, ഫൈനാൻഷ്യൽ ടൈംസ് എന്നിവയിൽ പ്രവർത്തിച്ചു. 'പൗരപ്രഭ' എന്ന പത്രത്തിന്റെ സ്ഥാപക പത്രാധിപരാണ്. 1984-ൽ അന്തരി ച്ചു. പുതിയകാവ് പള്ളിയിൽ സംസ്കരിച്ചു.

1975-ൽ കോൺഗ്രസ് പാർലമെന്ററി പാർട്ടി ഉപനേതാവായും 1978-ൽ ലോക്സഭയിൽ പ്രതിപക്ഷനേതാവായും പ്രവർത്തിക്കു മ്പോഴും ഇന്ദിരാഗാന്ധി മന്ത്രിസഭയിൽ ക്യാബിനറ്റ് റാങ്കോടെ വാർത്താവിനിമയ മന്ത്രിയായി പ്രവർത്തിക്കുമ്പോഴും എല്ലാം ഓർത്തഡോക്സ് സഭയുടെ ഏതു പരിപാടിയിലും അദ്ദേഹം അഭി മാനത്തോടെ പങ്കെടുത്തു. 1951-ൽ സമുദായക്കേസിൽ സഭയ്ക്കു പ്രതികൂലമായ വിധി ഉണ്ടായപ്പോൾ അടൂരിൽ നിന്നും കോട്ടയ ത്തേക്കു ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ആനയിച്ചുകൊണ്ടുവരാൻ നേതൃത്വം നൽകിയവരിൽ സി. എം. സ്റ്റീഫൻ ഉണ്ടായിരുന്നു. മാർത്തോമ്മാ ശ്ലീഹായ്ക്കു പട്ട ത്വമില്ലെന്നു പറഞ്ഞു 1971-ൽ വാറോല ഇറക്കിയ അന്ത്യോഖ്യാ പാത്രിയർക്കീസിനെതിരേ കേരളത്തിലങ്ങോളമിങ്ങോളം നടത്തിയ പ്രതിഷേധയോഗങ്ങളിൽ സ്റ്റീഫൻ പ്രസംഗിച്ചിട്ടുണ്ട്. കൊല്ലം ഭദ്രാ സനത്തിൽ മാത്യൂസ് മാർ കൂറിലോസിന്റെ ഒപ്പം നിന്നു സഭാപ്രവർത്തനം നടത്താൻ കൊല്ലം ആസ്ഥാനമായി രാഷ്ട്രീയ പ്രവർത്തനം നടത്തിയപ്പോഴും സ്റ്റീഫൻ ഉണ്ടായിരുന്നു.

## അഡ്വ. ഇ. ജെ. ഫിലിപ്പോസ്

പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയെ സമുദായകേസിൽ ശക്തമായി പിന്തുണച്ച അഡ്വ. ഇ. ജെ. ഫിലിപ്പോസ് ഇലഞ്ഞിക്കൽ 1911 മുതൽ 1958 വരെയുള്ള കാലത്തു സഭാകേസുകളുടെ നടത്തിപ്പിൽ പ്രധാന പങ്കുവഹിച്ചു. സഭാഭരണഘടയുടെ രൂപീകരണത്തിലും ഇദ്ദേഹത്തിന്റെ പങ്കാളിത്തം ശ്രദ്ധേയമായിരുന്നു. ഇദ്ദേഹത്തിന്റെ പുത്രനാണ് തിരുവനന്തപുരം മേയറും എം.എൽ.എ.യുമായിരുന്ന ഇ. പി. ഈപ്പൻ.

## കെ. കോരുത്

കാൽനൂറ്റാണ്ടിൽ ഏറെക്കാലം സഭയുടെ മാനേജിംഗ് കമ്മിറ്റിയിൽ അംഗമായിരുന്ന റിട്ട. ജില്ലാ സെഷൻസ് ജഡ്ജി കെ. കോരുത് വട്ടിപ്പണക്കേസിൽ സഭയ്ക്കുവേണ്ടി കേസ് വാദിച്ചുകൊണ്ടാണ് അഭിഭാഷകനായിരുന്നപ്പോൾ സഭാസപര്യ തുടങ്ങുന്നത്. കൊല്ലം ഭദ്രാസനത്തിലെ ആദ്ധ്യാത്മിക സംഘടനകളുടെ പ്രവർത്തനങ്ങളിൽ സജീവമായി രംഗത്തുണ്ടായിരുന്ന പട്ടാഴിയിലെ കെ. കോരുത് ഭദ്രാസന മെത്രാപ്പോലീത്ത മാത്യൂസ് മാർ കൂറിലോസിന്റെ (മാത്യൂസ് ദ്വിതീയൻ ബാവാ) ഒപ്പംനിന്നു ജീവിതാവസാനം വരെ വിശ്വസ്തതയോടെ പ്രവർത്തിച്ചു. തിരുവനന്തപുരത്ത് അഭിഭാഷകനായി പ്രവർത്തിക്കുമ്പോഴാണ് കെ. കോരുതും ഇലഞ്ഞിക്കൽ ജോൺ ഫിലിപ്പോസും ചേർന്നു വട്ടിപ്പണക്കേസ് നടത്തിയത്. ജഡ്ജിയായി നിയമനം ലഭിക്കുന്നതുവരെ സമുദായത്തിന്റെ കേസുകൾ ജോൺ ഫിലിപ്പോസിന്റെ കൂടെനിന്നു വാദിച്ചു. തിരുവിതാംകോട് പള്ളിയുടെ സ്വത്ത് അന്യാധീനപ്പെട്ടപ്പോൾ പള്ളി വസ്തുക്കൾ ട്രസ്റ്റ് വസ്തുക്കളാണെന്നു വാദിച്ചുകൊണ്ട് കേസ് വിജയിപ്പിച്ചതു കോരുതാണ്.

തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്തയുടെ പത്തനാപുരം കേന്ദ്രമാക്കിയുള്ള മിഷൻ പ്രവർത്തനങ്ങൾക്ക് പ്രാരംഭകാലത്ത് കെ. കോരുത് നൽകിയ പിന്തുണയെപ്പറ്റി മെത്രാപ്പോലിത്താ സഭാ മാനേജിംഗ് കമ്മിറ്റിയിൽ പ്രസ്താവിച്ചിട്ടുണ്ട്. 1951-ലെ ഹൈക്കോടതി വിധിയെ തുടർന്നു കെ. കോരുത് പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ ബാവായെ സന്ദർശിച്ചപ്പോൾ കേസിന്റെ പരാജയത്തെ അതിജീവിക്കാനുള്ള നിർണായകമായ കാര്യങ്ങൾ പങ്കുവച്ചിട്ടുണ്ട്. ഗീവറുഗീസ് ദ്വിതീയനാണ് കെ. കോരുതിനെ ആദ്യമായി മാനേജിംഗ് കമ്മിറ്റിയിലേക്ക് നോമിനേറ്റ് ചെയ്തത്. അടൂർ

സെന്റ് സിറിൾസ് കോളേജിന്റെയും പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളേജിന്റെയും സ്ഥാപനത്തിലും പ്രാരംഭകാല പ്രവർത്തനങ്ങളിലും കെ. കോരുത് പ്രധാന പങ്ക് വഹിച്ചു. സഭാ സാരഥികൾക്ക് നിയമപരമായ ഉപദേശങ്ങൾ നൽകുന്നതിനും സഭ യുടെ വിശ്വാസത്തിൽ അടിയുറച്ചു പ്രവർത്തിക്കുന്നതിനും ഈ അത്മായ പ്രമുഖനു കഴിഞ്ഞു.

## എം. പി. വർക്കി

പരുമല തിരുമേനിയുടെയും പുലിക്കോട്ടിൽ മാർ ദീവന്നാ സ്യോസ് രണ്ടാമന്റെയും ജീവചരിത്രങ്ങൾ ആദ്യമായി എഴുതിയ എം. പി. വർക്കി മൂക്കഞ്ചേരിൽ കാതോലിക്കേറ്റിന്റെ വക്താവായി രുന്നു. 1909-ൽ അബ്ദുള പാത്രിയർക്കീസ് കോട്ടയം പഴയ സെമി നാരിയിൽ അസോസിയേഷൻ വിളിച്ചുകൂട്ടിയപ്പോൾ ആദ്യം അന്ത്യോഖ്യാ പാത്രിയർക്കീസിനെ എതിർത്തതു എം. പി. വർക്കി യായിരുന്നു. ലൗകീകാധികാരം പാത്രിയർക്കീസിനു നൽകാൻ പാടില്ല എന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. പത്രോസ് മാർ ഒസ്താത്തിയോസിന്റെ സഹോദരനാണ്.

## എ. എം. വർക്കി

ആലുവ യു. സി. കോളേജിന്റെ ആദ്യ പ്രിൻസിപ്പലായ മാവേലി ക്കര പുതിയകാവ് എ. എം. വർക്കി ഓർത്തഡോക്സ് വൈദിക സെമിനാരിയെ നവീകരിക്കാൻ നേതൃത്വം നൽകിയ അത്മായനാ ണ്. സഭാസമാധാനത്തിനു വേണ്ടി സഭയിലെ പള്ളി പ്രതിപുരുഷ ന്മാർ സമ്മേളിച്ച ആലുവ യോഗത്തിന്റെ മുഖ്യ സംഘാടകനാണ്. മലങ്കര സഭ മാസിക സ്ഥാപിക്കുന്നതിനും നേതൃത്വം നൽകി.

## ഇ. ജോൺ ജേക്കബ്

കേരളത്തിൽ മന്ത്രിയായിരിക്കുമ്പോഴും ഓർത്തഡോക്സ് സഭ യുടെ വിശ്വാസവും സ്വാതന്ത്ര്യവും കാത്തുസൂക്ഷിക്കാൻ ധീരത പ്രകടിപ്പിച്ച അത്മായ പ്രമുഖനാണ് ഇ. ജോൺ ജേക്കബ് ഇല ഞ്ഞിക്കൽ. ഇ. ജെ. ജോൺ വക്കീലിന്റെ പുത്രനായ ഇ. ജോൺ ജേക്കബ്, കെ. കരുണാകരൻ മന്ത്രിസഭയിലും എ. കെ. ആന്റണി മന്ത്രിസഭയിലും അംഗമായിരുന്നു. സഭയ്ക്കു നീതിനിഷേധിക്കപ്പെട്ട സന്ദർഭത്തിൽ മന്ത്രിസഭായോഗത്തിൽ വച്ച് "എനിക്കു എന്റെ സഭ യാണ് വലുത്, നിങ്ങൾക്കു മന്ത്രിസഭയായിരിക്കും വലുത്" എന്ന് പ്രഖ്യാപിച്ച തന്റേടിയാണ് ഇ. ജോൺ ജേക്കബ്. സ്വാതന്ത്ര്യല

ബ്ധിക്കു മുമ്പ് ബ്രിട്ടീഷ് നേവിയിൽ ജോലിചെയ്യുമ്പോൾ ഒരു ഇംഗ്ലീഷുകാരൻ ഗാന്ധിജിയെ വിമർശിച്ചതിനെച്ചൊല്ലി ഉണ്ടായ സംഭവവികാസത്തിൽ ജോലി ഉപേക്ഷിച്ചാണ് അദ്ദേഹം കേരളത്തിലെത്തി കർഷകനായത്. സർക്കാരിന്റെ കർഷകദ്രോഹത്തിൽ പ്രതിഷേധിച്ചാണ് അദ്ദേഹം കോൺഗ്രസിലൂടെ രാഷ്ട്രീയത്തിലെത്തി കർഷകസംരക്ഷണ പരിപാടികൾ തുടങ്ങിയത്. കേരളാ കോൺഗ്രസിന്റെ സ്ഥാപക നേതാക്കളിൽ ഒരാളാണ്. സഭാ മാനേജിംഗ് കമ്മിറ്റിയിലും വർക്കിംഗ് കമ്മിറ്റിയിലും അംഗമായിരുന്നു.

സഭാപിതാക്കന്മാരോട് എക്കാലവും ആദരവും വിധേയത്വവും പുലർത്തിയിരുന്ന ഇ. ജോൺ ജേക്കബിന്റെ സഭാസ്നേഹത്തെപ്പറ്റി പറയാൻ ഏറെയുണ്ട്. ബത്തേരി പള്ളിയിലും ആലുവാ സെമിനാരിയിലും വിഘടിതവിഭാഗം നടത്തിയ അക്രമത്തിനെതിരെ ഇ. ജോൺ ജേക്കബ് നിലകൊണ്ടു. മന്ത്രിസ്ഥാനത്തേക്കാൾ വലുതാണ് സഭയുടെ അംഗത്വമെന്നു വിശ്വസിച്ചിരുന്ന അദ്ദേഹം മന്ത്രിയായിരിക്കുമ്പോൾ വെട്ടിക്കൽ ദയറായിൽ നടത്തിയ പരുമല തിരുമേനിയുടെ ചരമപ്ലാറ്റിനം ജൂബിലിയിൽ പങ്കെടുത്തതു പല എതിർപ്പുകളെയും അവഗണിച്ചായിരുന്നു. ഉറച്ച വിശ്വാസിയായിരുന്ന അദ്ദേഹം സഭയുടെ മൂല്യങ്ങൾ മുറുകെപ്പിടിച്ചു കൊണ്ടാണ് സത്യസന്ധമായ രാഷ്ട്രീയപ്രവർത്തനം നടത്തിയത്. നിരണം പള്ളിയിൽ ഇ. ജോൺ ജേക്കബിന്റെ മൃതദേഹം സംസ്കരിച്ചപ്പോൾ ദാവീദ് രാജാവ് അബ്നേറിനെപ്പറ്റി പറഞ്ഞതു ഉദ്ധരിച്ചുകൊണ്ട് പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ഇപ്രകാരം പറഞ്ഞു: "ഇന്നു ഇസ്രായേലിൽ ഒരു പ്രഭുവും മഹാനുമായവൻ പട്ടുപോയിരിക്കുന്നു." ഇ. ജോൺ ജേക്കബിന്റെ ധർമ്മപത്നി സാറാമ്മ ജേക്കബ് സഭയുടെ എല്ലാ പ്രവർത്തനങ്ങളിലും, പ്രത്യേകിച്ച് മർത്തമറിയം വനിതാസമാജത്തിന്റെ പ്രവർത്തനങ്ങളിൽ സജീവമായി പ്രവർത്തിച്ചിട്ടുണ്ട്.

## പി. സി. അലക്സാണ്ടർ

പ്രഭാഷണകലയിലൂടെ സഭയുടെ പാരമ്പര്യവും വിശ്വാസവും ഓർത്തഡോക്സ് സഭാംഗങ്ങളിൽ പ്രോജ്വലിപ്പിച്ച അത്മായനാണ് പി. സി. അലക്സാണ്ടർ. പ്രധാനമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയായി പ്രവർത്തിക്കുകയും പിന്നീട് തമിഴ്നാട്ടിലും മഹാരാഷ്ട്രയിലും ഗവർണർ പദവി അലങ്കരിക്കുകയും ചെയ്തിട്ടുള്ള ഇദ്ദേഹം മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിലൂടെയാണ് പ്രഭാഷണ രംഗത്തു മികവുതെളിയിച്ചു രംഗത്ത്

വന്നത്. മലങ്കര സഭയുടെ ചരിത്രവും പാരമ്പര്യവും പഠിക്കുകയും അതിന്റെ വ്യാഖ്യാനത്തിലൂടെയും സമീപനങ്ങളിലൂടെയും സഭാംഗങ്ങൾക്ക് സഭയെപ്പറ്റി പുതിയൊരു ദർശനം അവതരിപ്പിക്കുകയും ചെയ്ത പി. സി. അലക്സാണ്ടർ സഭയുടെ എല്ലാ പ്രധാനപ്പെട്ട ആഘോഷങ്ങളിലും മുഖ്യപ്രഭാഷകനായിരുന്നു. പരുമല പള്ളി പുതുക്കിപ്പണിതപ്പോൾ നടത്തിയ സമ്മേളനം, പഴയ സെമിനാരിയിൽ സഭാവിജ്ഞാനകോശത്തിന്റെ പ്രകാശനം, പുതുപ്പള്ളി പള്ളി പുനഃപ്രതിഷ്ഠാ സമ്മേളനം, ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം ശതാബ്ദി, പത്തനാപുരത്ത് മാർത്തോമ്മാ ദീവന്നാസ്യോസ് സ്മാരകപ്രഭാഷണം, ചേപ്പാട് മാർ ദീവന്നാസ്യോസ് ശതാബ്ദി എന്നിങ്ങനെ സഭയുടെ എത്രയോ വേദികളിൽ പി. സി. അലക്സാണ്ടർ തന്റെ വാഗ്വൈഭവം അവതരിപ്പിച്ചിരിക്കുന്നു. അർക്കദിയാക്കോൻ പാരമ്പര്യത്തിൽ അഭിമാനം കൊണ്ടിരുന്ന അദ്ദേഹം തന്റെ പ്രഭാഷണങ്ങളിൽ മലങ്കര സഭയുടെ തദ്ദേശീയ ഭരണസംവിധാന പാരമ്പര്യത്തെപ്പറ്റി ഊറ്റംകൊണ്ടിരുന്നു. 'നിരണം ഗ്രന്ഥവരി നിരണം പാട്ടുകൾ' എന്ന ഗ്രന്ഥത്തിന്റെ അവതാരികയിൽ ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്.

നിവർത്തന പ്രസ്ഥാനത്തിനു നേതൃത്വം നൽകിയ മുൻ എം. എൽ.എ. വടക്കേത്തലയ്ക്കൽ ജേക്കബ് കുര്യന്റെ സഹോദരപുത്രനായ പി. സി. അലക്സാണ്ടർ 1948-ലാണ് സിവിൽ സർവ്വീസിൽ ചേർന്നത്. 1981 മുതൽ പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയായിരുന്നു. 1988-ൽ തമിഴ്നാട് ഗവർണറായി. തുടർന്നാണ് ബ്രിട്ടീഷ് ഹൈക്കമ്മീഷണറായും 1993 മതൽ മഹാരാഷ്ട്ര ഗവർണറായും പ്രവർത്തിച്ചത്. 2002 മുതൽ രാജ്യസഭയിൽ അംഗമായി. ഒട്ടേറെ ഗ്രന്ഥങ്ങൾ അദ്ദേഹം എഴുതി. ഏതു പദവിയിൽ ഇരിക്കുമ്പോഴും മലങ്കര സഭയുടെ പരമാദ്ധ്യക്ഷനെയും മെത്രാപ്പോലിത്താമാരെയും ആദരിക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്ന പി. സി. അലക്സാണ്ടർ ആരാധനയാണ് ഓർത്തഡോക്സ് സഭയുടെ വിശിഷ്ടമായ പ്രത്യേകതയെന്നു പ്രസംഗങ്ങളിൽ പറയാറുണ്ടായിരുന്നു.

## പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറിയായും അത്മായ ട്രസ്റ്റിയായും പ്രവർത്തിച്ച അത്മായ പ്രമുഖനാണ് പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര. സെക്രട്ടറിയായി പതിന്നാല് വർഷവും ട്രസ്റ്റിയായി ഇരുപത്തിയാറ് വർഷവും ഇദ്ദേഹം

സേവനമനുഷ്ഠിച്ചു. മലങ്കരയുടെ രണ്ടാം കാതോലിക്കാ മുതൽ എല്ലാ ആത്മീയ പിതാക്കന്മാരെയും നേരിൽക്കാണാനും അവരുമായി അടുത്തിടപെടാനും ഭാഗ്യം സിദ്ധിച്ച പി. സി. ഏബ്രഹാം 1960-ൽ 38-ാം വയസ്സുമുതൽ 2009-ൽ മരിക്കുന്നതുവരെയും സഭയുടെ മാനേജിംഗ് കമ്മിറ്റിയിൽ അംഗമായിരുന്നു. സഭയുടെ പ്ലാനിംഗ് കമ്മിറ്റിയിൽ അംഗമായി സഭാസ്പര്യ തുടങ്ങിയ ഇദ്ദേഹം ഗീവറുഗീസ് ദ്വിതീയൻ, ഔഗേൻ പ്രഥമൻ എന്നീ കാതോലിക്കാമാരുടെ കാലഘട്ടത്തിലെ എല്ലാ സുപ്രധാന സഭാസംഭവങ്ങൾക്കും കർമ്മസാക്ഷിയായിരുന്നു. 1951 മുതൽ 2009 വരെയുള്ള മെത്രാൻസ്ഥാനികളുടെ തെരഞ്ഞെടുപ്പിൽ ഇദ്ദേഹം പ്രധാന ചുമതലക്കാരനായിരുന്നു. 'ഓർമ്മയുടെ പൂക്കൾ' എന്ന ആത്മകഥയിൽ അദ്ദേഹം ഇങ്ങനെ എഴുതിയിരിക്കുന്നു: "ആറുപതിറ്റാണ്ട് അത്മായ നേതൃനിരയിൽ ഉണ്ടായിരുന്നപ്പോൾ പരിശുദ്ധ ബാവാമാരുമായോ അഭിവന്ദ്യ മെത്രാപ്പോലിത്താമാരുമായോ അത്മായനേതാക്കന്മാരുമായോ കാര്യമായ ഒരു ഏറ്റുമുട്ടലിനു ഞാൻ പോയിട്ടില്ല. ബാവാമാരുടെ തിരഞ്ഞെടുപ്പിനും വാഴിക്കലിനും സ്ഥാനാരോഹണത്തിനും ഇടയിൽ ഒരു സുപ്രധാനകണ്ണിയായി ദൈവം എന്നെ പലപ്പോഴും നിർത്തി. ചിലപ്പോഴൊക്കെ ആശയക്കുഴപ്പമുണ്ടായിട്ടുണ്ട്. എന്തു തീരുമാനമെടുക്കണമെന്ന് ദിവസങ്ങളോളം ആലോചിച്ചിട്ടുണ്ട്. അപ്പോഴൊക്കെ ദൈവത്തിന്റെ ശക്തമായ കരങ്ങളുടെ സ്പർശനം ഞാൻ അനുഭവിച്ചു." ഇപ്രകാരം അത്മായപ്രവർത്തനം ദൈവകരങ്ങളുടെ സ്പർശനമായി ദർശിച്ച വ്യക്തിത്വമാണ് പി. സി. ഏബ്രാഹം.

ഓർത്തഡോക്സ് സഭയ്ക്കു മറ്റു സഭകളുമായുള്ള ബന്ധം കേരളത്തിൽ അരക്കിട്ടുറപ്പിക്കാൻ പി. സി. ഏബ്രഹാം ശ്രമിച്ചിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കോബ് തൃതീയനുമായി ഇദ്ദേഹത്തിനു അടുത്ത ബന്ധമുണ്ടായിരുന്നു. സഭാസേവനങ്ങളെ പുരസ്കരിച്ചു അദ്ദേഹം പി. സി. ഏബ്രാഹമിനു ഷെവലിയാർ സ്ഥാനം നൽകി. 'അവറാച്ചായൻ' എന്ന വിളിപ്പേരിൽ സഭയിൽ അറിയപ്പെട്ടിരുന്ന അദ്ദേഹത്തെപ്പറ്റി ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് ഇപ്രകാരം പറഞ്ഞിരിക്കുന്നു: "അവറാച്ചനെപ്പോലെ ഇത്രയും സമയം സഭയ്ക്കുവേണ്ടി സൗജന്യമായി നൽകാൻ ഏതൊരു അത്മായക്കാരനു കഴിയും?" സഭയുടെ ജനാധിപത്യവൽക്കരണ പ്രക്രിയയിൽ പി. സി. ഏബ്രാഹം വഹിച്ച പങ്ക് എടുത്തു പറയണം. സഭയുടെ ബജറ്റ് ആദ്യം അവതരിപ്പിച്ചപ്പോൾ 36 ലക്ഷത്തി

ന്റേതായിരുന്നെന്നും എന്നാൽ ഒന്നുരണ്ടു തവണകൊണ്ട് അതു ഒരു കോടിയിൽ എത്തിച്ചെന്നും അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്നാകട്ടെ അതു കോടികളായി വളർന്നിരിക്കുന്നു. ജീവകാരുണ്യം, ആതുരസേവനം, വിദ്യാഭ്യാസം എന്നിങ്ങനെ സുവിശേഷത്തിന്റെ പുതിയ മേഖലകൾ തുറക്കുന്നതിനു പി. സി. ഏബ്രഹാമിനു ഓരോ വർഷത്തെയും ബജറ്റ് അവതരണത്തിലൂടെ കഴിഞ്ഞു. മാത്യൂസ് ദ്വിതീയൻ ബാവായുടെ കാലത്ത് കുറച്ചുകാലം ഇദ്ദേഹം ട്രസ്റ്റിയുടെയും സെക്രട്ടറിയുടെയും ചുമതല ഒന്നിച്ചു വഹിച്ചിട്ടുണ്ട്.

**ഡോ. അലക്സാണ്ടർ കാരയ്ക്കൽ**

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറിയായി പ്രവർത്തിച്ച ഡോ. അലക്സാണ്ടർ കാരയ്ക്കൽ സഭാവേദികളിൽ എക്കാലവും നിറഞ്ഞു നിന്ന പ്രഭാഷകനാണ്. അത്മായ ശുശ്രൂഷ പ്രഭാഷണകലയിലൂടെ നിർവ്വഹിച്ച ഇദ്ദേഹം മാർത്തോമ്മാ ശ്ലീഹായുടെ പത്തൊമ്പതാം ചരമശതാബ്ദി ആഘോഷത്തിന്റെ ജനറൽ കൺവീനറായി പ്രവർത്തിച്ചുകൊണ്ടാണ് സഭയുടെ അത്മായ ശുശ്രൂഷാരംഗത്തെ നേതൃനിരയിലേക്കു എത്തിയത്. നിരണം ഭദ്രാസനത്തിലെ വിവിധ ആദ്ധ്യാത്മിക സംഘടനകളുടെ പ്രവർത്തനങ്ങളിലൂടെ ഭദ്രാസന മെത്രാപ്പോലിത്ത തോമ്മാ മാർ ദീവന്നാസ്യോസിന്റെ വാത്സല്യം പിടിച്ചുപറ്റിയ അലക്സാണ്ടർ കാരയ്ക്കലിനെ 1987-ൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ 'സഭാവത്സലൻ' എന്ന ബഹുമതി നൽകി ആദരിച്ചു. ചരിത്രാധ്യാപകനായി പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ പ്രവർത്തനം ആരംഭിച്ച ഇദ്ദേഹത്തെ കോട്ടയം ബസേലിയോസ് കോളേജ് പ്രിൻസിപ്പലായി നിയമിച്ചു. തുടർന്നു കണ്ണൂർ യൂണിവേഴ്സിറ്റിയുടെ പ്രഥമ പ്രൊ-വൈസ് ചാൻസലറായി. ഇടക്കാലത്ത് ആക്ടിംഗ് വൈസ് ചാൻസലറായും പ്രവർത്തിച്ചു. സഭാ മാനേജിംഗ് കമ്മിറ്റിയിൽ 1970 മുതൽ തുടർച്ചയായി 35 വർഷം പ്രവർത്തിച്ചു. ഔഗേൻ ബാവാ, മാത്യൂസ് പ്രഥമൻ ബാവാ, മാത്യൂസ് ദ്വിതീയൻ ബാവാ, ദിദിമോസ് പ്രഥമൻ ബാവാ എന്നിവരുടെ ഭരണകാലത്ത് സഭയുടെ നേതൃരംഗങ്ങളിൽ പ്രവർത്തിച്ച കാരയ്ക്കൽ സഭയുടെ വർക്കിംഗ് കമ്മിറ്റിയിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്. അമേരിക്കയിലെ പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയിൽ നിന്നു വിഖ്യാതമായ ഫുൾബ്രൈറ്റ് സ്കോളർഷിപ്പ് ലഭിച്ച ഇദ്ദേഹം പി.എച്ച്.ഡി. ഗവേഷണവും അവിടെ നടത്തി. മികച്ച പ്രഭാഷകനുള്ള കേരള യൂണിവേഴ്സിറ്റിയുടെ സചിവോത്തമ സ്വർണ്ണമെഡൽ ഇദ്ദേഹത്തിനു ലഭിച്ചിട്ടുണ്ട്.

## എ. കെ. തോമസ്

ഓർത്തഡോക്സ് സഭയുടെ കൊല്ലം ഭദ്രാസനത്തിലെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങളിലൂടെ ഭദ്രാസന മെത്രാപ്പോലിത്താ മാത്യൂസ് മാർ കൂറിലോസിന്റെ (മാത്യൂസ് ദ്വിതീയൻ) ഒപ്പം നിന്നു സഭാസ്പര്യ നടത്തിയ എ. കെ. തോമസ് ദീർഘകാലം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറിയും പരുമല സെമിനാരി കൗൺസിൽ സെക്രട്ടറിയും ആയിരുന്നു. സഭയുടെ ഭരണഘടനയെ അംഗീകരിച്ചു സഭാസമാധാനം പുനഃസ്ഥാപിക്കാനും മലങ്കര മെത്രാപ്പോലിത്തായുടെ തെരഞ്ഞെടുപ്പ് സാധുവാക്കാനും 2002-ൽ പരുമലയിൽ ജസ്റ്റിസ് മളീമഠിന്റെ നേതൃത്വത്തിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ വിജയകരമായി നടത്തിയതു എ. കെ. തോമസ് സഭാസെക്രട്ടറിയായിരിക്കുന്ന കാലത്താണ്. കേരള സംസ്ഥാന പഞ്ചായത്ത് ഡയറക്ടർ ആയും പബ്ലിക് സർവീസ് കമ്മീഷൻ അംഗമായും എ. കെ. തോമസ് പ്രവർത്തിച്ചിട്ടുണ്ട്. സഭയുടെ വിവാഹസഹായ പദ്ധതിയുടെ പ്രവർത്തനം പ്രാരംഭകാലത്തു എ. കെ. തോമസിന്റെ ചുമതലയിലായിരുന്നു. 1979-ൽ സംസ്ഥാന പഞ്ചായത്ത് വകുപ്പ് നേരിട്ട് ഇലക്ഷൻ നടത്തിയപ്പോൾ എ. കെ. തോമസ് ആയിരുന്നു പഞ്ചായത്ത് സ്പെഷ്യൽ ഓഫീസർ. സഭയുടെ വിശ്വാസവും പാരമ്പര്യവും മുറുകെ പിടിച്ചുകൊണ്ട് പൊതുരംഗത്ത് സത്യസന്ധതയോടെ എ. കെ. തോമസ് പ്രവർത്തിച്ചു. സഭയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും മറ്റും പ്രവർത്തനങ്ങളിൽ വിശ്വസ്തതയോടെ പ്രവർത്തിച്ചു വരുന്ന എ. കെ. തോമസിന്റെ മറ്റൊരു പദ്ധതിയാണ് സഭയുടെ ഭവനനിർമ്മാണപദ്ധതി. മാത്യൂസ് പ്രഥമൻ ബാവായുടെ കാലം മുതൽ പതിനാലുവർഷം ഈ പദ്ധതിക്കു ചുക്കാൻ പിടിച്ച തോമസിന്റെ നേതൃത്വത്തിൽ നൂറിലധികം ഭവനങ്ങൾ അർഹരായവർക്ക് നിർമ്മിച്ചു നൽകി. എ. കെ. തോമസ് പരുമല കൗൺസിൽ സെക്രട്ടറി ആയിരിക്കുമ്പോഴാണ് പരുമലപ്പള്ളി പുതുക്കപ്പണിതത്. 1995-ലെ സുപ്രീം കോടതി വിധിയുടെ കാലത്തു മാത്യൂസ് ദ്വിതീയൻ ബാവായുടെ ഒപ്പംനിന്നു ധീരതയോടെ പ്രവർത്തിച്ചു. സഭയുടെ നേതൃത്വത്തിൽ തിരുവനന്തപുരത്തു സിവിൽ സർവീസ് അക്കാദമി തുടങ്ങിയത് എ. കെ. തോമസ് സഭാസെക്രട്ടറിയായിരിക്കുമ്പോഴാണ്. സഭയുടെ വർക്കിംഗ് കമ്മിറ്റി അംഗമായും ഇദ്ദേഹം പ്രവർത്തിച്ചു.

## ഉമ്മൻ ചാണ്ടി

കേരളത്തിന്റെ മുഖ്യമന്ത്രിയാകാൻ ഭാഗ്യം സിദ്ധിച്ച ഏക ഓർത്ത ഡോക്സ് സഭാംഗമാണ് ഉമ്മൻ ചാണ്ടി. കേരളത്തിലെ കോൺഗ്രസ് പ്രസ്ഥാനത്തിന്റെ അനിഷേധ്യ നേതാവായ ഉമ്മൻ ചാണ്ടിയുടെ ആത്മീയജീവിതം പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുമായി ബന്ധപ്പെട്ടു കിടക്കുന്നു. ഒരു പൊതുപ്രവർത്തകൻ എന്ന നിലയിൽ എല്ലാ ക്രൈസ്തവ സഭകളുമായും സൗഹൃദം പുലർത്തുന്ന ഉമ്മൻ ചാണ്ടി പുതുപ്പള്ളി പള്ളിയിലെ കുർബ്ബാന യിൽ പങ്കെടുക്കാൻ എല്ലാ ഞായറാഴ്ചയും ഓടിയെത്തുന്നു. സഭ ആചരിക്കുന്ന നോമ്പുകൾ പതിവായി നോക്കുന്ന ഉമ്മൻ ചാണ്ടി സഭയിലെ വൈദികരെയും മേല്പട്ടക്കാരെയും ആദരിക്കുകയും അംഗീകരിക്കുകയും ചെയ്തുകൊണ്ട് സഭയോടുള്ള ഭക്തി ഏതു സന്ദർഭത്തിലും പ്രകടിപ്പിക്കുന്ന ഒരു അത്മായക്കാരനാണ്. പുതു പ്പള്ളി പള്ളിയുടെ ഉടമസ്ഥാവകാശം സംബന്ധിച്ചു മാർത്തോമ്മാ സഭയുമായി കേസ് ഉണ്ടായപ്പോൾ പള്ളിയുടെ സംരക്ഷണത്തിനും സ്വന്തം പണം മുടക്കിയ വള്ളക്കാലിൽ ഉമ്മൻ എം.എൽ.സി.യുടെ കൊച്ചുമകനാണ് ഉമ്മൻ ചാണ്ടി. ഹൃദയത്തിലെ താഴ്മയാണ് ഈ അത്മായന്റെ മുഖമുദ്ര. അചഞ്ചലമായ വിശ്വാസവും പ്രാർത്ഥനയു മാണ് ഉമ്മൻ ചാണ്ടി എന്ന അത്മായ പ്രവർത്തകനെ രാഷ്ട്രീയരം ഗത്തു നിലനിർത്തുന്ന ഘടകങ്ങൾ.

## കെ. സി. ചാക്കോ

ക്രിസ്തീയ സ്നേഹത്തിന്റെയും കൂട്ടായ്മയുടെയും മഹത്വം സ്വന്തം ജീവിതത്തിലൂടെ അവതരിപ്പിച്ച അത്മായ പ്രമുഖനാണ് കെ. സി. ചാക്കോ. ഒരു പ്രാർത്ഥനാമനുഷ്യനായിരുന്ന ചാക്കോ മദ്രാസ് ക്രിസ്ത്യൻ കോളേജിലെ പഠനത്തിനുശേഷം ക്രിസ്തീയ കൂട്ടായ്മയുടെ അനുഭവം വളർത്തിയെടുക്കാൻ ആഗ്രഹിച്ചു. അതിന്റെ ഫലമായിട്ടാണ് 1921-ൽ ആലുവായിൽ യുണൈറ്റഡ് ക്രിസ്ത്യൻ കോളേജ് സ്ഥാപിതമായത്. ഒരു മാതൃക അധ്യാപക നായിരുന്ന ചാക്കോ ആലുവ യു. സി. കോളേജിൽ വിദ്യാർത്ഥി കൾക്കുവേണ്ടി ബൈബിൾ ക്ലാസുകൾ നടത്തി. നിത്യജീവിതത്തിൽ ബൈബിൾ വായനയ്ക്കു മുഖ്യസ്ഥാനം നൽകാൻ കുട്ടികളെ പ്രേരി പ്പിക്കുന്ന ബൈബിൾ പഠനസംഘങ്ങളും അദ്ദേഹം തുടങ്ങി. ആലുവ യു. സി. കോളേജിന്റെ പ്രവർത്തനം ഒരു കൂട്ടായ്മയിലാണ് കെ. സി. ചാക്കോ ക്രമീകരിച്ചത്. പ്രാർത്ഥനയിൽ കൂടി ലഭിക്കുന്ന ആശയങ്ങൾ കോളേജിൽ നടപ്പിലാക്കി. അധ്യാപകർക്കും

വിദ്യാർത്ഥികൾക്കും ധ്യാനം, പ്രാർത്ഥനാഗ്രൂപ്പ് എന്നിവ തുടങ്ങി. കേരള കൗൺസിൽ ഓഫ് ചർച്ച് യൂണിയൻ 1936-ൽ തുടങ്ങിയപ്പോൾ ചാക്കോ ആയിരുന്നു സെക്രട്ടറി. 1946 മുതൽ ഇദ്ദേഹമാണ് ചർച്ച് വീക്കിലി തുടങ്ങിയത്. എക്യുമെനിക്കൽ രംഗത്ത് ചർച്ച് വീക്കിലി നടത്തിയിട്ടുള്ള സംഭാവനകൾ ഏറെയാണ്. സഭാതർക്കം പരിഹരിക്കാനുള്ള വേദിയായും ചർച്ച് വീക്കിലിയെ അദ്ദേഹം ഉപയോഗിച്ചു. സഭാതർക്കം പരിഹരിക്കുന്നതു സംബന്ധിച്ച ചർച്ചക്കിടയിലാണ് 1947-ൽ കെ. സി. അന്തരിച്ചത്.

## ജേക്കബ് കുര്യൻ

പൗരസമത്വ പ്രക്ഷോഭകാലത്ത് ഉജ്ജ്വലനേതൃത്വം വഹിച്ച പത്രാധിപർ ജേക്കബ് കുര്യൻ സഭാചരിത്ര പണ്ഡിതനും മാനേജിംഗ് കമ്മിറ്റി അംഗവുമായിരുന്നു. 1935-ൽ കാതോലിക്കാദിന പിരിവിനു നേതൃത്വം നൽകിയത് ജേക്കബ് കുര്യനായിരുന്നു. ഗാന്ധിജിയുടെ അക്രമരാഹിത്യത്തിൽ അടിയുറച്ചു വിശ്വസിച്ചുകൊണ്ട് സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത പടിഞ്ഞാറെത്തലയ്ക്കൽ ജേക്കബ് കുര്യൻ പതിനേഴാം വയസിൽ പ്രജാസഭയിൽ അംഗമായി. ഉജ്ജ്വലമായ വാഗ്ധോരണിയിലൂടെ സുറിയാനി ക്രിസ്ത്യനികളുടെ പൗരുഷം പ്രോജ്വലിപ്പിച്ചു. മലങ്കര സുറിയാനി മഹാജനസഭ 1949-ൽ ഇദ്ദേഹം സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ് എന്ന പേരിൽ പുനർജനിപ്പിച്ചു.

## ഡോ. സാമുവൽ ചന്ദനപ്പള്ളി

മലങ്കരസഭാ പിതാക്കന്മാരുടെ ജീവിതവും ദർശനവും സമാഹരിച്ചു പിതൃവിജ്ഞാനീയ പഠനമേഖല സമാരംഭിച്ച അത്മായ പ്രമുഖനാണ് ഡോ. സാമുവൽ ചന്ദനപ്പള്ളി. സഭയുടെ മാനേജിംഗ് കമ്മിറ്റി പോലെ ഔദ്യോഗികമായ ഒരു സ്ഥാനമാനങ്ങളും ഇല്ലാതെ തന്റെ കഴിവും പ്രതിഭയും സഭയ്ക്കുവേണ്ടി വിനിയോഗിച്ച അത്മായനാണ് ചന്ദനപ്പള്ളി. സഭയോടുള്ള കൂറും ഭക്തിയും വിശ്വാസവും വിളംബരം ചെയ്യുന്നതായിരുന്നു ചന്ദനപ്പള്ളിയുടെ പ്രഭാഷണങ്ങൾ. മലങ്കര സഭയുടെ പാരമ്പര്യത്തിൽ അഭിമാനിക്കാൻ വിശ്വാസികളെ പ്രോജ്വലിപ്പിക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ എല്ലാ പ്രഭാഷണങ്ങളും. ബൈബിൾ ആദ്യമായി മലയാളത്തിലേക്ക് വിവർത്തനം ചെയ്ത കായംകുളം ഫിലിപ്പോസ് റമ്പാനെപ്പറ്റി ഡോ. ചന്ദനപ്പള്ളിയാണ് ആദ്യമായി ഒരു ഗ്രന്ഥമെഴുതിയത്. 'മലങ്കര സഭാ പിതാക്കന്മാർ' എന്ന പേരിൽ സഭാപിതാക്കന്മാരെപ്പറ്റി

ഇദ്ദേഹം എഴുതിയ ഗ്രന്ഥം അവിസ്മരണീയമാണ്. പരിശുദ്ധ പരുമല തിരുമേനിയുടെ രചനകൾ ആദ്യമായി സമാഹരിച്ചു പവിത്രരചനകൾ എന്ന പേരിൽ പുറത്തിറക്കിയത് ചന്ദനപ്പള്ളിയാണ്. സഭാസേവനത്തെ പുരസ്കരിച്ചു ചന്ദനപ്പള്ളിക്ക് കാതോലിക്കേറ്റ് അവാർഡ് സമ്മാനിച്ചിട്ടുണ്ട്. മലങ്കര സഭയുടെ വേദശാസ്ത്രം ഭാവിതലമുറയ്ക്ക് കൈമാറാൻ തന്റെ ഗവേഷണപഠനങ്ങളിലൂടെ ചന്ദനപ്പള്ളിക്ക് കഴിഞ്ഞു. മലങ്കര ഓർത്തഡോക്സ് ഹെറാൾഡിന്റെ ചീഫ് എഡിറ്ററായി പ്രവർത്തിച്ച കാലത്ത് മാത്യൂസ് പ്രഥമൻ ബാവായുടെ വേദശാസ്ത്രചിന്തകൾ വെളിച്ചത്തു കൊണ്ടുവരാൻ ഇദ്ദേഹത്തിനു കഴിഞ്ഞു. വട്ടശ്ശേരിൽ തിരുമേനിയെ വിശുദ്ധനായി പ്രഖ്യാപിക്കുന്നതിനു മുമ്പ് സഭയുടെ സിനഡ് ഒരു പഠനകമ്മിറ്റി സ്ഥാപിച്ചിരുന്നു. ചന്ദനപ്പള്ളി അതിൽ അംഗമായിരുന്നു.

## പ്രൊഫ. ഇ. ജോൺ മാത്യു

ദീർഘകാലം സഭയുടെ ഉന്നതവിദ്യാഭ്യാസ രംഗത്തും ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിലും പ്രവർത്തിച്ച പ്രൊഫ. ഇ. ജോൺ മാത്യു കോട്ടയം ബസേലിയോസ് കോളേജിൽ ഇംഗ്ലീഷ് അദ്ധ്യാപകനായിട്ടാണ് ഔദ്യോഗിക ജീവിതം തുടങ്ങിയത്. ബസേലിയോസ് കോളേജിലും പഴഞ്ഞി എം. ഡി. കോളേജിലും പ്രിൻസിപ്പലായി. ഇപ്പോൾ നിരണം ഭദ്രാസനത്തിൽ തുടങ്ങിയ വളഞ്ഞവട്ടം പരുമല മാർ ഗ്രിഗോറിയോസ് കോളേജ് സ്ഥാപക പ്രിൻസിപ്പലാണ്. മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം അസോസിയേറ്റ് സെക്രട്ടറിയായും സീനിയർ വൈസ് പ്രസിഡന്റ് ആയും പ്രവർത്തിച്ചിട്ടുണ്ട്. സഭയിലെ പുതിയ തലമുറകളെ സ്വഭാവസംസ്കാരമുള്ളവരും നേതൃപാടവം ഉള്ളവരും ആക്കി മാറ്റാൻ ഇദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾകൊണ്ടു കഴിഞ്ഞു.

## ജേക്കബ് മാത്യു

സഭയുടെ വിവിധ അംഗങ്ങളിൽ നിശബ്ദനായി പ്രവർത്തിക്കുന്ന ചെങ്ങന്നൂർ ആറാട്ടുപുഴ കുളഞ്ഞിക്കൊമ്പിൽ ജേക്കബ് മാത്യു 1997 മുതൽ സഭയുടെ മാനേജിംഗ് കമ്മിറ്റിയിൽ അംഗമാണ്. സഭയുടെ വിദേശബന്ധങ്ങൾ ദൃഢപ്പെടുത്താനും നിലനിർത്താനും ഉള്ള പ്രവർത്തനങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്ന ഇദ്ദേഹം അമേരിക്ക കേന്ദ്രമാക്കി പ്രവർത്തിക്കുന്ന ഒരു ബിസിനസ്സുകാരനാണ്. തന്റെ സമ്പാദ്യത്തിന്റെ ദശാംശത്തിൽ അധികവും സഭാവികസന സംബന്ധമായും ജീവകാരുണ്യപരമായും ഉള്ള കാര്യ

ങ്ങൾക്കായി നീക്കിവച്ചിരിക്കുന്നു. സഭയുടെ പല മിഷൻ പ്രവർത്തനങ്ങൾക്കും സാമ്പത്തിക പിന്തുണ നൽകി ചുക്കാൻ പിടിക്കുന്നത് ജേക്കബ് മാത്യുവാണ്. സഭയോടും സഭാപിതാക്കന്മാരോടും ഇദ്ദേഹം പ്രകടിപ്പിക്കുന്ന ഭക്തിയും കൂറും വിശ്വാസവും അനന്യസാധാരണമാണ്.

### കെ. എം. മാത്യു തിരുവല്ല

മാതൃകപരമായ ജീവിതംകൊണ്ടും സത്യസന്ധമായ പ്രവർത്തനംകൊണ്ടും സഭയിലെ യുവജനങ്ങൾക്കും വിദ്യാർത്ഥികൾക്കും പ്രചോദനം പകർന്ന കെ. എം. മാത്യു തിരുവല്ല ദീർഘകാലം ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറിയായിരുന്നു. തിരുവല്ല എം.ജി.എം., കോട്ടയം എം. ഡി. എന്നീ സ്കൂളുകളിൽ ഹെഡ്മാസ്റ്ററായിരുന്ന ഇദ്ദേഹത്തിനു മികച്ച അദ്ധ്യാപകനുള്ള സംസ്ഥാന-ദേശീയ അവാർഡുകൾ ലഭിച്ചിട്ടുണ്ട്. സൺഡേ സ്കൂൾ അദ്ധ്യാപകൻ, നിരണം ഭദ്രാസന സുവിശേഷസംഘം സെക്രട്ടറി, മിഷൻ ബോർഡ് അംഗം, മാനേജിംഗ് കമ്മിറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ച ഇദ്ദേഹം സുവിശേഷപ്രഭാഷണങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്.

### തോമസ് കുതിരവട്ടം

സഭാ മാനേജിംഗ് കമ്മിറ്റിയിൽ മൂന്നു ദശകത്തിലേറെ പ്രവർത്തിച്ചിട്ടുള്ള ചെങ്ങന്നൂർ കല്ലിശ്ശേരിയിലെ തോമസ് കുതിരവട്ടം രാജ്യസഭയിൽ അംഗമായിരുന്നു. സഭയുടെ സേവനവിഭാഗമായ ആർദ്രാ ചാരിറ്റബിൾ സൊസൈറ്റിയുടെയും സഭയുടെ കമ്മ്യൂണിക്കേഷൻ വിഭാഗമായ ദിവ്യസന്ദേശത്തിന്റേയും പ്രവർത്തനങ്ങളിൽ ഇദ്ദേഹം മുഖ്യപങ്കു വഹിക്കുന്നു. സൺഡേ സ്കൂൾ അദ്ധ്യാപകനായിരുന്നു. യുവജനപ്രസ്ഥാനം, സൺഡേ സ്കൂൾ പ്രസ്ഥാനം, ബൈബിൾ സൊസൈറ്റി എന്നിവയുടെ നേതൃനിരയിലും പ്രവർത്തിച്ചു.

### കെ. സി. ജോർജ്

ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൽ പ്രവർത്തിച്ചിട്ടുള്ള പുത്തൻകാവിലെ കെ. സി. ജോർജ് 1957-ലെ ഇ.എം.എസ്. മന്ത്രിസഭയിൽ അംഗമായിരുന്നു. തിരുവിതാംകൂറിൽ ഉത്തരവാദിത്വപ്രക്ഷോഭത്തിൽ പങ്കെടുത്തിട്ടുള്ള ഇദ്ദേഹം സ്റ്റേറ്റ് കോൺഗ്രസ് ഓർഗനൈസിംഗ് സെക്രട്ടറിയായിരുന്നു. തിരു-കൊച്ചി നിയമസഭയിലും രാജ്യസഭയിലും അംഗമായിരുന്നു ഇദ്ദേഹം.

## പി. ജെ. തോമസ്

സംസ്ഥാന നിയമസഭയിൽ അംഗമായിരുന്ന കോന്നി വകയാറിലെ പി. ജെ. തോമസ് തുമ്പമൺ ഭദ്രാസനത്തിലെ ആദ്ധ്യാത്മിക സംഘങ്ങളുടെ പ്രവർത്തനങ്ങളിൽ പങ്കാളിയായിരുന്നു. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് ഗവേണിംഗ് ബോഡി അംഗമായും മാനേജിംഗ് കമ്മിറ്റി അംഗമായും പ്രവർത്തിച്ചിട്ടുണ്ട്.

## എം. എം. മത്തായി

ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിലൂടെ പൊതുരംഗത്തു എത്തിയ കല്ലൂപ്പാറ മാരേട്ട് എം. എം. മത്തായി കല്ലൂപ്പാറയിൽ നിന്നു നിയമസഭയിലേക്ക് മത്സരിച്ച് ജയിച്ചിട്ടുണ്ട്.

## വി. ഒ. മർക്കോസ്

ചിങ്ങവനം വാതയ്ക്കാട്ട് വി. ഒ. മർക്കോസ് ക്നാനായ അസോസിയേഷൻ സെക്രട്ടറി, മലങ്കര സഭാ മാനേജിംഗ് കമ്മിറ്റി എന്നീ നിലകളിൽ സമുദായത്തിനുവേണ്ടി പ്രവർത്തിച്ചു. തിരു-കൊച്ചിയിലെ ടി. കെ. നാരായണപിള്ള മന്ത്രിസഭയിൽ അംഗമായിരുന്നു.

## കെ. വി. മാമ്മൻ

മാധ്യമപ്രവർത്തനങ്ങളിലൂടെയും ചരിത്രരചനങ്ങളിലൂടെയും മലങ്കര സഭയുടെ സ്വാതന്ത്ര്യവും വിശ്വാസവും പാരമ്പര്യവും ഉയർത്തിപ്പിടിച്ച അത്മായ നേതാവാണ് കെ. വി. മാമ്മൻ. സഭയുടെ ചരിത്രത്തോടൊപ്പം സഞ്ചരിച്ചു സഭാപിതാക്കന്മാരുടെയും സാരഥികളുടെയും സഭയുടെയും ചരിത്രനിർമ്മിതിയിൽ സ്വതന്ത്രമായി പ്രവർത്തിച്ച കെ. വി. മാമ്മൻ ഓർത്തഡോക്സിയുടെ കാവൽഭടനായി എക്കാലവും നിലകൊണ്ടു. മലയാള മനോരമയിൽ നാല്പതുവർഷവും ചർച്ച് വീക്കിലിയിൽ 50 വർഷവും പത്രാധിപസമിതി അംഗമായിരുന്നു. മലങ്കര സഭ മാസികയുടെയും പത്രാധിപസമിതിയിൽ പ്രവർത്തിച്ചു. അരനൂറ്റാണ്ട് പുതുപ്പള്ളി നിലയ്ക്കൽ പള്ളി സൺഡേ സ്കൂൾ അദ്ധ്യാപകനായിരുന്നു.

## പ്രൊഫ. കെ. എം. കുറിയാക്കോസ്

ദീർഘകാലം ഓർത്തഡോക്സ് യുവജന പ്രസ്ഥാനം ജനറൽ സെക്രട്ടറിയായിരുന്ന പ്രൊഫ. കെ. എം. കുറിയാക്കോസ് ഒട്ടേറെ യുവജനങ്ങളെ സഭയുടെ സേവനമേഖലകളിലേക്ക് ആനയിച്ച അത്മായനേതാവാണ്. ഓർത്തഡോക്സ് സഭയുടെ തക്സാ ഉൾപ്പെ

ടെയുള്ള ആരാധനാക്രമങ്ങൾ ഹിന്ദിയിലേക്ക് വിവർത്തനം ചെയ്തതു ഇദ്ദേഹമാണ്. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ്, കോട്ടയം ബസേലിയോസ് കോളേജ് എന്നിവിടങ്ങളിൽ അദ്ധ്യാപകനായും പഴഞ്ഞി എം. ഡി. കോളേജ്, ഭിലായ് സെന്റ് തോമസ് കോളേജ് എന്നിവിടങ്ങളിൽ പ്രിൻസിപ്പലായും പ്രവർത്തിച്ചു. നാഗ്പൂർ ഓർത്തഡോക്സ് വൈദികസെമിനാരിയിലും അദ്ധ്യാപകനായിരുന്നു. നാലുദശകത്തോളം സൺഡേ സ്കൂൾ അദ്ധ്യാപകനായും പ്രവർത്തിച്ചു. ഭിലായ് സെന്റ് തോമസ് മിഷൻ സെക്രട്ടറി, സഭാ മിഷൻ ബോർഡ് അംഗം, ചർച്ച് വീക്കിലി മാനേജിംഗ് എഡിറ്റർ, സഭാ മാനേജിംഗ് കമ്മിറ്റി അംഗം തുടങ്ങിയ നിലകളിലും ഇദ്ദേഹം സേവനമനുഷ്ഠിച്ചു. പാമ്പാടി തിരുമേനിയുടെ ജീവചരിത്രം ആദ്യമായി രചിച്ചതു കെ. എം. കുറിയാക്കോസാണ്.

## പ്രൊഫ. ഡി. മാത്യു

സുവിശേഷ പ്രഭാഷകൻ എന്ന നിലയിൽ മലങ്കരയിൽ വചനത്തിന്റെ വിത്തുകൾ വിതച്ച അത്മായപ്രമുഖനാണ് പ്രൊഫ. ഡി. മാത്യു. ചങ്ങനാശ്ശേരി എസ്. ബി. കോളേജിലും പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിലും അദ്ധ്യാപകനായിരുന്ന ഇദ്ദേഹം പതിനാലാം വയസ്സിൽ കോഴഞ്ചേരി സെന്റ് മാത്യൂസ് പള്ളിയിൽ ശുശ്രൂഷകനായിട്ടാണ് സഭാസേവനം തുടങ്ങിയത്. മലങ്കരസഭയുടെ മിഷൻ ബോർഡിന്റെ ട്രഷററായി 1981 മുതൽ 2011 വരെ പ്രവർത്തിച്ചു. 1965 മുതൽ 1970 വരെ ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ട്രഷറർ, 1970 മുതൽ 1975 വരെ ഓർത്തഡോക്സ് യൂത്ത് മാസിക മാനേജർ, 1975 മുതൽ 1978 വരെ മാനേജിംഗ് കമ്മിറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. കാൽനൂറ്റാണ്ട് മലങ്കരയിലെ കൺവൻഷൻ വേദികളിൽ ഡി. മാത്യൂസ് നിറഞ്ഞുനിന്നു. മിഷൻ പ്രവർത്തനത്തിൽ താല്പര്യമുള്ളവരുടെ ധ്യാനയോഗം 1984-ൽ തടാകത്തു വച്ചു മാർ ഒസ്താത്തിയോസ് നടത്തിയതിനുശേഷം രൂപീകരിച്ച മിഷൻ പ്രസ്ഥാനമായ നാംസിന്റെ പ്രഥമ സെക്രട്ടറിയായി പ്രൊഫ. ഡി. മാത്യുവിനെയാണ് നിയോഗിച്ചത്.

## സഭാകവി സി. പി. ചാണ്ടി

മലങ്കര സഭയുടെ ആരാധനാ സാഹിത്യത്തെ പരിപോഷിപ്പിച്ച അത്മായനേതാവാണ് സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടി. വിശുദ്ധ കുർബാനക്രമത്തിലെ പ്രഭാതപ്രാർത്ഥനയിലും മറ്റും ഉള്ള സി. പി. ചാണ്ടിയുടെ രചനകളാണ് എത്രയോ സംവത്സരങ്ങളായി

വിശ്വാസികൾ ആലപിക്കുന്നത്. സുറിയാനിയിൽ നിന്നു നേരിട്ടു വിവർത്തനം ചെയ്ത പ്രാർത്ഥനകൾ സർഗ്ഗാത്മകതയോടെ കാവ്യ രൂപത്തിലാക്കിയത് അദ്ദേഹത്തിന്റെ ഭക്തിയുടെയും വിശ്വാസ ത്തിന്റെ നിദർശനങ്ങളാണ്. സ്ലീബാദാസ പ്രസ്ഥാനത്തിന്റെ പ്രവർത്തകൻ, വൈദിക സെമിനാരി അദ്ധ്യാപകൻ, കാതോലിക്കേറ്റ് ഹൈസ്കൂൾ മലയാളം അദ്ധ്യാപകൻ, ബാലസമാജം പ്രവർത്ത കൻ എന്നീ നിലകളിൽ പ്രവർത്തിച്ച സി. പി. ചാണ്ടി പത്തനംതിട്ട ബേസിൽ ദയറായിലെ അന്തേവാസിയായിരുന്നു. ഇരുപതോളം ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചു. സഭയുടെ ആരാധനാസാഹിത്യത്തെ സുറിയാനിയിൽ നിന്നു മോചിപ്പിച്ചു മലയാളത്തിൽ എത്തിക്കാൻ ഈ അത്മായൻ നേതൃത്വം നൽകി. ദേവാലയങ്ങളിൽ നിത്യേന ആലപിക്കുന്ന ഈ കവിയുടെ ഈരടികൾ ഏതൊക്കെയാണെന്നു ഇനിയും പൂർണ്ണമായും രേഖപ്പെടുത്തിയിട്ടില്ല.

## ടി. എം. വർഗീസ്

കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി ധീരമായി നില കൊണ്ടു രക്തസാക്ഷിയായ അത്മായ നേതാവായിരുന്നു ടി. എം. വർഗീസ് (മലങ്കര വർഗീസ്). സഭയുടെ ഐക്യത്തിനും സ്വാത ന്ത്ര്യത്തിനും വേണ്ടി പ്രവർത്തിച്ച അദ്ദേഹത്തെ 2002 ഡിസംബർ അഞ്ചിനു അന്ത്യോഖ്യൻ വിഭാഗത്തിന്റെ വാടകഗുണ്ടകൾ പട്ടാപ്പ കൽ നടുറോഡിൽ വച്ചു വെട്ടിക്കൊന്നു. മുപ്പതിൽപ്പരം വെട്ടുകൾ ഏറ്റാണ് ടി. എം. വർഗീസ് രക്തസാക്ഷിത്വം വരിച്ചത്. പെരുമ്പാ വൂർ തോമ്പ്ര കുടുംബാംഗമായ ഇദ്ദേഹം സഭയുടെ മാനേജിംഗ് കമ്മിറ്റിയിൽ അംഗമായിരുന്നു. സഭയുടെ വിശ്വാസവും സ്വാത ന്ത്ര്യവും സംരക്ഷിക്കുന്നതിനും സഭയിലെ കലഹങ്ങൾ അവസാ നിപ്പിക്കുന്നതിനും വടക്കൻ മേഖലയിൽ നേതൃത്വം നൽകിയ വർഗീസ് സഭയെ സ്വന്തം ജീവനെക്കാൾ ഏറെ സ്നേഹിച്ച അത്മാ യനായിരുന്നു.

## വർക്കി വർഗീസ്

മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി രക്തസാക്ഷിത്വം വരിച്ച അത്മായ നേതാവാണ് വർക്കി വർഗീസ് (ആന പാപ്പി). തിരുവല്ല കാരയ്ക്കൽ പണിക്കരുവീട്ടിൽ വർക്കി വർഗീസ് കല്ലൂ പ്പാറയിൽ അദ്ധ്യാപകനായി പ്രവർത്തിക്കുമ്പോഴാണ് പാത്രി യർക്കീസ് വിഭാഗത്തിന്റെ ഗുണ്ടകൾ കൊലപ്പെടുത്തിയത്. മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ ജീവൻ

രക്ഷിക്കാൻ കോട്ടയം പഴയ സെമിനാരിയിൽ എത്തിയ ഓർത്തഡോക്സ് വിശ്വാസികളിൽ ഒരാളായിരുന്നു വർക്കി. പഴയ സെമിനാരി കൈവശപ്പെടുത്താൻ അന്ത്യോഖ്യ പാത്രിയർക്കീസിന്റെ ഒപ്പം കൂടിയ അന്ത്യോഖ്യ ഭക്തരാണ് 1912 മാർച്ച് 25-ന് 35 വയസ്സുള്ള വർക്കിയെ കൊന്നത്. ഗുണ്ടകളുടെ അടിയും വെട്ടും ഏറ്റ് വർക്കി വർഗീസിന്റെ തലയോട്ടി പതിനൊന്നു കഷ്ണമായി എന്നാണ് പോസ്റ്റ്മോർട്ടം റിപ്പോർട്ട്. 'കോട്ടയം കൊലക്കേസ്' എന്ന പേരിൽ അറിയപ്പെട്ട ഈ കേസിൽ പ്രതികളായ ഗുണ്ടകളെ ശിക്ഷിച്ചെങ്കിലും കൊലയ്ക്കു പിന്നിൽ പ്രവർത്തിച്ച ചില പ്രമുഖർ കേസിൽ ഉൾപ്പെടാതെ രക്ഷപ്പെട്ടു. വട്ടശ്ശേരിൽ തിരുമേനി മലങ്കര സഭയ്ക്ക് കാതോലിക്കേറ്റിലൂടെ നവോത്ഥാനം പ്രദാനം ചെയ്തെങ്കിൽ അതിനു പിന്നിൽ വർക്കി വർഗീസിനെ പോലെയുള്ളവരുടെ ത്യാഗമാണ്.

## ഡോ. കെ. എം. തരകൻ

ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്രം ചിന്തകളിലൂടെയും രചനകളിലൂടെയും പ്രഭാഷണങ്ങളിലൂടെയും അവതരിപ്പിച്ച അത്മായ പ്രമുഖനാണ് ഡോ. കെ. എം. തരകൻ. കേരള സാഹിത്യ അക്കാദമിയുടെ പ്രസിഡന്റായി പ്രവർത്തിക്കാൻ ഇദ്ദേഹത്തിനു അവസരം ലഭിച്ചു. 'മഗ്ദലനമറിയം ഒരു മുക്തിഗാഥ' പോലെയുള്ള കൃതികൾ ഇദ്ദേഹത്തിന്റെ വേദശാസ്ത്ര പാണ്ഡിത്യം വെളിപ്പെടുത്തുന്നു. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ദർശനങ്ങൾ മലയാളികൾക്കു വ്യാഖ്യാനിച്ചുകൊടുക്കാൻ ഇദ്ദേഹം നേതൃത്വം നൽകി. ഓർത്തഡോക്സ് സഭാവിജ്ഞാനകോശത്തിന്റെ ജനറൽ എഡിറ്ററായി പ്രവർത്തിച്ചിട്ടുണ്ട്. ഓർത്തഡോക്സ് സഭയിലെ പിതാക്കന്മാരുടെ ജീവിതവും ചിന്തയും വ്യാഖ്യാനിക്കുന്ന ഒട്ടേറെ പഠനങ്ങളും തരകൻ നടത്തിയിട്ടുണ്ട്.

## ജോസഫ് എം. പുതുശ്ശേരി

സത്യസന്ധമായ രാഷ്ട്രീയപ്രവർത്തനം നടത്തുന്ന ജോസഫ് എം. പുതുശ്ശേരി ഒന്നിലധികം തവണ കേരള നിയമസഭയിൽ അംഗമായിരുന്നു. ലോകത്തിലെ ഓർത്തഡോക്സ് പാർലമെന്റേറിയന്മാരുടെ സമ്മേളനത്തിൽ ഇന്ത്യയെ പ്രതിനിതീകരിച്ചു പലതവണ പങ്കെടുത്തിട്ടുണ്ട്. കല്ലൂപ്പാറ ഇടവകാംഗമായ ഇദ്ദേഹം സഭയുടെ എല്ലാ പരിപാടിയിലും പങ്കെടുക്കുകയും ഓർത്തഡോക്സ് സഭയുടെ ശബ്ദം പലപ്പോഴും നിയമസഭയിൽ ഉയർത്തുകയും ചെയ്തി

ട്ടുണ്ട്. സഭാ മാനേജിംഗ് കമ്മിറ്റിയിലും അംഗമായിരുന്നു. ഓർത്ത ഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിലൂടെയാണ് സഭാരംഗത്ത് പ്രവർത്തിച്ചു തുടങ്ങിയത്.

## പ്രൊഫ. ഇ. ജെ. ജോൺ

വിദ്യാഭ്യാസരംഗത്തെ പ്രവർത്തനങ്ങളിലൂടെ സഭയോട് വിശ്വ സ്തതയും കൂറും പുലർത്തിയ അത്മായ പ്രവർത്തകനാണ് പ്രൊഫ. ഇ. ജെ. ജോൺ ഇലഞ്ഞിക്കൽ. കോട്ടയം ബസേലിയോസ് കോളേജ് പ്രിൻസിപ്പലായി പ്രവർത്തിച്ചതിനുശേഷം പൂർണ്ണസമയം സഭയുടെ വിവിധ രംഗങ്ങളിൽ നിസ്വാർത്ഥമായ പ്രവർത്തനം കാഴ്ചവച്ച ഇ. ജെ. ജോൺ സഭയുടെ ഡപ്യൂട്ടി സെക്രട്ടറിയും പബ്ലിക് റിലേഷൻസ് ഓഫീസറുമായിരുന്നു. 1982 മുതൽ 2002 വരെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നടത്തിപ്പു മായി ബന്ധപ്പെട്ട് ഇലക്ഷൻ കോ-ഓർഡിനേറ്റർ, റിട്ടേണിംഗ് ഓഫീ സർ, ചീഫ് ഇലക്ഷൻ ഓഫീസർ തുടങ്ങിയ സ്ഥാനങ്ങളിൽ പ്രവർത്തിച്ചു.

## ഡോ. ജോസ് പാറക്കടവിൽ

ആദർശധീരതയോടെ അത്മായശുശ്രൂഷ നടത്തുന്ന ഡോ. ജോസ് പാറക്കടവിൽ പ്രഭാഷകനും മദ്യവർജനപ്രവർത്തകനുമാണ്. ദീർഘകാലം മലങ്കര സഭാ പത്രികയുടെ ചീഫ് എഡിറ്ററായിരു ന്നു. തുരുത്തിക്കാട് ബി.എ.എം. കോളേജ് പ്രിൻസിപ്പലായിരുന്ന ഇദ്ദേഹം അറിയപ്പെടുന്ന സുവിശേഷ പ്രഭാഷകനാണ്.

## കെ. ടി. ഇടിക്കുള

സഭയുടെ ഉന്നമനത്തിനും സുവിശേഷദൗത്യത്തിനും വേണ്ടി നിശബ്ദം യത്നിച്ച അത്മായപ്രമുഖനാണ് കെ. ടി. ഇടിക്കുള. ഗീവ റുഗീസ് മാർ ഒസ്താത്തിയോസിന്റെ മിഷൻ പ്രവർത്തനങ്ങൾക്ക് കൈത്താങ്ങു നൽകാൻ ഈ മറുനാടൻ മലയാളി എന്നും ഉണ്ടായി രുന്നു. അമേരിക്കയിൽ സഭയുടെ വേരുകൾ ഉറപ്പിക്കാൻ യത്നിച്ച വരിൽ ഇദ്ദേഹം മുമ്പിലുണ്ടായിരുന്നു. അമേരിക്കൻ ഭദ്രാസന കൗൺസിൽ അംഗമായും സഭയുടെ മാനേജിംഗ് കമ്മിറ്റി അംഗ മായും പ്രവർത്തിച്ചു. പുതുപ്പാടി സെന്റ് പോൾസ് ബാലഭവനം, മാവേലിക്കര സെന്റ് പോൾസ് മിഷൻ സെന്റർ, തിരുവനന്തപുരം കാരുണ്യ ഗൈഡൻസ് സെന്റർ, യാച്ചാരം ബാലഗ്രാം, പൂനൈ ബാലികാഗ്രാം, ജലഹള്ളി മിഷൻ എന്നിവയുടെ പ്രവർത്തനത്തിൽ ഇടിക്കുള പങ്കാളിയായിരുന്നു.

മലങ്കര സഭാംഗങ്ങളായ ഒട്ടേറെപ്പേർ രാഷ്ട്രീയ രംഗത്തു നേതൃനിരയിൽ എത്തിയിട്ടുണ്ട്. കേരള നിയമസഭയിൽ സ്പീക്കറായ ടി. എസ്. ജോൺ, മന്ത്രിയായ കെ. സി. ജോർജ്, ആന്ധ്ര ഗവർണറായ ചെറായി അയ്യമ്പിള്ളി കെ. സി. ഏബ്രാഹം, പുതുപ്പള്ളി എം.എൽ.എ. ആയിരുന്ന പടിഞ്ഞാറേക്കര പി. സി. ചെറിയാൻ, തിരുവനന്തപുരം എം.എൽ.എ. ആയിരുന്ന ഇ. പി. ഈപ്പൻ, യോജിച്ച മലങ്കര സഭയിൽ പ്രവർത്തിച്ച അത്മായനേതാക്കളായ പോൾ പി. മാണി, പെണ്ണമ്മ ജേക്കബ്, കെ. ടി. ജേക്കബ്, ഇ. പി. പൗലോസ്, സ്കറിയാ തോമസ്, എ. എം. തോമസ്, വയലാ ഇടിക്കുള, ഉത്തരവാദിത്വ പ്രക്ഷോഭകാലത്തും സ്റ്റേറ്റ് കോൺഗ്രസ് സമരകാലത്തും സഭാംഗങ്ങളായ നെല്ലിമൂട്ടിൽ എൻ. പി. ഫിലിപ്പോസ് മുതലാളി, ഇലഞ്ഞിക്കൽ ജോൺ കുരുവിളയുടെ ഭാര്യ എലിസബത്ത് കുരുവിള, സഭാചരിത്രത്തിനു പുതിയൊരു ദർശനം അവതരിപ്പിച്ച ഡോ. സി. വി. ചെറിയാൻ, കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യവും അദ്വിതീയതയും പ്രഘോഷിച്ച ഏബ്രാഹം സഖറിയ ചെമ്പകമഠം, ജില്ലാ സെഷൻസ് മുൻ ജഡ്ജി പി. എ. ഉമ്മൻ, സഭാസമാധാനത്തിനു യത്നിച്ച എൻ. എം. ഏബ്രാഹം, കെ. ഇ. മാമ്മൻ, മലങ്കര സഭയുടെ ശ്രദ്ധേയനായ നിയമോപദേശകൻ എന്ന നിലയിൽ പ്രവർത്തിച്ച അഡ്വ. എം. ഏബ്രാഹം ചെങ്ങന്നൂർ, ഒന്നാം സമുദായക്കേസിലും രണ്ടാം സമുദായക്കേസിലും ചുക്കാൻ പിടിച്ച കോട്ടയം വട്ടക്കുന്നേൽ അഡ്വ. കെ. ചെറിയാൻ, രണ്ടാം സമുദായക്കേസിന്റെ നടത്തിപ്പ് നേതാവായിരുന്ന കോട്ടയത്തെ അഡ്വ. കെ. ജോർജ്, സമുദായക്കേസുകളുടെ വിധികൾ സഭാംഗങ്ങൾക്ക് മനസ്സിലാക്കുന്നതിനുവേണ്ടി മലയാളത്തിലേക്ക് സമ്പൂർണ്ണമായി വിവർത്തനം ചെയ്ത കെ. മാത്തൻ കുറിച്ചി, കാതോലിക്കേറ്റ് ഓഫീസിൽ ഡപ്യൂട്ടി സെക്രട്ടറി ആയിരുന്ന ഒ. എ. മാത്യു, മറ്റൊരു ഡപ്യൂട്ടി സെക്രട്ടറി ആയിരുന്ന പുതുപ്പള്ളി പി. എൻ. നൈനാൻ, സഭാ മാനേജിംഗ് കമ്മിറ്റിയിലും വർക്കിംഗ് കമ്മിറ്റിയിലും അംഗമായിരുന്ന മുൻ ഇൻകം ടാക്സ് ചീഫ് കമ്മീഷണർ ടി. സഖറിയാ മാണി, മാനേജിംഗ് കമ്മിറ്റിയിലും വർക്കിംഗ് കമ്മിറ്റിയിലും പ്രവർത്തിച്ച പുതുപ്പള്ളി എം. ഐപ്പ് മരുപ്പറമ്പിൽ, ആലപ്പുഴയിൽ സഭയുടെ ദേവാലയം സ്ഥാപിച്ച ജോസഫ് ചെറിയാൻ, സഭാ മാനേജിംഗ് കമ്മിറ്റിയിലും വർക്കിംഗ് കമ്മിറ്റിയിലും അംഗമായിരുന്ന ജസ്റ്റിസ് കെ. ജോൺ മാത്യു, ജസ്റ്റിസ് എം. യു. ഐസക്, പത്രപ്രവർത്തരംഗത്ത് അതുല്യ സംഭാവനകൾ അർപ്പിച്ച ടി.ജെ.എസ്. ജോർജ്, ജോർജ് വർഗീസ്, ഔഗേൻ മാർ തീമോത്തിയോസിനെ (ഔഗേൻ ബാവാ) ഓർത്തഡോക്സ്

വിഭാഗത്തിലേയ്ക്ക് കൊണ്ടുവരുന്നതിനു കൂടിയാലോചന നടത്തിയ എൻജിനീയർ മേപ്രാൽ കട്ടപ്പുറത്ത് കെ. എം. മാത്യു, സഭയിൽ അഴിമതിയും ദുഷിപ്പുകളും ഉടലെടുത്താൽ ഉടൻ പ്രതികരിക്കുന്ന സത്യവാൻ കൊട്ടാരക്കര, വൈദ്യശാസ്ത്രരംഗത്ത് നിസ്തുല സേവനമനുഷ്ഠിച്ച ഡോ. വർഗീസ് ചെമ്മനം, ഡോ. കെ. പി. ജോർജ്, ഡോ. പത്രോസ് മത്തായി, ഫിലോക്കാലിയ മലയാളത്തിൽ അവതരിപ്പിച്ച ഡോ. ചെറിയാൻ ഈപ്പൻ, ഇംഗ്ലീഷിൽ മലങ്കര സഭയുടെ ചരിത്രം രചിച്ച ഡോ. സി. വി. ചെറിയാൻ, മലങ്കര സഭ മാസികയിൽ കുഞ്ഞിച്ചായൻ എന്ന കുട്ടികളുടെ പംക്തി കൈകാര്യം ചെയ്ത ജോയൽ കുമരകം, കേരള ഹൈക്കോടതിയിൽ ജഡ്ജിയായും സംസ്ഥാന മനുഷ്യാവകാശ കമ്മീഷൻ ചെയർമാനായും പ്രവർത്തിച്ച ജസ്റ്റിസ് ബഞ്ചമിൻ കോശി, ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സാരഥിയായി യുവതലമുറയെ വാർത്തെടുത്ത പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ, അഖില ലോക വൈ.എം.സി.എ. പ്രസിഡന്റായിരുന്ന കെ.എം. ഫിലിപ്പ്, കേരള സംഗീത നാടക അക്കാദമി ചെയർമാനായിരുന്ന കാർട്ടൂണിസ്റ്റ് യേശുദാസൻ, കവി ചെമ്മനം ചാക്കോ, ഭാഷാശാസ്ത്രജ്ഞനും പ്രഭാഷകനുമായ ഡോ. സി. ജെ. റോയി, നോവലിസ്റ്റായ ബെന്യാമിൻ, ദേവലോകത്തെ ആദ്യത്തെ സഭാകേന്ദ്ര ഓഫീസ് കെട്ടിടം നിർമ്മിച്ചു കൊടുത്ത ഡോ. മിസിസ്സ് പുന്നൻ ലൂക്കോസ്, ബത്തേരി കോളേജിന്റെ സ്ഥാപകാംഗമായ മണമേൽ എം. സി. പോത്തൻ, വൈ.എം.സി.എ. സൗത്ത് വെസ്റ്റ് ഇന്ത്യാ ചെയർമാനായിരുന്ന പി. എം. പൈലിപ്പിള്ള, സഭാ സെക്രട്ടറിമാരായിരുന്ന എം. ടി. പോൾ, പോൾ മത്തായി, പത്മശ്രീ ലഭിച്ച മാനേജ്മെന്റ് വിദഗ്ദ്ധൻ പോൾ പോത്തൻ, കോലഞ്ചേരി മെഡിക്കൽ മിഷൻ സെക്രട്ടറിയായിരുന്ന കെ. പി. പൗലോസ് നെച്ചുപ്പാടം, ഹൈക്കോടതി ജഡ്ജിയായിരുന്ന കെ. എ. പൗലോസ് കടവിൽ, സഭാപിതാക്കന്മാരെപ്പറ്റി നിരവധി ഗ്രന്ഥങ്ങൾ രചിച്ച ഡോ. എം. കുര്യൻ തോമസ്, തോമസ് നീലാർമഠം, സഭയുടെ വിശ്വാസവും പാരമ്പര്യവും മാധ്യമങ്ങളിലൂടെ പ്രചരിപ്പിക്കുകയും ഗ്രന്ഥങ്ങൾ എഴുതുകയും ചെയ്തിട്ടുള്ള ജോർജ് തഴക്കര, ഡോ. സിബി തരകൻ, ആർദ്രതാ ഫെല്ലോഷിപ്പിന്റെ സ്ഥാപകനായ പ്രൊഫ. പി. സി. വർഗീസ്, നിരാലംബരുടെ വസതിയായ കോട്ടയത്തെ ശാന്തിഭവനത്തിന്റെ പ്രധാനനടത്തിപ്പുകാരനായ തയ്യിൽ കണ്ടത്തിൽ കെ. സി. ഈപ്പൻ, വൈ.എം.സി.എ.യുടെ ദേശീയ അദ്ധ്യക്ഷനായിരുന്ന കെ. ജോൺ ചെറിയാൻ, ഓൺലൈൻ മാധ്യമങ്ങൾ വഴി സുവിശേഷ പ്രചാരണത്തിനു

നേതൃത്വം നൽകുന്ന സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് സൊസൈറ്റി സീനിയർ അഡ്വൈസർ ജോസ് കുര്യൻ പുളിയേരിൽ, ബാംഗ്ലൂർ യു.ടി.സി.യുടെ വികസന ഡയറക്ടറായിരുന്ന സണ്ണി കുലത്താക്കൽ, മലങ്കര ഓർത്തഡോക്സ് ടി. വി.യുടെ സ്ഥാപകനായ ജോയിസ് തോട്ടയ്ക്കാട്, സഭാ ചരിത്രഗവേഷകനായ വർഗീസ് ജോൺ തോട്ടപ്പുഴ എന്നിങ്ങനെ എത്രയോ അത്മായരെപ്പറ്റി പറയാൻ ഏറെയുണ്ട്. വിവിധരംഗത്ത് പ്രവർത്തിക്കുന്ന അത്മായ പ്രമുഖരുടെ സമഗ്രമായ ചരിത്രവും ജീവിതവും സമാഹരിക്കുവാനുള്ള പദ്ധതി ആവിഷ്കരിക്കുവാൻ കഴിയണം.

മലങ്കര സഭയിൽ വളർന്ന സ്ത്രീ നേതൃത്വത്തെക്കുറിച്ച് വേണ്ട വിധത്തിലുള്ള പഠനങ്ങൾ സഭയിൽ ഉണ്ടായിട്ടില്ല. പീത്തമ്മത്തങ്കി, ഇലഞ്ഞിക്കൽ പാപ്പിയമ്മ, മിസിസ്സ് അന്ന ജോൺ, മിസിസ്സ് മറിയം ഈപ്പൻ തുടങ്ങി ഡബ്ല്യു. സി.സി.യുടെ പ്രസിഡന്റായ ഡോ. സാറാ ചാക്കോ വരെയുള്ളവർ ഇരുപതാം നൂറ്റാണ്ടിലെ പ്രമുഖ സ്ത്രീ നേതൃത്വമാണ്. മർത്തമറിയം സമാജത്തിന്റെ നേതൃത്വത്തിൽ എത്തിയ ആലീസ് മാണി, അക്കാമ്മ പോൾ, പ്രൊഫ. മേരി മാത്യു, അന്തർദേശീയ എക്യുമെനിക്കൽ രംഗത്ത് പ്രവർത്തിക്കുന്ന സൂസൻ ജേക്കബ്, എലിസബേത്ത് ജോയി, ആൾ ഇന്ത്യ വിമൻസ് പ്രസിഡന്റ് ഡോ. സാറാമ്മ വർഗീസ്, കേരളാ കൗൺസിൽ ഓഫ് ചർച്ചസ് വൈസ് പ്രസിഡന്റ് ഡോ. ജെയ്സി കരിങ്ങാട്ടിൽ, നാഗപ്പൂർ സെമിനാരിയിലെ പ്രൊഫ. മേഴ്സി ജോൺ തുടങ്ങി എത്രയോ വനിതകളാണ് നേതൃത്വരംഗത്തുള്ളത്. മലങ്കര സഭയിലെ വിവിധ കോൺവെന്റുകളിലായി നൂറിലധികം സിസ്റ്റേഴ്സ് കാരുണ്യ രംഗത്തും വിദ്യാഭ്യാസ രംഗത്തും സേവനം അനുഷ്ഠിക്കുന്നു. സ്ത്രീ നേതൃത്വത്തെക്കുറിച്ച് സമഗ്രമായ പഠനം അനിവാര്യമാണ്.

മലങ്കര സഭയിൽ സാമൂഹ്യ, രാഷ്ട്രീയ, സാഹിത്യ രംഗത്ത് പ്രവർത്തിച്ച സ്ത്രീ-പുരുഷന്മാരെക്കുറിച്ചുള്ള പഠനങ്ങളും ഉണ്ടായെങ്കിൽ മാത്രമെ സഭയിലെ അത്മായ നേതൃത്വത്തിന്റെ ശേഷി തിരിച്ചറിയുവാൻ കഴിയു.

■

# 29

# പഴയസെമിനാരിയും പുരാവസ്തു ഗവേഷണവും: സാധ്യതകൾ

ഫാ. സിജു വർഗീസ് കോശി

പുരാതനകാല അവശേഷങ്ങളുടെയും, പുരാശൂന്യശിഷ്ടങ്ങളുടെയും, പദാർത്ഥപരമായ ശേഷിപ്പുകളുടെയും ഖനനം, കാലഗണന, അപഗ്രഥനം, സംരക്ഷണം തുടങ്ങിയവയെക്കുറിച്ചുള്ള ശാസ്ത്രീയമായ പഠന, പര്യവേക്ഷണങ്ങൾക്കാണ് പുരാവസ്തു ഗവേഷണം എന്നു പറയുന്നത്. അതിവേഗം വളർന്നുകൊണ്ടിരിക്കുന്ന ഒരു ശാസ്ത്രശാഖയാണിത്. ഖനനം ഒരു ധനവ്യയം എന്നതിനപ്പുറത്തേക്ക് സംസ്കൃതിയുടെ വേര് തേടിപ്പോകൽ ആണെന്നുള്ള ചിന്ത നമ്മുടെ ഗവേഷകർക്ക് ബോധ്യപ്പെടേണ്ടതുണ്ട്. അന്ധമായിട്ടല്ലെങ്കിലും ഇക്കാര്യത്തിൽ പാശ്ചാത്യരെ അനുകരിക്കുന്നതിൽ തെറ്റില്ല എന്ന അഭിപ്രായമാണ് എനിക്കുള്ളത്.

മർത്തോമാ നസ്രാണികളുടെ പുരാതനത്വം അതിന്റെ വേര് അന്വേഷിച്ച് പോകുന്നവർക്ക് കാലാകാലങ്ങളിൽ ബോധ്യപ്പെട്ടിട്ടുള്ളതാണ്. മാർത്തോമാ ശ്ലീഹായുടെ ആഗമനവും പ്രേഷിതവൃത്തിയും രക്തസാക്ഷിത്വവും എല്ലാം ഒരു ഇതിഹാസമായിത്തന്നെ നിലനിൽക്കുന്നു. ഈ പാരമ്പര്യത്തിന്റെ അപനിർമ്മാണം ദുഷ്ടലാക്കോടുകൂടി നടത്തുവാൻ പലരും ശ്രമിക്കുന്നുണ്ട്. അതിനാൽ തന്നെ പുരാവസ്തു ഗവേഷണം ഈ കാലഘട്ടത്തിലും മലങ്കരസഭയെ സംബന്ധിച്ച് വിലപ്പെട്ടതാണ്.

സാംസ്ക്കാരിക സംശ്ലേഷണം സംഭവിച്ച ഒരു സമൂഹമാണ് സുറിയാനി ക്രിസ്ത്യാനിയുടേത്. ബഹുസ്വരതയുടെ ഈ നാട്ടിൽ അനിവാര്യമായ ഒരു കാര്യമായിത്തന്നെ ഇതിനെ കണക്കാക്കാം.

മലങ്കര സഭാചരിത്രത്തിന്റെ ഗതി നിർണ്ണയിച്ച, നിർണ്ണയിച്ച് കൊണ്ടിരിക്കുന്ന പഴയസെമിനാരിയും ഇതിൽ ഒരു പങ്ക് വഹിച്ചിട്ടുണ്ട്.

പുരാവസ്തു ഗവേഷണം എന്നാൽ എന്തെങ്കിലും കുഴിച്ചെടുക്കുന്നുവെന്ന പരിമിതമായ ഒരു അർത്ഥത്തിൽ അല്ല ഇവിടെ ചർച്ച ചെയ്യപ്പെടുന്നത്. അതിനുമപ്പുറം അമൂല്യവും അദൃശ്യവുമായ നിധി തേടിയുള്ള യാത്രയാണ്. അത് ഭൂമിക്കടിയിൽനിന്നും മാത്രമാണ് എന്ന ധാരണയും ശാഠ്യവും അരുത്. ഉദാഹരണമായി ഗുഹകളിൽ നിന്നും ലഭിക്കുന്ന ലിഖിതനിക്ഷേപങ്ങൾ, ചുരുളുകൾ, ഉല്ലിഖിതങ്ങൾ, ഉൽഖനനത്തിൽ നിന്നും ലഭിക്കുന്ന മൺപാത്രങ്ങൾ, കെട്ടിട അവശിഷ്ടങ്ങൾ, നാണയങ്ങൾ, മുദ്രകൾ, ആയുധങ്ങൾ, സ്തംഭങ്ങൾ, മറ്റുള്ളവ. ഉപരിതലത്തിൽ തന്നെ ദൃശ്യമാവുന്ന കൊട്ടാരങ്ങൾ, സംഭരണശാലകൾ, ദേവാലയങ്ങൾ, ശവകുടീരങ്ങൾ, എന്നിവയുടെ ജീർണ്ണ അവശിഷ്ടങ്ങൾ അതിനും പുറമെ താളിയോലകൾ, പാർച്ചമെന്റ്, പാപ്പിറസ് എന്നിവയിൽ ഉള്ളടക്കം ചെയ്യപ്പെട്ടിട്ടുള്ള അറിവുകൾ അക്ഷരങ്ങളുടെയും ലിപികളുടെയും പൂർവ്വമാതൃകകൾ പിന്നെ ശിലാലിഖിതങ്ങളും.

പഴയസെമിനാരിയെ സംബന്ധിച്ചിടത്തോളം ചരിത്രപ്രാധാന്യം ഏറെയാണ്. പഴമയുടെ ജീവിച്ചിരിക്കുന്ന തെളിവാണ് പഴയ സെമിനാരി എന്നറിയപ്പെടുന്ന പഠിത്തവീട്. ഒട്ടനവധി സംഭവ വികാസങ്ങൾ ഈ കാലയളവുകൾക്കുള്ളിൽ അരങ്ങേറിയ ഒരു ചരിത്ര മുത്തശ്ശിയാണ് പഴയ സെമിനാരി. മലയാളക്കരയുടെ ചരിത്രത്തെ വ്യാഖ്യാനിക്കുന്ന പുസ്തകങ്ങൾ ധാരാളം ഉണ്ടല്ലോ. എഴുത്തച്ഛന്റെ കേരളോല്പത്തി മുതൽ വിദേശികൾ പല നൂറ്റാണ്ടുകളിലായി കണ്ടിട്ടുള്ള മലബാറും അതിന്റെ തീരവും ഒക്കെ നന്നായി അനാവരണം ചെയ്തിട്ടുള്ള പുസ്തകങ്ങൾ ധാരാളം ഉണ്ട്. അതിൽ ഒരു പിടി ഗ്രന്ഥങ്ങളും, വിലമതിക്കുന്ന രേഖകളും ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ആർക്കൈവ്സിൽ ഭംഗിയായി സംരക്ഷിച്ചു പോരുന്നു. നഷ്ടപ്പെട്ടുപോകുമായിരുന്ന പൂർവ്വ മാതൃകകളെ (proto type) സൂക്ഷിക്കുന്നതിൽ പഠിത്തവീട് എന്നും മികവ് കാട്ടിയിട്ടുണ്ട്.

കൈയ്യെഴുത്ത് പ്രതികളും പുരാതന രേഖകളും ഒക്കെ സംരക്ഷിക്കുന്നതിന് നമ്മുടെ സർക്കാർ പല പദ്ധതികളും ആവിഷ്കരിച്ച് നടപ്പാക്കുന്നുണ്ട്. പഴയസെമിനാരി അത്തരത്തിൽ ഒരു പൈതൃകസ്ഥാപനം എന്ന രീതിയിൽ മാനിക്കപ്പെടേണ്ടതുണ്ട്.

ഗ്രന്ഥപുരയുടെ സചിത്രമായ വിവരണം വിസ്താരഭയത്താലും രചനാബാഹുല്യത്താലും ഇവിടെ പ്രതിപാദിക്കുന്നില്ല.

സമീപകാല പര്യവേക്ഷണങ്ങൾ ഓരോന്നും കേരളത്തെ സംബന്ധിച്ച് ആശയ്ക്ക് വക നൽകുന്നതാണ്. മൺമറഞ്ഞ് കിടക്കുന്ന പരിശിഷ്ടങ്ങളെ വെളിച്ചത്തേക്ക് കൊണ്ടുവരുവാൻ അത് സഹായകമാകും. കേരളത്തിലുടനീളം നടന്നിട്ടുള്ള പര്യവേക്ഷണങ്ങളുടെ ഒരു പട്ടിക ചുവടെ ചേർക്കുന്നു.

1. കൊടുങ്ങല്ലൂർ:- 1969-70 2. ചേരമാൻ പറമ്പ്:- 1972-73 3. പഴയന്നൂർ:- 1974-7, 4. മച്ചാട്:- 1974-75, 5. തെന്മല:- 1983-84, 1985-86, 6. ഫോർട്ട് കൊച്ചി:- 1986-87, 7. പട്ടണം:- 2007-2011

ഈ പട്ടികയിൽ ഒന്ന് കണ്ണോടിച്ചാൽ ഒരു കാര്യം വ്യക്തമാകും. ഖനനം നടന്നിട്ടുള്ള ഈ സ്ഥലങ്ങളിലെല്ലാം ജൂത-ക്രൈസ്തവ സാന്നിധ്യം വളരെ പ്രകടമാണ്. കടൽ മാർഗ്ഗമുള്ള വ്യാപാരം വഴിയായി ഗ്രീസ്, റോം, പേർഷ്യ തുടങ്ങിയ രാജ്യങ്ങളുമായി വാണിജ്യ ബന്ധങ്ങൾ ശക്തമായിരുന്നു. ഈ അടുത്തകാലത്ത് നടന്ന പട്ടണം പര്യവേക്ഷണം എടുത്ത് പറയേണ്ടതാണ്. പട്ടണം എന്ന ഗ്രാമം വടക്കൻ പറവൂരിൽ നിന്ന് രണ്ട് കിലോമീറ്റർ വടക്കും, കൊടുങ്ങല്ലൂരിൽ നിന്ന് ഒൻപത് കിലോമീറ്റർ തെക്കും കൊച്ചിയിൽ നിന്ന് ഇരുപത്തിയഞ്ച് കിലോമീറ്റർ വടക്കുമായി പെരിയാറിന്റെ നദീമുഖതുരുത്തായി സ്ഥിതി ചെയ്യുന്നു. 2007-ൽ കെ.സി.എച്ച്.ആർ തുടങ്ങിവച്ചതാണ് ഈ സംരംഭം. 45 ഹെക്ടർ ഭൂപ്രദേശത്താണ് പര്യവേക്ഷണത്തിനുള്ള സ്ഥാന നിർണ്ണയം നടന്നത്. സമീപമുള്ള കോട്ടപ്പുറം എന്ന സ്ഥലവും മുസ്സീരിസ് പൈതൃക പ്രോജക്ടിന്റെ ഭാഗമായി സ്ഥിരപ്പെടുത്തിയിട്ടുള്ളതാണ്. എകദേശം 1000-ബി.സി മുതൽ തദ്ദേശീയ ജനസമൂഹം പെരിയാറിന്റെ തീരത്ത് അധിവസിച്ചിരുന്നു എന്നും വളരെ സജീവമായി എ.ഡി 10-ാം നൂറ്റാണ്ട് വരെ അവിടെ നിലനിന്നിരുന്നു എന്നും ഖനനാനന്തര റിപ്പോർട്ടിൽ പറയുന്നു. ഭൂരിപക്ഷ പുരാതത്വജ്ഞന്മാരും പട്ടണം എന്ന ഈ സ്ഥലത്തെ പുരാതന മുസ്സീരിസ് ആയിത്തന്നെ വിലയിരുത്തുന്നു.

## സാധ്യതകൾ

മധ്യ-പൂർവ്വ നാടുകളിൽ ഉള്ളതുപോലെ തന്നെ കേരളവും പുരാശിഷ്ടങ്ങളുടെ കലവറയാണ്. കേട്ട് പഴകിയ ചരിത്രങ്ങൾ പലതും ശരിയാണോയെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു.

ഗവേഷണാനന്തരം പലതും അപ്രസക്തമായേക്കാം. പലതും വ്യാജമാണെന്നും സമ്മതിക്കേണ്ടിയും വന്നേക്കാം. കല്പിതകഥകൾക്ക് വിരുദ്ധമായി വരുമ്പോൾ ഇത്തരം ശാസ്ത്രീയ ഇടപെടലുകളെ നിശിതമായി വിമർശിച്ചെന്നും വരാം. ധൈഷണിക ചിന്തയെ ഉത്തേജിപ്പിക്കുന്ന ശാസ്ത്രീയ ഇടപെടലുകളെ പ്രോത്സാഹിപ്പിക്കുന്നതിൽ യാതൊരുതെറ്റും ഇല്ല.

പഴമയുടെ ഉൽക്കർഷം ഉള്ളവർ പൈതൃകം മനസ്സിലാക്കാൻ ശ്രമിക്കും. നിരങ്കുശമായ സഹജവാസനയാണത്. വിഭാഗീയത ഒരു പരിധിവരെ തളർത്തിയെന്ന വസ്തുത നിലനിൽക്കുമ്പോഴും സുറിയാനി ക്രിസ്ത്യാനികൾ ചരിത്രബോധമുള്ളവരാണ്. പുരാവസ്തു ഗവേഷണം അനന്തസാധ്യതകൾ ഉള്ള മേഖലയാണ്. നമ്മുടെ സെമിനാരിക്ക് ഈ മേഖലയിൽ ഒരുപാട് സംഭാവനകൾ ചെയ്യുവാൻ ശേഷിയുണ്ട്. നല്ല ഒരു ആർക്കൈവ്സും, മ്യൂസിയവും ഡിജിറ്റൽ ലൈബ്രറിയും നമ്മൾ ഭംഗിയായി നടത്തിപ്പോരുന്നു. അതിന്റെ ഒരു വിസ്തൃത സ്വരൂപം എന്ന രീതിയിൽ ശാസ്ത്രീയ വശങ്ങൾ ഉപയോഗിച്ച് കൊണ്ടുള്ള പരീക്ഷണ പര്യവേക്ഷണങ്ങൾ ഉൾപ്പെടുത്തി പുതിയ ഉദ്യമത്തിലേക്ക് പ്രവേശിക്കാം.

1. പുരാവസ്തു ഗവേഷണത്തിൽ ഗവൺമെന്റുമായി ചേർന്ന് ഒരു സംയുക്ത സംരംഭം ആരംഭിക്കാവുന്നതാണ്.
2. മുസ്സീരിസ് തുടർ പഠനങ്ങളിൽ സെമിനാരിയുടെ ഭാഗധേയം ഉറപ്പിക്കണം
3. സ്ഥാനനിർണ്ണയത്തിൽ സഭാചരിത്രകാരന്മാരുടെ സഹായം ഗവൺമെന്റ് അതോറിറ്റിക്ക് തേടാവുന്നതാണ്.
4. ഖനനാനന്തരം സംരക്ഷണ നടത്തിപ്പ് സെമിനാരിയെ ഏൽപിക്കാവുന്നതാണ്.
5. ഓർത്തഡോക്സ് സെമിനാരിയിൽ പുരാവസ്തു ഗവേഷണം സംബന്ധിച്ച് അനുബന്ധ ക്ലാസ്സുകൾ സംഘടിപ്പിക്കുന്നത് നന്നായിരിക്കും. അല്പംകൂടി ഉയർന്നതലത്തിൽ ചിന്തിച്ചാൽ സെമിനാരിയുടെ നേതൃത്വത്തിൽ ഒരു ഡിപ്ലോമ കോഴ്സോ അല്ലെങ്കിൽ ഏതാനും സമ്പർക്ക ക്ലാസുകൾ ഉൾപ്പെടുത്തി ഒരു സർട്ടിഫിക്കറ്റ് കോഴ്സോ രൂപപ്പെടുത്താം. വൈദീകരെ കൂടാതെ അല്മായക്കാർക്കും ഈ അവസരം പ്രയോജനപ്പെടുത്താവുന്നതാണ്. വിദഗ്ധരുടെ സേവനം ഈ കാര്യത്തിൽ ഉറപ്പുവരുത്തുകയും വേണം.

## താല്കാലിക പഠനക്രമം

Code

ARC 1 -പുരാവസ്തു ഗവേഷണം: പ്രകൃതം, വ്യാപ്തി, ലക്ഷ്യം

ARC 2 -ചരിത്രാതീത കാലഘട്ട പഠനം

ARC 3 -ചരിത്രകാലം (പൊതുവായത്) -ചരിത്രകാലം (പ്രത്യേകമായത്) -മധ്യവെള്ളോടുയുഗം -ഇരുമ്പുയുഗം -യവനകാലഘട്ടം:- ക്രിസ്തുമത സ്വാധീനം യവന തത്വചിന്തയിൽ -റോമൻകാല ഘട്ടം:- ക്രിസ്തുമത വളർച്ച

ARC 4 - ഇന്ത്യയുടെ കലയും വാസ്തുവിദ്യയും

ARC 5 -പുരാതന ഇന്ത്യൻ ചിത്രകലയും ഓർത്തഡോക്സ് ഐക്കണോഗ്രാഫിയും

ARC 6 -ഉല്ലേഖനശിലാപഠനങ്ങൾ, താമ്രശാസനങ്ങൾ (ജൂത ചെപ്പേട്, തരീശ്ശാപ്പള്ളി ചെപ്പേട്)

ARC 7 -റിസേർച്ച് മെതഡോളജി

ARC 8 -പ്രബന്ധവും വാചാപരീക്ഷയും, പഠന യാത്രകൾ

6. അന്തർ വൈജ്ഞാനിക പഠനരീതി വികസിപ്പിക്കണം. വിജ്ഞാനശാഖ എന്ന നിലയിൽ പുരാവസ്തു ഗവേഷണം വളരുന്നതിന് ഇത് സഹായകരമാകും. ഇത് കേവലം താരതമ്യപഠനത്തിൽ മാത്രം ഒതുങ്ങിനിൽക്കാതെ ജ്ഞാന ശാഖകളുടെ സമ്പൂർണ്ണ സഹകരണം ഉറപ്പിക്കുന്നതും ആകണം.

പുരാതന വാണിജ്യകേന്ദ്രങ്ങൾ എല്ലാം തന്നെ ക്രൈസ്തവ സാന്നിധ്യം ഉള്ള പ്രദേശങ്ങളോ ശക്തമായ ക്രൈസ്തവ കേന്ദ്രങ്ങളോ തന്നെയാണ്. കടൽമാർഗ്ഗം നടന്നിട്ടുള്ള വ്യാപാരങ്ങളും അതിന് വേദിയായ തുറമുഖങ്ങളും ക്രൈസ്തവർ അധിവസിച്ചിരുന്ന ഇടംകൂടിയാണ് എന്നത് പ്രസാതാവ്യ മാണ്.(ഉദാ: കൊടുങ്ങല്ലൂർ, കുരക്കേണിക്കൊല്ലം, നിരണം). അതുകൊണ്ടുതന്നെ ഇത്തരം വ്യാപാരകേന്ദ്രങ്ങളെ നിയന്ത്രിച്ചി രുന്ന ഒരു പ്രധാനഘടകം ക്രൈസ്തവർ തന്നെയാണ്. വ്യാപാര കുത്തക വൈശ്യന്മാരുടെ അവകാശമായി കണക്കാക്കിയിരുന്ന ഒരു കാലം ഉണ്ടായിരുന്നു. സന്നിഗ്ദഘട്ടങ്ങളിൽ രാജാവിനെപ്പോലും സാമ്പത്തികമായി സഹായിച്ചിട്ടുള്ളത് സുറിയാനിക്രിസ്ത്യാനി കളാണ്. യുദ്ധത്തിന് വേണ്ട പണംപോലും സമാഹരിച്ച് നൽകാൻ

അവരുടെ സ്വാധീനം കൊണ്ട് സാധിച്ചിട്ടുണ്ട്. ഇത്തരം നടപടികൾ ഈ സമുദായത്തിന്റെ സാമൂഹിക, സാമുദായിക നില കൂടുതൽ ഭദ്രമാക്കാൻ മുഖാന്തിരമായി.

പുരാവസ്തുക്കളുടെ അധികൃത സംരക്ഷണം ഗവൺമെന്റിൽ തന്നെ നിക്ഷിപ്തമാണ്. എന്നിരുന്നാൽ തന്നെയും പരിശോധനാ വസ്തുവിന്റെ സമഗ്രതയെ ബഹുമാനിക്കുന്ന പുരാതത്ത്വജ്ഞന്മാർ മറ്റ് സഹായകഘടകങ്ങളുടെയും ലഭ്യത ആരായും. (മനുഷ്യവിഭവം, പ്രകൃതി വിഭവങ്ങൾ, സാങ്കേതിക വിദ്യ, സാധന സമ്പത്തുകൾ, പണ്ഡിതമതം).

അത്തരം സഹായക ഘടകങ്ങളിൽ പഴയസെമിനാരിയുടെ സേവനത്തേയും ഉൾപ്പെടുത്താവുന്നതാണ്. ഖനന പശ്ചാത്തല അന്വേഷണം, പരിപാലന ചികിത്സ, സംഭരണ പരിസ്ഥിതിയുടെ ക്രമീകരണം അടക്കം മിക്ക കാര്യങ്ങളിലും സെമിനാരിക്ക് സഹകരിക്കാവുന്ന മേഖലകളാണ്. എന്നാലും മുതൽ മുടക്കിൽ പങ്കാളിത്തം വഹിക്കുന്നതിനോ, സ്വന്തമായി പര്യവേക്ഷണങ്ങളിൽ ഏർപ്പെടുന്നതിനോ പരിമിതികൾ ഉണ്ട്. ഒരു രക്ഷക ഘടകമായി നിന്നുകൊണ്ട് ഇത്തരം പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുവാൻ പഴയ സെമിനാരിക്ക് സാധിക്കട്ടെ! പൈതൃകസമ്പത്ത് കണ്ടെത്തുന്നതിനുള്ള പാഥേയമാകട്ടെ ഈ ഉദ്യമങ്ങൾ.

■

30

# കേരളത്തിലെ വൈദിക സെമിനാരികൾ

പ്രൊഫ. വിപിൻ കെ. വറുഗീസ്

പരിശുദ്ധ മാർത്തോമാ ശ്ലീഹായുടെ പ്രേഷിതഫലമായി രൂപം കൊണ്ട കേരളത്തിലെ സഭ ഒന്നര സഹസ്രാബ്ദം പിന്നിടുന്നത് വരെയും വ്യവസ്ഥാപിതമായ ഒരു വൈദിക അഭ്യസന കേന്ദ്രത്തെക്കുറിച്ച് ചിന്തിച്ചിരുന്നില്ല. മല്പാൻ ഭവനങ്ങൾ കേന്ദ്രീകരിച്ച് അഭ്യസനം നടത്തുന്ന ഒരു സമ്പ്രദായമാണ് മലങ്കര സഭ പിൻതുടർന്നു വന്നിരുന്നത്.

മലങ്കര നസ്രാണികളെ തങ്ങളുടെ അധീനതയിലാക്കുക എന്ന ലക്ഷ്യത്തോടെ പോർട്ടുഗീസുകാരായ കത്തോലിക്കാ സന്യാസ സമൂഹങ്ങളാണ് കേരളത്തിൽ വൈദിക സെമിനാരി എന്ന ആശയം ആദ്യമായി അവതരിപ്പിച്ചത്. ഗോവ ബിഷപ്പായിരുന്ന ജോൺ ഡി. ആൽബുക്കർക്ക് ഫ്രാൻസിസ്കൻ സന്യാസിയായ വിൻസെന്റ് ഡി ലാഗോസിനെ ഒരു വൈദികാഭ്യസന കേന്ദ്രം സ്ഥാപിക്കുവാനുള്ള നിർദ്ദേശം നൽകി കേരളത്തിലേക്ക് അയച്ചു. കൊടുങ്ങല്ലൂരിൽ ലാഗോസ് 1541-ൽ ഒരു ലത്തീൻ സെമിനാരി സ്ഥാപിച്ചു. ലത്തീൻ ആരാധനാ ക്രമങ്ങൾ മാത്രമാണ് ഇവിടെ പരിശീലിപ്പിച്ചിരുന്നത്. അതുകൊണ്ട് തന്നെ ഇവിടെ നിന്നും പരിശീലനം പൂർത്തിയാക്കിയവർക്ക് മാർത്തോമാ ക്രിസ്ത്യാനികളുടെ ഇടയിൽ സ്വീകാര്യത ലഭിച്ചിരുന്നില്ല.

തുടർന്ന് 1581-ൽ വൈപ്പിക്കോട്ടയിൽ ഈശോസഭാ സന്യാസി സമൂഹം (ജസ്യൂട്ട്) ഒരു സെമിനാരി സ്ഥാപിച്ചു. ഈ സെമിനാരിയുടെ റെക്ടറായിരുന്ന ഫാ. ഫ്രാൻസിസ് റോസ് ഇവിടെ സുറിയാനി പഠിപ്പിച്ചിരുന്നു. ഡച്ചുകാർ വൈപ്പിക്കോട്ട കീഴടക്കി

പോർട്ടുഗീസുകാരെ അവിടെ നിന്നും പുറത്താക്കിയതോടെ 1662 -ൽ ആ സെമിനാരി അമ്പഴക്കാട്ടേക്ക് മാറ്റി സ്ഥാപിച്ചു. ഈശോ സഭയുടെ പ്രതാപം ക്ഷയിച്ചതോടെ 1773-ൽ ഈ സെമിനാരി അടച്ചു പൂട്ടപ്പെട്ടു.

മൂന്നാമത്തെ കത്തോലിക്കാ സെമിനാരി ഡൊമിനിക്കൻ സന്യാസ സമൂഹാംഗമായിരുന്ന ഫാ. ഫ്രാൻസിസ്കോ ഡൊനാറ്റി 1624-ൽ കടുത്തുരുത്തിയിൽ സ്ഥാപിച്ചു. 1682-ൽ വരാപ്പുഴയിൽ കർമ്മലീത്താ സന്യാസി ഫാ. പീറ്റർ പോൾ ഒരു സെമിനാരി സ്ഥാപിച്ചു. 1766-ൽ വരാപ്പുഴയിൽ ലത്തീൻ കത്തോലിക്കർക്കു വേണ്ടിയും ആലങ്ങാട്ട് സുറിയാനി കത്തോലിക്കർക്ക് വേണ്ടിയും സെമിനാരികൾ സ്ഥാപിക്കപ്പെട്ടു.

1815-ൽ മലങ്കര ഓർത്തഡോക്സ് സഭ കോട്ടയത്ത് ഒരു സെമിനാരി സ്ഥാപിച്ചു. 1854-ൽ സുറിയാനി കത്തോലിക്കാ സഭ മല്പാൻ ഭവനങ്ങളിലെ വൈദികാഭ്യസനം നിർത്തലാക്കി. മാന്നാനം, പള്ളിപ്പുറം, പുളിങ്കുന്ന്, വാഴക്കുളം, എൽത്തുരുത്ത് എന്നിവിടങ്ങളിലായി അഞ്ച് സെമിനാരികൾ സ്ഥാപിച്ചു. 1866-ൽ പുത്തൻപള്ളിയിൽ ഒരു സെമിനാരി സ്ഥാപിച്ചു. മറ്റു സെമിനാരികൾ 1888-ൽ പുത്തൻപള്ളി സെമിനാരിയോട് സംയോജിപ്പിച്ചു.

## ആധുനിക സെമിനാരികൾ

കേരളത്തിൽ ഇപ്പോഴുള്ള സെമിനാരികളെ രണ്ടുവിഭാഗങ്ങളായി വർഗീകരിക്കാം. സെറാംപൂർ സർവ്വകലാശാലയുടെ കീഴിലുള്ള ചില സെമിനാരികളും കത്തോലിക്കാ സഭയുടെ കീഴിലുള്ള ചില സെമിനാരികളും.

## സെറാംപൂർ സർവ്വകലാശാലയ്ക്ക് കീഴിലുള്ള സെമിനാരികൾ

1818-ൽ സ്ഥാപിതമായ സെറാംപൂർ കോളജ് പിന്നീട് സർവ്വകലാശാലയായി വളർന്നു. കത്തോലിക്കാ ഇതര സെമിനാരികൾക്ക് അംഗീകാരം നൽകുന്ന ഇൻഡ്യയിലെ ഏക സർവ്വകലാശാലയാണ് സെറാംപൂർ സർവ്വകലാശാല. സെറാംപൂർ സർവ്വകലാശാലയ്ക്ക് കീഴിൽ കേരളത്തിൽ പത്ത് വൈദിക സെമിനാരികൾ ഉണ്ട്. എപ്പിസ്കോപ്പൽ സഭകളുടെ ആറ് സെമിനാരികളും നവീകരണ സഭകളുടെ നാല് സെമിനാരികളും ഉണ്ട്.

**1. ഓർത്തഡോക്സ് വൈദിക സെമിനാരി, കോട്ടയം:** 1815-ൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ കോട്ടയത്ത് ഒരു സെമിനാരി സ്ഥാപിച്ചു. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് ഈ സെമിനാരി

വൈദികാഭ്യസനം നൽകുന്നു. 1964-ൽ സെമിനാരി സെറാംപൂർ സർവ്വകലാശാലയിൽ അഫിലിയേറ്റ് ചെയ്തു. സോഫിയ സെന്റർ, ദിവ്യബോധനം, ശ്രുതി, പ്രത്യാശ തുടങ്ങിയവ സെമിനാരിയുടെ അനുബന്ധ സ്ഥാപനങ്ങളാണ്. സെറാംപൂർ സർവ്വകലാശാലയുടെ അംഗീകാരമുള്ള ബി. ഡി. (ബാച്ചിലർ ഓഫ് ഡിവിനിറ്റി), ഡി.ഡബ്ല്യു.എം. (ഡിപ്ലോമാ ഇൻ വർഷിപ്പ് ആന്റ് മ്യൂസിക്) എന്നീ കോഴ്സുകൾ നടത്തുന്നു.

**2. മാർത്തോമാ തിയോളജിക്കൽ സെമിനാരി, കോട്ടയം** : 1926-ൽ കോട്ടയത്ത്, തീത്തൂസ് ദ്വിതിയൻ മാർത്തോമാ മെത്രാപ്പോലീത്തായുടെ മെത്രാഭിഷേക രജത ജൂബിലി സ്മാരകമായി സെമിനാരി സ്ഥാപിച്ചു. സെറാംപൂർ സർവ്വകലാശാലയുടെ അംഗീകാരമുള്ള ബി. ഡി. കോഴ്സ് നടത്തുന്നു. മാർത്തോമാ സഭയുടെ സ്ഥാപനമാണിത്.

**3. കേരള യുണൈറ്റഡ് തിയോളജിക്കൽ സെമിനാരി, തിരുവനന്തപുരം**: 1943-ൽ തിരുവനന്തപുരത്തിനടുത്ത് കണ്ണൻമൂലയിൽ സ്ഥാപിക്കപ്പെട്ടു. ദക്ഷിണേന്ത്യ സഭയുടേതാണ് (CSI) ഈ സെമിനാരി. ബി.ടി.എച്ച്, ബി. ഡി. ബിരുദങ്ങൾ നൽകുന്നു.

**4. മാർത്തോമാ എപ്പിസ്കോപ്പൽ ജൂബിലി ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇവാഞ്ചലിസം, തിരുവല്ല**: 1965-ൽ തിരുവല്ലായ്ക്കടുത്ത് കൊമ്പാടിയിൽ സ്ഥാപിതമായി. ബി. റ്റി. എച്ച്. (ബാച്ചിലർ ഓഫ് തിയോളജി) ബിരുദം നൽകുന്നു. മാർത്തോമാ സഭയുടെ സ്ഥാപനമാണിത്.

**5. ഫെഡറേറ്റഡ് ഫാക്കൽറ്റി ഫോർ റിസർച്ച് ഇൻ റിലിജിയൻ ആന്റ് കൾച്ചർ (FFRRC), കോട്ടയം** : കോട്ടയം ഓർത്തഡോക്സ് സെമിനാരി, കോട്ടയം മാർത്തോമാ സെമിനാരി, കണ്ണമ്മൂല കേരളാ യുണൈറ്റഡ് തിയോളജിക്കൽ സെമിനാരി എന്നിവ ചേർന്ന് ബിരുദാനന്തര, ഗവേഷണ ബിരുദങ്ങൾ നൽകുന്നതിനായി 1980-ൽ രൂപീകരിച്ചതാണിത്. വടവാതൂർ കത്തോലിക്കാ സെമിനാരിയുടെ സഹകരണവും ഈ സ്ഥാപനത്തിനുണ്ട്. കോട്ടയം മാർത്തോമാ സെമിനാരിയിൽ ആണ് ഓഫീസ്. ഡി.റ്റി.എച്ച്. (ഡോക്ടർ ഓഫ് തിയോളജി), എം.റ്റി.എച്ച് (മാസ്റ്റർ ഓഫ് തിയോളജി) ബിരുദങ്ങൾ നൽകുന്നു.

**6. മലങ്കര സിറിയൻ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി വെട്ടിക്കൽ, എറണാകുളം** : 1985-ൽ മുളന്തുരുത്തിക്കടുത്ത് വെട്ടിക്കൽ ഉദയഗിരിയിൽ സ്ഥാപിതമായി. ബി. ഡി. ബിരുദം നൽകുന്നു. യാക്കോബായ സഭയുടേതാണ് ഈ സ്ഥാപനം.

**7. ഫെയ്ത്ത് തിയോളജിക്കൽ സെമിനാരി, അടൂർ** : 1970-ൽ സ്ഥാപിതമായി. ഡി.റ്റി.എച്ച്, എം.റ്റി.എച്ച്, ബി. ഡി., ബി. മിസ്സ് (ബാച്ചിലർ ഓഫ് മിസിയോളജി), ബി.സി.എസ്സ്. (ബാച്ചിലർ ഓഫ് ക്രിസ്റ്റ്യൻ സ്റ്റഡീസ്) ബിരുദങ്ങൾ നൽകുന്നു.

**8. കേരളാ സെമിനാരി, കൊട്ടാരക്കര** : 2000-ൽ സ്ഥാപിതമായി. ബി. ഡി. ബിരുദം നൽകുന്നു.

**9. ഗുഡ്ന്യൂസ് ഫോർ ഏഷ്യ, തിരുവല്ല** : 1993-ൽ സ്ഥാപിതമായി. സെറാംപൂർ സർവ്വകലാശാലയുടെ താല്കാലിക അംഗീകാരമുള്ള സെമിനാരിയാണ്. ബി. ഡി. ബിരുദം നൽകുന്നു.

**10. ഇൻഡ്യ ബൈബിൾ കോളജ് ആന്റ് സെമിനാരി, തിരുവല്ല**: 1969-ൽ സ്ഥാപിക്കപ്പെട്ടു. സെറാംപൂർ സർവ്വകലാശാലയുടെ താല്കാലിക അംഗീകാരമുള്ള സെമിനാരിയാണ്. ബി. ഡി. ബിരുദം നൽകുന്നു.

## കത്തോലിക്ക സഭാ സെമിനാരികൾ

കത്തോലിക്ക സഭയ്ക്ക് കീഴിലുള്ള സെമിനാരികളെ രണ്ടായി തിരിക്കാം. കത്തോലിക്ക റീത്ത് സഭകളുടെ സെമിനാരികളും സന്യാസസഭകളുടെ സെമിനാരികളും. കത്തോലിക്ക സഭയിൽ പൗരോഹിത്യത്തിലേക്കുള്ള ഒരുക്കം മൈനർ സെമിനാരികളിലാണ് നടക്കുന്നത്. പൗരോഹിത്യത്തിന്റെ ഭാഗമായുള്ള ബിരുദതലം മുതലുള്ള കോഴ്സുകൾ മേജർ സെമിനാരികളിലാണ് ക്രമീകരിച്ചിരിക്കുന്നത്. ഇവിടെ കത്തോലിക്കാ സഭയുടെ മേജർ സെമിനാരികളുടെ വിശദാംശങ്ങളാണ് പ്രതിപാദിക്കുന്നത്.

## കത്തോലിക്കാ റീത്ത് സഭ സെമിനാരികൾ

കത്തോലിക്കാ സഭയ്ക്ക് കേരളത്തിൽ 3 റീത്ത് സഭകളാണുള്ളത്. 3 സഭകൾക്കുമായി 6 സെമിനാരികൾ കേരളത്തിൽ ഉണ്ട്. പ്രധാന കത്തോലിക്കാ സഭാവിഭാഗമായ ലത്തീൻ റീത്തിന് ഒന്നും പൗരസ്ത്യ റീത്ത് വിഭാഗത്തിൽപ്പെടുന്ന സീറോ മലബാർ റീത്തിന് നാലും സീറോ മലങ്കര റീത്തിനു ഒന്നും സെമിനാരികളാണ് കേരളത്തിൽ ഉള്ളത്.

## സീറോ മലബാർ സഭാ സെമിനാരികൾ

സീറോ മലബാർ സഭയ്ക്ക് കേരളത്തിൽ നാല് സെമിനാരികളാണ് ഉള്ളത്. ഇവയിൽ മൂന്ന് എണ്ണം സഭയുടെ നേരിട്ടുള്ള നിയന്ത്രണത്തിലും ഒന്നു തൃശൂർ അതിരൂപതയുടെ നിയന്ത്രണത്തിലും ആണ്.

**1. സെന്റ് ജോസഫ് പൊന്തിഫിക്കൽ സെമിനാരി, മംഗലപ്പുഴ, ആലുവ** : വൈദിക പഠനത്തിനുള്ളവരുടെ എണ്ണം ക്രമാതീതമായി വർദ്ധിച്ചപ്പോൾ പുത്തൻപള്ളി സെമിനാരിയിൽ വൈദിക അഭ്യസനം തുടർന്നുകൊണ്ട് പോവുക പ്രയാസമായി. 1932-ൽ ആലുവയ്ക്കടുത്തുള്ള മംഗലപ്പുഴയിൽ ഒരു പുതിയ സെമിനാരി ആരംഭിച്ചു. ഇത് സെൻട്രൽ അപ്പോസ്തോലിക് സെമിനാരി എന്നറിയപ്പെട്ടു. തിയോളജി, ഫിലോസഫി വിഭാഗങ്ങൾ ഇവിടേക്ക് മാറ്റി. 1933-ൽ ഔദ്യോഗികമായി ഉദ്ഘാടനം ചെയ്യപ്പെട്ടു. മംഗലപ്പുഴ സെമിനാരിയിൽ സ്ഥലപരിമിതി അനുഭവപ്പെട്ടപ്പോൾ ആലുവ കാർമ്മൽഗിരിയിൽ ഫിലോസഫിക്കൽ സെമിനാരി 1955-ൽ ആരംഭിച്ചു. 1964-ൽ മംഗലപ്പുഴ സെമിനാരിക്ക് പൊന്തിഫിക്കൽ പദവി ലഭിച്ചു. 1972-ൽ സെമിനാരിയുടെ പേര് പൊന്തിഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് തിയോളജി ആന്റ് ഫിലോസഫി എന്നായി. 1976-ൽ സെമിനാരിയുടെ ഭരണം കേരള കത്തോലിക്കാ മെത്രാൻ സമിതി (KCBC)ക്ക് കീഴിലായി. ഇതോടെ സെമിനാരി 3 റീത്തു സഭകളുടേയും പൊതു സെമിനാരിയായി മാറി. 1996-ൽ ഓരോ റീത്ത് സഭയ്ക്കും പ്രത്യേകം സെമിനാരി എന്ന KCBC-യുടെ ആവശ്യം കത്തോലിക്കാ സഭാ നേതൃത്വം അംഗീകരിച്ചതോടെ 1997-ൽ മംഗലപ്പുഴ സെമിനാരി സീറോ മലബാർ സഭയുടെ മേജർ സെമിനാരിയായി മാറി. സർവ്വകലാശാല പദവിയുള്ള ആലുവ പൊന്തിഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഭാഗമായ ഇവിടെ ബി.റ്റി.എച്ച്, എം.റ്റി.എച്ച്, ഡി.റ്റി.എച്ച്, ഫിലോസഫി ബിരുദകോഴ്സുകൾ ഉണ്ട്.

**2. സെന്റ് തോമസ് അപ്പോസ്തോലിക് സെമിനാരി, വടവാതൂർ** : 1962-ൽ കോട്ടയത്തിനടുത്ത് വടവാതൂരിൽ പ്രവർത്തനമാരംഭിച്ചു. സെമിനാരിയിലെ ഉന്നത വിദ്യാഭ്യാസ കേന്ദ്രമായ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് റിലീജിയസ് സ്റ്റഡീസ് - പൗരസ്ത്യ വിദ്യാപീഠം എന്നറിയപ്പെടുന്നു. പൗരസ്ത്യ വിദ്യാപീഠം റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടുമായി അഫിലിയേറ്റ് ചെയ്തിരിക്കുന്നു. ബി.റ്റി.എച്ച്, എം.റ്റി.എച്ച്, ഡി.റ്റി.എച്ച് എന്നീ തിയോളജിക്കൽ കോഴ്സുകളും ബി.പി.എച്ചും (ബി. എ. ഇൻ ഫിലോസഫി) ഇവിടെ ക്രമീകരിച്ചിട്ടുണ്ട്.

**3. ഗുഡ് ഷെപ്പേർഡ് സെമിനാരി, കുന്നോത്ത്**: 2000-ൽ കണ്ണൂരിനടുത്ത് കുന്നോത്ത് പ്രവർത്തനമാരംഭിച്ചു. പൗരസ്ത്യ വിദ്യാപീഠം വടവാതൂരുമായി അഫിലിയേറ്റ് ചെയ്തിരിക്കുന്നു. ബി.റ്റി.എച്ച്, ബി.പി.എച്ച് കോഴ്സുകൾ ഇവിടെ ഉണ്ട്.

**4. മേരി മാതാ സെമിനാരി, തൃശൂർ**: 1998-ൽ സീറോ മലബാർ സഭയുടെ തൃശൂർ അതിരൂപതയ്ക്ക് കീഴിൽ തൃശൂരിൽ പ്രവർത്തനമാരംഭിച്ചു. ഇവിടെ ബാച്ചിലർ ഓഫ് സേക്രഡ് തിയോളജി, ബാച്ചിലർ ഓഫ് തിയോളജി ആന്റ് റിലിജിയസ് സ്റ്റഡീസ് എന്നീ കോഴ്സുകൾ നടത്തുന്നു. ഈ സെമിനാരി ബെൽജിയത്തിലെ ലുവെയ്ൻ കത്തോലിക്കാ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റ് ചെയ്തിരിക്കുന്നു.

## ലത്തീൻ സഭാ സെമിനാരി

**സെന്റ് ജോസഫ് പൊന്തിഫിക്കൽ സെമിനാരി, കാർമ്മൽ ഗിരി, ആലുവ**: 1955-ൽ കാർമ്മൽഗിരിയിൽ ഫിലോസഫി കോഴ്സ് ആരംഭിച്ചു. 1964-ൽ പൊന്തിഫിക്കൽ പദവി ലഭിച്ചു. 1996-ൽ മംഗലപ്പുഴ സെമിനാരി സീറോ മലബാർ സഭയ്ക്ക് നൽകിയപ്പോൾ മംഗലപ്പുഴ സെമിനാരിയുടെ ഭാഗമായി പ്രവർത്തിച്ച കാർമ്മൽഗിരി സെമിനാരി ലത്തീൻ സഭയ്ക്ക് നൽകി. സർവ്വകലാശാല പദവിയുള്ള ആലുവ പൊന്തിഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഭാഗമായ ഇവിടെ ബി.റ്റി.എച്ച്, എം.റ്റി.എച്ച്, ഡി.റ്റി.എച്ച്, ഫിലോസഫി ബിരുദ കോഴ്സുകൾ ഉണ്ട്.

## മലങ്കര കത്തോലിക്കാ സഭാ സെമിനാരി

**സെന്റ് മേരീസ് മലങ്കര മേജർ സെമിനാരി, തിരുവനന്തപുരം**: 1983-ൽ സ്ഥാപിക്കപ്പെട്ടു. റോമിലെ പൊന്തിഫിക്കൽ ഉർബാനിയ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റ് ചെയ്തിരിക്കുന്ന ഇവിടെ തിയോളജി ബിരുദ കോഴ്സ് നടത്തുന്നു.

## കത്തോലിക്കാ സന്യാസ സഭാ സെമിനാരികൾ

സന്യാസ സഭാംഗങ്ങളായ വൈദികരെ അഭ്യസിപ്പിക്കുന്നതിന് നിരവധി സെമിനാരികൾ കേരളത്തിലുണ്ട്. ബിരുദ തലത്തിൽ തിയോളജി, ഫിലോസഫി തുടങ്ങിയ വിഷയങ്ങളിൽ ഇവിടെ കോഴ്സുകൾ നടത്തുന്നു.

**1. സനാതന ദിവ്യ കാരുണ്യ വിദ്യാപീഠം, താമരശേരി**: ദിവ്യകാരുണ്യ മിഷനറി സഭയുടെ (MCBS) വൈദികാഭ്യസന കേന്ദ്രമായി 2004-ൽ താമരശേരിയിൽ സ്ഥാപിക്കപ്പെട്ടു. റോമിലെ പൊന്തിഫിക്കൽ ഉർബാനിയ യൂണിവേഴ്സിറ്റിയിൽ അഫിലിയേറ്റ് ചെയ്തിരിക്കുന്ന ഇവിടെ തിയോളജി ബിരുദ കോഴ്സ് നടത്തുന്നു.

**2. കാൽവറി ആശ്രമം ഫിലോസഫേറ്റ്, തൃശൂർ**: കപ്പൂച്ചിൻ സഭയുടെ ഫിലോസഫി പഠന കേന്ദ്രമായി 1961-ൽ സ്ഥാപിക്കപ്പെട്ട ഇവിടം 1981-ൽ ഫിലോസഫി, തിയോളജി പഠനകേന്ദ്രമായി മാറി. 1986-ൽ തിയോളജി വിഭാഗം തെള്ളകം സെന്റ് ഫ്രാൻസിസ് സെമിനാരിയിലേക്ക് മാറ്റി.

**3. കപ്പൂച്ചിൻ വിദ്യാനികേതൻ, തെള്ളകം**: സെന്റ് ഫ്രാൻസിസ് തിയോളജിക്കൽ കോളജ് എന്നറിയപ്പെടുന്ന വിദ്യാനികേതൻ 1986 -ൽ കോട്ടയത്തിനടുത്ത് തെള്ളകത്ത് സ്ഥാപിക്കപ്പെട്ടു. കപ്പൂച്ചിൻ സഭയുടെ വൈദിക അഭ്യസന കേന്ദ്രമാണിത്. ബാംഗ്ലൂരിലെ സെന്റ് പീറ്റേഴ്സ് പൊന്തിഫിക്കൽ സെമിനാരിയുമായി അഫിലിയേറ്റ് ചെയ്തിരിക്കുന്ന ഇവിടെ ബി.റ്റി.എച്ച് കോഴ്സ് നടത്തുന്നു.

**4. ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിലോസഫി ആന്റ് റിലിജിയൻ, ആലുവ**: ചെറുപുഷ്പ സന്യാസ സഭയുടെ (CST) ഫിലോസഫി പഠന കേന്ദ്രമായ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിലോസഫി ആന്റ് റിലിജിയൻ 1962-ൽ സ്ഥാപിക്കപ്പെട്ടു. ലിറ്റിൽ ഫ്ളവർ സെമിനാരി എന്നറിയപ്പെടുന്ന ഇവിടെ ഫിലോസഫി ബിരുദ കോഴ്സ് നടത്തുന്നു.

**5. കാർമ്മൽ ഹിൽ ഫിലോസഫേറ്റ്, തിരുവനന്തപുരം**: നിഷ്പാദുക കർമ്മലീത്താ ഒന്നാം സഭയുടെ (OCD) വൈദിക സെമിനാരിയായ ഇവിടെ ഫിലോസഫി ബിരുദ കോഴ്സ് നടത്തുന്നു.

**6. ജ്യോതിർ ഭവൻ - ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് തിയോളജി ആന്റ് സ്പിരിച്വാലിറ്റി, കളമശേരി**: നിഷ്പാദുക കർമ്മലീത്താ ഒന്നാം സഭയുടെ (OCD) വൈദിക സെമിനാരിയായ ജ്യോതിർ ഭവൻ എറണാകുളത്തിനടുത്ത് കളമശേരിയിൽ 1981-ൽ സ്ഥാപിക്കപ്പെട്ടു. റോമിലെ പൊന്തിഫിക്കൽ ഫാക്കൽറ്റി ഓഫ് തിയോളജി - തെരേസ്യാനവുമായി അഫിലിയേറ്റ് ചെയ്തിരിക്കുന്ന ഇവിടെ ബി.റ്റി. എച്ച് കോഴ്സ് നടത്തുന്നു.

**7. സേക്രട്ട് ഹാർട്ട് ഫിലോസഫി കോളജ്, ആലുവ**: നിഷ്പാദുക കർമ്മലീത്താ ഒന്നാം സഭയുടെ (OCD) വൈദിക സെമിനാരിയായ സേക്രട്ട് ഹാർട്ട് കോളജ് 1979-ൽ ആലുവായിൽ സ്ഥാപിക്കപ്പെട്ടു. ഇവിടെ ഫിലോസഫി ബിരുദ കോഴ്സ് നടത്തുന്നു.

**8. മേരിഗിരി ഫിലോസഫിക്കൽ കോളജ്, തിരുവനന്തപുരം**: കപ്പൂച്ചിൻ സഭയുടെ വൈദിക സെമിനാരിയായ മേരിഗിരി കോളജ് 1999-ൽ സ്ഥാപിക്കപ്പെട്ടു. ഇവിടെ ഫിലോസഫി ബിരുദ കോഴ്സ് നടത്തുന്നു.

**9. സെന്റ് ജോസഫ് ഫിലോസഫി കോളജ്, അമ്പലപ്പുഴ**: OCD സഭയുടെ സെന്റ് ജോസഫ് സെമിനാരി 1996-ൽ സ്ഥാപിക്കപ്പെട്ടു. ഇവിടെ ഫിലോസഫി ബിരുദ കോഴ്സ് നടത്തുന്നു.

**10. ബോധി ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് തിയോളജി, കൊല്ലം**: കപ്പൂച്ചിൻ സഭയുടെ വൈദിക സെമിനാരിയായ ബോധി ഇൻസ്റ്റിറ്റ്യൂട്ട് 1998-ൽ സ്ഥാപിക്കപ്പെട്ടു. തിയോളജി ബിരുദ കോഴ്സ് ഇവിടെ നടത്തുന്നു.

കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകൾകൊണ്ട് കേരളത്തിലെ വ്യവസ്ഥാപിത വൈദിക വിദ്യാഭ്യാസ സമ്പ്രദായം വളരെയധികം വളർന്നു. ഭൂരിഭാഗം സെമിനാരികളും കേരളത്തിനു പുറത്തോ ഇൻഡ്യയ്ക്ക് പുറത്തോ ഉള്ള സർവ്വകലാശാലകളുടെ അംഗീകാരത്തോടെയാണ് പ്രവർത്തിക്കുന്നത്. എക്യുമെനിക്കൽ പ്രസ്ഥാനങ്ങളുടെ ഭാഗമായി പല മേഖലകളിലും സഹകരിക്കുന്ന മാർത്തോമാ നസ്രാണി സഭകൾക്ക് സെമിനാരി വിദ്യാഭ്യാസത്തിന്റെ കാര്യത്തിലും കേരളത്തിൽ പൊതുവായി ഒരു വൈദിക സർവ്വകലാശാല സ്ഥാപിക്കാൻ മുൻകൈ എടുക്കാവുന്നതാണ്.

■

# 31

# മീനച്ചിലിന്റെ തീരത്ത് വളർന്ന വിദ്യാക്ഷേത്രം

**ഫാ . എം. സി. കുറിയാക്കോസ്**

ഭാരതസഭയ്ക്കും, കേരള സമൂഹത്തിനും ആദ്ധ്യാത്മിക നിറവിന്റെയും, അറിവിന്റെയും അനുഭവങ്ങളുടെയും വാതായനങ്ങളെ തുറന്ന, മലങ്കരസഭയുടെ പവിത്ര ഹൃദയമായി ശോഭിക്കുന്ന കോട്ടയം പഴയസെമിനാരി പൗരോഹിത്യ പരിശീലനത്തിനുള്ള കളരിയായി പൊതുവേ അറിയപ്പെടുന്നു എങ്കിലും ഭാരത ക്രൈസ്തവ ചരിത്ര നിർമ്മിതിയിൽ നിന്നോ കേരള ചരിത്രത്തിൽ നിന്നോ അക്ഷരനഗരി എന്നറിയപ്പെടുന്ന കോട്ടയത്തിന്റെ ചരിത്ര രചനയിൽ നിന്നോ തിരുവിതാംകൂർ നാട്ടുരാജ്യത്തിന്റെ ചരിത്ര ഏടുകളിൽ നിന്നോ ഒരുനാളും പഴയസെമിനാരിയെ മാറ്റിനിർത്തുവാൻ ചരിത്ര പണ്ഡിതന്മാർക്കാവില്ല എന്നതാണ് പരമാർത്ഥം.

തിരുവിതാംകൂറിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആദ്യമായി ആരംഭിച്ച ഇടമെന്ന നിലയിലും, ആദ്യ അച്ചുകൂടം പ്രവർത്ത സന്നദ്ധമായി കൈരളീസപര്യ ആരംഭിച്ച ഇടമെന്ന നിലയ്ക്കും, അക്കാലത്ത് ബഹുവിധഭാഷകൾ പഠിപ്പിക്കപ്പെട്ട വിദ്യാക്ഷേത്രമെന്ന നിലയിലും-കേരളക്കരയിലുടനീളം വിദ്യാവെളിച്ചം പരത്തുക എന്ന ലക്ഷ്യത്തോടെ ഇരുനൂറിൽപ്പരം പള്ളിക്കൂടങ്ങൾ സ്ഥാപിക്കുവാൻ വേണ്ടുന്ന നിലപാടുകൾ കൈക്കൊണ്ട സ്ഥലമെന്നനിലയിലും കേരളത്തിലെ പത്രപ്രവർത്തന സപര്യയ്ക്കു ഊടും പാവും നെയ്ത ഇടമെന്ന നിലയ്ക്കും, കോട്ടയം നഗരിയുടെ ക്രമാനുഗതമായ വളർച്ചയ്ക്കു ചാലകശക്തിയായി നിലകൊണ്ട ഇടമെന്ന നിലയ്ക്കും സഭയ്ക്കകത്തും പുറത്തും വൈദിക സെമിനാരി കേന്ദ്രീകൃതമായി നിർമ്മിക്കപ്പെട്ടിട്ടുള്ള ശ്രേഷ്ഠമായ ചലനങ്ങൾ സഭാ

ഗാത്രത്തെയും സമൂഹത്തെയും നവോത്ഥാനപ്പെടുത്തുവാൻ മതിയായവയാണ്. ഒരു ഏകീകൃത വൈദിക പാരമ്പര്യം സൃഷ്ടിക്കുന്നതിനു പിന്നിലും, അത്മായ വേദശാസ്ത്ര പഠനവീഥികളിൽ പുതിയ വെളിച്ചം നൽകിയതിനു പിന്നിലും, ആരാധനാ സംഗീതത്തെ മികവുറ്റതാക്കുന്നതിനു പിന്നിലും പ്രകൃതി സ്നേഹത്തിന്റെ പാഠമോതുന്നതിനു പിന്നിലും വൈദിക സെമിനാരി വഹിച്ചിട്ടുള്ള സംഭാവനകൾ പരിമിതങ്ങളല്ല.

ഒരുതരത്തിൽ അക്ഷരത്തെ ഹൃദയത്തോടു ചേർത്തുപിടിച്ച ദേശസ്നേഹികളായ ഒരുപറ്റം ആളുകളുടെ കർമ്മഭൂമിയായിരുന്നു പഴയസെമിനാരി എന്നു പറയുന്നതിൽ രണ്ടു പക്ഷമുണ്ടാകാനിടയില്ല. അക്ഷരോപാസകരായ പുണ്യപിതാക്കന്മാരുടെ നിതാന്തസാന്നിദ്ധ്യം ഈ പഠിത്തവീടിനു എന്നും കാവലുമാണ്. തദ്ദേശീയ സഭയുടെ സ്വാതന്ത്ര്യവും സ്ഥാനമഹിമകളും നിലനിർത്താൻ അക്ഷീണം പരിശ്രമിച്ച ഭാരതസഭയുടെ പരിശുദ്ധൻ മാർ ദീവന്നാസിയോസ് (വട്ടശ്ശേരിൽ) പിതാവിന്റെ കബറിടവും, പഠിത്തവീടിന് അടിസ്ഥാന ശില പാകിയ തറവാട്ടുകാരണവർ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെയും, കേരളനാടിന്റെ നവോത്ഥാനത്തിനുവേണ്ടി അക്ഷരങ്ങളുടെ സഹയാത്രികനായി മാറിയ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസിയോസ് രണ്ടാമൻ തിരുമേനിയുടെയും, വൈദിക സെമിനാരിയുടെ നവോത്ഥാന ശിൽപ്പി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെയും കബറിടങ്ങളും ഈ പുണ്യഭൂവിന് കൂടുതൽ ചാരുതയേകുന്നു. ഇരുനൂറ് വർഷങ്ങളുടെ ശ്രേഷ്ഠമായ ചരിത്രം ഈ പുണ്യഭൂമിയെ ഭാസുര കാന്തിയോടെ എന്നും ശോഭിപ്പിക്കും. വാഴ്ക നീ സെമിനാരി!! വാഴ്ക വെൽവൂതാക!!

■

32

# TOWARDS AN ORTHODOX ECO-MISSION: MISSIOLOGICAL RESPONSE TO THE PRESENT DAY ECOLOGICAL CRISIS IN ORTHODOX CHRISTIAN PERSPECTIVES

**Fr. Thomas Varghese Chavadiyil**

The secular endeavours of addressing the crucial issues of ecological crises never lack information, scholarship, assistances of technology or finance. But it is certainly deprived of commitment and moral ascendance. This is where the Christian involvement as a mission towards the addressing of the ecological crises becomes significant. This is not merely related to the providing of motivation or giving a sense of direction. More than that, it involves the building up of moral courage, which cannot be done unless otherwise the real purpose behind the mission is explored. This exploration of the purpose cannot be done without discussing the meaning and destiny of creation. Passing through many progressive evolutions the missiological reflections as a theological discipline had come a long way.

**Mission and Western Colonialism**

There are obvious reasons to think that the western missionary movements brought along and induced the tenets of European Enlightenment into their prospective missionary fields. In the struggle of post-colonial establishments of nations the ethos and creeds of the Western Enlightenment, secularism and missionary understandings had been carried over. This has invariably affected the integral life of the people and the Churches in Asia, in terms of

their missionary orientations. Many of the endeavours of mission taken up by the Churches in different parts of Asia have thus become the impersonators of this western approach. The slavish following of dominant cultures from the west has resulted in the extinctions of the local cultures. The assertive style of the overriding approaches of the missionary movements has ignored the unassuming local dimensions of life.

Paulos Mar Gregorios has always been a critique to the western enlightenment and its off-shoot, western missionary movement. According to him, through the European Enlightenment there happened a "discounting of religion" . This discounting of religion, to be specific, is in the sense that religions and religious endeavours have become overtly secularized. The secularization of religion has resulted in the marginalization, compartmentalization, and privatization of religion. This has obviously affected the function of religion in the society. Again, according to Gregorios, mission should not be the assimilation of other people into a culture dominated by a special race of Christians. This would only distort the proclamation of Gospel in this world.

**Towards an Orthodox Eco-Mission**

Christian missiological outputs towards the ecological crises, which is eco-mission, thus become significant but it cannot be brought out by not considering the foundational aspects of the faith. The belief in Holy Trinity and the conviction on the incarnated Word of God are obviously in the crux of the life of the Christian Church. This certainly implies that the well-being of the creation ought to be explained on the basis of the faith in Holy Trinity.

There are enormous paradigms one could draw out from the early Christian literature in the east and the west, as scriptural interpretations and theological reflections, on the participation of creation in the divine salvation. Particularly, the eastern Christian teachers from both the Greek and Syriac traditions had expounded extensively on this. The Orthodox Christian classical tradition, both theologically and liturgically, is hugely based on the Greek and Syriac Fathers.

**1. From Anthropo-Centric to Theo-Centric Eco-Mission**

The western missionary model approach has predominantly become anthropocentric hence reducing the role of nature into a

utilitarian one. Similarly, the anthropocentric approaches to nature have resulted in unchecked consumerism. The world view of the Western Enlightenment has only enhanced the assertive human-centred activities. In spite of the wondrous growth of science and technology, according to Paulos Gregorios, it is this same combination that has empowered the humanity to do such great damage to the planet. The world view of the Western Enlightenment and the technocratic civilization has contributed a lot towards the impetus gained by the humankind to exploit the earth. The missionary expansions too have, at least, indirect links with the ecological crisis. The missionary endeavours were undoubtedly conjoined with the colonial impositions. This has certainly resulted in the exploitation of the resources of the incumbent geographical regions.

Thus the missionary works had its effect on the environment. This results in the need of re-exploring the meaning of mission which would not in any way damage God's creation. This obviously brings the relevance of the harmony of the topics as eco-mission.

The anthropocentric attitudes involved in the missionary activities and the similar kind of approaches which resulted in the ecological damages have an opposite anthropological concept in the eastern Church Fathers. This has been well exposited by Paulos Gregorios in his writings on theological anthropology. The place and role of the human race in the universe in relation to God and the historical world is one of his major theses. In this anthropological approach, human being has a diaconal role in the world. Conceptually and practically speaking, diaconal roles cannot be assertive or dominant. Again this diaconal role is expressed in its fullness through the Eucharistic worship.

There are a few significant aspects and important dimensions of creation that are basic for any Christian-biblical understanding of creation:

• Creation is God's gift of life. It is an accomplished yet continuous event (creatio continua) in the sense that God constantly re-creates his creation by protecting, sustaining, redeeming and perfecting it through the Son and in the Holy Spirit. The Father is the "original cause", the Son the "creative cause", and the Holy Spirit the "perfecting cause". In this trinitarian creative act, the specific

function of the Holy Spirit is one of "completing", "perfecting", "fulfilling", "guiding", governing", "freeing", "renewing", "sanctifying" and "deifying".

• The Bible affirms the goodness of creation and the intrinsic value of all beings. Creation is good by its origin, nature and purpose (Gen. 1:32). Evil is not part of creation. It is the negation of creation. Christian faith rejects any dualistic interpretation of creation. Evil is the absence of good; it is a non-being. Evil is due to the rebellion of humanity against the Creator and, as such, it is a threat to creation.

• God's creation is characterized by relationship, order and unity. Each creature has a specific task within the creation and a special relationship with the Creator. The relationship of non-rational creatures with God is one of sheer dependence and contingency, and that of rational beings is one of obedient response. All creatures are in a permanent relationship with each other within a diversified yet interdependent whole. The wholeness and integrity of creation are to be safeguarded by human stewardship.

• Creation is not an aimless self-sufficient reality. It should be seen in the perspective of the Kingdom of God, since it is the beginning of God's economy and covenant with humanity. Creation has no existence or meaning apart from God, who is both immanent and transcendent in the creation. Creation neither stands apart from God (the deistic view), nor is it confused with God (the pantheistic view).

• In Jesus Christ, God has reconciled the creation to himself (Col. 1:17-20). The Christ-event is God's re-creation of the whole humanity and creation. In Christ, the eschatological future, "the new heaven and the new earth" (Revelation 21) is anticipated; we are in a new creation (Gal. 5:22). Yet, through Christ and in the power of the Holy Spirit, creation moves towards its full redemption. The Church is a sign of the "new creation" in Christ .

**2. Monasticism and Eco-Mission**

The Orthodox Theologian Fr K. M. George draws a contrast between the "saint" in the Orthodox tradition and the "Crusading missionary": The saint prays and receives the creation of God with hospitality. The missionary preaches and offers, often aggressively,

in order to give. The world, however, is healed and transfigured more by the praying saint than by the thundering preacher. It is the saint who, manifesting God's tender love and receiving all creatures in divine hospitality, is genuinely sensitive to the riches of other religions, to different cultures, to "all sentient beings". The crusading missionary is afire with the message he proclaims, but can be totally lacking in receptivity and sensitivity. Today we need to combine in our experience of our church the true saint and the genuine missionary whose sole concern is manifesting the kingdom and not annexing new territories.

The early Christian monasticism which sprang up in Upper Egypt in the third century has resulted in contributing voluminous literature to the world. The life style and writings of a monk integrally had contributed towards a Christian call of 'self-limitation'. The culture of consumption was considered as a sin. Further to this, the Syriac monastic missionary tradition has taken this mission of 'self- limitation' to South Asia and China as early in the first millennium itself. The poetical homilies and other related works of the Syriac Fathers depicts this concern of limiting the needs in life. It has been generally agreed that, the ecological problems of the present time cannot be addressed without voluntarily going for self-limitation, hence the aforementioned call of 'limiting the self' could be another archetypal tinge in the making of an eco-mission for the present time.

Humanity has a special relationship with the creation and a special responsibility towards it. It is important to highlight some of the significant features of that relationship:

• Humanity cannot have a self-centred existence. It is neither separate from creation nor above it. It is an integral part of it. Any anthropocentric, dualistic and hierarchical view of creation and God is alien to biblical theology. Such an interpretation, one that has dominated Christian thought at certain periods, must be totally rejected. Humanity must come to recognize its inseparable connection with all God's creation and see that its survival is closely bound up with the future of all life – human and non-human – in the creation. A hierarchical understanding of imago Dei, putting human beings above all other creatures, must be replaced by a more relational view.

ഇത് അഭിമാനകരമായ നേട്ടമാണ്. അതിനാൽ പഴയ സെമിനാരിയുടെ സ്ഥാനം അതുല്യമാണ്. കേരളത്തിന്റെ വിദ്യാഭ്യാസ, സാംസ്ക്കാരിക സഭാചരിത്രത്തിൽ പഴയസെമിനാരിക്ക് സുപ്രധാനസ്ഥാനമുണ്ടെന്ന് ജസ്റ്റിസ് പി. സദാശിവം പറഞ്ഞു.

* * *

പഴയസെമിനാരിയിൽ നടന്ന സമ്മേളനത്തിൽ പരി. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു.

സഭയുടെ ദൗത്യമെന്താണെന്ന് ചിന്തിക്കുകയും ആത്മ പരിശോധന നടത്തുകയും ചെയ്യേണ്ട സമയമാണിതെന്ന് ചീഫ് സെക്രട്ടറി ജിജി തോംസൺ മുഖ്യപ്രഭാഷണത്തിൽ പറഞ്ഞു. 'ലോകമെമ്പാടും സുവിശേഷ ദൗത്യം അറിയിക്കുവാനുള്ള ഉത്തരവാദിത്വം ഏവരും ഏറ്റെടുക്കണം. ക്രൈസ്തവ സഭകളുടെ ഏറ്റവും വലിയ ദൗത്യം സുവിശേഷം പ്രചരിപ്പിക്കലാണ്. ഗോസ്പൽ എന്ന വാക്ക് പരിശോധിച്ചാൽ 'ഗോ' ആൻഡ് 'സ്പെൽ' എന്നാണ് അതിന്റെ അർത്ഥം. സുവിശേഷം പ്രചരിപ്പിക്കുക എന്നത് ഓരോരുത്തരുടെയും ദൗത്യം. അത് യാഥാർത്ഥ്യമാക്കുവാൻ മൂന്ന് മാർഗ്ഗമുണ്ട്. പേഴ്സണൽ ഇവാഞ്ചലിസം, ചർച്ച് ഇവാഞ്ചലിസം, മാസ് ഇവാഞ്ചലിസം എന്നിവയാണത്. കേരളമെമ്പാടും വചന പ്രഘോഷണങ്ങളുടെ നീണ്ട പരമ്പര 'മാസ് ഇവാഞ്ചലിസം' ആണെന്ന് നമുക്കറിയാം. ക്രിസ്തുവിന്റെ സുവിശേഷം ജനങ്ങളിൽ എത്തിക്കുന്നതിന് ശക്തി പകരുന്നതാണ് പേഴ്സണൽ ഇവാഞ്ചലിസം. സഭയും പള്ളിയും ദുഃഖിതരുടെ വേദനകളിൽ പങ്ക് ചേരുമ്പോഴും ഹൃദയം തുറന്ന് സംവേദിക്കുമ്പോഴും ലഭിക്കുന്നതാണ് 'ചർച്ച് ഇവാഞ്ചലിസം'. ബൈബിൾ ദൗത്യം പ്രചരിപ്പിച്ച് ക്രിസ്തുവിന്റെ പൂർണ ശിഷ്യന്മാരായി തീരുമ്പോഴാണ് ക്രിസ്തീയ സുവിശേഷം യാഥാർത്ഥ്യമാകുന്നത്. 'ക്രിസ്ത്യാനി' എന്നു പറയുവാൻ മടിക്കേണ്ടകാര്യമില്ല.

ഈ മഹാവേദിയിൽ ഞാൻ നിൽക്കുന്നത് കേരളത്തിന്റെ ചീഫ് സെക്രട്ടറി എന്ന നിലയിലല്ല. മലങ്കര ഓർത്തഡോക്സ് സഭയുടെ അരുമസന്താനമെന്ന നിലയിലാണെന്ന് ചീഫ് സെക്രട്ടറി ജിജി തോംസൺ പറഞ്ഞാണ് പ്രഭാഷണം ആരംഭിച്ചത്.

അമേരിക്കൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ ശ്രേഷ്ഠ റ്റിക്കോൺ മെത്രാപ്പോലീത്ത, മുൻ പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ, പ്രിൻസിപ്പാൾ ഫാ. ഡോ. ഒ. തോമസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, എന്നിവർ പ്രസംഗിച്ചു. ഫാ.

ഡോ. ജോൺ ബേർ (ഡീൻ, സെന്റ് വ്ളാഡിമർ സെമിനാരി, ന്യൂയോർക്ക്), ഫാ. ഡോ. സ്റ്റീവൻ വൊയ്തോവിച്ച് (ഡീൻ, സെന്റ് റ്റിക്കോൺ സെമിനാരി) എന്നിവരും സഭയിലെ എല്ലാ തിരുമേനിമാരും സമ്മേളനത്തിൽ പങ്കു ചേർന്നു.

രാവിലെ 10നു നടന്ന വേദശാസ്ത്ര സമ്മേളനം അഹമ്മദാബാദ് ഭദ്രാസനാ ധിപൻ ഡോ. ഗീവർഗ്ഗീസ് മാർ യൂലി യോസ് ഉദ്ഘാടനം ചെയ്തു. പരി. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. ടി. ജെ. ജോഷ്വാ മുഖ്യപ്രഭാ ഷണം നടത്തി. പ്രിൻസിപ്പാൾ ഫാ. ഡോ. ഒ. തോമസ്, പഴയസെമിനാരി മാനേജർ കെ. സഖറിയാ റമ്പാൻ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ് എന്നിവർ പ്രസംഗിച്ചു.

* * *

"ഏകദേശം രണ്ടായിരം വർഷത്തെ ചരിത്രമുള്ള നമ്മുടെ സഭയിൽ നൂറ്റാണ്ടുകൾ പഴക്കമുള്ള ദേവാലയ ങ്ങളുണ്ട്. എന്നാൽ അത്രയും പഴക്കമുള്ള സ്ഥാപനങ്ങൾ നമുക്കില്ല. ഉള്ളതിൽ ഏറ്റം പഴക്കം ചെന്ന സ്ഥാപനമാണ് പഴയസെമിനാരി എന്ന പഠിത്തവീട്. 'കോട്ടയം കോളേജ്' എന്നൊരുകാലത്ത് അറിയപ്പെട്ടിരുന്നു. എന്തുകൊണ്ടെന്നാൽ ഇംഗ്ലീഷ് വിദ്യാഭ്യാസം തിരുവിതാംകൂറിൽ ആദ്യം ആരംഭിച്ചത് പഴയസെമിനാരി യുടെ മണ്ണിലാണ്. 1813ൽ പണിതുടങ്ങി 1815ൽ പൂർത്തിയാക്കിയ ഈ സ്ഥാപനം ഇപ്പോൾ 200 വർഷം പിന്നിടുന്നു. ഈ സ്ഥാപനം ഉണ്ടായതി നുശേഷമുള്ള സഭയുടെ ചരിത്രം അഭേദ്യമായി ഇതുമായി ബന്ധപ്പെട്ടു നിൽക്കുന്നു.

ഇംഗ്ലീഷ് വിദ്യാഭ്യാസം കേരള ത്തിന്റെ നവോത്ഥാനത്തിന് വഴിതെളിച്ചു എങ്കിൽ അതിന്റെ അമരത്തു നിൽക്കുന്നത് കോട്ടയത്തെ ഈ പഠിത്തവീടാണ്. ഇവിടെയാണ് ഇംഗ്ലീഷ് ഭാഷയുടെ ആദ്യാക്ഷരങ്ങൾ മനുഷ്യ മനസ്സുകളിൽ കോറിയിടുവാൻ തുടങ്ങിയത്. ഈ ഉദ്യമത്തിൽ പാശ്ചാത്യ മിഷനറിമാരുടെ സഹായം ആദ്യം ഉണ്ടായിരുന്നുവെങ്കിലും, വിശ്വാസ കാര്യങ്ങളിൽ സഭയെ നവീകരിക്കുന്നതിനുള്ള അവരുടെ ഉദ്യമത്തെ ചെറുക്കുവാൻ ഇടയായതിനാൽ അവരുമായുള്ള സഖ്യം 1840 ഓടുകൂടി ഉപേക്ഷിച്ചു.

സെമിനാരി ദ്വിശതാബ്ദിയോട നുബന്ധിച്ച് ഒട്ടേറെ പദ്ധതികൾക്ക് രൂപം നൽകുകയുണ്ടായി. 2014 ഫെബ്രുവരി 2-ന് കേരളാ മുഖ്യമന്ത്രി

ഉമ്മൻ ചാണ്ടി ദ്വിശതാബ്ദി പരിപാടികളുടെ ഉദ്ഘാടനം നടത്തി. ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നാമധേയത്തിൽ സെമിനാരി വിദ്യാർത്ഥികൾക്കായുള്ള ശ്രേയസ്സ് എന്ന ഹോസ്റ്റൽ, തിരുവചനഭാഷ്യം പരിഷ്ക്കരിച്ച പതിപ്പ്, ഇൻഡ്യൻ പ്രസിഡന്റ് ബഹു. പ്രണബ് മുഖർജി ഉദ്ഘാടനം ചെയ്ത് പുറത്തിറക്കിയ പഴയ സെമിനാരിയുടെ പോസ്റ്റൽ സ്റ്റാംപ്, സെറാംപൂർ കോൺവൊക്കേഷൻ തുടങ്ങിയവ ദ്വിശതാബ്ദി പരിപാടികളിൽ ചിലതു മാത്രമാണ്".

200 വർഷത്തെയും ഇനിയുമുള്ള സഭയുടെ ചരിത്രവും പഴയസെമിനാരിയുമായി ബന്ധപ്പെട്ടിരിക്കുന്നതിനാൽ സഭാമക്കളുടെ മുഴുവനായ പ്രാർത്ഥനയും സഹായ സഹകരണങ്ങളും എന്നാളും സെമിനാരിയ്ക്കുണ്ടാവണമെന്ന് പ്രിൻസിപ്പാൾ ഫാ. ഡോ. ഒ. തോമസ് അറിയിച്ചു. പഴയ സെമിനാരി ദ്വിശതാബ്ദി പദ്ധതികളിലും സമ്മേളനങ്ങളിലും സഹകരിച്ച എല്ലാവരോടും അദ്ദേഹം നന്ദി പറഞ്ഞു.

■

38

# ORTHODOX THEOLOGICAL SEMINARY, KOTTAYAM

**Vision and Mission of the Orthodox Theological Seminary:** To continue the ministry of the love of God the Apostles were sent by the Son of God, as He Himself was sent by the Father. The apostolic ministry is carried out by the Church in general while there is the special priestly ministry by the priests in particular. The Malankara Orthodox Syrian Church which is also known as the Indian Orthodox Church is committed to the apostolic task especially through the priestly and theological training programme.

Orthodox Theological Seminary, Kottayam, is entrusted and supported by the Malankara Orthodox Church to train priestly candidates and to facilitate, under-graduate and post graduate theological education with the following objectives:

Spiritual and liturgical formation of the future ministers of the Malankara Orthodox Church. Integration of the Ecclesiastical and Patristic Tradition of the Indian and Oriental Orthodox Heritages. Systematic learning of the scriptural, theological, historical, and sociological foundations of Christian Faith. Modest awareness regarding and objective evaluation of the history and faith-dimensions of the various Christian denominations and different Religious and Secular Traditions of the world. Linguistic, pastoral and professional equipping of leaders, theologians, teachers, preachers, counselors, social-workers etc. Developing Communicative and inter-active skills with a clear ‘liberation’-emphasis and an ecumenical outlook in approaches. Task-oriented training to

achieve transformation of persons and communities according to the values of the Kingdom of God as evidenced by Jesus Christ.

## GOVERNING BOARD OF THE SEMINARY (CONSTITUTED BY THE HOLY EPISCOPAL SYNOD IN FEBRUARY 2015)

H. H. Moran Mar Baselius Mar Thoma Paulose II (President),H. G. Dr. Mathews Mar Severios (Vice-President), H. G. Zachariah Mar Anthonios, H. G. Dr. Yuhanon Mar Diascoros,Rev. Fr. Dr. O. Thomas (Principal & Secretary to the Board Ex-officio), Rev. Fr. Dr. Jacob Mathew (Bursar, Ex-officio),Rev. Fr. Dr. Johns Abraham Konat (Priest Trustee, Ex-officio), Mr. M.G. George Muthoot (Lay Trustee, Ex-officio),Dr. George Joseph (Secretary, Malankara Association, Ex-officio), Rev. Fr. Dr. K. M. George, Rev. Fr. Dr. Jacob Kurian,Very. Rev. M. L. Thomas Cor-Episcopa, Rev. Fr. James Varghese, Rev. Fr. Dr. Sunny Chacko, Prof. Dr. Joseph Varghese,
Sri. A. M. Mathai FCA, Prof. Dr. Jibi George, Prof. Dr. Sam V. Daniel, Sri. Jacob Mathew (Jojo)

## Seminary Faculty 2016

**Rev. Fr. Dr. O. Thomas** (Principal & Director, Pratayasa Counselling Programme) **Dr. Mathews Mar Severios** (Vice President & Visiting Professor) **Dr. Zacharias Mar Aprem** (Visiting Professor) **Dr. Mathews Mar Thimothios** (Visiting Professor) **Rev. Fr. Dr. T.J. Joshua** (Professor Emeritus) **Rev. Fr. Dr. K. M. George** (Professor Emeritus) **Rev. Fr. Dr. Jacob Kurian** (Professor Emeritus) **Very. Rev. K. Zachariah Ramban** (Old Seminary Manager & Vicar) **Rev. Fr. Dr. T. I. Varghese, Rev. Fr. Dr. V. P. Varghese, Rev. Fr. Dr. Johns Abraham Konat, Rev. Fr. Dr. M. P. George** (Director, Sruti & Sophia Centre), **Rev. Fr. Dr. John Thomas Karingattill** (Dean of Practical Work), **Rev. Fr. Dr. Ninan K. George** (Faculty Secretary & Divyabhodhanam Registrar), **Rev. Fr. Dr. Reji Mathew** (Dean of Studies), **Rev. Fr. Dr. Jacob Mathew** (Bursar), **Rev. Fr. Mathews John** (Chief Librarian), **Rev. Fr. Saji Varghese Amayil** , **Rev. Fr. Dr. Jose John** (Registrar & Warden, PG Students ), **Very. Rev. Dr. M. S. Yuhanon**

**Ramban** (Warden & Chaplain), **Rev. Fr. Abraham Thomas** (Assistant Warden), **Rev. Fr. K.V. Alias** , **Rev. Fr. Dr. Abraham Oommen** (Visiting Faculty), **Rev. Fr. Thomas Varghese** (Visiting Faculty), **Rev. Fr. Dr. Geevarghese K** (Visiting Faculty), **Rev. Fr. Dr. Filix Yohannan** (Visiting Faculty), **Prof. K. C. George** (Visiting Faculty), **Rev. Fr. K. M. Zachariah** ( PRO, Maintenance Manager & Mess Advisor), **Rev. Fr. Siju Varghese Koshy** (Assistant Librarian & Book shop Manager)

## Seminary Staff 2016

**Rev. Fr. Varghese Joseph** (Programme Secretary, Sophia Centre), **Rev. Fr. Varghese P. Varghese** (Asst. Director, Sruti) **Rev. Fr.Viji Kurian** (Administrator, Sruti) **Mr. John P. Alexander** (Office Manager) **Mr. Philip Abraham** (Library Assistant) **Mr. Sibichan . P.P** (Office Secretary) **Mr. Lijo Thomas** (Office Assistant) **Mr. Sajan Prasad** (Library Assistant) **Mr. Thomas Abraham** (Receptionist) **Mr. Sabu Kuriakose** (Maintenance) **Mr. K.S. Thomas** (Sruti, Office Secretary) **Mr. Suresh Jacob** (Purchase Manager) **Mrs. Jeanne Jacob** (Divyabhodhanam Office Secretary) **Mrs. Annie John** (Mess Supervisor) **Mrs. Saritha Binu** (Library Assistant) **Mr. Anish C. John** (Sophia Centre, Office Assistant) **Mrs. Susan Bobby** (OSDL Assistant) **Mrs. Sindhu Biju** (Bookshop Assistant)

## First Year BD Students 2016

1. Ajomon A 2.Alex P. Mathew 3.Alvin Abraham Simon 4.Anjith Thomas 5. Antony Marvin D'Silva 6. Baiju Thampan, 7. Basil Roy Idiculla 8.Binoy Koshy 9.Binson P. George 10.Bipin P 11.Dinu M. Daniel 12. Dinu P. Benchamin 13. Eldho A. K 14. Gibin T. Varghese 15. Irin J Alexander 16. Jerry Thomas Chacko 17. Jerry Varghese 18. Jibin M. Joy 19. Jibin Sabu 20. Jijo Joy 21. Jinu John 22. Joe Thomas 23. M. K. Mahesh Paul 24. Paulson John 25. Philip Thomas 26. Prayson T. Johnson 27. Samson Samuel Varghese 28. Shabin Raju 29.Shijo John 30. Dn. Silin K. Nixon 31.Sonu Solomon 32. Tobin P. Mathew 33. Tom Baby 34. Tony M. Yohannan 35. Vibin Sabu 36. Vinson Varghese

## Second Year BD Students 2016

1. Abey A. Thomas 2. Abey M. Tharakan 3. Ajith Philipose 4. Anu Thomas 5. Arun P. Kurian 6. Ashish James 7. Basil George 8. Bibin Mathew 9. Christal Jayaraj C 10. Geevarghese Jacob 11. Georgy K. Alex 12. Jacob John Mathew 13. Jeswin Chacko 14. Jibin Kuriakose 15. Jibin Thomas Abraham 16. Jibin Zachariah 17. Jikku P.Varghese 18. Jinu A. Justin 19. Jinu R 20.Jobins J 21. Joby Alex 22.Joem Mathews 23. Jubin Raj 24. Lijomon T. Kuruvila 25. Liju M. Varghese 26. Manu Thankachan 27. Melvin Mathew 28. Obin Joseph 29. Richu Cherian 30. Rijo Mathew 31. Robin P. Thomas 32. Shanu V. A 33. Sherin Alex 34. Shijo Thomas Thampi 35. Br. Shiju Thomas 36 Simon Thomas Joy 37. Sony Issac Thomas 38. Stalin Alex 39.Tino Thankachen 40. Vilbin K. Wilson

## Third Year BD Students 2016

1. Able George Mathai. T 2. Aby Raju 3. Ajin G. Jacob 4. Ajith Joseph 5. Allen.S.Mathew 6. Amos Tharakan. M 7.Basil Poulose 8.Bibin Joy 9. Bipin K. Yohannan 10. Calvin Koshy Poovathur 11. Christy Jose 12. Ebin T. Mathew 13. Eldhose Babu 14. Geevarghese Jose 15. Geo. M. Solomon 16. Jaimon Joseph 17. Jerin George. K 18. Jobin. B 19. Jobin K. George 20. Johnson Mathew 21. Leo K. J. 22. Lijin . K. Raju 23. Mathew Thomas 24. Mebin Thomas 25. Dn.Philipose (Ligin) 26. Prince Paulose 27. Fr. Reji Alexander 28. Rejo Mathew Joseph 29. Saju George 30. Sandeep S. Mathews 31. Sebi Thomas 32. Shibin Varughese 33. Tijo Varghese 34. Varghese P. Varghese 35. Vineeth Thomas

## Final Year BD Students 2016

1. Dn. Abin Mathew Zachariah 2. Dn. Aby Varghese 3. Dn. Aji Geevarghese 4. Dn. Akhil Varghese 5. Dn. Alex John 6. Anil K. C 7. Dn. Anoop Raju 8. Dn. Anoop Thomas Alexander 9. Dn. Aswin V. Eapen 10. Dn. Bijin K. John 11. Dn. Bijin Thomas Cherian 12. Fr. Biju N. Eapen 13. Dn. Binil Raj 14. Dn. Binu Mathews Itty 15. Bison Sunny 16. Dn. Blessen G. Babu 17. Dn. Denice P. Samuel 18. Dn. Geevarghese Mathew 19. Geevarghese Thampan 20. Dn. Jacob N. Varughese 21. Dn. Jijo K. Joy 22. Dn. Jithin Joy

Mathew 23. Dn. Jithu Mathew 24. Dn. Job Sam Mathew 25. Johnson Philipose 26. Dn. Joji George Philip 27. Dn. Joji K. G 28. Dn. Kris Sebi 29. Br. Kurian P. Mathew 30. Dn. Liju P. Cherian 31. Dn. Mathew Baby 32. Dn. Paul John Konat 33. Dn. Rance Thomas Chacko 34. Dn. Renju P. Raju 35. Rijo P. Thomas 36. Dn. Sajay Jose K 37. Dn. Sibymon B 38. Dn. Thomas Geevarghese 39. Dn. Tiji Thankachan

■

39

# ST. THOMAS ORTHODOX THEOLOGICAL SEMINARY NAGPUR

"The vision St. Thomas Orthodox Theological Seminary, Nagpur (STOTS) is to be a Centre of excellence in theological education, intended to train, in the spirit of Christ, men and women, to be committed leaders, dedicated ascetics and exemplary witnesses within the orthodox ethos; who will consistently endeavor to enable members of the church, especially in the Diaspora, to uphold, practice and propagate the Holy Orthodox faith; who will minister to the Church and society responding to the emerging needs and challenges; and who will participate in, and inspire the Church in her God-given mission in India and abroad."

Milestones of St. Thomas Seminary, Nagpur

July 1, 1995 Decision of the Synod about a Seminary in North India, September 14, 1995 Inception of the Seminary at Bhilai, October 19, 1995 Inauguration of Bhilai Seminary July 1996 Synod confers autonomous status to Bhilai Seminary, December 10, 1997 Laying of foundation stone at Nagpur, July 7, 1999 Shift of Seminary from Bhilai to Nagpur Church December 7, 1999 Inauguration of STOTS hostel at Kalmeshwar, October 10, 2002 Visit of Serampore Commission, October 29, 2002 Laying of foundation stone of Seminary Chapel February 2003 Serampore Senate affiliates the Seminary, February 18, 2004 First Convocation, February 19, 2004 Consecration of Seminary Chapel, July 1, 2008 First girl student joins the seminary, October 7, 2009

Second Convocation, April 5, 2011 Consecration of the family quarters, November 9, 2012 Foundation stone lying of Upasana Building, September 18, 2013 Consecration of the Upasana Centre, September 18, 2013 Third Convocation, February 4, 2013 Inauguration of 'Online Theological Study.

**Faculty and Departments 2016**

**1. Department of Theology,** Dr. Mathews Mar Severios, Dr. Yuhanon Mar Dioscoros, Fr. Dr. K. M George, Fr. Dr. Bijesh Philip, Fr. John Mathew **2. Department of Orthodox spirituality,** Yakob Mar Irenios, Fr. Dr. Bijesh Philip **3. Department of Old Testament,** Dr. Yuhanon Mar Meletius, Fr. K.V. Elias, Fr. Yohannan K. **4. Department of New Testament,** Dr. Yuhanon Mar Demetrios, Mrs. Mercy John, Fr. Dr. Jogy George, **5. Department of Church Histoory,** Very Rev. Geevarghese Ramban, Fr. Philippose Venattu Fr. Baiju Thomas, Dr. M. Kurian Thomas, **6. Department of Religion,** Dr. Geevarghese Mar Yulios Fr. Dr. P.C. Thomas, **7. Department of Pastoral counseling,** Fr. Dr. Shaji P. John, **8. Department of Homiletics,** Dr. Yuhanon Mar Chrysostomos, **9. Department of Missiology and Communication** Fr. Thomas Varghese, **10. Department of Liturgy and Hymnology,** Fr. Dr. Johns Abraham Konattu, Fr. Dr. Koshy Vaidyan M.K., Fr. Blessen Varghese, Fr. Joshy P. Jacob, **11. Department of Social Analysis,** Fr. Saji Amayil

**Address**

St. Thomas Orthodox Theological Seminary,
Brahmani P.O, Kalmeshwar 441 501, Nagpur, Maharashtra.
Mob: 8605869697, 8888722165
Email: stotspro@gmail.com,
Website: www.orthodoxseminarynagpur.in

■

# 40

# പഴയ സെമിനാരിയുടെ കാലാനുക്രമ ചരിത്രം

**പി. തോമസ്, പിറവം**

**പ**ഠിത്തവീട്, കോട്ടയത്തു സെമിനാരി, സിറിയൻ സെമിനാരി, The Cottayam Seminary എന്നെല്ലാം അറിയപ്പെടുന്ന പഴയ സെമിനാരിയുടെ കാലനുക്ര ചരിത്രത്തിന്റെ ശീർഷകങ്ങൾ മാത്രം ഉൾപ്പെടുത്തിയിരിക്കുന്നു. തീയതികൾ ചരിത്ര പുസ്തകങ്ങളിലും റിപ്പോർട്ടുകളിലുമുള്ളവ പൊരുത്തപ്പെടാതെയുണ്ട്. വ്യത്യാസങ്ങൾ പലതും അവിടവിടെ ചേർത്തു. സെമിനാരിയുടെ ചരിത്രവുമായി ചേരുന്നുവെന്ന ധാരണയിൽ സെമിനാരിയുമായി ബന്ധപ്പെട്ടവരുടെ ചില കാര്യങ്ങളും ഉൾക്കൊള്ളിച്ചു. മറ്റു വൈദിക പരിശീലനകേന്ദ്രങ്ങളെ പറ്റിയുള്ള വിവരങ്ങൾ ചേർത്തത് തത്സംബന്ധമായ അധിക ധാരണയ്ക്കു വേണ്ടിയാണ് സൂചകങ്ങൾ: *പാലപ്പിള്ളി- പാലപ്പിള്ളിൽ അബ്രഹാം കത്തനാർ, സുറിയാനിസമൂഹവൃത്താന്തം, സെന്തോമസ് അച്ചുകൂടം, കൊച്ചി, 1877, MCK- എം. സി. കുര്യാക്കോസ് റമ്പാൻ, സഭാചരിത്രസംഭവങ്ങൾ. EMP- ഇ.എം. പീലിപ്പോസ്, മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻസഭ, കഗ്രവ- ശെമവൂൻ മാർ ദീവന്നാസ്യോസ്, കണ്ടനാട് ഗ്രന്ഥവരി, എഡി. ഫാ. ഡോക്ടർ ജോസഫ് ചീരൻ, എം.ജെ.ഡി. പബ്ലീഷിങ് ഹൗസ് കുന്നംകുളം, 2008*

**1809 ആഗസ്റ്റ് 13** (985 ചിങ്ങം 1) ഞായർ ഏകീകൃത വൈദിക വിദ്യാഭ്യാസത്തിനായി തെക്കു വടക്കും ഓരോ പടിത്തവീട് ആരംഭിക്കാൻ കണ്ടനാട്ട് 54 പള്ളിക്കാർ ചേർന്ന മലങ്കര പള്ളിയോഗം തീരുമാനിച്ചു (കണ്ടനാട് പടിയോല).

മാർത്തോമ്മാ ഏഴാമന്റെ നാല്പതിന്. പള്ളിഭരണം സംബന്ധിച്ച മാറ്റങ്ങൾക്കും മറ്റ് സഭാപരിഷ്കാരങ്ങൾക്കും നിർദ്ദേശം.

**1810** ബ്രിട്ടീഷ് റസിഡണ്ട് കേണൽ മക്കാളി പിരിയുന്നു. തൽസ്ഥാനത്ത് കേണൽ ജോൺ മൺറോ.

1813 (ജനുവരി?) 988 മകരം. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ നാലു വർഷത്തെ വട്ടിപ്പണപ്പലിശ - 3360 രൂപ - മൺറോയിൽ നിന്ന് സെമിനാരി പണിക്കായി കൈപ്പറ്റുന്നു.

**1813 ഫെബ്രു. 15** (988 കുംഭം 3) തിരുവിതാംകൂർ റീജന്റ് മഹാറാണി ഗൗരി ലക്ഷ്മിഭായി കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ കരമൊഴിവായി ദാനം ചെയ്ത സ്ഥലത്ത് (990 കാർത്തിക 6) ഇട്ടൂപ്പ് റമ്പാൻ തറക്കല്ലിട്ട് പടിത്തവീടിന്റെ നിർമ്മാണം ആരംഭിക്കുന്നു. *(സെമിനാരി ശിലയിൽ 989 കുംഭം 3/ 1815 മാർച്ച് 21 ) ഫെബ്രു. 18?*

**1814** തിരുവിതാംകൂർ റീജന്റ് മഹാറാണി ഗൗരി പാർവതീഭായി സംഭാവന ചെയ്ത പണം കൊണ്ട് സെമിനാരി ചാപ്പലിന്റെ പണി ആരംഭിക്കുന്നു.

**1814 ഫെബ്രു.15**/ കുഭം 3-ാം തീയതി സെമിനാരിക്കു കല്ലിട്ടു പണി ആരംഭിക്കുകയും ഇന്നു കാണുന്ന രീതിയിലുള്ള നാലുകെട്ടും ചാപ്പലുമായി പ്രധാനപ്പെട്ട കെട്ടിടം 1815-ൽ പണി പൂർത്തിയാക്കി വൈദിക പഠനം ആരംഭിക്കുകയും ചെയ്തു. പ്രധാനാദ്ധ്യാപകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ.

**1815 മാർച്ച് 21** (990 മീനം 9 നാല്പതു സഹദേന്മാരുടെ ഓർമ്മ) പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ, യൗസേഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്യപ്പെടുന്നു. പഴഞ്ഞിയിൽ വച്ച്. തോഴിയൂർ കിടങ്ങൻ ഗീവർഗീസ് (സ്കറിയ) മാർ പീലക്സീനോസ് രണ്ടാമൻ വാഴിച്ചു. *നോമ്പിലെ രണ്ടാം ചൊവ്വാഴ്ച. പാലപ്പിള്ളി 1816. ശരിയാകാം. വ്യാഴമാണ്.* സെമിനാരി മലങ്കര മെത്രാന്റെ ആസ്ഥാനം.

**1815 മാർച്ച്-ഏപ്രിൽ** സെമിനാരിയിൽ വിദ്യാഭ്യാസം ആരംഭിക്കുന്നു. ആദ്യ അദ്ധ്യാപകർ-വേങ്കടത്ത് ചാണ്ടി കത്തനാർ, പുന്നത്ര കുര്യൻ കത്തനാർ. *1815 മാർച്ച് (മീനം) 990. പാലപ്പിള്ളി*

**1815 ഒക്.** തിരുവിതാംകൂർ റാണി ഗൗരി ലക്ഷ്മിഭായി നാടുനീങ്ങി. ഗൗരി പാർവ്വതിഭായി ഭരണമേറ്റു.

**1816 ജനുവരി 22** മാർത്തോമ്മാ എട്ടാമൻ മെത്രാൻ കാലം ചെയ്തു. *(991 തുലാം 12. പാലപ്പിള്ളി. ഇട്ടൂപ്പ് റമ്പാൻ സ്ഥാനമേറ്റ ശേഷം എന്നു പറയുന്നതിനാൽ തീയതി തെറ്റാകാം.)*

**1816 ഫെബ്രു. 2** (991 മകരം 21) പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയനെ മലങ്കരമെത്രാപ്പോലീത്തായായി പ്രഖ്യാപിച്ചുകൊണ്ടുള്ള രാജകീയ വിളംബരം. മാർത്തോമ്മാ 9 (ഐപ്പ്) മെത്രാൻ സ്ഥാനഭ്രഷ്ടനായി.

**1816** കൽക്കട്ടയിലെ ആംഗ്ലിക്കൻ ബിഷപ്പ് മിഡിൽട്ടൺ സെമിനാരി സന്ദർശിച്ചു.

**1816** ആദ്യ സി.എം. എസ് മിഷനറി റവ. തോമസ് നോർട്ടൻ സെമിനാരിയിൽ അദ്ധ്യാപകനായി എത്തുന്നു. (ആലപ്പുഴ താമസിച്ച് സെമിനാരിയിൽ വന്നു പഠിപ്പിച്ചു.)

**1816 നവംബർ 24** മാർ ദീവന്നാസ്യോസ് ദ്വിതീയൻ കാലം ചെയ്തു. 25-ന് സെമിനാരിയിൽ കബറടക്കി. ഓർമ്മ നവ. 25. *(പാലപ്പിള്ളി. 992 വൃശ്ചികം 12. 1816. 993/1817 EMP)*

**1816** പുലിക്കോട്ടിൽ മെത്രാൻ കാലം ചെയ്തപ്പോൾ മലങ്കര സഭയുടെയും മിഷനറിമാരുടെയും നിർബ്ബന്ധപൂർവ്വമായ അപേക്ഷയെ പരിഗണിച്ച് തോഴിയൂർ മാർ പീലക്സീനോസ് കോട്ടയത്തെത്തി സിമ്മനാരിയുടെ ചുമതലയും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഔപചാരികമായി കൈയേറ്റു. ഇക്കാര്യങ്ങൾക്ക് രാജകീയ വിളംബരവും ഉണ്ടായി.

**1817** സി.എം. എസ് മിഷനറിമാരായ റവ. ജോസഫ് ഫെൻ, റവ. ഹെന്റി ബേക്കർ, റവ. ബെഞ്ചമിൻ ബെയ്ലി എന്നിവർ സെമിനാരിയിലെത്തുന്നു. സഹായ മിഷനായി (Mission of help).

**1817** മാർച്ച് ബെയ്ലി സെമിനാരിയിൽ താമസമാക്കി.

**1817?** കേരളത്തിൽ ഇദംപ്രഥമമായി ഇംഗ്ലീഷ് വിദ്യാഭ്യാസം സെമിനാരിയിൽ ആരംഭിക്കുന്നു.

**1817 ഒക്ടോബർ 19** പുന്നത്ര കുര്യൻ കത്തനാർ, ഗീവർഗീസ് മാർ ദീവന്നാസ്യോസ് ത്രിതീയൻ എന്ന നാമത്തിൽ മലങ്കര മെത്രാപ്പോലീത്താ ആയി വാഴിക്കപ്പെട്ടു.

**1818** സെറാമ്പൂർ കോളേജ് സ്ഥാപനം.

**1818** റവ. ജോസഫ് ഫെൻ സെമിനാരി *പ്രിൻസിപ്പാൾ?*

**1819** കേണൽ മൺട്രോ റസിഡണ്ട് സ്ഥാനമൊഴിയുന്നു. ജനുവരി 19-ന് കപ്പൽ കയറി.

**1821 മാർച്ച് 2.** ബ്രിട്ടീഷ് ഓഫീസർ മേജർ മകർത്ത് സെമിനാരിയെ കുറിച്ച് എഴുതിയ ഡയറിക്കുറിപ്പ്: സുറിയാനി സമൂഹം

മുഴുവൻ കോളജിനെ അവരുടെ കണ്ണായി കാണുന്നു. കോളജിന് അനുയോജ്യനായ ഒരു പ്രിൻസിപ്പലിനെ വേണം.

**1821 ഒക്ടോബർ 18** ഇംഗ്ലണ്ടിൽ നിന്ന് അയച്ച അച്ചടി യന്ത്രം ആലപ്പുഴ വഴി കോട്ടയത്ത്. റവ. ബെഞ്ചമിൻ ബെയ്‌ലിയുടെ നേതൃത്വത്തിൽ അച്ചടിയന്ത്രം സെമിനാരിയിൽ സ്ഥാപിക്കുന്നു. ബൈബിളും മറ്റു കൃതികളും അച്ചടിക്കുന്നതിനായി. ദക്ഷിണേന്ത്യയിൽ ആദ്യം. കേരളത്തിൽ ആദ്യത്തെ മലയാളം അച്ചടിശാല. (1820? ദക്ഷിണേന്ത്യയിൽ ആദ്യത്തെ അച്ചടിശാല സെമിനാരിയിൽ. സുറിയാനി, മലയാളം, ഇഗ്ലീഷ് ഭാഷകളിൽ. ആദ്യം അച്ചടിച്ചത് പുന്നത്ര മാർ ദീവന്നാസ്യോസിന്റെ ഒരു കല്പന?)

**1825** ബയിലി മത്തായിയുടെ സുവിശേഷം മലയാളത്തിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ചു.

**1825 മെയ് 16** പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് കോളറ രോഗം മൂലം കാലം ചെയ്തു. കബർ - കോട്ടയം ചെറിയ പള്ളി. ഓർമ്മ മെയ് 19. *1825 ഇടവഴിക്കൽ ഡയറി. 999 ഇടവം 4 നി.ഗ്ര.വ.*

**1825 ഓഗസ്റ്റ് 27** ചേപ്പാട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാനമേറ്റു. *1001 ചിങ്ങം 15. (വാങ്ങിപ്പു പെരുന്നാൾ) പള്ളിക്കര വച്ച്. ആഞ്ഞിലിമൂട്ടിൽ പീലിപ്പോസ് കത്തനാരെ ചിട്ടി പ്രകാരം തെരഞ്ഞെടുത്തു. കോട്ടയം ചെറിയ പള്ളിയിൽ വച്ച് നാല്പതാം ദിവസം. ആയിരാമാണ്ടിലെന്ന് പാലപ്പിള്ളി.*

**1825** പാമ്പാക്കുട സെന്റ് ജോൺസ് വലിയപള്ളി സ്ഥാപിതമായ നാൾ മുതൽ പള്ളിമേടയിൽ കോനാട്ട് മല്പാന്മാർ പാമ്പാക്കുട മല്പാൻ പാഠശാല നടത്തി വന്നു. കോനാട്ട് മാത്തൻ മല്പാൻ നിര്യാതനായപ്പോൾ (1927) തന്റെ പിൻഗാമി അബ്രഹാം മല്പാൻ നന്നേ ചെറുപ്പമായിരുന്നതിനാൽ പാഠശാലയുടെ പ്രവർത്തനം നിലച്ചു.

**1826** ഫെൻ മിഷനറി മടങ്ങിപ്പോയി.

**1829** പുതിയനിയമം ബഞ്ചമിൻ ബെയിലി പ്രസിദ്ധീകരിച്ചു.

**1829** മിഷനറിമാർ കോട്ടയത്ത് ഇംഗ്ലീഷ് സ്കൂൾ തുടങ്ങി.

**1829** ഫെബ്രു. 5/6. (1004 മകരം 25) തൊഴിയൂർ മെത്രാൻ കിടങ്ങൻ ഗീവർഗീസ് (സ്കറിയ) മാർ പാലക്സീനോസ് രണ്ടാമൻ കാലം ചെയ്തു. കബർ തൊഴിയൂർ ഭദ്രാസനപ്പള്ളി. 1816-17 കാലത്ത് മലങ്കരമെത്രാൻ. *(1830/1006 മകരം 26) 1005 മകരം*

*25/1830 സിമ്മനാരിയിൽ വച്ച്. പാലപ്പിള്ളി.*

**1829** (1004 കുംഭം 30) ചേപ്പാട് മാർ ദീവന്നാസ്യോസിന് രാജകീയ വിളംബരം. *(മൂന്നര വർഷത്തിനു ശേഷം. എങ്കിൽ വാഴ്ച 1001 ചിങ്ങം/കന്നി)*

**1830?** ബെയിലി മിഷനറി മടങ്ങുന്നു.

**1833** ബേക്കർ മിഷനറി മടങ്ങുന്നു.

**1833** യൂറോപ്യൻ ചർച്ച് മിഷൻ സൊസൈറ്റി അംഗം ജോസഫ് പീറ്റ് കേരളത്തിൽ എത്തി. (കുറെക്കാലം പഴയ സെമിനാരിയിൽ അദ്ധ്യാപകനായിരുന്നു. 1838-ൽ മാവേലിക്കരയിൽ മിഷനറിയായി. 1845-ൽ സ്വദേശത്തേക്കു പോയെങ്കിലും 1859-ൽ മടങ്ങി എത്തി. 1865-ൽ മാവേലിക്കരയിൽ വച്ച് നിര്യാതനായി. അവിടെ സംസ്കരിച്ചു. ഇദ്ദേഹം സെമിനാരിയിൽ താമസിക്കുമ്പോൾ ബസ്ഗാസാ (ഭണ്ഡാരമുറി) കുത്തിത്തുറന്ന് രേഖകൾ എടുത്തുകൊണ്ടുപോയത് മലങ്കര-ആംഗ്ലിക്കൻ ബന്ധം വഷളാക്കി.)

**1834** ബാസൽ മിഷൻ കേരളത്തിൽ.

**1834** ബെയിലിയുടെ മലയാളം പുതിയനിയമത്തിന്റെ ഒന്നാം ഭാഗം (സുവിശേഷങ്ങളും അപ്പോസ്തോലനടപടികളും) രണ്ടാം പതിപ്പ് ലണ്ടനിൽ അച്ചടിച്ചു.

**1835** നവംബർ കൽക്കട്ടയിലെ ആംഗ്ലിക്കൻ ബിഷപ്പ് റവ. ഡാനിയേൽ വിൽസൺ (സുറിയാനി പണ്ഡിതൻ. കൽക്കട്ട ഫോർട്ട് വില്യം കോളജ് പ്രിൻസിപ്പൽ) സെമിനാരി സന്ദർശിക്കുന്നു. ചേപ്പാട് മാർ ദീവന്നാസ്യോസുമായി കൂടിക്കാഴ്ച. മലങ്കരസഭയും മിഷനറിമായുള്ള തർക്കത്തിൽ ബിഷപ്പിന്റെ അനുരഞ്ജനനിർദ്ദേശങ്ങൾ. മിഷനറിമാർക്കു ബാധകമായി ഒന്നുമില്ല. സി.എം.എസ് മിഷനറിമാരുമായുള്ള മലങ്കരസഭയുടെ ബന്ധം വഷളാകുന്നു.

**1836 ജനു. 16 ശനി**. (1011 മകരം 5) മാവേലിക്കര. പള്ളി പ്രതിപുരുഷയോഗം. സ്തുതി ചൊവ്വാക്കപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ പഠിത്തത്തിലും ക്രമവിശ്വാസത്തിലുമല്ലാതെ വേറൊന്നും അനുസരിക്കുകയില്ലെന്ന് പടിയോല എഴുതി. ബിഷപ്പ് വിത്സന്റെ നിർദ്ദേശങ്ങൾ തള്ളി. തൊഴിയൂർ മെത്രാനും പങ്കെടുത്തു.

**1836** (1012 ചിങ്ങം 15) നവീകരിച്ച കുർബ്ബാനതക്സ പാലക്കുന്നത്ത് അബ്രഹാം മല്പാൻ മാരാമണ്ണിൽ ഉപയോഗിച്ചു.

**1836** (1012 ചിങ്ങം 21) ചേപ്പാട് മാർ ദീവന്നാസ്യോസിനെതിരേ 'സ്തുതി ചൊവ്വാക്കപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ സത്യവിശ്വാസത്തിനു കൂട്ടിച്ചേർത്തു നടന്നുവരുന്ന അപമര്യാദകൾ' വിവരിച്ച് 'അഴിമതി ചെയ്തുവരുന്ന മെത്രാനെ മാറ്റി കാനോൻ പ്രകാരം നടത്തിക്കുന്നതിന് തൊഴിയൂർ കൂറിലോസ് മെത്രാനെ വരുത്തി മര്യാദപ്രകാരം നടത്തിച്ച് രക്ഷിക്കണെ' മെന്ന് റെസിഡണ്ടിന് നവീകരണവിഭാഗത്തിന്റെ മെമ്മോറിയൽ.

**1836 എപ്രിൽ** 3 ഓശാന ഞായർ - സി.എം.എസ് മിഷിനറി ജോസഫ് പീറ്റ് സെമിനാരിയുടെ ബസ്ഗാസ കുത്തിത്തുറന്ന് രേഖകൾ മോഷ്ടിച്ചു. മെത്രാപ്പോലീത്താ മുതൽപേർ ചെറിയ പള്ളിയിൽ ആയിരിക്കുമ്പോൾ. MCK

**1836** സെമിനാരിയിൽ പഠനം നിലയ്ക്കുന്നു.

**1837 മാർച്ച്** മിഷനറിമാരുടെ പ്രസംഗം പള്ളികളിൽ നിരോധിച്ച് ചേപ്പാട് മാർ ദീവന്നാസ്യോസിന്റെ കല്പന.

**1837** സെക്യുലർ വിദ്യാഭ്യാസവും ഇംഗ്ലീഷ് പാഠശാലയും മിഷനറിമാർ പുതിയ കാമ്പസിൽ തുടങ്ങി.

**1837 ജനു. 11.** സി.എം.എസിന്റെ മദ്രാസ് കറസ്പോണ്ടിങ് കമ്മറ്റി മലങ്കരസഭയുമായുള്ള സഹകരണം പ്രായോഗികമല്ല, സെമിനാരി സ്വത്തുക്കൾ വിഭജിക്കണമെന്നു നിശ്ചയിച്ച് മദ്ധ്യസ്ഥനാകുവാൻ റസിഡണ്ടിനോട് അപേക്ഷിച്ചു.

**1838 ഇടവം** ഇംഗ്ലീഷ് മിഷനറിമാരുമായി തർക്കം. കോട്ടയം സെമിനാരിയിൽ പഠനം നിന്നു. പാലപ്പിള്ളി.

**1839** മലങ്കരസഭയും ഇംഗ്ലീഷ് മിഷനറിമാരുമായുള്ള ബന്ധം വിട്ടു. (വൈറ്റ് ഹൗസ്) *1838 മെയ്?*

**1840** കോട്ടയത്ത് സി.എം.എസ്. കോളജ് സ്ഥാപിതമായി. 1836?

**1840 ഏപ്രിൽ** 4 സെമിനാരിയുടെ സ്വത്തുക്കൾ വിഭജിക്കാൻ നിയമിക്കപ്പെട്ട മദ്ധ്യസ്ഥ കോടതി, സി.എം.എസ് മിഷനറിമാരുടെ അവകാശവാദം തള്ളി, സെമിനാരിയും, വട്ടിപ്പണവും ചെപ്പേടുകളും മലങ്കരസഭയ്ക്ക് അവകാശപ്പെട്ടതെന്ന് വിധിച്ചു. അത് കൊച്ചി പഞ്ചായത്ത് വിധി (കൊച്ചിൻ അവാർഡ്) എന്നു പറയപ്പെടുന്നു.

**1842**-ൽ ബൈബിൾ പൂർണ്ണരൂപത്തിൽ (സത്യവേദപുസ്തകം) ബഞ്ചമിൻ ബെയിലി പ്രസിദ്ധീകരിച്ചു.

**1842 ഫെബ്രു.** 14 (1017 കുംഭം 2) തിങ്കൾ. മായൽത്തൊ. മർദ്ദീൻ. പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസ് മെത്രാനായി.

ആദ്യമായി ഒരു മലങ്കര സഭാംഗത്തെ മെത്രാനാക്കിയ സിറിയൻ പാത്രിയർക്കീസ് ബാവാ ഏലിയാസ് രണ്ടാമൻ. (മലങ്കര മെത്രാനായി വാണത് 1852 മുതൽ 1877 വരെ)

**1843 ഇടവം 3-**ന് മാത്യൂസ് അത്താനാസ്യോസ് കൊച്ചിയിലെത്തി.

**1843 ആഗസ്റ്റ് 15 ചൊവ്വ** /സു. ക. 1019 ചിങ്ങം 3. കണ്ടനാട്. പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസിന്റെ സ്ഥാത്തിക്കോൻ വായിച്ചു കേൾക്കുവാനും ഓക്സിയോസ് പാടുവാനും ചേപ്പാട് മാർ ദീവന്നാസ്യോസ് വിളിച്ചു കൂട്ടിയ പള്ളി പ്രതിപുരുഷയോഗം. സ്ഥാത്തിക്കോൻ മാർ ദീവന്നാസ്യോസിനെ കാണിക്കുവാൻ ആവശ്യപ്പെട്ടിട്ട് 'അവിശ്വാസം കൊണ്ട്' കാണിച്ചില്ലത്രേ. സ്ഥാത്തിക്കോൻ വായന നടന്നില്ല. യോഗത്തിൽ കശപിശയുണ്ടായി. (സ്ഥാത്തിക്കോന്റെ അസ്സൽ രേഖ പിന്നീടു വെളിച്ചം കണ്ടിട്ടില്ല. സെമിനാരിക്കേസിൽ പകർപ്പേ ഹാജരാക്കിയുള്ളൂ. നേരത്തേ സ്ഥാത്തിക്കോൻ വാങ്ങിച്ചു നോക്കിയാറേ വെട്ടും തിരുത്തും, മാത്യൂസ് കശ്ശീശ എന്നും കണ്ടതായി പാലപ്പിള്ളി.)

**1843 സെപ്റ്റ. 15 വെള്ളി**. കല്ലൂങ്കത്ര. 22 പള്ളിക്കാരുടെ പ്രതിനിധികളുടെ യോഗം. പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസിന് അനുകൂലമായി രാജകീയ വിളംബരം നേടാനുള്ള ശ്രമം.

**1845 ആഗ. 24? (1021 ചിങ്ങം 24)** ഞായർ പകൽ 3 മണി. പാലക്കുന്നത്ത് അബ്രഹാം മല്പാൻ മാരാമണ്ണിൽ നിര്യാതനായി. *(ചിങ്ങം 24/ സെപ്റ്റ. 5 വെള്ളിയാണ്.)*

**1845 സെപ്റ്റ./1021 ചിങ്ങം** പാലപ്പിള്ളി. യൂയാക്കീം മാർ കൂറിലോസ് (മേല്പട്ടം 1845 ശ്ബോത്ത് 18/1845 മാർച്ച് 2) സഹോദരനോടൊപ്പം (തിരുവല്ലാ ചാലക്കുഴിയിൽ നിന്ന് വിവാഹം ചെയ്ത ഗബ്രിയേൽ മക്കുദിശാ) കൊച്ചിയിൽ. *തുർക്കി തുറബ്ദീൻ ഹബബ് സ്വദേശി. ഡോ. ചീരൻ 1022. 1021 ചിങ്ങം 26. കഗ്രവ.*

**1846** ചേപ്പാട് മാർ ദീവന്നാസ്യോസ് യൂയാക്കീം മാർ കൂറീലോസിനു വേണ്ടി സ്ഥാനമൊഴിയാൻ തയാറായി.

**1846** പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മലങ്കരമെത്രാപ്പോലീത്താസ്ഥാനമേറ്റു.

**1847/1022 മീനം 1.** കൊല്ലത്ത് മെത്രാന്മാരുടെ തർക്കപരിഹാരത്തിന് റെസിഡണ്ടിന്റെ ഉത്തരവുപ്രകാരം പള്ളിയോഗം.

**1848 (1023 മീനം 4)** പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസും യൂയാക്കീം മാർ കൂറീലോസുമായുള്ള തർക്കത്തിൽ കൊല്ലം പഞ്ചായത്തുവിധി. മലങ്കര മെത്രാൻ സ്വദേശിയായിരിക്കണമെന്നു വിധി സാരം. *1852 ജൂൺ 21 (1023 മിഥുനം 9. ആദ്യ വിധി. അപ്പീലുണ്ടായിരുന്നു. അതിൽ നിദാനം വരുത്തിത്തന്നില്ല. പാലപ്പിള്ളി.)*

**1849 ഫെബ്രു./1024 കുംഭം.** വിദേശികളായ സ്തേഫാനോസ് മാർ അത്താനാസ്യോസ്, ശിമയോൻ റമ്പാൻ, അനുജൻ മക്കുദിശാ, യോഹന്നാൻ ശെമ്മാശ് എന്നിവർ കേരളത്തിൽ. *(1849 ഏപ്രിൽ / 1024 മേടം. പാലപ്പിള്ളി. 1024 കുംഭം കഗ്രവ.)*

**1852 സെപ്റ്റ.** സ്തേഫാനോസ് മാർ അത്താനാസ്യോസ് (പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശനെ പൂർണ്ണശമ്മാശനാക്കിയ) മടങ്ങുന്നു. (വിദേശമെത്രാൻ ഇവിടെ താമസിക്കുന്നതു തടഞ്ഞ റെസിഡണ്ടിന്റെ കല്പനയ്ക്ക് ഇങ്ഗ്ലണ്ടിൽ അപ്പീൽ കൊടുത്ത് ഇദ്ദേഹം 1857 മെയ് 13-ന് അനുകൂലവിധി നേടി. ഇദ്ദേഹത്തെ പുലിക്കോട്ടിൽ യൗസേഫ് കത്തനാർ മർദ്ദീനിലേക്കു മെത്രാൻ വാഴ്ചയ്ക്കു യാത്രചെയ്യുമ്പോൾ ജസീറായിലെ ഇടവകപ്പള്ളിയിൽ വച്ച് കണ്ടു.)

**1852 ജൂലൈ 28.** (1027 കർക്ക. 15) തിരുവിതാംകൂറിൽ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനെ അംഗീകരിച്ച് വിളംബരം. (മെത്രാനായി 9 വർഷം കഴിഞ്ഞ്.)

**1853 ഒക്ടോ. 4.** കൊച്ചിരാജ്യത്ത് പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനെ അംഗീകരിച്ച് വിളംബരം.

**1853 ഫെബ്രുവരി 14** സെമിനാരിയിൽ കൂടിയ മലങ്കര പള്ളിയോഗം 103 വകുപ്പുകളുള്ള 'ചട്ടവര്യോല' എന്ന സഭാഭരണചട്ടം പാസാക്കി.

**1855 ഒക്ടോ. 9** (1031 കന്നി 27) ചൊവ്വ. ചേപ്പാട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് കാലം ചെയ്തു. കബർ ചേപ്പാട് സെന്റ് ജോർജ് പള്ളി. *(കബറിടത്തിൽ തീയതി 1855 ഒക്ടോ. 12 ശരിയല്ല. വെള്ളി.) 1854/ 1030 കന്നി 27. പാലപ്പിള്ളി. 1031 കന്നി 27. ചൊവ്വ ഏഴര നാഴിക വെളുപ്പുള്ളപ്പോൾ. തത്സമയം മാർ കൂറീലോസ് കുറുപ്പമ്പടിയിൽ.*

**1856 മാർച്ച്/ ഫെബ്രു.** ഊർശ്ലേമിലെ മാർ ഗ്രീഗോറിയോസ് അബ്ദൽ നൂർ ഒസ്താത്തിയോസ് കേരളത്തിൽ. *(1856 കുംഭം. കൂടെ അബ്ദല്ലാ റമ്പാനും. പാലപ്പിള്ളി.)*

**1856 ജൂൺ 14.** തൊഴിയൂർ മെത്രാൻ കുത്തൂർ ഗീവർഗീസ് മാർ

കൂറീലോസ് മൂന്നാമൻ കാലം ചെയ്തു. കബർ തൊഴിയൂർ ഭദ്രാസനപ്പള്ളി. *(1031 മിഥുനം 2 ശനി) ജൂൺ 16?*

**1857 ഫെബ്രു. 1 ഞായർ**. ചാട്ടുകുളങ്ങര വികാരി ആലത്തൂർ പനയ്ക്കൽ ജോസഫ് മാർ കൂറീലോസ് നാലാമൻ തൊഴിയൂർ മെത്രാൻ. *(1032 മകരം 20)* പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് വാഴിച്ചു.

**1857 മെയ് 13.** വിദേശി സ്തേഫാനോസ് മാർ അത്താനാസ്യോസ് മദ്രാസ് ഗവണ്മെന്റിലും ഇംഗ്ലണ്ടിലെ രാജ്ഞിക്കും പാർലമെന്റിലും പരാതി നല്കിയതിന്മേൽ, അന്ത്യോക്യയിൽ നിന്നു വരുന്ന മെത്രാന്മാരുടെ അവകാശം സ്വീകരിപ്പാനുള്ള കർത്തൃത്വം പള്ളിക്കാരുടെ നിശ്ചയമാണ്; കൊച്ചി തിരുവിതാംകൂർ സർക്കാരുകൾ അതിൽ പ്രവേശിച്ച് യാതൊരു ഉപദ്രവവും ചെയ്തു പോകരുതെന്ന് തീർപ്പ്. അതനുസരിച്ച് 1034 പൈകാശി മാസം 10-ന് തിരുവിതാംകൂർ ഹജൂർ കച്ചേരി ഉത്തരവ്. ഇതിനാൽ പാലക്കുന്നന്റെ ഗതി കീഴ്പൊട്ടായി. പാലപ്പിള്ളി.

**1859** ബെയിലി ബൈബിളിന്റെ പരിഷ്കരിച്ച പതിപ്പ് പുറത്തിറങ്ങി.

**1863 കുംഭം.** സഭാപ്രശ്നവുമായി ബന്ധപ്പെട്ട് തിരുവിതാംകൂർ ഹജൂർ കച്ചേരി ഉത്തരവ്. അന്നുവരെയുള്ള പള്ളികൾ മാത്യൂസ് അത്താനാസ്യോസിന്. യൂയാക്കീം മാർ കൂറീലോസിനു വിലക്ക്.

**1863 (1038 കുംഭം 27)** പുലിക്കോട്ടിൽ യൗസേഫ് കത്തനാർ കുന്നങ്കുളത്തുനിന്ന് ശീമയ്ക്ക്. കുന്നങ്കുളം മുതൽ കോട്ടയം വരെയുള്ള പള്ളികൾ സന്ദർശിച്ചിട്ട് 1863/1038 മേടം 14 ചൊവ്വാഴ്ച കൊച്ചിയിൽ നിന്ന് കപ്പൽ കയറി. കണ്ടനാട് മട്ടുമ്മൽ ഗീവറുഗീസ് കത്തനാരും (ഇദ്ദേഹം 1863/1039 കന്നി10-ന് മർദ്ദീനിൽ നിര്യാതനായി) കുത്തൂർ താരപ്പനും കൂടെ. ബോംബെയിൽ നിന്ന് 1863/1038 ഇടവം 9-ന് കപ്പൽ കയറി, 10-ന് കപ്പൽ വിട്ടു. (രണ്ടു പേരെ അയച്ചാൽ സ്ഥാനം കൊടുത്തയയ്ക്കാമെന്ന് കല്പന വന്നപ്രകാരം കൂറീലോസ് ബാവ നൊസ്രാസ പള്ളിയിൽ സഭ കൂട്ടി ചിന്തിച്ച് ബാവായുടെ ശിഷ്യനും ... ആയ യൗസേഫ് കശ്ശീശായെ യോഗം തെരഞ്ഞെടുത്ത് ... അയച്ചു. പാലപ്പിള്ളി.)

**1864 ഏപ്രിൽ 3 (1039 മീനം 22)** പുതുഞായറാഴ്ച. ആമീദ്. പുലിക്കോട്ടിൽ യൗസേഫ് ദീവന്നാസ്യോസ് അഞ്ചാമൻ മെത്രാനായി. മർദ്ദീനിൽ യാക്കോബ് രണ്ടാമൻ പാത്രിയർക്കീസ് വാഴി

ച്ചു. *(തലേ ശനിയാഴ്ച റമ്പാനാക്കി.) 1864/1039 കർക്കടകം 25 ബോംബെയിൽ. 1864 സെപ്റ്റ. 4/1040 ചിങ്ങം 23-ന് കൊച്ചി യിൽ. (വാഴ്ച 1865 മേടം 18-ന് ഡയർബക്കിലെന്ന് കെ.കെ. പാദ്രി.) 1864 മെയ് 8 / 1039 മേടം 26 എന്നാണ് പൊതുവേ പറ യുന്നത്. 1039 മേടം 26 എന്ന് കബറിടത്തിൽ. ആ തീയതിയും ദിവസവും തമ്മിൽ പിണക്കമുണ്ട്. 1864 മാർച്ച് 27/മീനം 15 ഉയിർപ്പും ഏപ്രിൽ 3 /മീനം 22 പുതുഞായറുമായിരുന്നു.*

**1868 മെയ് 31** *മാർത്തോമ്മാ സഭാ സ്ഥാപകൻ* പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസിനെ സെമിനാരിയിൽ വച്ച് മാത്യൂസ് അത്താനാസ്യോസും തൊഴിയൂർ മാർ കൂറീലോസും കൂടി മെത്രാനായി വാഴിച്ചു. *(ജൂൺ 1-ന് എന്ന് കെ.കെ. പാദ്രി വിരുതു പ്രകരണത്തിൽ.)*

**1869 ഒക്ടോബർ 21** സെമിനാരിയിൽ ചേർന്ന മലങ്കര പള്ളിയോഗം വട്ടിപ്പണപ്പലിശ വാങ്ങുന്നതിന് കൂട്ടു ട്രസ്റ്റികളായി താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്തനാരെയും കുളങ്ങര ഇട്ടിച്ചൻ പൈലിയെയും തെരഞ്ഞെടുത്തു. (*അവരെ റെസിഡൻസിയി ലാണ് തിരഞ്ഞെടുത്തത്; കമ്മറ്റി രൂപികരിച്ചു എന്നേയുള്ളു എന്നും ഉണ്ട്.)*

**1869** കൊച്ചിൻ അവാർഡു വിഹിതവും (6000 രൂപ) വട്ടിപ്പണപ്പലി ശയും (29000 രൂപ) പാലക്കുന്നത്തു മാത്യൂസ് അത്താനാ സ്യോസ് കൈപ്പറ്റി. ആകെ 35000 രൂപ.

**1870 /1045 മീനം 1** കോട്ടയം സെമിനാരിയിൽ നിന്ന് പഴമയും പുതുമയും മലയാളഭാഷയിൽ അച്ചടിപ്പിച്ച വേദപുസ്തകം പള്ളികളിൽ വായിക്കുന്നതിനായി കൊടുക്കത്തക്കവണ്ണം ഹെൻറി ബേക്കർ സായിപ്പ് അത്താനാസ്യോസ് മെത്രാനെ ഏല്പിച്ചു.

**1870 /1045** കൊച്ചിയിൽ സെന്തോമസ് പ്രസ് പുലിക്കോട്ടിൽ ദീവ ന്നാസ്യോസ് സ്ഥാപിച്ചു.

**1870 ഫെബ്രുവരി 7** സെമിനാരിയിൽ ചേർന്ന മലങ്കര പള്ളിയോഗം വട്ടിപ്പണം ചെലവാക്കുന്നതിനും സെമിനാരി പഠനം സുഗമ മായി നടത്തുന്നതിനുമായി ഒരു കമ്മിറ്റി ഉണ്ടാക്കാൻ തീരു മാനിച്ചു. പത്തു ഭാഗങ്ങളുള്ള ഒരു *പടിയോലയും* പാസ്സാക്കി.

**1872**-ൽ പരുമലയിൽ 'അഴിപ്പുര' പണിത് വൈദിക പരിശീലനത്തിന് സെമിനാരി സ്ഥാപിച്ചു.

**1874/1050 ചിങ്ങം 25** പരുമല. പള്ളി പ്രതിനിധി യോഗം. പാത്രി യർക്കീസ് ബാവായെ വരുത്തുവാൻ അപേക്ഷ അയയ്ക്കാൻ

തീരുമാനം. *പാലപ്പിള്ളി. 1873 സെപ്റ്റ. 8/1045? ചിങ്ങം. 1872/ 1048 ചിങ്ങം?*

**1874 കുംഭം 25** പരുമല യോഗത്തിന്റെ അപേക്ഷയ്ക്കു പാത്രിയർക്കീസിന്റെ മറുപടി. പാലക്കുന്നനു പ്രാക്കും മഹറോനും. പാലപ്പിള്ളി.

**1874 സെപ്റ്റ.1/1050 ചിങ്ങം 20 ചൊവ്വ.** യൂയാക്കീം മാർ കൂറീലോസ് കാലം ചെയ്തു. കബർ മുളന്തുരുത്തി മാർത്തോമ്മൻ പള്ളി. ഓർമ്മ സെപ്റ്റ. 4 (മലങ്കരമെത്രാൻ 1846 സെപ്റ്റ. 11 മുതൽ 1852) ഇദ്ദേഹം 1858-ൽ ബ്രിട്ടീഷ് കൊച്ചിയിൽ ഒരു പള്ളിയും (ഇന്നത്തെ ഫോർട്ടുകൊച്ചി മാർ പത്രോസ് പൗലോസ് പള്ളി) മുറിയും സ്ഥാപിച്ചു. ഇതിന് കുറുപ്പമ്പടിക്കാർ 30 രൂപായും മരവും കൊടുത്തു. അദ്ദേഹത്തിന്റെ കടത്തിന് കൊച്ചിക്കോട്ടപ്പള്ളി ലേലം ചെയ്തു പോയി. വടക്കൻ പള്ളികൾ പിരിവിട്ട് തിരികെ വാങ്ങി. ചാലിശ്ശേരിയിലും പോർക്കുളത്തും പള്ളികളുണ്ടാക്കി.

**1875 ജൂൺ /1050 മിഥുനം 10.** പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായും അബ്ദള്ള മാർ ഗ്രീഗോറിയോസും മറ്റും കൊച്ചിയിൽ. *(ഇടവം 4-14-നകം. EMP രഹസ്യപേടകം. ഇതു തെറ്റാകാം. കോനാട്ടു ഡയറി. പാലപ്പിള്ളി) മിഥുനം 9 പാലപ്പിള്ളി.* 21-ന് തിരുവനന്തപുരത്തേക്ക്. 26-ന് തിരുവനന്തപുരത്ത്. കർക്കടകം 7-ന് തിരുവിതാംകൂർ രാജാവുമായി കൂടിക്കാഴ്ച. 8-ന് ഇളയരാജാവുമായും.

**1876 മാർച്ച് 4 /1051 കുംഭം 23.** പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനെ അംഗീകരിച്ച തിരുവിതാംകൂർ രാജവിളംബരം (1027 കർക്ക. 15-ലെ) റദ്ദാക്കി. തർക്കം കോടതിയിലൂടെ പരിഹരിക്കണമെന്ന് ഉത്തരവ്.

**1876 ജൂൺ 27-29 ചൊവ്വ-വ്യാഴം.** (സു.ക. 1051 മിഥുനം 15-17) മുളന്തുരുത്തി. സഭയുടെ പൊതുവായ ആത്മീയകാര്യങ്ങളെക്കുറിച്ച് ആലോചിച്ചു തീരുമാനിക്കുവാൻ പള്ളി പ്രതിപുരുഷയോഗം. ആകെ 180-ഓളം പള്ളികളിൽനിന്ന് 150 പള്ളികളുടെ പ്രതിനിധികൾ.

**1877 മെയ് 21/ 1052** ഇടവം. പ. പത്രോസ് തൃതീയൻ ബാവായ്ക്ക് പട്ടാമ്പിയിൽനിന്ന് യാത്രയയപ്പ്.

**1877 ജൂലെ 16 /1052 കർക്ക. 4** തിങ്കൾ. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്തു. കബർ മാരാമൺ പള്ളി.

**1877 ജൂലെ 16** പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്

അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ.

**1878 ഫെബ്രു. 18 തിങ്കൾ** (സു.ക.1053 കുംഭം 6) പരുമല. പള്ളി പ്രതിപുരുഷയോഗം. 150 പള്ളികളിൽ നിന്നുള്ള പ്രതിനിധികൾ. വൈദിക സെമിനാരി, സഭാഭരണം എന്നിവയെപ്പറ്റി ആലോചനകൾ

**1878 ഫെബ്രു.** തോമസ് അത്താനാസ്യോസിൽ നിന്ന് സെമിനാരി വിട്ടുകിട്ടുവാൻ വ്യവഹാരത്തിന് സഭാമാനേജിങ് കമ്മറ്റി തീരുമാനം.

**1879 മാർച്ച് 4/ 1054 കുംഭം 22** പഴയ സെമിനാരിയും സഭാസ്വത്തുക്കളും പാലക്കുന്നത്തു തോമസ് അത്താനാസ്യോസിൽ നിന്നു വീണ്ടെടുക്കുവാൻ യൗസേഫ് ദീവന്നാസ്യോസ് വാദിയായി ആലപ്പുഴ ജില്ലാ കോടതിയിൽ നമ്പർ 439/1054 ആയി കേസ് ഫയൽ ചെയ്തു. സെമിനാരിക്കേസ്.

**1886 കർക്കിടകം 3** മാർത്തോമ്മാ ശ്ലീഹായുടെ ദുഖ്റോനോ - സെമിനാരിക്കേസിൽ തിരുവിതാംകൂർ ഹൈക്കോടതി വിധി അനുകൂലമായതിനെത്തുടർന്ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ സെമിനാരി നടത്തിയെടുത്തു. മെത്രാന്റെ താമസം സെമിനാരിയിലാക്കി.

**1886 സെപ്റ്റംബർ 11-13/ കൊ.വ. 1062 ചിങ്ങം 28-30 ശനി-തിങ്കൾ**. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെമിനാരിയിൽ കൂടി. വൈദിക പഠനം സെമിനാരിയിൽ കേന്ദ്രീകരിക്കാൻ തീരുമാനിച്ചു. ഇടവക പള്ളികളുടെ വരുമാനത്തിന്റെ അഞ്ചു ശതമാനം എല്ലാ വർഷവും പൊതുവകയ്ക്ക് നല്കണം. കൂട്ടു ട്രസ്റ്റിമാരായി കോനാട്ട് കോര യോഹന്നാൻ മല്പാനെയും കുന്നുംപുറത്ത് കോര ഉലഹന്നാനെയും തെരഞ്ഞെടുത്തു. (സഹോദര സഹോദരിമാരുടെ മക്കൾ തമ്മിൽ ഓരോ താവഴിയിൽ മുമ്മൂന്നു തലമുറ കഴിഞ്ഞാൽ നാലാം തലമുറയിൽ വിവാഹമാകാം എന്ന് കന്നി 1-ലെ കമ്മറ്റി തീരുമാനം.)

**1887** സെമിനാരി പുനരാരംഭിക്കുന്നു. വട്ടശേരിൽ വറുഗീസ് മല്പാൻ, കോനാട്ട് മാത്തൻ മല്പാൻ എന്നിവർ അദ്ധ്യാപകർ.

**1888 സെപ്റ്റ. 5** മലബാർ മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനി ഇവാഞ്ചലിസ്റ്റ് അസോസിയേഷൻ രൂപീകരണം. *1888 സെപ്റ്റ. 3?/ 1064 ചിങ്ങം 22 മാർത്തോമ്മാ സുവിശേഷ സംഘം രൂപം കൊണ്ടു.*

**1889 ജൂലൈ 12/ 1064 മിഥുനം 30** സെമിനാരിക്കേസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമന് അനുകൂലമായി തിരുവിതാംകൂർ റോയൽ കോടതി വിധിച്ചു.

**1889** വൈദിക പരിശീലനം കോട്ടയം പഴയ സെമിനാരിയിൽ പുനരാരംഭിച്ചപ്പോൾ പരുമല സെമിനാരിയിലെ പരിശീലനം നിർത്തിവച്ചു.

**1889 ജൂലൈ 29** പഴയ സെമിനാരിയിൽ വച്ച് മലങ്കരസഭയുടെ ലത്തീൻ റീത്തിന്റെ സ്ഥാപകൻ ഫാ. അൽവാറീസിനെ *(അന്റോണിയോ ഫ്രാൻസിസ്ക്കോ സേവ്യർ)* അൽവാറീസ് മാർ യൂലിയോസ് എന്ന പേരിൽ ഇന്ത്യ, ഗോവ, സിലോൺ ഇടവകകളുടെ മെത്രാപ്പോലീത്താ ആയി വാഴിച്ചു. കടവിൽ മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ് (മലങ്കരയിലെ ഒന്നാം കാതോലിക്ക), പ. പരുമല മാർ ഗ്രീഗോറിയോസ് എന്നിവർ ചേർന്ന് വാഴിച്ചു. *ബോംബെ-മെഗലാപുരം (ഗോവാ- ബ്രഹ്മവാർ)*

**1889** നവീകരണവിഭാഗം സുറിയാനിസഭ രൂപം കൊള്ളുന്നു.

**1889** പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് സൺഡേ സ്കൂൾ പഠനത്തിന് സംഘടിത ശ്രമം തുടങ്ങുന്നു.

**1890** കൊച്ചിയിൽ പ്രവർത്തിച്ചിരുന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ *മാർ തോമ്മസ് പ്രസ്* സെമിനാരിയിലേയ്ക്കു മാറ്റി അച്ചടി ആരംഭിച്ചു.

**1892 മാർച്ച് 31, ഏപ്രിൽ 1** / *കൊ.വ. 1067 മീനം 19, 20 ബുധൻ, വ്യാഴം.* മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം സെമിനാരിയിൽ കൂടി. മാനേജിംഗ് കമ്മിറ്റിയിലേക്ക് പുതിയതായി 24 പേരെ തെരഞ്ഞെടുത്തു. കമ്മിറ്റിയുടെ നടപടി ക്രമങ്ങൾക്ക് രൂപം കൊടുത്തു. ധിക്കരിച്ചു നടക്കുന്ന താഴത്തു ചാണ്ടപ്പിള്ള കത്തനാർക്കു പകരം കോനാട്ട് മാത്തൻ മല്പാൻ വൈദിക ട്രസ്റ്റി.

**1892** വുഡ്ലാന്റ് എസ്റ്റേറ്റിൽ ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചു. (എം. ഡി. സെമിനാരി)

**1892** മലങ്കരസഭയുടെ ഔദ്യോഗിക മുഖപത്രമായി പഴയസെമിനാരിയിൽ നിന്ന് 'ഇടവക പത്രിക' എന്ന മാസിക ആരംഭിച്ചു. പത്രാധിപർ ഇ.എം. ഫിലിപ്പ്.

**1892 തുലാം.** പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് സ്ഥാനചിഹ്നങ്ങൾ കോടതിയിൽ പരസ്യമായി വച്ച് സ്ഥാനമൊഴിയണമെന്ന തീർച്ചപ്രകാരം വച്ചൊഴിഞ്ഞു. പുലിക്കോട്ടിൽ മാർ

ദീവന്നാസ്യോസ് മെത്രാപ്പോലീത്ത് അവ വാങ്ങിച്ചു. ഇടവക പത്രിക വാർത്ത. 1892 തുലാം.

**1893 ആഗ. 10 /1068 കർക്ക. 27** വ്യാഴം രാത്രി 7 മണി. പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് കാലം ചെയ്തു. കബർ മാരാമൺ പള്ളി.

**1895 മെയ് 7/ 1071 മേടം 25.** നവീകരണ വിഭാഗം കോട്ടയം സീയോൻ കുന്നിൽ വൈദികസെമിനാരി തുടങ്ങുന്നു. പില്ക്കാലത്ത് മാർത്തോമ്മാ സെമിനാരി. കോട്ടയം സെമിനാരി പഴയസെമിനാരി എന്നു വ്യവഹരിക്കപ്പെട്ടു തുടങ്ങുന്നു.

**1895 നവ. 21–23/ കൊ.വ. 1071 വൃശ്ചികം 7–9 വ്യാഴം**. കോട്ടയം പഴയ സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ. ചാണ്ടപ്പിള്ള കത്തനാർക്കു പകരം വൈദിക ട്രസ്റ്റിയെ തെരഞ്ഞെടുക്കുവാൻ. (കോര മാത്തൻ മല്പാനും കോര ഉലഹന്നാനും ട്രസ്റ്റിമാരായി പ്രവർത്തിച്ചു വരവേ.) റെസിഡണ്ടിന്റെ നിർദ്ദേശപ്രകാരം കോര മാത്തൻ മല്പാനെ വൈദിക ട്രസ്റ്റിയായും കോര ഉലഹന്നാനെ അത്മേനി ട്രസ്റ്റിയായും 22–ന് നിയമിച്ചു സ്ഥിരപ്പെടുത്തുന്നു.

**1895**–ൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പ. പരുമല തിരുമേനി) കോട്ടയം പഴയ സെമിനാരിയിലെ മാർ തോമസ് പ്രസ്സിൽ നിന്ന് ഊർശ്ലേം യാത്രാവിവരണം പ്രസിദ്ധീകരിച്ചു.

**1896** കൊച്ചുപറമ്പിൽ പൗലോസ് റമ്പാന്റെ (പിന്നീട് മാർ കൂറിലോസ് മെത്രാപ്പോലീത്താ) ചുമതലയിൽ സെമിനാരി ചാപ്പൽ പുതുക്കിപ്പണി അരംഭിച്ചു.

**1897** തിരുവിതാംകൂർ മഹാരാജാവ് ശ്രീമൂലം തിരുനാൾ സെമിനാരി സന്ദർശിച്ചു.

**1898 നവംബർ 24** പ. പരുമല തിരുമേനിയുടെ മുഖ്യ കാർമ്മികത്വത്തിലും മാർ ദീവന്നാസ്യോസ് അഞ്ചാമൻ, മുറിമറ്റത്തിൽ മാർ ഈവാനിയോസ് (പിന്നീട് പ. ബസേലിയോസ് പൗലൂസ് പ്രഥമൻ കാതോലിക്കാ) എന്നിവരുടെ സഹകാർമികത്വത്തിലും സെമിനാരി ചാപ്പൽ കൂദാശ, തുടർന്ന് വി. മൂന്നിന്മേൽ കുർബാന. മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കരമെത്രാപ്പോലീത്താ, പ. പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാൻ (പിന്നീട് പ. ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) എന്നിവരുടെ കാർമ്മികത്വത്തിൽ.

**1898 നവംബർ 26** സെമിനാരി ചാപ്പലിൽവെച്ച് കല്ലച്ചേരി പുന്നൂസ് ശെമ്മാശ്ശനും (പിന്നീട് പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവ) കുറ്റിക്കാട്ടിൽ പൗലോസ് ശെമ്മാശ്ശനും (പിന്നീട് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ) പ. പരുമല തിരുമേനി കത്തനാരുപട്ടം നൽകി.

**1898 നവംബർ 29** സെമിനാരി ചാപ്പലിൽവെച്ച് കല്ലച്ചേരി പുന്നൂസ് കത്തനാരെയും കുറ്റിക്കാട്ടിൽ പൗലോസ് കത്തനാരെയും പ. പരുമല തിരുമേനി റമ്പാന്മാരാക്കി.

**1901 ഏപ്രിൽ 24–25/ കൊ.വ. 1076 മേടം 12, 13 ബുധൻ, വ്യാഴം.** മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെമിനാരിയിൽ കൂടി. കുന്നുംപുറത്ത് കോര ഉലഹന്നാൻ മരിച്ച ഒഴിവിൽ കുന്നുംപുറത്ത് സി.ജെ. കുര്യനെ അത്മായ ട്രസ്റ്റിയായും 24 അംഗ മാനേജിങ് കമ്മിറ്റിയെയും തെരഞ്ഞെടുത്തു. മാർ ദീവന്നാസിയോസിന്റെ പൗരോഹിത്യ കനക ജൂബിലി ആഘോഷിക്കണമെന്നു തീരുമാനിച്ചു.

**1901 നവംബർ 25, 26/ 1077 വൃശ്ചികം 10, 11** (സുറിയാനിക്കണക്കിന് 12, 13) തിങ്കൾ, ചൊവ്വ. പഴയ സെമിനാരി സ്ഥാപകന്റെ ഓർമ്മ ദിനത്തോടു ചേർന്ന് പുലിക്കോട്ടിൽ യൗസേഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ കശ്ശീശാ പട്ടമേറ്റതിന്റെ കനക ജൂബിലിയാഘോഷം. *1077 വൃശ്ചികം 12.*

**1903** വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ റമ്പാനായി.

**1904 ഫെബ്രു. 1 /കുംഭം 17** ആലുവാ സെമിനാരി ശിലാസ്ഥാപനം

**1906 മകരം 1.** ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ സുറിയാനി, ഇംഗ്ലീഷ് പഠനം തുടങ്ങുന്നു. 1906 ധനു? ഇടവകപത്രികയിൽ തത്സംബന്ധമായ അറിയിപ്പ്.

**1907**–ൽ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് (1833–1907) ആലുവാ തൃക്കുന്നത്ത് സെമിനാരി സ്ഥാപിച്ചു.

**1908 ഫെബ്രുവരി 27** മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെമിനാരിയിൽ. മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും, കൊച്ചുപറമ്പിൽ പൗലോസ് റമ്പാനെയും മേല്പട്ട സ്ഥാനത്തേക്കു തെരഞ്ഞെടുത്തു. വട്ടശ്ശേരിൽ റമ്പാനെ മലങ്കരമെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻഗാമിയുമായി നിശ്ചയിച്ചു. 26 അംഗ മാനേജിങ് കമ്മിറ്റിയെ തെരഞ്ഞെടുത്തു.

**1908 മെയ് 31 /ഇടവം 18.** യെരുശലേം. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറീ

ലോസ് എന്നിവർ മെത്രാന്മാരായി. പാത്രിയർക്കീസ് മാർ ഇഗ്നാത്തിയോസ് അബ്ദള്ള രണ്ടാമൻ വാഴിച്ചു.

**1908 ജൂലൈ** *17?* വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ്, കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറീലോസ് എന്നിവർ പഴയ സെമിനാരിയിൽ മടങ്ങിയെത്തി. തുർക്കി ക്ഫർസോക്കാരൻ സ്ലീബാ മാർ ഒസ്താത്തിയോസും (മേല്പട്ടം 1908 മാർച്ച് 15) (സ്ലീബാ മാർ ഒസ്താത്തിയോസ് ശെമ്മാശനായിരിക്കേ 1881-ൽ ശെമവൂൻ മാർ അത്താനാസ്യോസിനൊപ്പം വന്നിട്ട് 1906-ൽ മടങ്ങിപ്പോയിരുന്നു.)

**1909 ജൂലൈ 11 /1084 മിഥുനം 28.** പുലിക്കാട്ടിൽ യൗസേഫ് മാർ ദീവന്നാസിയോസ് കോട്ടയം ചെറിയ പള്ളിയിൽ വെച്ചു കാലം ചെയ്തു. 29-ാം തീയതി സെമിനാരിയിൽ കബറടക്കി. ഓർമ്മ ജൂലൈ 12.

**1909 ഓഗസ്റ്റ് 10 (1084 കർക്കടകം 26)** സെമിനാരിയിൽ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്തായുടെ സുന്ത്രോണീസോ.

**1909 ആഗ. /1085 ചിങ്ങം 15.** വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമന്റെ അദ്ധ്യക്ഷതയിൽ മാനേജിങ് കമ്മറ്റിയോഗം.

**1909 ഒക്ടോ. / 1085** മാർ അബ്ദള്ള രണ്ടാമൻ പാത്രിയർക്കീസ് ബാവായും ഏലിയാസ് റമ്പാനും കേരളത്തിൽ.

**1909 നവംബർ 25-27** മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെമിനാരിയിൽ. പ. അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് ലൗകികാധികാരം ആവശ്യപ്പെട്ടത് യോഗം നിരസിച്ചതിനാൽ തീരുമാനമെടുക്കാതെ പിരിഞ്ഞു. അബ്ദുള്ളാ പാത്രിയർക്കീസ് പഴയ സെമിനാരിയിൽ വിളിച്ചു കൂട്ടിയ യോഗത്തിൽ എഴുന്നേറ്റു നിന്ന് 'പാത്രിയർക്കീസിനു ലൗകികാധികാരം കൊടുക്കുവാൻ പാടില്ല' എന്ന് ആദ്യമായി പ്രസ്താവിച്ചത് എം.പി. വർക്കി.

**1911 മെയ് 31 /ഇടവം 18.** മലങ്കരസഭയിൽ പാത്രിയർക്കീസിന്റെ ലൗകികാധികാരം സമ്മതിച്ച് ഉടമ്പടി കൊടുക്കാഞ്ഞതിനാൽ മലങ്കര മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമനെ പാത്രിയർക്കീസ് ബാവാ മുടക്കിയതായി കല്പന.

**1911 സെപ്റ്റ. 4 (1087 ചിങ്ങം 19)** പാത്രിയർക്കീസിന്റെ മുടക്കു കല്പനയ്ക്കു ശേഷമുള്ള സമരിക്കേസിൽ സെമിനാരി ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കൈവശമെന്നു

സ്ഥാപിച്ച് കോട്ടയം ഡിവിഷൻ ഫസ്റ്റ് ക്ലാസ് മജിസ്ട്രേട്ടിന്റെ തീർപ്പ്.

**1911 സെപ്റ്റംബർ 7 1087 ചിങ്ങം 22 വ്യാഴം.** മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം എം.ഡി. സെമിനാരിയിൽ കൂടി. വട്ടശ്ശേരിൽ തിരുമേനിക്ക് പിന്തുണ. കോനാട്ടു മാത്തൻ മല്പാൻ, സി. ജെ. കുര്യൻ എന്നിവരെ കൂട്ടു ട്രസ്റ്റിസ്ഥാനത്തു നിന്നു മാറ്റി പകരം പാലപ്പിള്ളിൽ മാണി പൗലോസ് കത്തനാരെയും ചിറക്കടവിൽ കോര കൊച്ചുകോരുളയെയും കൂട്ടുട്രസ്റ്റികളായി തെരഞ്ഞെടുത്തു.

**1912 മാർച്ച് 30/ 1087 *മീനം* 18** ആനപ്പാപ്പിവധം.

**1915** പൗലോസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ (കൊച്ചുപറമ്പിൽ) കോട്ടയം സെമിനാരിയിൽ നിന്ന് പിറവം സെമിനാരിയിലേക്ക്.

**1918** പിറവം സെമിനാരിയിൽ മാർ കൂറിലോസ് മെത്രാപ്പോലീത്താ വൈദികപരിശീലനത്തിന് ക്രമീകരണം ചെയ്തു. കോനാട്ടു മാത്തൻ മല്പാൻ പങ്കു ചേർന്നു. മൂന്നുനാലു വർഷം നടന്നു. 1921-നു ശേഷം കണ്ടനാട് മെത്രാപ്പോലീത്തായായ ഔഗേൻ മാർ തീമോത്തിയോസിന്റെ നേതൃത്വത്തിലും കുറെക്കാലം പിറവം സെമിനാരിയിൽ വൈദിക പരിശീലനം നടന്നു.

**1927 നവം. 8** കോനാട്ടു മാത്തൻ മല്പാൻ അന്തരിച്ചു.

**1928 /1103 മിഥുനം 22** പഴയ സെമിനാരി സമരിക്കേസ് വിധി.

**1928/ 1103 കർക്ക. 31** പഴയ സെമിനാരി വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് നടത്തിയെടുത്തു. മാനേജിങ് കമ്മറ്റി പഴയ സെമിനാരിയിൽ. ഭരണഘടനയ്ക്കു രൂപം കൊടുക്കുവാൻ കമ്മറ്റി.

**1930 സെപ്റ്റംബർ 4/ വ്യാഴം.** *1106 ചിങ്ങം 19?* മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പഴയ സെമിനാരിയിൽ. പുത്തൻകാവിൽ ഗീവറുഗീസ് റമ്പാൻ, പാറേട്ടു മാത്യൂസ് കത്തനാർ, ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, വാളക്കുഴി ജോസഫ് കത്തനാർ, ബഥനി അലക്സിയോസ് കത്തനാർ കെ. സി. ചാക്കോ എന്നീ ആറു പേരെ മേല്പട്ടസ്ഥാനത്തേക്കും 36 പേരെ മാനേജിംഗ് കമ്മിറ്റിയിലേക്കും തെരഞ്ഞെടുത്തു. ഒ. എം. ചെറിയാൻ കൺവീനറായി ഭരണഘടനാരൂപീകരണ സമിതിയെ നിയമിച്ചു. (സ്കറിയാ മല്പാൻ, കെ. സി. ചാക്കോ എന്നിവർ സ്ഥാനം സ്വീകരിച്ചില്ല.)

**1931 മാർച്ച് 5** ആംഗ്ലിക്കൻ ബിഷപ് ഗോർ, മൂർ എന്നിവരും കാതോലിക്കാ ബാവായും മെത്രാന്മാരുമായും കൂടിക്കാഴ്ച.

**1931 ജൂലൈ 10/ 1106 മിഥുനം 26 വെള്ളി.** കോട്ടയം എം.ഡി.സെമിനാരി. സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം. ചിറക്കടവിൽ കോര കൊച്ചുകോരുളയ്ക്കു പകരം ഏറികാട്ട് ഇ. ഐ. ജോസഫ് അത്മായട്രസ്റ്റി. ദൈവശാസ്ത്ര കോളജ് കോട്ടയം എം.ഡി. സെമിനാരിയിലേക്ക് മാറ്റി ആരംഭിക്കണമെന്ന് മലങ്കര അസോസിയേഷൻ തീരുമാനം.

**1932 ഏപ്രിൽ 22/1106 മേടം 8** നാല്പതാം വെള്ളിയാഴ്ച. സെമിനാരിയിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിൽ വി. മൂറോൻ കൂദാശ.

**1933** സെമിനാരി പഠനം നാല് വർഷമാക്കി നിജപ്പെടുത്തുന്നു.

**1933 മുതൽ 1937** പൂർവ്വാർദ്ധം വരെ മാർ ഏലിയാ കത്തീഡ്രലിനടുത്തുണ്ടായിരുന്ന ഓല മേഞ്ഞ ഒരു ചെറിയ കെട്ടിടത്തിന്റെ ചായ്പിലാണ് വൈദികസെമിനാരി പ്രവർത്തിച്ചിരുന്നത്. (എം. ഡി. സെമിനാരി) ചെറിയമഠത്തിൽ സി.ജെ. സ്കറിയാ മൽപ്പാൻ, ഫാ. കെ. ഡേവിഡ് എന്നിവരുടെ നേതൃത്വത്തിൽ നാലു വർഷത്തെ കോഴ്സായി. അക്കാലത്ത് സ്ഥിരം അദ്ധ്യാപകർ രണ്ടു പേർ. വട്ടക്കുന്നേൽ വി.കെ. മാത്യൂസ്, കല്ലുപുരയ്ക്കൽ ഫീലിപ്പോസ് ശെമ്മാശ്ശൻ.

1936 വട്ടക്കുന്നേൽ വി.കെ.മാത്യൂസ് ബി.ഡി. കഴിഞ്ഞ് എം.ഡി. സെമിനാരിയിൽ അത്മായാദ്ധ്യപകൻ.

**1934 ഫെബ്രുവരി 23 / 1109 കുംഭം 12.** സെമിനാരിയിൽ വച്ച് വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കരമെത്രാപ്പോലീത്താ കാലം ചെയ്തു. സെമിനാരിയിൽ കബറടക്കി.

**1934 ജൂൺ 1** സെമിനാരിയിൽ വച്ച് എപ്പിസ്കോപ്പാമാരായ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ പീലക്സീനോസ്, ജോസഫ് മാർ സേവേറിയോസ് എന്നിവരെ മെത്രാപ്പോലീത്താമാരാക്കുന്നു.

**1934 ഡിസ. 26/ 1110 ധനു. 11/ 13? ബധുൻ.** കോട്ടയം എം. ഡി. സെമ്മിനാരി. സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം. സഭാഭരണഘടന അംഗീകരിക്കുന്നു. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് മലങ്കര മെത്രാപ്പോലീത്തായുടെ ചുമതലകൂടി. അസോസിയേഷൻ സെക്രട്ടറി കെ. എം. മാമ്മൻ മാപ്പിള. ബഥനിയിലെ ഫാ. അലക്സിയോസിനെ മെത്രാൻസ്ഥാനത്തേക്ക് വീണ്ടും തെരഞ്ഞെടുക്കുന്നു.

**1935 മെയ് 3/ 1110 മേടം 20** ഒന്നാം കാതോലിക്കായുടെ ഓർമ്മ

ദിനം. പൗരസ്ത്യ കാതോലിക്കേറ്റ് വ്യവസ്ഥാപന മലങ്കരനിധി പിരിവ് ആരംഭിച്ചു.

**1935** ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ പൗലോസ് മാർ അത്താനാസ്യോസ് വൈദികപരിശീലനം തുടങ്ങി. മൂന്നു വർഷത്തിനു ശേഷം നിന്നുപോയി.

**1937** സെർബിയൻ ഓർത്തഡോക്സ് സഭയിലെ ആർച്ച് ബിഷപ്പ് വാസിക് ഡോസിറ്റി (പിന്നീട് സെഗ്രബിലെ വിശുദ്ധ ഡോസിറ്റി) സെമിനാരി സന്ദർശിച്ചു.

**1937 ജൂൺ** മാസത്തിൽ വൈദിക സെമിനാരി അതിന്റെ പൂർവ്വസ്ഥാനമായ പഴയ സെമിനാരിയിലേക്കു മാറ്റി വീണ്ടും പഠനം ആരംഭിച്ചെങ്കിലും രണ്ടു വർഷത്തിനു ശേഷം പ്രവർത്തനം മുടങ്ങി.

**1940** മഞ്ഞിനിക്കര ദയറായിൽ വൈദിക പരിശീലനം തുടങ്ങുന്നു.

**1940–1941** കാലത്തു വൈദിക സെമ്മിനാരി നടന്നില്ല.

**1941 ആഗ. 25** എം. എ. ചാക്കോ സെമിനാരിയിൽ വച്ച് അന്തരിച്ചു.

**1942** പത്തനംതിട്ട തെങ്ങുംതറ ഗീവർഗീസ് മല്പാൻ പി.ഇ. ദാനിയേൽ ക്ലേറി (പിന്നീട് ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്ത) എന്നിവർ വൈദിക പരിശീലനം തുടങ്ങി. രണ്ടു വർഷത്തിനു ശേഷം നിലച്ചു.

**1942** ഉത്തരാർദ്ധത്തിൽ വൈദിക സെമ്മിനാരി വീണ്ടും എം. ഡി. സെമ്മിനാരിയിലേക്കു മാറ്റി. ഫാ. കെ. ഡേവിഡ് പ്രിൻസിപ്പൽ. (1942–43) ഫാ. സി. ജെ. സ്കറിയാ ചെറിയമഠം, വാളനടിയിൽ തോമസ് കത്തനാർ, വട്ടക്കുന്നേൽ വി.കെ. മാത്യൂസ് എന്നിവർ അദ്ധ്യാപകർ. പഠന രീതി യൂണിവേഴ്സിറ്റിനിലവാരത്തിലേക്കു മാറ്റി. *(1943 ജൂൺ? 1955-ലെ റിപ്പോർട്ട്)*

**1943** മുപ്പത്താറാം ഞായറാഴ്ച സെമിനാരിദിനമായി പ്രഖ്യാപിച്ച് പിരിവ് ആരംഭിച്ചു.

**1943**-ൽ ഫാ. സി. ജെ. സ്കറിയാ ചെറിയമഠം പ്രിൻസിപ്പലായി സ്ഥാനമേറ്റു. (1943–47. ശമ്പളക്കുടിശിഖ കാരണം ഫാ. കെ. ഡേവിഡ് എം.ഡി. സ്കൂളിലേക്കു തിരികെ പോയതിനാൽ.) ഡീക്കൻ കെ. പീലിപ്പോസ്, ഡോ. സി.റ്റി. ഈപ്പൻ എന്നിവർ അദ്ധ്യാപകർ. വിദ്വാൻ എസ്.കെ. നായർ (എം.പി. പോൾസ് ട്യൂട്ടോറിയൽ കോളജ്) സെമിനാരിയിൽ മലയാള അദ്ധ്യാപകൻ. സെമിനാരി പഴയസെമിനാരിയിലേക്കു മാറ്റണമെന്ന പ. ബാവാതിരുമേനിയുടെ കല്പനയെ തുടർന്ന് ഫാ. സി. ജെ. സ്കറിയാ ചെറിയമഠം പ്രിൻസിപ്പൽസ്ഥാനം രാജി വച്ചു.

**1943** ഔഗേൻ മാർ തിമോത്തിയോസ് സെമിനാരിയിൽ വിസിറ്റർ ബിഷപ്പായി.

**1946** മലങ്കരസഭ മാസിക പ്രസിദ്ധീകരണം തുടങ്ങി.

**1946** കണ്ടനാടിടവകയുടെ ഔഗേൻ മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ വൈദിക സെമ്മിനാരിയിൽ പഠിപ്പിക്കുവാൻ വന്നു. (1947–49?)

**1947** സി. ജെ. സ്കറിയാ മല്പാനച്ചൻ പൂനാ കൌളി മിഷ്യൻ ആശുപത്രിയിൽ വിശ്രമാർത്ഥം പോയി.

**1947** വി. കെ. മാത്യൂസ് കത്തനാർ സെമിനാരി ആക്ടിങ് പ്രിൻസിപ്പൽ. (1949 വരെ)

**1948** മേയ് മല്പാനച്ചൻ തിരികെ വന്നു. തിമോത്തിയോസ് മെത്രാപ്പോലീത്താ സെമിനാരി വിട്ടു.

**1949** ഇതര ജോലികൾക്കായി ചെറിയമഠത്തിൽ അച്ചൻ സെമിനാരി വിട്ടപ്പോൾ കണ്ടനാടിടവകയുടെ മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ വീണ്ടും സെമിനാരിയിൽ. പ്രിൻസിപ്പലായി നിയമനം. (1949 മുതൽ 1951 വരെ പ്രിൻസിപ്പലായിരുന്നു.)

**1950** വട്ടക്കുന്നേൽ വി.കെ. മാത്യൂസ് റമ്പാൻ വൈസ് പ്രിൻസിപ്പലായി നിയമിതനായി. മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ കൃത്യാന്തര ബാഹുല്യം നിമിത്തം ഒരു വർഷത്തേക്ക് വി. കെ. മാത്യൂസ് റമ്പാൻ പ്രിൻസിപ്പലിന്റെ ചാർജ്ജ് വഹിച്ചു. അനന്തരം

**1951 ജൂൺ** മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ സെമിനാരി വിട്ടതിനാൽ വി.കെ. മാത്യൂസ് റമ്പാൻ പ്രിൻസിപ്പലായി നിയമിക്കപ്പെട്ടു. (തുടർന്ന് 1966 വരെ പ്രിൻസിപ്പലായി പ്രവർത്തിച്ചു.)

**1951 ഏപ്രിൽ 20** നാല്പതാം വെള്ളി. പഴയ സെമിനാരിയിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കായുടെ മുഖ്യകാർമ്മികത്വത്തിൽ വി. മൂറോൻ കൂദാശ.

**1951 ഡിസ. 31** ദേവലോകം അരമന കാതോലിക്കായുടെ ആസ്ഥാനം.

**1952** സെമിനാരിയിൽ അഖില ലോക യുവജന സമ്മേളനം.

**1953** പ്രിൻസിപ്പൽ വി.കെ. മാത്യൂസ് റമ്പാൻ, മാത്യൂസ് അത്താനാസ്യോസ് എന്ന നാമത്തിൽ മെത്രാനായി വാഴിക്കപ്പെട്ടു.

**1954** ഡീക്കൻ ടി. ജെ. ജോഷ്വാ സെമിനാരി ഫാക്കൽറ്റിയിൽ.

**1955** മാത്യൂസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പ പ്രിൻസിപ്പാൾ. ഫാ. കെ. പീലിപ്പോസ് വൈസ് പ്രിൻസിപ്പാൾ.

ഫാ. എൻ. എ. യോഹന്നാൻ, ഡീക്കൻ എം. വി. ജോർജ്, ഡീക്കൻ ടി. ജെ. ജോഷ്വാ, ഡീക്കൻ കെ. എം. അലക്സാണ്ഡർ എന്നിവർ സെമിനാരിയിൽ അദ്ധ്യാപകർ.

**1956** പുത്തൻകുരിശു മലേക്കുരിശു ദയറായിൽ വൈദിക പരിശീലനം തുടങ്ങി.

**1956 ഒക്ടോബർ 31** എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസി കേരളത്തിൽ. പഴയ സെമിനാരി സന്ദർശിച്ചു.

**1958 ഡിസംബർ 16** സഭാ സമാധാന സംഗമം പഴയ സെമിനാരിയിൽ. കാതോലിക്കാബാവായെ പാത്രിയർക്കീസ് ബാവാ സ്വീകരിക്കുന്നുവെന്ന കല്പന കാതോലിക്കാ ബാവാ കൈപ്പറ്റുന്നു. ഭരണഘടന പ്രകാരം പാത്രിയർക്കീസിനെ സ്വീകരിക്കുന്നുവെന്ന കല്പന കാതോലിക്കാബാവാ കൈമാറുന്നു.

**1959 ജൂലൈ 12** സെമിനാരിയിൽ വച്ച് സഭയിലെ 5 എപ്പിസ്കോപ്പാമാരെ മെത്രാപ്പോലീത്തമാരാക്കുന്നു.

**1960** ഫാ. കെ. പീലിപ്പോസ് വൈസ് പ്രിൻസിപ്പൽ. (ആക്ടിങ് പ്രിൻസിപ്പൽ ഫാ. എം. വി. ജോർജിനു പകരം) മെത്രാനാകുന്നതു വരെ 6 വർഷം തൽസ്ഥാനത്ത്.

**1960 ജൂൺ 20** എം. ഡി. സെമിനാരിയിൽ നിന്ന് സെമിനാരി പഴയ സെമിനാരിയിലേക്ക് സെമിനാരി മാറ്റുന്നു. മലേക്കുരിശു സെമിനാരി പ്രവർത്തനം നിർത്തുന്നു. ഞാർത്താങ്കൽ കോരുതു മല്പാൻ, പടുതോട്ടത്തിൽ അബ്രഹാം മല്പാൻ, യൂഹാനോൻ മല്പാൻ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ്) മുതലായവർ അദ്ധ്യപകരായി ചേർന്നു.

**1960** സെമിനാരിക്ക് പുതിയ കെട്ടിടം.

**1961 ഡിസംബർ 9** അലക്സന്ത്ര്യ, കുസ്തന്തീനോപോലീസ്, റഷ്യ, റുമേനിയ, ഗ്രീക്ക്, എത്യോപ്യ, സെർബിയ സഭാപ്രതിനിധികൾ സെമിനാരി സന്ദർശിച്ചു. (ഡൽഹിയിൽ നടന്ന ലോക സഭാകൗൺസിലിന്റെ കേന്ദ്ര കമ്മറ്റിയിൽ പങ്കെടുത്ത ശേഷം)

**1962** സൈപ്രസ് പ്രസിഡണ്ട് ആർച്ച് ബിഷപ്പ് മക്കാറിയോസിന്റെ മലങ്കര സഭാ സന്ദർശനം.

**1963** അർമ്മേനിയൻ സുപ്രീം കാതോലിക്ക പ. വസ്ഗൻ പ്രഥമന്റെ സന്ദർശനം.

**1963** സെമിനാരിക്ക് പുതിയ ബ്ലോക്കിന്റെ നിർമ്മാണാരംഭം (തെക്കുവശത്ത്)

**1964** അന്ത്യോഖ്യാ പാത്രിയർക്കീസ് പ. യാക്കൂബ് ത്രിതിയൻ പാത്രിയർക്കീസിന്റെ സന്ദർശനം.

